

# ഹൈന്ദവധൎമ്മ-
# സുധാകരം.

രണ്ടാം വാല്യം

## ൨. ഭാഗവതം

രണ്ടാം ഭാഗം

റാവു സാഹിബ്ബ് ഒ. എം. ചെറിയാൻ

ഒന്നാം പതിപ്പ്, കാപ്പി ൨൦൦൦

PRINTED AT THE C. M. S. PRESS,
KOTTAYAM.

൧൧൧൮



# ഹൈന്ദവധർമ്മസുധാകരം

രണ്ടാം വാല്യം

## അനുക്രമണിക

# കുറിപ്പ്

ഹൈന്ദവ ധൎമ്മസുധാകരം ഒന്നാം ഭാഗം കേരളവിദ്യല്ലോകം സല്ക്കരിച്ചതിനെക്കുറിച്ച്, ഞാൻ ഏററവും ചാരിതാൎത്ഥനായിരിക്കുന്നു. ഇവിടെ ലഭിച്ച അഭിനന്ദനങ്ങളിൽ ചിലത്, ഈ വാല്യത്തിൻെറ ഒടുവിൽ കാണുക. മൂന്നാംഭാഗം കൂടെ പ്രസിദ്ധീ കൃത മായാൽ, ഈ പരമ്പരയിൽ ഭാഗവതം പൂൎണ്ണമാകുന്നതാണ്. ഈ പുസ്തകപരമ്പര പല വാല്യങ്ങളായി വിഭജിക്കപ്പെട്ടിട്ടുണ്ട്: എങ്കിലും ഓരൊ വാല്യവും അതതിൽ പൂൎണ്ണമാണ് എന്നു വായനക്കാർ ഗ്രഹിച്ചിരിക്കുമെന്ന് വിശ്വസിക്കുന്നു.

ഒന്നാം വാല്യം വില രൂപാ ൨ 0 0

രണ്ടാം വാല്യം വില രൂപാ ൧ അണ ൧൨.

അഞ്ചൽ—തപാൽ ചാൎജ്ജ വേറെ ഇല്ല.

ആവശ്യപ്പെടേണ്ടും വിലാസം:—

മാനേജർ, പുസ്തകഡിപ്പൊ,

പുതുപ്പള്ളി, കോട്ടയം, തിരുവിതാംകൂർ.

പ്രസിദ്ധമായ സി. എം. എസ്. പ്രസ്സിലെ അച്ചടിയുടെ മേന്മയെക്കുറിച്ച്, ഞാൻ വിശേഷവിധിയായി യാതൊന്നും പ്രസ്താവിക്കണമെന്നില്ല. സൂപ്രണ്ടു മിസ്റ്റർ ററി. എൻ. കുര്യൻ ഈ പുസ്തകത്തെ കുറിച്ചു പ്രത്യേകം ദൃഷ്ടിവച്ചിരുന്നത്, എനിക്കു പലപ്രകാരങ്ങളിൽ സഹായകമായിരുന്നു. പുസ്തകത്തിൻെറ പ്രൂഫുനോട്ടം, സി. എം. എസ്. കാളജു മലയാളം അസിസ്റ്റൻ്റലക്ചറർ വിദ്വാൻ മിസ്റ്റർ വി. ററി. അയ്പ്പു ഭരമേററതും, എനിക്കു വലിയ ഉപകാരമായി. സാഹിത്യ സൎവ്വ കാൎയ്യങ്ങളിൽ സഹകരിക്കുവാൻ സൎവ്വദാ സന്നദ്ധനായ മിസ്റ്റർ ഐയ്പ്പ്, ഈ വിഷയത്തിലും നിരന്തരപരിശ്രമം ചെയ്തുപോന്നു എന്നതിനെ കുറിച്ച് ഞാൻ അത്ഭുത പ്പെട്ടു ന്നില്ല.

പുതുപ്പള്ളി

കോട്ടയം.

ഒ. എം. ചെറിയാൻ.

# ഹൈന്ദവധർമ്മസുധാകരം.

## ചരിത്രകാണ്ഡം.

---

വൈവസ്വത കാലം.

### മന്വന്തര ചരിത്ര സംക്ഷേപം.

കൃതയുഗത്തിൽ പതിനേഴലക്ഷത്തി എണ്ണായിരം, ത്രേതായുഗത്തിൽ പന്ത്രണ്ടുലക്ഷത്തിത്തൊണ്ണൂററാറായിരം, ദ്വാപരയുഗത്തിൽ എട്ടുലക്ഷത്തി അറുപത്തുനാലായിരം, കലിയുഗത്തിൽ നാലുലക്ഷത്തി മുപ്പത്തീരായിരം,—മനുഷ്യവർഷം ഉൾപ്പെടുന്നു. ആയതിനാൽ കൃത ത്രേത ദ്വാപര കലി യുഗങ്ങൾ ഉൾപ്പെടുന്ന ഒരു ചതുർയുഗത്തിൽ നാല്പത്തിമൂന്നലക്ഷത്തി ഇരുപതിനായിരം മനുഷ്യവർഷമാണ്. നാന്നൂററിമുപ്പത്തിരണ്ടു കോടി മനുഷ്യവർഷം അല്ലെങ്കിൽ ആയിരം ചതുർയുഗം ചേരുന്നതു് ബ്രഹ്മാവിനു ഒരു പകലത്രെ. ബ്രഹ്മാവിൻെറ ഒരു പകലിൽ പതിന്നാലു മനുക്കൾ ഭരിക്കുന്നു. ആയതിനാൽ ഒരു മനുവിൻെറ ഭരണകാലം എഴുപത്തൊന്നുചില്വാനം ചതുർയുഗമാണെന്നു സിദ്ധമായി. ഇപ്പോൾ നടപ്പിലിരിക്കുന്ന ബ്രാഹ്മപ്പകലിൽ, അതായതു കല്പത്തിൽ, അധികാരികളായ മനുക്കൾ സ്വായംഭുവൻ, സ്വാരോചിസ്സ്, ഉത്തമൻ, താമസൻ, രൈവതൻ, ചാക്ഷുഷൻ, വൈവസ്വതൻ, സാവർണ്ണി, ദക്ഷസാവർണ്ണി, ബ്രഹ്മസാവർണ്ണി, ധർമ്മസാവർണ്ണി, രുദ്രസാവർണ്ണി, രൌച്യൻ, ഭൌത്യൻ എന്നവരാണ്. ഈ പതിന്നാലിൽ ആദ്യത്തെ ആറു മനുക്കളുടെ കാലം കഴിഞ്ഞു്, ഇപ്പോൾ ഏഴാമനായ വൈവസ്വതമനുവിൻെറ കാലമാണ്. ഹിരണ്യകശിപുവിനെ നരസിംഹം ഹനിക്കുന്നതോടുകൂടി ആറു മന്വന്തരങ്ങൾ കഴിയുന്നു. വൈവസ്വതൻെറ കാലത്തിൽ, കഴിയേണ്ടതായ എഴുപത്തൊന്നു ചില്വാനം ചതുര്യുഗങ്ങളിൽ ഇരുപത്തെട്ടാമതു ചതുര്യുഗത്തിൽ നാലാമത്തതായ കലിയുഗത്തിൽ ലോകം ഇപ്പോൾ നില്ക്കുന്നു. ഇപ്പോഴത്തെ കലിയുഗം ബി. സി. ൩൧൦൨-ൽ ആരംഭിക്കുന്നു. ആയതിനാൽ എ. ഡി. ൧൯൨൦ എന്നതു്, കലിയുഗത്തിൽ ൫൦൨൧-ാം വർഷമത്രെ. ഒരു കലിയുഗത്തിൽ നാലുലക്ഷത്തി മുപ്പത്തീരായിരം വർഷമുള്ളതിനാൽ ഈ കലിയുഗം അവസാനിക്കുവാൻ വർഷങ്ങൾ ഇനി വളരെ കഴിയേണ്ടതാണ്. മനുക്കളിൽ ആറാമനായ ചാക്ഷുഷൻെറ ശേഷമാണല്ലൊ, വൈവസ്വതൻ ഭരണം ഏറെറടുത്തതു്. ഇപ്പോഴത്തെ ബ്രഹ്മാവു പ്രഥമപ്രഭാതത്തിൽ വംശവർദ്ധനത്തെ ഉദ്ദേശിച്ചു സൃഷ്ടിച്ചതു് സനകപ്രമുഖന്മാർ, രുദ്രൻ, കർദ്ദമൻ, രുചി, മരീചി, അത്രി, അംഗിരസ്സ്, പുലസ്ത്യൻ, പുലഹൻ, ക്രതു, ഭൃഗു, വസിഷ്ഠൻ, ദക്ഷൻ, നാരദൻ, ധർമ്മൻ, അധർമ്മൻ, നിരൃതി, സരസ്വതി, കാമൻ, അഥർവാവു്, അഗ്നി, സ്ഥാണു, സ്വായംഭുവൻ എന്ന ഇരുപത്തിരണ്ടു പേരെയാണ്. ഇവരിൽ സനകപ്രമുഖന്മാർ മുതലായി ചിലർ വംശവർദ്ധനം ചെയ്തില്ല. ചാക്ഷുഷമന്വന്തരത്തിൻെറ അവസാനം വരയ്ക്കു് ഈ ഗ്രന്ഥത്തിൽ ഇതിനു മുമ്പു നാം കണ്ടതു് സ്വായംഭുവനിൽനിന്നു പ്രഭവിച്ച ഉത്താനപാദൻ, പ്രിയവ്രതൻ എന്ന രണ്ടു വംശങ്ങളെക്കുറിച്ചു മാത്രമാണ്. അതിപുരാതനമായ ആ കാലത്തെക്കുറിച്ചുള്ള ചരിത്രത്തിൽ, സാധാരണങ്ങളായ പ്രജാവംശങ്ങളെ ഉപേക്ഷിച്ചു് നാരായണ കഥാപുരോഗമനത്തിനു ആവശ്യമായ രണ്ടു രാജവംശചരിത്രങ്ങളെ മാത്രം, വ്യവഹാരസൌകര്യത്തെ ഉദ്ദേശിച്ചു്, അന്തർദർശനമുള്ള ഋഷികൾ ചരിത്രത്തിൽ ഉൾപ്പെടുത്തി എന്നു നാം ഗണിക്കേണ്ടതത്രെ. ആറാം മനുവായ ചാക്ഷുഷൻവരെയുള്ള ചരിത്രം—ഉത്താനപാദൻേറയും പ്രിയവ്രതൻേറയും വംശങ്ങളുടെ ചരിത്രം അവസാനിച്ചപ്പോൾ—അവസാനിച്ചു. ഉത്താനപാദൻെറ വംശത്തിൽ പ്രധാനന്മാരായി നാം കണ്ടതു ഉത്താനപാദൻ, വേനൻ, പൃഥു, പ്രാചീനബർഹിസ്സ്, പ്രാചേതസദക്ഷൻ എന്നവരെയാണ്. പ്രാചേതസദക്ഷൻെറ പുത്രന്മാരായ ഹര്യശ്വന്മാരും, ശബലശ്വന്മാരും വിവാഹം ചെയ്യുക ഉണ്ടായില്ല. പ്രാചേതസദക്ഷനു പുത്രിമാർ അറുപതാണ്. അവരെയും അവരുടെ പൌത്രിമാരെയും ബ്രഹ്മാവിൻെറ പുത്രന്മാരായ ധർമ്മൻ മുതലായവരും ബ്രഹ്മാവിൻെറ പൌത്രന്മാരും വിവാഹം ചെയ്തു വംശവർദ്ധനം ചെയ്തു. അതു നടക്കുന്നതു്, ചാക്ഷുഷമനുവിൻെറ കാലശേഷം വൈവസ്വതമനുവിൻെറ കാലത്താണ്. ആ ചരിത്രസംക്ഷേപമാണ്, മന്വന്തരചരിത്രസംക്ഷേപം എന്ന ഈ ഖണ്ഡികയിൽ കാണുന്നതു്. പ്രിയവ്രതൻെറ വംശത്തിൽ പ്രധാനന്മാരായി നാം കണ്ടതു പ്രിയവ്രതൻ, അഗ്നീധ്രൻ, നാഭി, ഋഷഭൻ, ഭരതൻ, വിരജൻ എന്നവരെയാണ്. "വിരജശ്ചരമോത്ഭവഃ" എന്നു വ്യാസൻതന്നെ പ്രസ്താവിക്കുന്നതിനാൽ വിരജൻെറ ശേഷം പ്രിയവ്രതൻെറ വംശം തുടരുന്നില്ല എന്നു പ്രത്യക്ഷംതന്നെ. വിരജൻെറ പുത്രന്മാരെക്കുറിച്ചാകട്ടെ, പുത്രിമാരെക്കുറിച്ചാകട്ടെ വ്യാസൻ പ്രസ്താവിക്കുന്നില്ല. ആയതിനാൽ പ്രിയവ്രതവംശത്തിൽപെട്ട ഏതെങ്കിലും ആ

ളുകൾ വൈവസ്വത മന്വന്തരാരംഭത്തിൽ ശേഷിച്ചിരുന്നുവോ എന്നു നമുക്കു അറിഞ്ഞുകൂടാ. വൈവസ്വതമന്വന്തരത്തിനു മുമ്പുതന്നെ നരസിംഹം വരെയുള്ള അവതാരങ്ങൾ കഴിഞ്ഞിരിക്കുന്നു. വാമനൻ വൈവസ്വതകാലത്തിലാണു്. ഈ ഗ്രന്ഥത്തിൽ വിഷ്ണു എന്ന ഖണ്ഡികയിൽ അവതാരങ്ങളുടെ ആനുപൂർവ്വതയെക്കുറിച്ചു ചർച്ച ചെയ്തിട്ടുണ്ടു്.

ഇതിനു കീഴെ കാണുന്ന വിപുലമായ ചരിത്രം സനകപ്രമുഖന്മാർ മുതൽ സ്വായംഭുവൻ വരെയുള്ള ഇരുപത്തിരണ്ടുപേരിൽ രുദ്രനേയും സ്വായംഭുവനെയും ഒഴിച്ചുള്ള ഇരുപതുപേരെക്കുറിച്ചാണു്. രുദ്രനെക്കുറിച്ചു പറയാനുള്ളതൊക്കെയും ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ എന്ന ഖണ്ഡികയിൽ ഇതിനുമുമ്പു പ്രസ്താവിച്ചതാണല്ലൊ. സ്വായംഭുവനെയും വംശത്തെയും കുറിച്ചു പറയാനുള്ളവയും വൈവസ്വതമനുവരെയുള്ള ചരിത്രമായി പറഞ്ഞുകഴിഞ്ഞു. സ്വായംഭുവ മനുവംശത്തിൽ ചരമനായ പ്രാചേതസദക്ഷൻെറ പുത്രിമാരെ വിവാഹം ചെയ്തവരെക്കുറിച്ചും അവരുടെ പുത്രന്മാരെക്കുറിച്ചും വൈവസ്വതമന്വന്തരചരിത്രത്തിൽ ഇതിനുകീഴെ പ്രസ്താവം ഉണ്ടാകുന്നു. വൈവസ്വതമനുവിൻെറ കാലം ഇപ്പോൾ നടപ്പിലിരിക്കുന്ന കാലമായതുകൊണ്ടോ, പ്രബലന്മാരായ അനേകരെക്കുറിച്ചു പ്രസ്താവിക്കുവാനുള്ളതുകൊണ്ടോ, വിവിധവിഷയ നിബിഡവും, സമാകുലവും, ആയിട്ടാണു് കാണപ്പെടുന്നതു്. ഈ ഗ്രന്ഥത്തിൽ സ്വീകരിച്ചിരിക്കുന്ന പദ്ധതി വിഷയഗ്രഹണത്തിനു വളരെ ഉപയോഗപ്പെടുമെന്നു കരുതുന്നു. പദ്ധതി ഇങ്ങനെയാണ്. സനകപ്രമുഖന്മാർ എന്നിങ്ങനെ ആരംഭിച്ചു്, സ്ഥാണു എന്നതുവരെക്കു മുറയ്ക്കു് ഓരോ വകുപ്പിലും പെടുന്നവരെക്കുറിച്ചു പറയുവാനുള്ളതൊക്കെയും പറയുക തന്നെ. എന്നാൽ ഒരുവനു പുറകെ ഒരുവനെക്കുറിച്ചു വായിച്ചു പേജുകൾ പലതു കഴിയുമ്പോഴേക്കു്, മുമ്പു വായിച്ചതൊക്കെയും മുമ്പു നടന്നു കഴിഞ്ഞതാണെന്നു്, പഠിതാവു ഭ്രമിക്കരുതു്. സനകപ്രമുഖന്മാർ, രുദ്രൻ, കർദ്ദമൻ, രുചി, മരീചി, അത്രി, അംഗിരസ്സ്, പുലസ്ത്യൻ, പുലഹൻ, ക്രതു, ഭൃഗു, വസിഷ്ഠൻ, ദക്ഷൻ; നാരദൻ, ധർമ്മൻ, അധർമ്മൻ, നിർഋതി, സരസ്വതി, കാമൻ, അഥർവ്വാവു, അഗ്നി, സ്ഥാണു എന്നിവരുടെ വംശജന്മാർ ഭാരതസാമ്രാജ്യത്തിൽ ഏകകാലത്തു് — വൈവസ്വതമന്വന്തരത്തിൽ — ആയുർന്യാസം ചെയ്തവരാണു്. പലേവംശങ്ങളിൽ പെട്ട രാജാക്കന്മാർ ഒരേ കാലത്തിൽ യുദ്ധങ്ങളിൽ വ്യാപരിക്കുകയോ, സൌഹാർദ്ദത്തിൽ കഴിയുകയോ, ചെയ്തിട്ടുണ്ടു്. എന്നാൽ അവരിൽ ഒരു പ്രത്യേക വംശത്തിൽ പെടുന്ന ഒരു രാജാവിനെക്കുറിച്ചു വിവരണം കഴിഞ്ഞു, ഈ ഗ്രന്ഥത്തിൽ അനേകം പേജുകൾ കടന്നശേഷം, ആ രാജാവിൻെറ കാലത്തു ജീവിച്ചിരുന്ന അപരവംശജനായ രാജാവിനെക്കുറിച്ചു് പ്രസ്താവം ഉണ്ടാകും. ഏകകാലത്തു നടന്ന സംഭവങ്ങളെ പലവംശങ്ങളിൽ പെടുത്തി വിവരിക്കേണ്ട സന്ദർഭങ്ങളിൽ, ഈ വൈഷമ്യത്തെ ഒഴിക്കാവുന്നതല്ല. സൂര്യവംശരാജാവായ കാകുത്സ്ഥൻെറ പുത്രിയായ ഗോ എന്ന കന്യകയെ പ്രസിദ്ധനായ യയാതിയുടെ ജ്യേഷ്ഠൻ—യതി—വേൾക്കുക ഉണ്ടായി. യയാതി സോമവംശത്തിൽ ഒരു ശാഖ സ്ഥാപിച്ച പൂരുവിൻെറ അച്ഛനാണ്. ആയതിനാൽ സൂര്യവംശരാജാവായ ഇക്ഷ്വാകുവിൻെറ പൌത്രനായ കാകുത്സ്ഥൻ, പൂരുവംശം സ്ഥാപിക്കപ്പെടുന്നതിനു് ഒരു തലമുറ മുമ്പു, ജീവിച്ചിരുന്നു എന്നു് അനുമാനിക്കാം. പൂരുവംശത്തിൽപെട്ട രന്തിനരൻെറ പുത്രിയായ ഗൌരി, ഇക്ഷ്വാകുവംശത്തിൽപെട്ട കാകുത്സ്ഥൻെറ പതിനെട്ടാം മുറക്കാരനായ മാന്ധാതാവിൻെറ മാതാവായിരുന്നു. മാന്ധാതാവിൻെറ ഭാര്യ, യയാതിയുടെ പുത്രനായ യദുവിൻെറ പുത്രനായ ക്രോഷ്ടാവിൻെറ വംശത്തിൽ അഞ്ചാംമുറക്കാരനായ ശശബിന്ദുവിൻെറ പുത്രിയായ ബിന്ദുമതിയാണ്. സൂര്യവംശത്തിൽ പിറന്ന ത്രിശങ്കുവും, ചന്ദ്രവംശത്തിൽ പുരൂരവസ്സിൻെറ പുത്രനായ വിജയൻെറ വംശത്തിൽ പെട്ട ഗാധിയുടെ പുത്രൻ വിശ്വാമിത്രനും, ഗാധിയുടെ പ്രപൌത്രൻ പരശുരാമനും, ഹൈഹയ വംശത്തിൽപെട്ട കാർത്തവീര്യാർജ്ജുനനും സമകാലീനന്മാരാണ്. ഇങ്ങനെ അന്യോന്യം സംബന്ധിപ്പിക്കുവാൻ ലക്ഷ്യങ്ങളുള്ളവയെ സംബന്ധിപ്പിച്ചും, വംശപ്പട്ടികകൾ തമ്മിൽ തുലനം ചെയ്തും, വായിച്ചുകൊണ്ടാൽ, ലഭിക്കുന്ന പ്രകാശം, ഹൃദയംഗമമായിരിക്കും.

ഇനി വൈവസ്വതകാലത്തിൻെറ ചരിത്രസംക്ഷേപം പറയട്ടെ. സനകപ്രമുഖന്മാർ വംശവർദ്ധനം ചെയ്തില്ല എന്നു ഇതിനു കീഴ് കാണും. രുദ്രൻ ത്രിമൂർത്തികളിൽ ഒരുവൻ എന്ന ന്യായേന മുമ്പുതന്നെ വിവരിക്കപ്പെട്ടുകഴിഞ്ഞു. മൂന്നാമതായി കാണുന്ന കർദ്ദമൻെറ വംശം കപിലാവതാരത്താൽ പ്രസിദ്ധമായി. അടുത്തു രുചിയുടെ വംശം വരുന്നു. വൈവസ്വത മന്വന്തരത്തിൽ കാണുന്ന സകല രാജവംശങ്ങളും, അഞ്ചാമതും ആറാമതും ആയി വിവരിക്കപ്പെടുന്ന മരീചിയുടേയും, അത്രിയുടേയും, വംശത്തിൽ പെട്ടവയാണ് എന്നു് ഒരു സാമാന്യവിധി ചെയ്യാം. സൂര്യവംശവും അതിനോടു സംബന്ധമുള്ള വംശങ്ങളും മരീചിയിൽനിന്നു പിറന്നവയും, ചന്ദ്രവംശവും അതിനോടു സംബന്ധമുള്ള സകല വംശങ്ങളും അത്രിയിൽനിന്നു പിറന്നവയും തന്നെ. സൂര്യൻ മരീചിയുടെ പൌത്രനും, ചന്ദ്രൻ അത്രിയുടെ പുത്രനും ആണ്. അത്രിയുടെ പുത്രനായ ചന്ദ്രൻെറ പുത്രനായ ബുധൻ മരീചിയുടെ പുത്രനായ കശ്യപൻെറ പൌത്രനായ വൈവസ്വതൻെറ പുത്രിയായ ഇളയെ വിവാഹം ചെയ്തു വംശവർദ്ധനം ചെയ്തതിനാൽ, സോമവംശം അതായതു അത്രിവംശം തന്നെയും സൂര്യവംശം അതായതു മരീചിവംശത്തോടു ബന്ധപ്പെട്ടു നില്ക്കുന്നു. മരീചിയുടെ പുത്രൻ കശ്യപൻ : കശ്യപൻെറ പുത്രൻ വിവസ്വാൻ അല്ലെങ്കിൽ സൂര്യൻ : വിവസ്വാൻെറ പുത്രൻ വൈവസ്വതൻ എന്നു പേരായ മനു ; ഈ വൈവസ്വതൻ ചാക്ഷുഷമന്വന്തരത്തിൽ നാരായണാവതാരമായ മത്സ്യത്തെ കൈകളിൽ വഹിക്കുവാൻ സൌഭാഗ്യം ലഭിച്ച സത്യവ്രതൻ എന്ന രാജാവിൻെറ പുനർജ്ജന്മമാണ്. വൈവസ്വതമന്വന്തരത്തിലുണ്ടായ സകല രാജവംശങ്ങളും മരീചിയുടെ പൌത്രനായ സൂര്യൻെറ പുത്രനായ വൈവസ്വതമനുവിൻെറ പത്തു പുത്രന്മാരുടേയോ, അത്രിയുടെ പൌത്രനായ ബുധൻ വിവാഹംചെയ്ത വൈവസ്വതപുത്രിയായ ഇളയുടേയോ, വംശത്തിൽ പെട്ടവരാണ്. ആയതിനാൽ വൈവസ്വതമന്വന്തരത്തിൽ ഭാരതത്തിൽ വിജയിച്ച ഏതു രാജവംശത്തിനും സൂര്യവംശം അല്ലെങ്കിൽ ചന്ദ്രവംശം എന്ന നാമം സാമാന്യേന യോജിക്കും. ഒന്നിലധികം സ

ഹോദരന്മാരുള്ള ഒരു രാജവംശത്തിൽ ജ്യേഷ്ഠകുമാരനോ, പ്രബലനായ കുമാരനോ, സ്വരാജധാനിയെ രക്ഷിച്ചു സൂര്യവംശരാജാവായി അയോദ്ധ്യയിലോ, ചന്ദ്രവംശരാജാവായി ഹസ്തിനപുരത്തോ, തന്നെ താമസിക്കുകയും, ഇതരന്മാർ ദൂരസ്ഥലങ്ങളിൽ നഗരങ്ങളെ സ്ഥാപിച്ചോ, രാജ്യങ്ങളെ ജയിച്ചോ, നൂതനവംശങ്ങളുടെ സ്ഥാപകന്മാരായിത്തീരുകയും ചെയ്യുകയാണ്. സൂര്യവംശത്തിൽനിന്നും ചന്ദ്രവംശത്തിൽനിന്നും ഇങ്ങനെ പല ശാഖാവംശങ്ങൾ ഉണ്ടായിട്ടുണ്ട്.

മരീചിവംശത്തിൽനിന്നു പ്രഭവിച്ചിട്ടുള്ള വംശങ്ങൾ തമ്മിലുള്ള ബന്ധത്തെ ഒന്നാമതായി ചിന്തിക്കാം. മരീചിയുടെ പുത്രനായ കശ്യപന്റെ പുത്രനായ വിവസ്വാന്റെ പുത്രനായ വൈവസ്വതന്, ഒരു പുത്രിയും ഒമ്പതു പുത്രന്മാരും ജനിച്ചു. പുത്രിയായ ഇളയെയാണ്, അത്രിയുടെ പൌത്രനായ ബുധൻ വേട്ടത്. ഒമ്പതു സഹോദരന്മാരിൽ പ്രഥമനായ ഇക്ഷ്വാകുവിന്റെ പുത്രനായ വികുക്ഷിയുടെ ശാഖക്ക്, സൂര്യവംശം എന്ന നാമം ഉറച്ചു.




ഇക്ഷ്വാകുവംശം എന്ന സംജ്ഞയും വികുക്ഷിയുടെ ശാഖയെ പുരസ്കരിച്ചു സാധാരണ പ്രയോഗിക്കാറുണ്ട്. വികുക്ഷിയുടെ വംശമാകട്ടെ വികുക്ഷി, ക്രഥൻ, മാന്ധാതാവ്, ത്രിശങ്കു, ഹരിശ്ചന്ദ്രൻ, സഗരൻ, ഭഗീരഥൻ മുതലായി പ്രബലന്മാരായ പല രാജാക്കന്മാരെക്കൊണ്ടു പ്രസിദ്ധമാണ്. അതു ദാശരഥി രാമനെക്കൊണ്ടു പരമ പ്രതിഷ്ഠയെ പ്രാപിച്ചു. അതിന്റെശേഷം വംശം ദീർഘകാലം നിലനിന്നു എങ്കിലും അപ്രസിദ്ധമായി. വികുക്ഷിയുടെ അനുജനായ നിമി, വിദേഹവംശം സ്ഥാപിച്ചു. ആ വംശത്തിനു ഈ നാമം ലഭിച്ചതിനു ആധാരമായ ഒരു സംഭവം ഉണ്ട്. നിമി ഒരു യാഗം ചെയ്യുവാൻ ആഗ്രഹിച്ച്, വസിഷ്ഠനെ ആചാര്യനായി വരിച്ചു. വേറെ ഒരു യാഗം ചെയ്യുന്നതിൽ ബദ്ധപ്പാടുണ്ടായിരുന്ന വസിഷ്ഠൻ, യാഗം കുറച്ചുകാലത്തേക്കു മാററിവെക്കണമെന്നു നിമിയോടു ആവശ്യപ്പെട്ടു. നിമി മറുപടി പറഞ്ഞില്ല. നിമി അനുസരിച്ചാണ് പോയതെന്നു അനുമാനിച്ച വസിഷ്ഠൻ, സൌകര്യം ലഭിച്ചപ്പോൾ നിമിയുടെ രാജധാനിയിൽ ചെന്നുചേർന്നു. എന്നാൽ നിമിയാകട്ടെ ഗൌതമനെ പുരോഹിതനായി വരിച്ചു യാഗം നടത്തി കഴിഞ്ഞിരുന്നു. വസിഷ്ഠൻ കോപിച്ച്, നിമി വിദേഹനാകട്ടെ എന്നു ശപിച്ചു; ശാപം ഫലിച്ച് നിമി മരിച്ചു: നിമിക്കു പുത്രന്മാർ ജനിച്ചിട്ടില്ലാഞ്ഞതിനാൽ, ഋഷികൾ നിമിദേഹത്തെ മഥനം ചെയ്തു. നിമിക്കു അങ്ങനെ പിറന്ന പുത്രന്, ജനകൻ എന്നു നാമകരണം ചെയ്തു. വിദേഹനായ നിമിയുടെ വംശത്തിനു വിദേഹവംശമെന്നും, മഥനം നിമിത്തം ലഭിച്ച രാജാവിന്റെ രാജ്യത്തിനു മിഥില എന്നും, നാമങ്ങൾ സിദ്ധിച്ചു. വിദേഹവംശത്തിൽ പിറന്ന എല്ലാ രാജാക്കന്മാർക്കും ജനകൻ എന്നുതന്നെയാണ് നാമം. സീതാപിതാവായ ജനകന്റെ നാമം സീരധ്വജ ജനകൻ എന്നാണ്. വൈവസ്വതന്റെ വേറൊരു പുത്രനായ ദിഷ്ടനാണ് വൈശാലവംശത്തിലെ പ്രഥമരാജാവ്. ദിഷ്ടന്റെ പുത്രനായ നാഭാഗൻ ഒരു വൈശ്യസ്ത്രീയെ വിവാഹം ചെയ്കയാൽ, വൈശ്യനായി. ഈ വംശത്തിൽപെട്ട ബലാനന്ദന്റെ പുത്രനായ വത്സന്റെ കൃതികൾ, ഋഗ്വേദത്തിൽ ഉൾപ്പെട്ടിട്ടുണ്ട്. ജാതിവിഭാഗത്തിന് ഇന്നുള്ള കർക്കശത അന്നില്ലായിരുന്നു എന്നതിന്, ഈ ഗ്രന്ഥപരമ്പരയിൽ അനേക ലക്ഷ്യങ്ങൾ കാണും. ദിഷ്ടനും അനുഗന്മാരും ഏതു പ്രദേശത്തെ അധിവസിച്ചിരുന്നു എന്നു അറിഞ്ഞുകൂടാ. ആ വംശത്തിൽപെട്ട കരന്ധമനും, പുത്രനായ അവീക്ഷിത്തും അവീക്ഷിത്തിന്റെ പുത്രനായ മരുത്തനും പ്രതാപവാന്മാരായിരുന്നു. മരുത്തൻ അശ്വമേധവും രാജസൂയവും ചെയ്കുക ഉണ്ടായി. മരുത്തന്റെ ശേഷം പത്താം തലമുറക്കാരനായ തൃണബിന്ദുവിന്റെ ഒരു പുത്രൻ—വിശാലൻ—ഒരു നഗരം സ്ഥാപിച്ച്, അവിടെ താമസമുറപ്പിക്കുക ഉണ്ടായി. അന്നുമുതല്ക്കാണ് ഈ വംശത്തിന് വൈശാലം എന്നു പേർ സിദ്ധിച്ചത്. വൈശാലം എന്നതു ഉജ്ജയിനി ആണ്, എന്നാണ് പ്രബലമായ അഭിപ്രായം. വിശാലന്റെ ഏഴാം തലമുറക്കാരനായ സോമദത്തൻ പത്തു അശ്വമേധങ്ങൾ ചെയ്തതായി പറയപ്പെട്ടിരിക്കുന്നു. നഭഗൻ എന്ന വൈവസ്വത പുത്രൻ യമുനാപ്രദേശങ്ങളിൽ രാജാവായി; വംശം അപ്രസിദ്ധമത്രേ. ശര്യാതി എന്ന വൈവസ്വതപുത്രൻ ഗുജറാത്തിൽ താമസിച്ചു; ശര്യാതിയുടെ പുത്രനായ ആനർത്തന്റെ നാമത്തെ അനുസ്മരിച്ച്, ആ രാജ്യത്തിനു ആനർത്തം എന്ന നാമമായി. ശര്യാതിയുടെ അനുഗന്മാരുടെ രാജധാനി കുശസ്ഥലി അല്ലെങ്കിൽ ദ്വാരകയാണ്. ഈ വംശം അസ്തമിച്ചശേഷം, യാദവന്മാർ ദ്വാരകയെ സ്വാധീനമാക്കി. ഹൈഹയവംശം—കാർത്ത

വീര്യാർജ്ജുനനെക്കൊണ്ടു പ്രസിദ്ധമായ വംശം—ശര്യാതിയുടെ വംശത്തോടു ഏതോ ബന്ധമുള്ളതാണ്. യാദവന്മാർ ദ്വാരകയെ ആക്രമിച്ചപ്പോൾ അവശേഷിച്ച ശര്യാതികൾ ഹൈഹയന്മാരിൽ ലയിച്ചിരിക്കാം. ധൃഷ്ടന്റെ വംശജന്മാരായ ധാർഷ്ടകന്മാർ പഞ്ചാബിൽ—ബാല്ഹികത്തിൽ—താമസിച്ചു. കരുശന്റെ വംശത്തിൽപെട്ട കരുശന്മാർ അപ്രസിദ്ധന്മാരാണ്.

ഇനിയും അത്രിയിൽനിന്നു പ്രഭവിച്ച വംശങ്ങളെക്കുറിച്ചു പ്രസ്താവിക്കാം. വൈവസ്വതമനുവിന്റെ പുത്രിയായ ഇളയെ അത്രിയുടെ പുത്രനായ ചന്ദ്രന്റെ പുത്രനായ ബുധൻ വിവാഹം ചെയ്തു. അവരുടെ പുത്രൻ പ്രസിദ്ധനായ പുരൂരവസ്സാണ്. പുരൂരവസ്സിനു അപ്സരസ്സായ ഉർവ്വശിയിൽ ആറു പുത്രന്മാർ ഉണ്ടായി. അങ്ങനെ ഉർവ്വശി ചന്ദ്രവംശ രാജാക്കന്മാരുടെ മാതാവായി. അർജ്ജുനൻ സ്വർഗ്ഗത്തിൽ വച്ചു് ഉർവ്വശിയെ മാതാവെന്നു മാനിച്ചു്, ശാപമേറ്റ സംഭവം പ്രസിദ്ധമാണല്ലോ. പുരൂരവസ്സിന്റെ പുത്രന്മാരിൽ അമാവസ്സു്, ആയുസ്സു് എന്നവരെ മാത്രം ഇവിടെ ചിന്തിച്ചാൽ മതിയാകും. അമാവസു കന്യാകുബ്ജത്തിൽ രാജാവായി. ഈ ശാഖയിലാണ് ജഹ്നു, ഗാധി, വിശ്വാമിത്രൻ എന്നിവർ പിറന്നതു്. ഈ വംശത്തിൽപെട്ട ഒരു സ്ത്രീയെ ഭൃഗുവംശത്തിൽ പെട്ട ഒരുവൻ വിവാഹം ചെയ്കയും അവരുടെ പുത്രനായി പരശുരാമൻ പിറക്കുകയും ചെയ്തു. വിശ്വാമിത്രന്റെ പുത്രനായ ശുനഃശേഫൻ വംശത്തിൽ അന്തിമനാണ്. ആയുസ്സിനു പുത്രന്മാർ അഞ്ചാണ്—നഹുഷൻ, ക്ഷത്രവൃദ്ധൻ, രംഭൻ, രാജി, അനേനസ്സ്. ക്ഷത്രവൃദ്ധൻ കാശിരാജ്യം സ്ഥാപിച്ചു. കാശിരാജാക്കന്മാരായ ക്ഷത്രവൃദ്ധവംശജന്മാരെ എപ്പോഴും ഉപദ്രവിച്ചുകൊണ്ടിരുന്നതു് ഹൈഹയന്മാരാണ്. അനേനസ്സു, രാജി, രംഭൻ എന്നവരുടെ വംശങ്ങൾ അപ്രസിദ്ധങ്ങളത്രെ. നഹുഷന്റെ മകൻ യയാതി. യയാതിക്കു പുത്രന്മാർ അഞ്ചാണ്. അവരിൽ ഇളയവനായ പൂരുവാണ് ചന്ദ്രവംശം തുടരുന്നതു്. ജ്യേഷ്ഠന്മാരായ യദു, തുർവ്വസു, ദ്രുഹ്യു, അനു എന്നവർ സ്ഥാപിച്ച വംശങ്ങളെക്കുറിച്ചു പ്രസ്താവിച്ചശേഷം പൂരുവിന്റെ വംശത്തെ ചിന്തിക്കാം. യയാതിയുടെ മകൻ യദു. ഈ യദുവാണ് കൃഷ്ണനെക്കൊണ്ടു പ്രസിദ്ധമായ യദുവംശത്തിന്റെ സ്ഥാപകൻ. യദുവിന്റെ മകൻ സഹസ്രജിത്തു്; സഹസ്രജിത്തിന്റെ മകൻ ശതജിത്തു്; ശതജിത്തിന്റെ പുത്രൻ ഹൈഹയവംശ സ്ഥാപകനായ ഹൈഹയൻ; ഹൈഹയന്റെ ശേഷം ഏതാനും തലമുറകൾ കഴിഞ്ഞു ആയിരം കൈകളുള്ളവനെന്നു പ്രസിദ്ധനായ കാർത്തവീര്യാർജ്ജുനനെക്കൊണ്ടു വംശം വളരെ പ്രസിദ്ധമായി. ഈ അർജ്ജുനനെയാണ് പരശുരാമൻ കൊന്നതു്. ഹൈഹയന്മാർ നർമ്മദാനദീതീരത്തു് മാഹിഷ്മതിയിൽ താമസിച്ചു. കാർത്തവീര്യാർജ്ജുനൻ കഴിഞ്ഞു്, നാലഞ്ചു തലമുറകൾക്കുശേഷം, താലജംഘൻ എന്ന ഒരു രാജാവു വംശത്തിൽ പ്രസിദ്ധനായി. ആയതിനാൽ താലജംഘന്റെശേഷമുള്ള ഹൈഹയന്മാരെ, താലജംഘന്മാർ എന്നും പറയും. താലജംഘന്മാരുംമാഹിഷ്മതിയിൽ തന്നെയാണ് താമസിച്ചതു്. അവന്തികളും പാലവന്മാരും താലജംഘന്മാരുടെ ശാഖകളത്രെ. യയാതിയുടെ പുത്രനായ യദുവിനു സഹസ്രജിത്തിനെക്കൂടാതെ ക്രോഷ്ടാ, നളൻ, രഘു എന്ന മൂന്നു പുത്രന്മാർകൂടെയും ഉണ്ട്. അവരിൽ ക്രോഷ്ടാവിന്റെ വംശത്തിലാണ് കൃഷ്ണൻ പിറന്നതു്. നളൻ, രഘു എന്നവരെക്കുറിച്ചു യാതൊരു അറിവും ഇല്ല. ക്രോഷ്ടാവിന്റെ അഞ്ചാംതലമുറക്കാരനായ ശശബിന്ദു ചക്രവർത്തിയായി. ശശബിന്ദുവിന്റെ പല പുത്രന്മാരിൽ വംശം തുടർന്നതു്; പൃഥുശ്രവസ്സു ആണ്. പൃഥുശ്രവസ്സിന്റെ ഒരു അനുഗനായ പരാവൃതന്റെ അഞ്ചുപുത്രന്മാരിൽ പ്രഥമനായ രുക്മേഷു, രാജാവായി; എന്നാൽ വംശം തുടരുന്നില്ല. വംശം തുടരുന്നതു് മൂ



ന്നാംപുത്രനായ ജ്യാമഘനാണ്. ജ്യാമഘൻ നർമ്മദാ സമീപദേശങ്ങളെ ജയിച്ചു്* സൂക്തിമതി എന്ന നഗരം നിർമ്മിച്ചു്—അവിടെ വംശം തുടർന്നു. ജ്യാമഘന്റെ പുത്രനായ വിദർഭനു്, ക്രഥൻ, കൈശികൻ, രോമപാദൻ എന്നിങ്ങനെ പുത്രന്മാർ മൂന്നാണ്. ഇവരിൽ കൈശികന്റെ പുത്രനായ ചേദി, ശിശുപാലന്റെ ജനനം കൊണ്ടു പ്രസിദ്ധമായ ചേദിരാജ്യത്തെ സ്ഥാപിച്ചു. ക്രഥന്റെ പുത്രൻ കുന്തി. കുന്തിയുടെ പുത്രനായ വൃഷ്ണിയും, വൃഷ്ണിയുടെ പൌത്രനായ ദാശാർഹനും, പല തലമുറകളുടെശേഷം രാജാവായ സാത്വതനും പ്രബലന്മാരാണ്. ഈ വംശത്തിൽ പല തലമുറകൾക്കുശേഷം ജനിച്ച കൃഷ്ണനെ പലപ്പോഴും വൃഷ്ണിപ്രഭു, ദാശാ

---

*സൂക്തിമതി എന്നതു മാളവാപ്രദേശങ്ങളിലാണ്. ചേദിയും മാളവാ പ്രദേശങ്ങളിൽ തന്നെ.

ർഥൻ, സാത്വതനായകൻ എന്നൊക്കെ നാമകരണം ചെയ്യാറുണ്ട്. സാത്വതനു പുത്രന്മാർ ഏഴാണ്. അവരിൽ ഒരുവനായ വൃഷ്ണിയും, വേറൊരുവനായ അന്ധകനും, പ്രധാനന്മാരാണ്. വൃഷ്ണിയുടെ ഇളയമകനായ യുധാജിത്തിന്റെ ഇളയമകനായ ശിനിയുടെ അനുഗനാണ്, കൃഷ്ണന്റെ സഖാവും, പാണ്ഡവന്മാരുടെ വലിയ ബന്ധുവും ആയ യുയുധാനൻ അല്ലെങ്കിൽ സാത്യകി. യുധാജിത്തിന്റെ പ്രഥമപുത്രനായ അനമിത്രന്റെ വംശം, പ്രസേനൻ, സത്രാജിത്ത്, ശ്വഫല്കൻ, അക്രൂരൻ എന്നവരെക്കൊണ്ടു പ്രസിദ്ധമായി.



കൃഷ്ണന്റെ പൂർവ്വഗനായ അന്ധകന്റെ നാലുപുത്രന്മാരിൽ കുകുരൻ, ഭജമാനൻ എന്നിവർ പ്രാധാന്യത്തെ അർഹിക്കുന്നു. കുകുരന്റെ വംശജനായ ആഹുകനു്, ദേവകൻ, ഉഗ്രസേനൻ എന്ന രണ്ടു പുത്രന്മാർ ഉണ്ടായി. ദേവകന്റെ മകൾ ദേവകി, വസുദേവന്റെ ഭാര്യയായി; കൃഷ്ണന്റെ മാതാവായി. ഉഗ്രസേനന്റെ ഒരു പുത്രൻ കംസനാണ്. അന്ധകന്റെ പുത്രനായ ഭജമാനന്റെ ഏഴാംമുറക്കാരനായ ശൂരനു മക്കൾ പത്തുണ്ടത്രെ. അവരിൽ പ്രഥമപുത്രൻ വസുദേവൻ; വസുദേവൻ കൃഷ്ണന്റെ പിതാവായി. ശൂരന്റെ പുത്രികളിൽ, കേകയനായ ധൃഷ്ടകേതുവിനെ വിവാഹംചെയ്ത ശ്രുതകീർത്തി, ചേദിരാജാവായ ദമഘോഷനെ വിവാഹംചെയ്ത ശ്രുതശ്രവസ്സ്, കരൂശരാജാവായ വൃദ്ധശർമ്മാവിനെ വിവാഹംചെയ്ത ശ്രുതദേവി, അവന്തിരാജാവായ ജയത്സേനനെ വിവാഹംചെയ്ത രാജാധിദേവി എന്നിവർ പ്രസിദ്ധകളാണ്. ശ്രുതകീർത്തിയുടെ ഭർത്താവായ ധൃഷ്ടകേതു ഒരു വലിയ പാണ്ഡവബന്ധുവാണ്. ദമഘോഷന്റെ പുത്രനാണ് ശിശുപാലൻ. വൃദ്ധശർമ്മാവിന്റെ പുത്രനാണു ദന്തവക്ത്രൻ. ജയന്റേയും വിജയന്റേയും മൂന്നാം മനുഷ്യാവതാരമായ ശിശുപാലനും ദന്തവക്ത്രനും യുദ്ധമല്ലന്മാരാണ്. ജയസേനന്റെ പുത്രന്മാരായ വിന്ദാനുവിന്ദന്മാർ വലിയ പാണ്ഡവസഖികളത്രെ. ശൂരന്റെ പുത്രിയായ കുന്തി ഉഗ്രസേനന്റെ ദത്തുപുത്രിയായി വന്നതിനാൽ വസുദേവന്റെ ഭഗിനിയും കൃഷ്ണന്റെ പിതൃഷ്വസാവും ആയി. കുന്തി, പാണ്ഡുവിനെ വിവാഹം ചെയ്തു: കർണ്ണൻ, യുധിഷ്ഠിരൻ, ഭീമസേനൻ, അർജ്ജുനൻ എന്ന നാലുപുത്രന്മാരെ പ്രസവിച്ചു. യയാതിയുടെ പുത്രനായ യദുവിന്റെ സഹോദരനായ തുർവ്വസുവിന്റെ വംശത്തിൽ അഞ്ചാം മുറക്കാരനായ മരുത്തൻ, അപുത്രനായിരുന്നു; ആയതിനാൽ യയാതിയുടെ വേറൊരു പുത്രനായ പൂരുവിന്റെ വംശത്തിൽ പിറന്ന ദുഷ്യന്തനെ, പുത്രത്വേന സ്വീകരിക്കുക ഉണ്ടായി. എന്നാൽ പൂരുവംശത്തിൽ സ്വസിംഹാസനം ഒഴിവായപ്പോൾ ദുഷ്യന്തൻ വീണ്ടും സ്വവംശത്തിലേക്കു നീങ്ങി; അപ്പോൾമുതൽ തുർവ്വസുവിന്റെ വംശം പൂരുവംശത്തിൽ ലയിച്ചു. ദുഷ്യന്തന്റെ അനുഗന്മാരോടു ഏതോ ചാർച്ചയുള്ള കേരളൻ, ചോളൻ, പാണ്ഡ്യൻ, കർണ്ണാടകൻ എന്ന നാലുപേർ സ്വനാമങ്ങൾക്കു അനുസരിച്ച നാലു രാജ്യങ്ങളെ ദക്ഷിണഭാരതത്തിൽ സ്ഥാപിച്ചു. യയാതിയുടെ വേറൊരു പുത്രനായ ദ്രുഹ്യു, ഭാരതത്തിന്റെ വടക്കുപടിഞ്ഞാറ് ഇപ്പോൾ കാൻഡഹാർ എന്ന നാമമായ ഗാന്ധാരത്തിൽ രാജാവായി. ഗാന്ധാരം നല്ല ജാതി കുതിരകൾക്ക് പ്രസിദ്ധിപ്പെട്ടതാകുന്നു എന്നു പുരാണങ്ങളിൽ ഉണ്ട്. കാൻഡഹാർ ഇന്നും കുതിരകൾക്ക് സാമാന്യം പ്രസിദ്ധിയുള്ളതാണ്. ദ്രുഹ്യുവിന്റെ വംശത്തിൽ അവസാനമായി കാണുന്നതു് ഒരു പ്രചേതസ്സിനെ അത്രെ. പ്രചേതസ്സിന്റെ നൂറു പുത്രന്മാർ ഉത്തരമ്ലേച്ഛന്മാരുടെ നായകന്മാരായി എന്നു വിഷ്ണുപുരാണവും, ഭാഗവതവും, മാത്സ്യപുരാണവും പറയുന്നു. യയാതിയുടെ വേറൊരു പുത്രനായ അനുവിന്റെ ഏഴാം മുറക്കാരനായ മഹാമനസ്സിനു ഉശിനരൻ, തിതിക്ഷു എന്നു രണ്ടു പുത്രന്മാർ ഉണ്ടായി. ഉശിനരന്റെ വംശം ദീർഘമായിരുന്നില്ല. വൃക്ഷർഷഭം, സൌവീരം, കേകയം, മാദ്രകം എന്ന രാജ്യങ്ങളെ ഉശീനരവംശക്കാർ സ്ഥാപിച്ചതാണ്. പാണ്ഡുവിന്റെ രണ്ടാമത്തെ ഭാര്യയും നകുലസഹദേവന്മാരുടെ മാതാവും ആയ മാദ്രി, മാദ്രകനായ ഒരു ശല്യന്റെ ഭഗിനിയാണ്. തിതിക്ഷുവിന്റെ വംശത്തിൽ നാലാംമുറക്കാരനായ ബലിയുടെ പുത്രന്മാരായ അംഗൻ, വംഗൻ, കലിംഗൻ, സുക്മൻ, പുന്ദ്രൻ എന്നവർ സ്വനാമങ്ങൾക്കു അനുസരിച്ച്, അഞ്ചു രാജ്യങ്ങളെ സ്ഥാപിച്ചു. ആ അഞ്ചു രാജാക്കന്മാരിൽ ജ്യേഷ്ഠനായ അംഗനെ ഒഴിച്ച് ആരും വംശം തുടരുന്നതായി കാണുന്നില്ല. അംഗൻ മുതൽ പതിന്നാലാം. മുറക്കാരനായ ജയദ്രഥൻ വംശനീചതയുള്ള ഒരു സ്ത്രീയെ വിവാഹം ചെയ്കയാൽ, കീഴോട്ടുള്ള തലമുറക്കാരെ സൂതന്മാർ എന്നാണ് ഗണിച്ചിരിക്കുന്നതു്. സൂതനായ അധിരഥന്റെ വളർത്തുമകനായ കർണ്ണൻ, വംശത്തിനു വലിയ പ്രസിദ്ധിയെ സമ്പാദിച്ചു. യയാതിയുടെ ഇളയ മകനായ പൂരുവത്രെ ചന്ദ്രവംശം തുടരുന്നതു്. ഇവിടംമുതൽ കീഴോട്ടു ചന്ദ്രവംശത്തെ പൂരുവംശം എന്നും പറയും. ജ്യേഷ്ഠന്മാർ അനുസരണം പോരാത്തവരാണ് എന്നു കണ്ട്, യയാതി സ്വസിംഹാസനത്തെ ഇളയ മകനായ പൂരുവിനായി നല്കുകയും, ജ്യേഷ്ഠപുത്രന്മാരെ മുകളിൽ കണ്ടതുപോലെ ദൂരപ്രദേശങ്ങളിലേക്കു അയക്കുകയും ആണ് ചെയ്തതു്. പൂരുമുതൽ പതിമ്മൂന്നാം മുറക്കാരനായ രന്തിനരൻ വരെയുള്ളവരെക്കുറിച്ച് ഇവിടെ പ്രസ്താവ്യമായി അധിക

മൊന്നുമില്ല. രന്തിനരന്റെ പുത്രിയായ ഗൌരി ഇക്ഷ്വാകുവംശത്തിൽ വിവാഹിതയായി മാന്ധാതാവിന്റെ മാതാവായി. രന്തിനരനു പുത്രന്മാർ മൂന്നാണ്. തൃതീയ പുത്രനായ ധ്രുവൻ അപ്രസിദ്ധനാണ്. ദ്വിതീയനായ അപ്രതിരഥൻ കണ്വന്റെ പിതാവത്രെ. ഈ കണ്വനാണ് കണ്വവംശം എന്ന ബ്രാഹ്മണവംശം സ്ഥാപിച്ചത്. കണ്വനും പുത്രനായ മേധാതിഥിയും പല വേദഗാനങ്ങളുടെ കർത്താക്കന്മാരാണ്. പൂരുവംശം തുടരുന്നത് രന്തിനരന്റെ പ്രഥമ പുത്രനായ സുമതി അത്രെ. സുമതിയുടെ പൌത്രനായ ദുഷ്യന്തൻ പ്രതാപവാനും, ദുഷ്യന്തന്റെ പുത്രനായ ഭരതൻ പ്രസിദ്ധനായ ചക്രവർത്തിയും ആണ്. *ഈ ഭരതന്റെ നാമത്തെ അനുകരിച്ചു ഈ ഭൂമിക്കു ഭാരതം എന്ന നാമമുണ്ടായി. ഇതിനുമുമ്പു ഇതിന്റെ നാമം അജനാഭം എന്നാണ്. ഭരതന്റെ ശേഷം ഈ വംശത്തെ ഭരതവംശം എന്നും പറയും. ഭരതന്റെ ഒമ്പതു പുത്രന്മാർ പിതൃസാമ്യം ഇല്ലാത്തവരാണ് എന്നു ഭരതൻ അപരാധാരോപണം ചെയ്തതിനാൽ, മാതാക്കന്മാരാൽ ഹനിക്കപ്പെടുകയുണ്ടായി. ഭരദ്വാജന്റെ നേതൃത്വത്തിൽ, ഭരതൻ നടത്തിയ യാഗത്തിന്റെ ഫലമായി ജനിച്ച പുത്രനാണ്, വിതഥൻ. വിതഥന്റെ പൌത്രന്മാരിൽ ബൃഹത്ക്ഷത്രനും ഗർഗ്ഗനും ഗണനീയന്മാരാണ്. ഗർഗ്ഗൻ ഗാർഗ്ഗ്യം എന്നു പേരായ ബ്രാഹ്മണ്യവംശത്തിന്റെ സ്ഥാപകനാണ്. ബൃഹത്ക്ഷത്രൻ വംശം തുടരുന്നു. ബൃഹത്ക്ഷത്രന്റെ പൌത്രനായ ഹസ്തി, ഹസ്തിനപുരം നിർമ്മിച്ചു. ഹസ്തിക്കു പുത്രന്മാർ മൂന്നാണ്; അജമീഢൻ, ദ്വിമീഢൻ, പുരുമീഢൻ. പുരുമീഢനെക്കുറിച്ചു യാതൊന്നും അറിവില്ല. ദ്വിമീഢന്റെ അപ്രസിദ്ധമായ വംശം പന്ത്രണ്ടു തലമുറകളോളം നീണ്ടുനിന്നു. അജമീഢൻ ചന്ദ്രവംശം അല്ലെങ്കിൽ പൂരുവംശം തുടരുന്നു. അജമീഢന്റെ മൂന്നു പുത്രന്മാർ—ബൃഹദ്വസു, നീലൻ, ഋക്ഷൻ എന്നവർ—മൂന്നു വംശങ്ങളുടെ സ്ഥാപകന്മാരായി. ബൃഹദ്വസുവിന്റെ വംശത്തിൽ എട്ടാംമുറക്കാരനായ നീപന്റെ നൂറു പുത്രന്മാരിൽ ഒരുവനായ സമരൻ ദക്ഷിണപാഞ്ചാലത്തിൽ ‡ കാംപില്യം എന്ന നഗരത്തിൽ രാജാവായി. സമരന്റെ അഞ്ചാംമുറക്കാരനായ അണുഹൻ വ്യാസന്റെ പുത്രനായ ശുകന്റെ പുത്രിയായ കൃത്വി എന്ന കന്യകയെ വിവാഹം ചെയ്തു; അവരുടെപുത്രനാണ്, യോഗശാസ്ത്രം എഴുതിയ ബ്രഹ്മദത്തൻ. ബ്രഹ്മദത്തനും അനുഗന്മാരും വലിയ ഭക്തന്മാരായിരുന്നു. ബ്രഹ്മദത്തന്റെ പ്രപൌത്രനായ ഭല്ലാടനെ കർണ്ണൻ കൊന്നു എന്നും, അങ്ങനെയല്ല ഭല്ലാടന്റെ പുത്രനായ ഒരു ജനമേജയനെ ദ്വിമീഢവംശത്തിൽപെട്ട ഉഗ്രായുധൻ കൊന്നു എന്നും രണ്ടു അഭിപ്രായമുണ്ട്. അതു എങ്ങനെയും ആകട്ടെ. ബൃഹദ്വസുവിന്റെ വംശം ഇവിടെ അവസാനിച്ചു. അജമീഢന്റെ ദ്വിതീയപുത്രനായ നീലന്റെ അഞ്ചാം മുറക്കാരനായ ഹര്യശ്വന്റെ മൂന്നു പുത്രന്മാരിൽ പ്രഥമനായ മുദ്ഗലൻ മൌദ്ഗല്യം എന്ന ബ്രാഹ്മണവംശത്തിന്റെ സ്ഥാപകനാണ്. മുദ്ഗലനു അഹല്യ, ദിവോദാസൻ എന്ന രണ്ടു സന്താനങ്ങളാണ്. അഹല്യയെ ശതാനന്ദൻ വിവാഹം ചെയ്തു. ആ വിവാഹത്തിൽനിന്നു ജനിച്ച സത്യധൃതി, സമരശാസ്ത്രനിർമ്മാതാവെന്നു പ്രസിദ്ധനായി. സത്യധൃതിയുടെ പുത്രനായ ശരദ്വാൻ ഉർവ്വശിയെ കാമിച്ചു എന്നും, ശരദ്വാനു ഉർവ്വശിയിൽ കൃപനും കൃപിയും പിറന്നു എന്നും പുരാണമുണ്ട്. ശരദ്വാൻ ആ ശിശുക്കളെ ഒരു കാട്ടിൽ ഒളിച്ചു. യാദൃച്ഛികമായി ആ വഴി ചെന്ന ശാന്തനു ശിശുക്കളെ കണ്ടു കൃപ തോന്നി, രാജധാനിയിൽ കൊണ്ടുപോയി വളർത്തി. കൃപയുടെ ഫലമായി ആയുസ്സു ലഭിച്ച ശിശുക്കൾക്കു കൃപൻ, കൃപി എന്നു പേരായി. കൃപിയെ ദ്രോണൻ വിവാഹം ചെയ്തു; അവരുടെ പുത്രനാണ് പ്രസിദ്ധനായ അശ്വത്ഥാമാവ്. കൃപൻ വിവാഹം ചെയ്യായ്കയാൽ അഹല്യയുടെ വംശം അവസാനിച്ചു. അഹല്യയുടെ സഹോദരനായ ദിവോദാസന്റെ പുത്രനായ മിത്രായു, മൈത്രേയം എന്ന ബ്രാഹ്മണവംശത്തിന്റെ സ്ഥാപകനായി. ദിവോദാസന്റെ നാലാംമുറക്കാരനായ സോമകന്റെ നൂറു പുത്രന്മാരിൽ പ്രധാനനായ പൃഷതൻ, ആകട്ടേ, ധൃഷ്ടദ്യുമ്നൻ, പാഞ്ചാലി മുതലായവരുടെ അച്ഛനായ ദ്രുപദനാണ്. ദ്രുപദനും പുത്രന്മാരായ ധൃഷ്ടദ്യുമ്നൻ മുതലായവരും കൌരവപാണ്ഡവസമരത്തിൽ മരിച്ചു വംശം അററു. അജമീഢന്റെ മൂന്നാമത്തെ പുത്രനായ ഋക്ഷന്റെ വംശമാണ്—ചന്ദ്രവംശത്തെ—തുടരുന്നത്. ഋക്ഷന്റെ പൌത്രനായ കുരുവിന്റെ നാമത്തെ അനുസരിച്ച്, വംശത്തിനു കുരുവംശമെന്നു നാമമുണ്ടായി. കുരുവിനു പുത്രന്മാർ പലരാണ്. എന്നാൽ ഇവിടെ ഗണിപ്പാനുള്ളത് സുധനുസ്സ, ജഹ്നു, പരിക്ഷിത്തു എന്നു മൂന്നു പേരെ അത്രെ. സുധനുസ്സിന്റെ നാലാം മുറക്കാരനായ ഉപരിചരൻ, ചേദി, * മഗധം, എന്ന രാജ്യങ്ങളെ പുനഃസ്ഥാപനം ചെയ്തു. ഉപരിചരന്റെ പുത്രനായ ബൃഹദ്രഥൻ മഗധത്തിൽ രാജാവായി. ബൃഹദ്രഥന്റെ ഒരു പുത്രനായ ജരാസന്ധന്റെ കാലത്തു മഗധരാജ്യം അതിപ്രബലമായി. ജരാസന്ധൻ കൃഷ്ണനെ പല പ്രാവശ്യം തോല്പിച്ചിട്ടുണ്ട്. ജരാസന്ധനെ ഭീമസേനൻ കൊന്നു; ജരാസന്ധന്റെ പുത്രനായ സഹദേവനെ കൃഷ്ണൻ മഗധത്തിൽ രാജാവായി അഭിഷേകം ചെയ്തു. സഹദേവന്റെ പൌത്രനായ ശ്രുതശ്രവസ്സ് വംശത്തിൽ ചരമനാണ്. കുരുവിന്റെ വേറൊരു പുത്രനായ പരീക്ഷിത്തിനു ശ്രുതസേനൻ, ഉഗ്രസേനൻ, ഭീമസേനൻ എന്നു മൂന്നു പുത്രന്മാരുണ്ടായിരുന്നു. എന്നാൽ അവരുടെ അനുഗന്മാരെക്കുറിച്ചു പ്രസ്താവം ഇല്ല. കുരുവിന്റെ വേറൊരു പുത്രനായ ജഹ്നുവാണ്, ചന്ദ്ര, പൂരു, ഭരത, അജമീഢ, കുരു, പൂർവ്വമായ വംശത്തെ തുടരുന്നത്. പരിക്ഷിത്തിന്റെ കാലത്തിന്റെ ശേഷം രാജ്യംഭരിച്ചത് ജഹ്നുവിന്റെ പുത്രനായ സുരഥനാണ്. സുരഥന്റെ പത്താം മുറക്കാരൻ പ്രതീപനും, പ്രതീപന്റെ പുത്രൻ ശാന്തനുവും തന്നെ. ശാന്തനുവിന്റെ പുത്രന്മാർ ഭീഷ്മൻ, ചിത്രാംഗദൻ, വിചിത്രവീര്യൻ എന്നവരാണ്. ഭീഷ്മൻ വിവാഹം കഴിച്ചില്ല. എന്നാൽ സ്വച്ഛന്ദമൃത്യു ആയിരുന്നതിനാൽ ദീർഘകാലം ജീവിച്ചിരുന്നു; കൌരവപാണ്ഡവസമരത്തിൽ ദുര്യോധനന്റെ ഭാഗം സേനാപതികളുടെ പതിയായി നിന്നു പത്തു ദിവസങ്ങളിൽ യുദ്ധം നടത്തിയതു് പരമപ്രസിദ്ധനായ ഈ ഭീഷ്മനാണ്. ശാന്തനുവിന്റെ ശേഷം ചിത്രാംഗദൻ രാജാവായി. ക്ഷയരോ

* പ്രിയവ്രതന്റെ വംശത്തിൽപെട്ട ഭരതന്റെ കാലംമുതല്ക്കുതന്നെ ഭാരതം എന്ന നാമമുണ്ടായി എന്നും പക്ഷമുണ്ട്.

‡ കാംപില്യം: നാർത്ത്‌വെസ്റ്റ് പ്രാവിൻസസിൽ ആണ്. ഇതത്രെ പാണ്ഡവശ്വശുരനായ ദ്രുപദന്റെ രാജധാനി.

* മഗധം എന്നതു ബീഹാർരാജ്യമാണ്.

ഗി ആയിരുന്ന ചിത്രാംഗദൻ, സന്താനത്തെ ശേഷിപ്പിക്കാതെ മരിച്ചു. അതിന്റെ ശേഷം വിചിത്രവീര്യൻ രാജാവായി. വിചിത്രവീര്യൻ അംബിക, അംബാലിക എന്ന രണ്ടു ഭാര്യമാരുടെ ഭർത്താവായി: എങ്കിലും സന്താനത്തെ ശേഷിപ്പിക്കാതെ മരിച്ചു. വിചിത്രവീര്യന്റെ മാതാവായ സത്യവതി വിവാഹത്തിന് മുമ്പ് പരാശരനെ പരിഗ്രഹിക്കുകയും അതിൽനിന്നു ഒരു പുത്രൻ പിറക്കുകയും ചെയ്തിരുന്നു. ആ പുത്രനാണ് വേദവ്യാസൻ. വേദവ്യാസൻ അംബികയേയും അംബാലികയേയും അംബികയുടെ ഒരു ദാസിയേയും ഭാര്യാത്വേന സ്വീകരിച്ചു. ആ സ്ത്രീകൾ പ്രസവിച്ച പുത്രന്മാരാണ് ധൃതരാഷ്ട്രൻ, പാണ്ഡു, വിദുരൻ എന്നവർ. ധൃതരാഷ്ട്രന്റെ പുത്രന്മാരായ ദുര്യോധനപ്രമുഖന്മാരും, പാണ്ഡുവിന്റെ പുത്രന്മാരായ യുധിഷ്ഠിരപ്രമുഖന്മാരും തമ്മിൽ നടന്ന യുദ്ധം പ്രസിദ്ധമാണ്. കൌരവപാണ്ഡവസമരം അവസാനിച്ചതു് ഇപ്പോൾ നടപ്പിലിരിക്കുന്ന കലിയുഗം ആരംഭിച്ച ദിവസമാണ്. ആ യുദ്ധത്തിൽ സംബന്ധിച്ചതു പതിനെട്ടു അക്ഷൌഹിണിപ്പടയാണെന്നും അവരിൽ മരിക്കാതെ ശേഷിച്ചതു് അശ്വത്ഥാമാവ്, കൃപൻ, കൃതവർമ്മാവ് എന്ന മൂവരും, പാണ്ഡവന്മാർ അഞ്ചും, കൃഷ്ണനും, യുയുൽസുവും മാത്രമാണെന്നും ചിന്തിച്ചാൽ കലിയുഗാരംഭം എത്ര ഭയങ്കരമായിരുന്നു എന്നും, എത്ര എത്ര രാജവംശങ്ങൾ അവിടെ അററുപോയി എന്നും ഊഹിക്കാമായിരിക്കാം.



ഈ ഗ്രന്ഥപരമ്പരയിൽ, ക്രമത്തിനു മരീചി, അത്രി എന്നിവരെക്കുറിച്ചുള്ള വിവരണത്തിനു ശേഷം അംഗിരസ്സു മുതൽ സ്ഥാണുവരെയുള്ള ഓരോരുത്തരെക്കുറിച്ചും മുറക്കു വിവരിക്കേണ്ടതായിരിക്കുന്നു. ബ്രഹ്മാവിന്റെ പുത്രന്മാർ സനകപ്രമുഖന്മാർ മുതൽ സ്വായംഭുവൻവരെക്കുള്ള സർവ്വന്മാർ—ബ്രാഹ്മണരാണ്. എന്നാൽ വൈവസ്വതാവരെക്കുള്ള മന്വന്തരങ്ങളിൽ, സ്വായംഭുവന്റെ വംശജന്മാരും, വൈവസ്വതമന്വന്തരത്തിൽ മരീചിയുടേയും അത്രിയുടേയും വംശജന്മാരും, കർമ്മംകൊണ്ടു പ്രായേണ ക്ഷത്രിയന്മാരായി. രാമായണവും ഭാരതവും വൈവസ്വതമന്വന്തരത്തിൽ പെടുന്ന സൂര്യചന്ദ്രവംശരാജാക്കന്മാരുടെ ചരിത്രമാണ്. ഭാഗവതമാകട്ടെ, സ്വായംഭുവമന്വന്തരം മുതല്ക്കു വൈവസ്വതാവസാനംവരെക്കുള്ള ക്ഷത്രിയ ചരിത്രത്തോട് അനുബന്ധിച്ചു, ഭഗവാന്റെ ചരിത്രത്തെ; പറയുന്നു: അവതാരങ്ങളെ പ്രസ്താവിക്കുന്നു; അപദാനങ്ങളെ, കീർത്തിക്കുന്നു. ആയതിനാൽ ഭാഗവത ഭാരത രാമായണങ്ങൾ സാമാന്യേന ക്ഷത്രിയചരിത്രമാണ്. രാജാക്കന്മാരോടു സംബന്ധിച്ച് വസിഷ്ഠൻ, നാരദൻ, ഭരദ്വാജൻ മുതലായി അനേകമനേകം ബ്രാഹ്മണരുടെ ചരിത്രങ്ങളും ഇവയിൽ ഉൾപ്പെടുന്നുണ്ട്. എന്നാൽ ഈ ഗ്രന്ഥങ്ങളുടെ വിഷയം ക്ഷത്രിയചരിത്രമാണ്. ഈ മലയാളഗ്രന്ഥപരമ്പരയും ഭാഗവതാദി ഗ്രന്ഥങ്ങളെ ആധാരമാക്കി എഴുതപ്പെടുന്നവയത്രെ. ആയതിനാൽ ഇതിൽ ബ്രാഹ്മണചരിത്രത്തിനു പ്രാധാന്യം കുറയും. അംഗിരസ്സു മുതൽ സ്ഥാണുവരെയുള്ള ഓരോരുവന്റെയും വംശങ്ങൾ, സാമാന്യേന പറഞ്ഞാൽ ബ്രാഹ്മണത്വം വെടിയാതെ നില്ക്കുന്നതിനാൽ, ഈ ഗ്രന്ഥപരമ്പരയിൽ വലിയ സ്ഥാനമില്ലാത്തവയാണ്. എങ്കിലും സാധാരണമായ കേരളജീവിതത്തിൽ ആവശ്യപ്പെടാവുന്നതിൽ അധികം വിവരണങ്ങളെ, ഓരോ ബ്രഹ്മപുത്രനെ സംബന്ധിച്ചും ഇതിൽ ഘടിപ്പിച്ചിട്ടുണ്ട്. ഋഗ്വേദം മുതലായവയുടെ ചരിത്രങ്ങളിൽ വളരെ പ്രാധാന്യമുള്ള അനേകം ഋഷികൾ രാജാക്കന്മാരോടും പ്രജകളോടും ഘടിക്കുന്ന അവസരങ്ങൾ അധികമല്ലായിരിക്കും. ആയതിനാൽ ഈ ക്ഷത്രിയ ചരിത്രം പ്രസ്തുത ബ്രാഹ്മണവംശങ്ങളുടെ ഒരു ചരിത്രമാകയില്ല. അംഗിരസ്സിന്റെ വംശത്തിൽ ബൃഹസ്പതി, ഉതഥ്യൻ, ഭരദ്വാജൻ, എന്നവർ പിറന്നു. പുലസ്ത്യന്റെ വംശം അഗസ്ത്യൻ, വിശ്രവസ്സ്, രാവണപ്രമുഖന്മാർ എന്നവരെക്കൊണ്ടു പ്രസിദ്ധമായി. പുലഹന്റെ വംശം അപ്രസിദ്ധം തന്നെ. ക്രതുവിനെക്കുറിച്ചും, ഇവിടെ പ്രസ്താവിക്കേണ്ടതായി യാതൊന്നുമില്ല. ഭൃഗുവിന്റെ വംശം മാർക്കണ്ഡേയൻ, ഔർവൻ, ശുക്രൻ, ദേവയാനി, പരശുരാമൻ എന്നവരെക്കൊണ്ടു പ്രസിദ്ധമായി. ഭൃഗുവംശജനാണെന്നു പറയപ്പെടാറുള്ള പരശുരാമൻ സോമവംശരാജാവായ പുരൂരവസ്സിന്റെ പുത്രനായ അമാവസുവിന്റെ വംശജനായ ജമദഗ്നിയുടെ പുത്രനാണ്; ജമദഗ്നിയുടെ മാതാവ് സോമവംശജയായ ഒരു രാജ്ഞിയും അച്ഛൻ ഭൃഗുകുലത്തിൽപെട്ട ഋചീകൻ എന്ന ബ്രാഹ്മണനും ആയിരുന്നു. വസിഷ്ഠന്റെ വംശത്തിൽ ഋഷിസത്തമന്മാരായ ശക്തി, പരാശരൻ, വ്യാസൻ, ശുകൻ എന്നവർ ഉൾപ്പെടുന്നു. ദക്ഷൻ പ്രസിദ്ധനാണ്. എന്നാൽ ദക്ഷന്റെ പ്രസിദ്ധി പുത്രന്മാരെക്കൊണ്ടല്ല: പുത്രികളെക്കൊണ്ടാണ്; അവരെ ഒക്കെയും മരീചി മുതലായ ഓ

രോ ബ്രഹ്മപുത്രന്മാർ വിവാഹം ചെയ്തു. ആയതിനാൽ മക്ക ൻെറ വംശം അപരവംശചരിത്രങ്ങളോടു, സമ്മേളിച്ചു നില്ക്കുന്നു. നാരദനാകട്ടെ സ്വായംഭുവൻ മുതൽ വൈവസ്വതാവസാനം വരക്ക് എവിടെയും പ്രത്യക്ഷനാകുന്നുണ്ട്. നാരദൻ സുപ്രസിദ്ധൻ തന്നെ. എന്നാൽ വംശത്തെ ശേഷിപ്പിക്കുന്നില്ല. ധർമ്മൻ, അധർമ്മൻ, നിർഋതി, സരസ്വതി, കാമൻ, അഥർവ്വാവ്, അഗ്നി, സ്ഥാണു എന്നിവരെക്കുറിച്ചു ഈ സംക്ഷേപത്തിൽ ഒന്നും തന്നെ പ്രസ്താവിക്കേണ്ടതില്ല. ആദിമനായ സ്വായംഭുവൻ, ഒന്നാമതായി വംശവർദ്ധനം ചെയ്യുകയാൽ, വംശചരിത്രം മുമ്പുതന്നെ പറയപ്പെടുക ഉണ്ടായി.

വൈവസ്വത മന്വന്തര ചരിത്രവിവരണം, സനകപ്രമുഖന്മാർ മുതല്ക്കു, ഇനി, ആരംഭിക്കാം.

---

# ചരിത്രകാണ്ഡം

## വൈവസ്വതകാലം

## 1

## ബ്രഹ്മപുത്രന്മാരായ സനക പ്രമുഖന്മാർ

ബ്രഹ്മാവു സൃഷ്ടിച്ച അന്ധതാമിസ്രം മുതലായ അഞ്ചു അജ്ഞാനവൃത്തികൾ പാപാത്മകമായിരുന്നു. അവയെ സൃഷ്ടിച്ചതിനാൽ ബ്രഹ്മാവു അസന്തുഷ്ടനായി. ബ്രഹ്മാവ് ഭഗവദ്ധ്യാനം ചെയ്തു പൂതനായി: മനസ്സുകൊണ്ടു വേറൊരു സൃഷ്ടിയെ സൃഷ്ടിച്ചു. ബ്രഹ്മാവു സൃഷ്ടിച്ചതു്, സനകൻ, സനന്ദൻ, സനാതനൻ, സനൽകുമാരൻ എന്ന നാലു മുനികളെയാണ്. ശിശുക്കളുടെ രൂപത്തിൽനിന്ന അവരെ നോക്കി ബ്രഹ്മാവു പറഞ്ഞു:—"പുത്രന്മാരെ, നിങ്ങൾ പ്രജകളെ സൃഷ്ടിക്കുക" എന്നാൽ സത്വം തന്നെ മൂർത്തിമാന്മാരായ അവർ, സകല കർമ്മങ്ങളേയും വെടിഞ്ഞവരും ഊർദ്ധ്വരേതസ്സന്മാരും ആയി. അവർ ബ്രഹ്മാനന്ദത്തിൽമാത്രം നിരതന്മാരായിരുന്നു.

> നാലുപേർ സനകൻ, സനന്ദൻ. സനാതനൻ,
> നാലാമൻ സനൽകുമാരാഖ്യനും, ക്രമത്താലെ
> നാലഞ്ചു വയസ്സുള്ള പൈതങ്ങൾ തന്നെപ്പോലെ
> നാലാംവേദത്തേയും ശീലിച്ചു സദാകാലം
> നാലരും പിരിയാതെ നടപ്പു സദാകാലം
> ബ്രഹ്മചര്യത്തിൽ നിഷ്ഠയേ കാട്ടുവാനായല്ലയോ
> നിർമ്മലന്മാരങ്ങവതരിച്ചു ലോകത്തിങ്കൽ.

സനകൻമുതലായവർ ഒരിക്കൽ ബ്രഹ്മാവിനോടു ചോദിച്ചു:—"അച്ഛാ, വിഷയങ്ങൾ വിപത്തുകൾക്കു മൂലമാണെന്നു മനുഷ്യർക്കു പ്രായേണ അറിയാം. എന്നാൽ മനുഷ്യരാകട്ടെ കഴുത, ആടു് എന്നവയെപ്പോലെ വിഷയങ്ങളെ ഭുജിക്കുകയും ചെയ്യുന്നു. പരമയോഗത്തിൻെറ ഗതിയെ അങ്ങു ഞങ്ങൾക്കു ഉപദേശിച്ചുതരേണമേ! പ്രഭോ! മനസ്സ് വിഷയങ്ങളിൽ കെട്ടപ്പെടുന്നു: വിഷയങ്ങൾ മനസ്സിൽ കെട്ടപ്പെടുന്നു. ഈ രൂപത്തിനെ തരണം ചെയ്യാനും മോക്ഷം സമ്പാദിക്കുവാനും കാംക്ഷിക്കുന്നവർ ഇവയെ എങ്ങനെ വിജയിക്കും?" ബ്രഹ്മാവു ധ്യാനിച്ചു: എന്നാൽ കർമ്മധീമാനായ ബ്രഹ്മാവു പ്രശ്നബീജത്തെ പ്രാപിച്ചില്ല: പ്രശ്നത്തിൻെറ മറുകര കാണുവാൻ കാംക്ഷിച്ച ദേവൻ, മഹാവിഷ്ണുവിനെ ധ്യാനിച്ചു. മഹാവിഷ്ണു ആകട്ടെ ഹംസത്തിൻെറ രൂപത്തിൽ അവിടെ അവതരിച്ചു. ബ്രഹ്മാവും സനകപ്രമുഖന്മാരും അടുത്തുചെന്നു: പാദാഭിവന്ദനം ചെയ്തു: "ഭവാൻ ആരു്" എന്നു ചോദിച്ചു: ആ തത്വജിജ്ഞാസുക്കളോടു ഭഗവാൻ പറഞ്ഞു:—"ആത്മാവിനു നാനാത്വമില്ലാതിരിക്കെ, ഇങ്ങനെ പ്രശ്നം എങ്ങനെ ഉണ്ടായി? ഞാൻ എന്തിനെ ആധാരമാക്കി മറുപടി പറയും? വ്യാഖ്യാനിക്കപ്പെടേണ്ടതെല്ലാം ഞാൻ തന്നെയല്ലയോ? സകല ദ്രവ്യങ്ങളും പഞ്ചഭൂതങ്ങളെക്കൊണ്ടുതന്നെ നിർമ്മിക്കപ്പെട്ടിരിക്കുന്നു: അങ്ങനെ ഇരിക്കെ 'ഭവാൻ ആരു്" എന്ന പ്രശ്നം നിരർത്ഥകമായ വാഗ്വ്യാപാരമായും തന്നെ. മനസ്സുകൊണ്ടു്, വാക്കുകൊണ്ടു്, ദൃഷ്ടികൊണ്ടു്, ഇന്ദ്രിയങ്ങൾകൊണ്ടു്, ഗ്രഹിക്കപ്പെടാവുന്നതൊക്കെയും—ഞാൻ തന്നെ. എന്നിൽനിന്നു അന്യമായി യാതൊന്നുമില്ല—എന്നു നിങ്ങൾ അറിയണം. മനസ്സ് വിഷയ (ഗുണ) ങ്ങളിലും, വിഷയ (ഗുണ) ങ്ങൾ മനസ്സിലും, പ്രവേശിക്കുന്നു. അവ രണ്ടും, ഞാൻ തന്നെ ആയ ജീവാത്മാവിൻെറ ദേഹമാകുന്നു. ഞാനാണ് എന്നു സ്വയം അറിയുന്ന ജീവാത്മാവ്, വിഷയ (ഗുണ) ങ്ങളെ എപ്പോഴും സേവിക്കുകനിമിത്തം കെട്ടപ്പെടുന്ന മനസ്സിനേയും, മനസ്സിൽ പ്രഭവിക്കുന്ന വിഷയ (ഗുണ) ങ്ങളേയും— ഉപേക്ഷിക്കണം. ജാഗ്രത്, സ്വപ്നം, സുഷുപ്തം എന്നവ, ബുദ്ധിയിൽ വിഷയപ്രവേശം നിമിത്തം ഫലിക്കുന്ന വൃത്തികളാകുന്നു. അവയെ കൂട്ടാതെ നില്ക്കുന്ന ജീവാത്മാവ്, അവയെ കണ്ടുകൊണ്ടു്—കേവലം സാക്ഷി ആ

യി നില്ക്കുന്നു. ജീവാത്മാവിനു സംസാരബന്ധം സിദ്ധിക്കുന്നത്, ജീവാത്മാവു ബുദ്ധിയോടും വിഷയങ്ങളോടും ഒട്ടുന്നതുകൊണ്ടാകുന്നു. ആയതിനാൽ ജീവാത്മാവു എന്നിൽ നിൽക്കണം; ബുദ്ധിയോടും വിഷയങ്ങളോടും അകന്നുനിൽക്കണം; അപ്പോൾ ബുദ്ധിയെയും ഗുണങ്ങളേയും ഉപേക്ഷിക്കുവാൻ ജീവാത്മാവ് കഴിവുള്ളവനാകും. ജീവാത്മാവിനു മനസ്സിനോടും വിഷയങ്ങളോടും ബന്ധമുണ്ടെന്നു ഭ്രമം ഭവിക്കുന്നതു, അഹങ്കാരം നിമിത്തമാകുന്നു: ആ ഭ്രമം നിരർത്ഥകമാകുന്നു. ഇതിനെ ഗ്രഹിക്കുന്ന വിദ്വാൻ, തുര്യ്യനിൽ ഉറച്ചുനിന്നുകൊണ്ടു, സംസാരചിന്തയെ വർജ്ജിക്കുന്നു. നാനാത്വത്തെ കാണുന്നവൻ, ഭേദബുദ്ധിയെ വഹിക്കുന്നവൻ, സമഭാവന വരാത്തവൻ,—എത്രതന്നെ യുക്തിവാദിയാകട്ടെ, അജ്ഞനാണു: ആ മനുഷ്യൻ ഉണർന്നിരിക്കുന്നു എങ്കിലും ഉറങ്ങുകയാണ്. ജാഗരത്തിൽ ഇന്ദ്രിയങ്ങളെക്കൊണ്ടു ക്ഷണികങ്ങളായ ബഹിരവസ്ഥകളെ അനുഭവിക്കുന്നതും സ്വപ്നത്തിൽ മനസ്സുകൊണ്ടു ബഹിരവസ്ഥകളെ അനുഭവിക്കുന്നതും, സുഷുപ്തിയിൽ ഈശനായി നിന്നുകൊണ്ട് ഇന്ദ്രിയങ്ങളെ ഉപസംഹരിക്കുന്നതും, ഏകനായ ജീവാത്മാവാകുന്നു. ജാഗര സ്വപ്ന സുഷുപ്തികളിൽ ജീവാത്മാവിനു യഥാർത്ഥത്തിൽ സ്വഭാവഭേദം സംഭവിക്കുന്നില്ല. ഇങ്ങനെ അന്വേഷണം ചെയ്തു മനസ്സിന്റെ മൂന്നവസ്ഥകൾ, വിഷയ (ഗുണ) ങ്ങളെക്കൊണ്ടും എന്റെ മായയെക്കൊണ്ടും പ്രഭവിക്കുന്നതാണ് എന്നു നിശ്ചയം ചെയ്തശേഷം—അനുമാനങ്ങളെക്കൊണ്ടും, മഹദ്‌വിധികളെക്കൊണ്ടും മൂർച്ചയേറിയ ജ്ഞാനഖഡ്ഗത്തെക്കൊണ്ടും, സംശയങ്ങൾക്കു ആധാരമായ അഹംകാരത്തെ ഛേദിച്ച്—ഹൃദിസ്ഥനായ എന്നെ ഭജിക്കുക.

ഈക്ഷേത വിഭ്രമ മിദം മനസോ വിലാസം
ദൃഷ്ടം വിനഷ്ട മതിലോല മലാതചക്രം
വിജ്ഞാന മേക മുരുധേവ വിഭാതി മായാ
സ്വപ്നസ്ത്രിധാ ഗുണവിസർഗ്ഗകൃതോ വികല്പഃ.

ദൃഷ്ടിം തതഃ പ്രതിനിവർത്ത്യ നിവൃത്തതൃഷ്ണഃ
തൂഷ്ണീംഭവേ ന്നിജസുഖാനുഭവോ നിരീഹഃ
സംദൃശ്യതേ ക്വ ച യ ദീദ മവസ്തു ബുദ്ധ്യാ
ത്യക്തം ഭ്രമായ ന ഭവേൽ സ്മൃതി രാനിപാതാത്.

ദേഹം ച നശ്വര മവസ്ഥിത മുത്ഥിതം വാ
സിദ്ധോ ന പശ്യതി യതോഽധ്യഗമത് സ്വരൂപം
ദൈവാ ദപേത മുത ദൈവവശാ ദുപേതം
വാസോ യഥാ പരികൃതം മദിരാമദാന്ധഃ.

ദേഹോഽപി ദൈവവശഗഃ ഖലു കർമ്മ യാവൽ
സ്വാരംഭകം പ്രതിസമീക്ഷത ഏവ സാസുഃ
തം സ പ്രപഞ്ച മധിരൂഢ സമാധി യോഗഃ
സ്വാപ്നം പുന ർന്ന ഭജതേ പ്രതിബുദ്ധ വസ്തുഃ.

മയൈത ദുക്തം വോ വിപ്രാ ഗുഹ്യം യൽ സാംഖ്യ യോഗയോഃ
ജാനീത മാഽഗതം യജ്ഞം യുഷ്മദ്ധർമ്മ വിവക്ഷയാ

അഹം യോഗസ്യ സാംഖ്യസ്യ സത്യസ്യ ർത്തസ്യ തേജസഃ
പരായണം ദ്വിജശ്രേഷ്ഠാഃ ശ്രിയഃ കീർത്തി ർദ്ദമസ്യ ച

മാം ഭജന്തി ഗുണാഃ സർവ്വേ നിർഗ്ഗുണം നിരപേക്ഷകം
സുഹൃദം പരമാത്മാനം സാമ്യാ സംഗാദയോഽഗുണാഃ

"ജഗത്ത് അയഥാർത്ഥ ബോധമാണെന്നും, മനോവിലാസമാണെന്നും, കണ്ടും കാണാതെയും കഴിയുന്ന അതിലോലമായ അലാതചക്രമാണെന്നും, ജ്ഞാനി അറിയണം: ഏകമായ വിജ്ഞാനം ബഹുരൂപമായി കാണുക മാത്രമാണ് എന്നും, ഗുണങ്ങൾ മൂന്നു പ്രകാരങ്ങളിൽ കാണിക്കുന്ന വികല്പം കേവലം സ്വപ്നവും മായാസൃഷ്ടവും ആണെന്നും, ജ്ഞാനി അറിയണം: ദൃഷ്ടിയെ വിഷയ (ഗുണ) ങ്ങളിൽനിന്നു തിരികെ എടുത്തു സർവ്വകാമങ്ങളിൽനിന്നു പിൻതിരിഞ്ഞു കേവലം നിരീഹനായി ആത്മസാക്ഷാൽകാരാഽനന്ദത്തിൽ ജ്ഞാനി, മഗ്നനാകണം: സമാധിയെ ഒഴിഞ്ഞിരിക്കുന്ന സന്ദർഭങ്ങളിൽ, വിഷയങ്ങൾ യഥാർത്ഥങ്ങളാണെന്നു തോന്നിയാൽ തന്നെയും, ജ്ഞാനി ഭ്രമിക്കരുത്. ഒരിക്കൽ ഉപേക്ഷിച്ച വിഷയം, വീണ്ടും ഭ്രമത്തെ ജനിപ്പിക്കരുതു: വിഷയങ്ങളെക്കുറിച്ചുള്ള സ്മരണം മരണംവരയ്ക്കു നില്ക്കുമെങ്കിലും, അവ നിമിത്തം ചാഞ്ചല്യമുണ്ടാകുവാൻ ജ്ഞാനി അനുവദിക്കരുത്. മദിരാമദാന്ധൻ, മുണ്ട് അരയിലുണ്ടോ വീണുപോയോ എന്നു അറിയാത്തതുപോലെ—നശ്വരമായ ദേഹം മരിച്ചുവോ ചലിക്കുന്നുവോ എന്നു ജ്ഞാനി, അറിയുന്നില്ല. ദൈവവശഗമായ ദേഹംതന്നെയും സ്വപ്രാണങ്ങളോടുകൂടെ പ്രാരബ്ധകർമ്മങ്ങളുടെ ചരമം കാണുവാൻ കാംക്ഷിക്കുന്നു. ജ്ഞാനംകൊണ്ട് സമാധിയോഗത്തെ ആശ്രയിക്കുന്നവർ, സ്വപ്നമാത്രമായ ലോകങ്ങളെ ആശ്രയിക്കുന്നില്ല. ഭോ! ബ്രാഹ്മണരേ! സാംഖ്യവും യോഗവും ആകുന്ന ഗുഹ്യത്തെ ഞാൻ ഇവിടെ ഉപദേശിച്ചു. ഭവാന്മാൎക്കു ധർമ്മോപദേശം ചെയ്യുവാനായി ഞാൻ ഇവിടെ ആഗതനായി: ഞാൻ യജ്ഞനാണ്. ഭോ! ബ്രാഹ്മണശ്രേഷ്ഠന്മാരെ! ഞാൻ യോഗത്തിന്റെ, സാംഖ്യത്തിന്റെ, സത്യത്തിന്റെ, ഋതത്തിന്റെ, തേജസ്സിന്റെ, ഐശ്വര്യത്തിന്റെ, കീർത്തിയുടെ, ദമത്തിന്റെ, ഏകപരായണമാണ്. സത്വ രജ സ്തമസ്സുക ഉല്ലാത്ത സാമ്യം അസംഗം മുതലായ അഗുണങ്ങളും നിർഗ്ഗുണനും, നിരപേക്ഷകനും, സുഹൃത്തും, പരമാത്മാവും ആയ എന്നെ ഭജിക്കുന്നു." സനകപ്രമുഖന്മാർ ഛിന്നസംശയന്മാരായി: അവർ വിഷ്ണുവിനെ സ്തുതിച്ചു. പരമർഷികൾ സ്തുതിച്ച മഹാവിഷ്ണു, ബ്രഹ്മാവിനെ നോക്കിക്കൊണ്ടു വൈകുണ്ഠത്തിലേക്കു പോയി.

ബ്രഹ്മാവിന്റെ മാനസപുത്രന്മാരായ സനകൻ, സനന്ദൻ, സനാതനൻ, സനൽകുമാരൻ എന്ന പുണ്യപുരുഷന്മാർ യാതൊരു ഫലകാംക്ഷയും കൂടാതെ ലോകപര്യ്യടനം ചെയ്യുക ആയിരുന്നു. അവർ ഒരിക്കൽ സർവ്വലോക നമസ്കൃതമായ വൈകുണ്ഠത്തെ സമീപിച്ചു. വൈകുണ്ഠ മൂർത്തികളായ സർവ്വ പ്രജകളും യാതൊരു ഫലേച്ഛയും കൂടാതെ കേവലം ധർമ്മാർത്ഥമായി ഹരിപൂജനം ചെയ്യുന്ന വൈകുണ്ഠത്തെ—കേവലം ശബ്ദഗോചരനും, രജസ്സു ഒഴിഞ്ഞ സത്വംതന്നെ മൂർത്തി ആയി ബ്രഹ്മാവു തുടങ്ങിയ സകല ഭക്തന്മാരിലും ആശിസ്സുകളെ വർഷിക്കുന്നവനും, ആയ ഭഗവാൻ—ആദിപുരുഷൻ—വസിക്കുന്ന വൈകുണ്ഠത്തെ—പുണ്യപുരുഷന്മാർ സമീപിച്ചു. അവര സർവ്വ കാമ സന്ദായകങ്ങളായ ദ്രുമങ്ങളെക്കൊണ്ടു നിബിഡവും, സർവ്വർത്തുക്കളിലും ഐശ്വര്യം നിറഞ്ഞതും, കൈവല്യം തന്നെ മൂർത്തി ആയതും, ആയ—നൈശ്രേയസം എന്ന ഉദ്യാനത്തിൽ കടന്നു. ജലങ്ങളിൽ ധാരധാരയായി വീഴുന്ന പൂന്തേനിന്റെ സുഗന്ധം നിമിത്തം മന

സ്സു തുളുമ്പുന്ന മുക്തന്മാരും അവരുടെ വധുക്കളും— ലോകശമം വർദ്ധിക്കുന്ന ഹരിനാമകീർത്തനങ്ങളെ പാടിക്കൊണ്ട്—മണം പെററു നാലുപാടും വീശുന്ന കാററുകളെ അറിയാതെ, വിമാനങ്ങളിൽ സഞ്ചരിക്കുന്നു: മുരണ്ടു പറക്കുന്ന വണ്ടുകൾ ധ്വംകാരങ്ങളെ ഹരിനാമകീർത്തനങ്ങളായി വ്യാഖ്യാനിക്കവേ, പ്രാവ്, അമൃതസാരസം, ചക്രവാകം, നത്ത്, അന്നം, തത്ത, തിത്തിരി, മയിൽ, മുതലായ പക്ഷികൾ ഹർഷിച്ചു ശ്രദ്ധിക്കുന്നു. തുളസിമാല ധരിക്കുന്ന ഭഗവാൻ തുളസിഗന്ധത്തെ മാനിക്കുന്നതായിക്കണ്ട്—മണമേറിയ മന്ദാരം, കന്തിരികം, കുരവം, ചെമ്പകം, അർണം, പുന്നാഗം, നാഗം, ബകുളം, താമര, പാരിജാതം മുതലായ ചെടികൾ, തുളസി ചെയ്യു തപസ്സിനെ ബഹുമാനിക്കുന്നു. പരിസേവനംകൊണ്ടു മാത്രം പ്രത്യക്ഷമാകുന്നവയും വൈഡൂര്യം മാണിക്യം സ്വർണ്ണം മുതലായവയാൽ നിർമ്മിക്കപ്പെട്ടവയും ആയ വിമാനങ്ങളിൽ—ബൃഹത് കടിതടകളും, മന്ദഹാസമനോഹരകളും ആയ സുരസുന്ദരികൾ, സമീപത്തു വിഹരിക്കവെ—അചഞ്ചലഭക്തി സമ്പന്നന്മാർ ബ്രഹ്മഗീതാപാരായണം ചെയ്യുന്നു. സർവ്വ പാപങ്ങളും അകന്ന രൂപിണി—ചിലമ്പു കിലുങ്ങുന്ന കാൽത്താരടികളെ മന്ദം മന്ദം ഇളക്കിക്കൊണ്ടും, ക്രീഡാപദാർത്ഥമായ സ്വർണ്ണത്താമരയെ വഹിക്കുന്ന കൈയെ ഞൊട്ടിക്കൊണ്ടും, ഐശ്വര്യത്തെ വിതരണം ചെയ്യു നടക്കുന്ന മഹാലക്ഷ്മി— വൈകുണ്ഠത്തെ സമ്മാർജ്ജനം ചെയ്യുന്ന സുകൃതിനിയെപ്പോലെ—സ്വർണ്ണം പതിച്ച സ്ഫടികഭിത്തികളിൽ നിഴലിച്ചു നടക്കുന്നു. പവിഴം കൊണ്ടു പടുത്ത നടകളും അമൃതനിർമ്മല ജലങ്ങളും ഇണങ്ങിയ പുണ്യസരസ്സുകളിൽ, ഉയർന്ന നാസികയും കലുങ്ങുന്ന കുറുനിരകളും നിഴലിച്ചു കണ്ട്, സന്തുഷ്ടയായ ഭഗവതി, സകല മംഗല സന്ദായക നായ ഭഗവാൻ, ആശ്ലേഷസന്നദ്ധനായി നിൽക്കുകയാണ്, എന്നു ഭ്രമിച്ചു നാണിക്കുന്നു. അർത്ഥത്തേയും കാമത്തേയും വ്യാഖ്യാനിക്കുന്ന ശാസ്ത്രങ്ങളിൽ വ്യാപൃതന്മാരും-പാപങ്ങളെ ആർജ്ജിക്കുന്നവയും ബുദ്ധിയെ കെടുത്തുന്നവയും അശരണമായ അന്ധകാരത്തിലേക്കു വഴി തെളിയിക്കുന്നവയും ആയ കഥകളെ കേൾക്കുന്നവരും-ആയ-ഹതഭാഗ്യന്മാർ-കണാത്ത സുഖസ്ഥാനത്തെ—ദേവന്മാർ തന്നെയും കാംക്ഷിക്കുന്നതും ധർമ്മത്തെ അനുഷ്ഠിച്ചു തത്വജ്ഞാനത്തെ സമ്പാദിക്കുവാൻ ദ്വാരം നൽകുന്നതും ആയ മനുഷ്യജന്മത്തെ ലഭിച്ചതിൻെറ ശേഷം, മായകൊണ്ടു മോഹിച്ചു ഭഗവദാരാധനം ചെയ്യാതെ ആയുസ്സിനെ പാഴാക്കുന്ന പാഴന്മാരുടെ ചിന്തയിൽതന്നെ പെടാത്ത പരമ സുഖസ്ഥാനത്തെ— നയനപാനം ചെയ്യു—ഉന്നതന്മാരും സ്പൃഹണീയന്മാരും യമനേത്തന്നെയും പേടിപ്പിക്കുന്നവരും പ്രഭുവായ ഭഗവാൻെറ കഥകളെ കഥനം ചെയ്യവെ പ്രേമത്തിൻെറ പ്രകടാക്രമം നിമിത്തം കണ്ണു നനഞ്ഞു രോമങ്ങൾ എഴുന്നവരും—സുഖം അനുഭവിക്കുന്നു. പരമസുഖ പരമ സ്ഥാനത്തെ—സർവ്വ വിശ്വ പ്രഭുവിൻെറ അധിവാസസ്ഥാനമായി, സർവ്വവിശ്വൈക വന്ദ്യമായി, വിജ്ഞന്മാർക്കും വിബുധന്മാർക്കും ആയി നിർമ്മിക്കപ്പെട്ടിരിക്കുന്ന സുന്ദര വിമാനങ്ങളെക്കൊണ്ടു പരിശോഭിതമായ, ദിവ്യ മായ വൈകുണ്ഠത്തെ—ആ മുനി പ്രഭുക്കന്മാർ—സനകപ്രമുഖന്മാർ—മായാ ബലം കൊണ്ട് പ്രാപിച്ചു. ആ പരമ പ്രഹൃഷ്ടന്മാർ പ്രതിബന്ധമുണ്ടാകാതെ ആറു കക്ഷങ്ങളെ കടന്നു; അവർ ഏഴാമത്തെ കക്ഷത്തെ പ്രാപിച്ചു. അവിടെ രണ്ടു ദേവന്മാർ—കറുത്ത കഴുത്തിൽ, നാലു കൈകളുടെ ഇടയിൽ, മദിച്ച വണ്ടുകൾ പറന്നു പററിയ വനമാലകളെ അണിഞ്ഞു, കേയൂര കുണ്ഡല കിരീട മണ്ഡിതന്മാരായി ഗദയെടുത്തു പിടിച്ച്—ചുവന്ന കണ്ണും, വളഞ്ഞ പുരികവും, വിടർന്ന മൂക്കും, കാണിച്ച്—കറുത്ത മുഖംകൊണ്ടു വെറുപ്പു കാട്ടി നിന്നു. യാതൊരിടത്തും വൈഷമ്യം അറിയാഞ്ഞവരും ജ്ഞാനത്തെ ആശ്രയിച്ചു ഭയമൊഴിഞ്ഞ സ്വൈരന്മാരും ആയ മുനിവര്യന്മാർ—പൊൻ പണി ചെയ്യു ആറു വജ്ര ദ്വാരങ്ങളെ എന്നതു പോലെ, ഏഴാമത്തെ ദ്വാരത്തേയും—അനുവാദം ചോദിക്കാതെ കടക്കുവാൻ—സന്നദ്ധന്മാരായി. മുണ്ടുടുത്തിട്ടില്ലാത്ത ആ നാലു കുട്ടികൾ കടക്കുന്നതുകണ്ട്, ദ്വാരപാലകന്മാർ ഗദ കൊണ്ടു തടുത്തു. തപസിദ്ധന്മാരും വൃദ്ധന്മാരുമായ സനക പ്രമുഖന്മാർ—അഞ്ചു വയസ്സു പ്രായമുള്ള ശിശുക്കളെപ്പോലെയാണ്, ലോകപര്യടനം ചെയ്യുന്നത് എന്നു ജഗൽ പ്രസിദ്ധമാണ്. എന്നാൽ ഭഗവച്ഛീലത്തോട് പൂർണ്ണമായ അനുരൂപത സിദ്ധിച്ചിട്ടില്ലാത്ത ദ്വാരപാലന്മാർ ആ തേജസ്സുന്മാരുടെ പരമ തേജസ്സിനെ വിഗണിച്ച്—കഷ്ടം!—അങ്ങനെയാണ് വർത്തിച്ചത്. സർവ്വ ദേവന്മാരും നോക്കി നില്ക്കവേ, ഹരിയുടെ സുഹൃത്തമന്മാരെ, ദ്വാരപാലന്മാർ അപഹസിച്ചും, വാക്കുകൊണ്ടു തടുത്തും, ഗദകൊണ്ടു നിരോധിച്ചു. നിരോധം ലഭിച്ച ഭക്തന്മാർ, പരമ പുരുഷ ദർശനത്തിനു വിഘ്നം ലഭിച്ചതിനാൽ, കോപം കയറി, കണ്ണു നനഞ്ഞ്—ഇങ്ങനെ പറഞ്ഞു:—"ഭഗവത് പരിചര്യ നിമിത്തം ഇവിടെ കടന്നു കൂടിയ നിങ്ങൾക്ക്, ഈ വിഷമ സ്വഭാവം എവിടെ നിന്നു ലഭിച്ചു? ഭഗവാൻ സദാ പ്രശാന്തനാണ്: സകല ഭേദബുദ്ധികളേയും അതിക്രമിച്ച നിർമത്സരനാണ്. അങ്ങനെ ഇരിക്കെ, നിങ്ങളെപ്പോലെ കുബുദ്ധി അന്യനിൽ ഉണ്ട് എന്ന്, നിങ്ങൾ ആരെക്കുറിച്ചെങ്കിലും സംശയിക്കുന്നതെന്തിന്? സർവ്വ ചരാചരങ്ങളേയും കുക്ഷിയിൽ വഹിക്കുന്ന ഭഗവാനിൽ യാതൊരു ഭേദബുദ്ധിയേയും ജ്ഞാനികൾ കാണുന്നില്ല. അവർ നഭസ്സിൽ നഭസ്സിനെ എന്നതുപോലെ, ആത്മാവിൽ ആത്മാവിനെ കാണുന്നു. നിങ്ങളും ദേവന്മാരുടെ വേഷത്തിലാണല്ലൊ നില്ക്കുന്നത്. ഹരി ഞങ്ങളെക്കണ്ടു പേടിച്ച് സ്വന്തം വയറു വലിച്ച് കീറുമെന്ന് നിങ്ങൾ പേടിക്കുന്നുവോ? രേ! മന്ദന്മാരേ! വൈകുണ്ഠപാർഷദന്മാരായ നിങ്ങൾക്കു ഫലപ്രദമായതിനെ ചെയ്യാമെന്നു ഞങ്ങൾ കരുതുന്നു. ഇവിടെയും നിങ്ങൾ ഭേദബുദ്ധിയെ കണ്ടതിനാൽ, പാപാത്മകമായ ഭേദബുദ്ധി പ്രദർശിപ്പിക്കുന്നവരെ കാമം, ക്രോധം, ലോഭം എന്ന മൂന്നു ശത്രുക്കൾ എതിരിടുന്ന ലോകത്തേക്ക്, നിങ്ങൾ പോവുക തന്നെ."

ദ്വാരപാലന്മാർ അതികാതരന്മാരായി. ബ്രാഹ്മണശാപം പരിഹാരമില്ലാത്ത ബ്രഹ്മദണ്ഡം പോലെ ഘോരമാണു എന്നു ഭയന്ന വൈകുണ്ഠാനുചരന്മാർ, കമഴ്ന്നു വീണ്, കാൽപിടിച്ച്, ഇങ്ങനെ കേണു:—"മഹാഭാഗന്മാരെ! അടിയങ്ങൾ തെററുകാരായി. ഭവാന്മാർ അടിയങ്ങളെ ശിക്ഷിച്ചു. ഈ ശിക്ഷ നിമിത്തം ദേവന്മാരെ നിന്ദിക്കുന്ന സ്വഭാവം വിട്ടുമാറി, അടിയങ്ങൾ അനുഗൃഹീതന്മാരാകട്ടെ: അടിയങ്ങൾ ഒന്നപേക്ഷിക്കുന്നു: അടിയങ്ങൾ നീചവംശങ്ങളിൽ ജീവിക്കുന്ന കാലങ്ങളിൽ, ഭഗവത്സ്മരണ അടിയങ്ങളിൽ നിന്ന് മാഞ്ഞുപോകാതിരിക്കുമാറു്, ഭവാന്മാർ, അടിയങ്ങളെ അനുഗ്രഹിക്കേണമേ." പരമഹംസന്മാർ അന്വേഷിക്കുന്ന ചരണാരവി

ന്ദങ്ങളെ ആ സന്ദർഭത്തിൽ അവിടെ കാണായി. പരമഭക്തന്മാരായ മഹാമുനിമാരോടു സ്വഭൃത്യന്മാർ ചെയ്ത അതിക്രമത്തെ അറിഞ്ഞ്— പത്മനാഭൻ, മഹാലക്ഷ്മിയോടൊരുമിച്ച്, ബദ്ധപ്പെട്ട് അവിടെ എഴുന്നള്ളി. ഹംസശുഭ്രമായ ചാമരം രണ്ടു ഭാഗത്തു്; കാററിൽ കുലുങ്ങിയ പവിഴ മണികൾ ഇണങ്ങിയ വെൺകൊററക്കുട മുകളിൽ; കുലുങ്ങിയ പവിഴമണികളിൽ നിന്നു ഇററിററു വീണ കുളുർ തുള്ളികൾ ശിരസ്സിൽ ;— ഇങ്ങിനെയാണ് ഭഗവാനെ അവർ കണ്ടതു്. സർവ്വന്മാരുടെ നേരെയും പ്രസാദിച്ചു നില്ക്കുന്ന സുമുഖം, സർവ്വൈശ്വര്യങ്ങളുടെ ധാമം, സർവ്വ മർമ്മങ്ങളെയും സ്പർശിക്കുന്ന സ്നേഹാവലോകം, സ്വർഗ്ഗത്തിൻെറ കിരീടമായ വൈകുണ്ഠത്തിനു തന്നെയും നിറം കയററിയ മഹാലക്ഷ്മിയുടെ അധിവാസമായി വിരിഞ്ഞ നീലിച്ച മാറ്, ഉരുണ്ട നിതംബങ്ങളെ പൊതിഞ്ഞ മഞ്ഞപ്പട്ടിനെ മറയ്ക്കുന്ന അരഞ്ഞാൺ ; അളികൾ മൂളിയടുത്ത വനമാല, കൈമേൽ കനകവലയം—ഇങ്ങനെയാണ ഭഗവാനെ അവർ കണ്ടതു്. മിന്നൽ പിണരുകളുടെ നിറം കെടുത്തുന്ന മകര കുണ്ഡലങ്ങളെ അലങ്കരിക്കുന്ന ഗണ്ഡസ്ഥലങ്ങൾ, ഉയന്ന നാസിക നിമിത്തം ദർശനീയമായ മുഖം, രത്നം പതിച്ച കിരീടം, ബാഹു മണ്ഡങ്ങൾക്കിടയിൽ ഇണങ്ങിയ ദർശനീയമായ രത്ന ഹാരം, കഴുത്തിൽ ഞാന്നു കിടന്ന കൌസ്തുഭം !— സമാധിസ്ഥന്മാൎക്കു മാത്രം ദർശനസുഖം നല്കുന്ന സർവ്വജന മനോനയനാഭിരാമനായ ഭഗവാൻ—ഒരു കൈയിൽ താമര വഹിച്ചും മറു കൈ കൊണ്ട് ഗരുഡനെ തടവിയും നില്ക്കുന്നതു്, ആ പരമർഷികൾ കണ്ടു. ദേവന്മാരുടെയും ബ്രഹ്മാവിൻെറയും ശിവൻെറയും പ്രീതിയെ പുരസ്കരിച്ചു മാത്രം ശരീരത്തെ ഭജിക്കുന്ന ഭഗവാനെ. ആ പരമധന്യന്മാർ സാഷ്ടാംഗപ്രണാമം ചെയ്തു. അരവിന്ദ നയനൻെറ പാദാരവിന്ദങ്ങളുടെ കേസരങ്ങളിലും, കരാംഭോരുഹത്തിലിരുന്ന തുളസിയിൽ നിന്നു വീണ തേൻതുള്ളികളിലും, വീശിച്ചെന്ന ഇളംകുളുർകാററ്—മൂക്കിൽക്കൂടി അകത്തു കടന്ന്—പരമാത്മസാക്ഷാത്കാരം ചെയ്യുവർ തന്നെ ആയിരുന്ന മഹർഷിമാരുടെ ശരീരത്തിലും മനസ്സിലും—ആഹ്ലാദം പകന്നു. ഋഷികൾ ഭഗവാൻെറ നീലത്താമര മുഖം കണ്ടു: ധന്യന്മാർ സുന്ദര കുന്ദ പ്രഭ മായ ഹാസം കണ്ടു : മഹാ ഭാഗന്മാർ അരുണ നഖ മണി മണ്ഡിതമായ പാദദ്വന്ദ്വം കണ്ടു. അവർ ഭഗവാനെ വീണ്ടും വീണ്ടും നോക്കി ; കണ്ടു ; സർവ്വാശിസ്സുകളെ ഏററു. യോഗമാർഗ്ഗങ്ങളിൽ അന്വേഷിക്കുന്നവൎക്കു ഗതിയായവനെ, ധ്യാനങ്ങൾക്കു ആസ്പദനായവനെ, പ്രശംസകൾക്കു ലക്ഷ്യമായവനെ, നയനാഭിരാമനെ, മനുഷ്യശരീരത്തെ വഹിക്കുന്നവനെ, അഷ്ടൈശ്വര്യങ്ങൾ സ്വഭാവമായവനെ— മഹർഷിമാർ പ്രശംസിച്ചു: കുമാരന്മാർ ഇങ്ങനെ പാടി :— "ഹേ അനന്ത ! നിന്തിരുവടി ദുരാത്മാക്കളുടെ ഹൃദയത്തിൽ ഇരിക്കുന്നു : എന്നാൽ നിന്തിരുവടിയെ അവർ കാണുന്നില്ല ; നിന്തിരുവടിയിൽ നിന്നു ജനിച്ചവനും അടിയങ്ങളുടെ പിതാവും ആയവൻ, നിന്തിരുവടിയെ സംബന്ധിച്ച ഗുഹ്യത്തെ ഉപദേശിച്ചു തന്ന സന്ദർഭത്തിൽ, അടിയങ്ങൾ നിന്തിരുവടിയെ കേട്ടറിഞ്ഞു : എന്നാൽ ഇന്നു അടിയങ്ങൾ നിന്തിരുവടിയെ കണ്ടറിഞ്ഞു. ഭഗവൻ ! സത്വംകൊണ്ടു അടിയങ്ങൾക്കു പ്രസാദം അനുവദിക്കുന്ന നിന്തിരുവടി, പരമാത്മതത്വമാകുന്നു, എന്നു അടിയങ്ങൾ അറിയുന്നു. സകല രാഗങ്ങളും ഒഴിഞ്ഞ മുനിമാർ നിന്തിരുവടിയുടെ അനുഗ്രഹം കൊണ്ടു ലഭിച്ച ഭക്തിയോഗം കൊണ്ടു അറിയുന്നതു, യാതൊന്നോ—അതു നിന്തിരുവടി തന്നെ. ഭഗവൻ ! ഭക്തന്മാർ നിന്തിരുവടിയുടെ പാദങ്ങളെ ശരണീകരിക്കുന്നു ; കീർത്തനീയങ്ങളും പരിശുദ്ധിപ്രദങ്ങളും ആയ നിന്തിരുവടിയുടെ കഥകളുടെ മധുരിമയെ അറിയുന്നു. അവരാകട്ടെ, നിന്തിരുവടി പ്രസാദംമൂലം നൽകുന്ന മോക്ഷത്തെത്തന്നെയും കാമിക്കുന്നില്ല. ഇന്ദ്രപദം മുതലായി, നാശഭയമുള്ള യാതൊന്നിനെയെങ്കിലും അവർ കാമിക്കുന്നില്ല എന്നു പറയേണ്ടതില്ലല്ലൊ. അടിയങ്ങൾ പാപം നിമിത്തം നരകങ്ങളിൽ പതിക്കുന്നു എങ്കിൽ പതിക്കട്ടെ : അടിയങ്ങളുടെ മനസ്സു അളികളെപ്പോലെ നിന്തിരുവടിയുടെ പാദസരോരുഹങ്ങളിൽ രമിക്കുമെങ്കിൽ, അടിയങ്ങൾ തൃപ്തന്മാരായി : അടിയങ്ങളുടെ കാതുകൾ നിന്തിരുവടിയുടെ ഗുണഗണങ്ങളെക്കൊണ്ടു നിറയുമെങ്കിൽ, അടിയങ്ങൾ പരമസംതൃപ്തരായി. ഹേ ഈശ ! നിന്തിരുവടി പ്രദർശിപ്പിച്ച ഈ രൂപത്തെ ദർശിച്ച്, അടിയങ്ങളുടെ കണ്ണുകൾ പരമസംതൃപ്തങ്ങളായി. ഭഗവൻ! ദുരാത്മാക്കൾക്കു് കാണ്മാൻ കഴിയാത്ത ഭഗവാൻ അടിയങ്ങൾക്കു പ്രത്യക്ഷനായി : ഭഗവാനു നമസ്കാരം." ഭഗവാൻ അരുളി :— "ഈ പാർഷദന്മാർ—ജയനും, വിജയനും—എന്നെ അവഗണിച്ച് വലിയ അക്രമം പ്രവൎത്തിച്ചിരിക്കുന്നു: ഇവർ ദേവഹേളനം ചെയ്തു : ഭക്തന്മാരായ നിങ്ങൾ നിശ്ചയിച്ച ദണ്ഡം എനിക്കു സമ്മതമായിരിക്കുന്നു. "ബ്രഹ്മ ദൈവം പരം ഹി മേ" "ബ്രാഹ്മണൻ എനിക്കു പരമമായ ദൈവമാണ്." ഞാൻ നിങ്ങളെ പ്രീണിപ്പിക്കുന്നു : എൻെറ ഭൃത്യന്മാർ എന്നെ അവമാനിച്ചതായി ഞാൻ ഗണിക്കുന്നു. ഭൃത്യൻ തെററു ചെയ്യുന്നു : സ്വാമിയുടെ നാമം പറഞ്ഞു ലോകവ്യവഹാരം നടക്കുന്നു : ഈ അപവാദം—രോഗം തോലിനെ പുണ്ണാക്കുന്നതുപോലെ—സ്വാമിയുടെ കീർത്തിയെ കളങ്കപ്പെടുത്തുന്നു. എൻെറ അമലവും അമൃതവും ആയ യശസ്സിൽ അവഗാഹം ചെയ്തു് ശ്വപചൻ മുതലുള്ള സർവ്വ ജഗത്തും, വിശുദ്ധിയെ പ്രാപിക്കുന്നു. ഞാൻ വികുണ്ഠനാകുന്നു; ഭവാന്മാർ നിമിത്തം പുണ്യകീർത്തിമാനായ ഞാൻ, ഭവാന്മാൎക്കു പ്രതികൂലത ചെയ്യുമെങ്കിൽ—എൻെറ ബാഹുവിനെത്തന്നെയും ഞാൻ ഛേദിച്ചുകളയും. കടാക്ഷത്തെ മാത്രം ലഭിക്കുവാനായി സർവ്വലോകങ്ങളും തപസ്സു ചെയ്യുന്ന മഹാലക്ഷ്മി—കേവലം വിരക്തനാണ് എങ്കിലും, എന്നെ വിട്ടുപിരിയുന്നില്ല. ആ ഞാൻ തന്നെ ബ്രാഹ്മണസേവകൊണ്ടു ചരണരേണുക്കളെ പവിത്രമാക്കി, നിർമ്മലനായി, ശീലബലവാനെന്നു പ്രസിദ്ധനായി. അഗ്നിമുഖത്തുനിന്നു വരുന്ന യാഗഭാഗത്തെ അപേക്ഷിച്ച്—ബ്രാഹ്മണമുഖത്തുനിന്നു വരുന്ന ഹവിസ്സ് എനിക്കു പ്രിയമാകുന്നു. ബ്രാഹ്മണൻ സകർമ്മകപാപങ്ങളെ ഒക്കെയും എന്നിൽ സമർപ്പിക്കുന്നു. ഞാൻ അഖണ്ഡമായും വികുണ്ഠമായും ഉള്ള യോഗമായാ വിഭൂതികളോടുകൂടിയവനാകുന്നു. എൻെറ പാദക്ഷാളനം ചെയ്ത ജലം പരമശിവൻ ഉൾപ്പെടെയുള്ള സകല ലോകങ്ങളെയും ക്ഷണത്തിൽ വിശുദ്ധിപ്പെടുത്തുന്നു. എന്നാൽ എൻെറ കിരീടം ബ്രാഹ്മണ പാദ രജസ്സിനെ വഹിക്കുന്നു. ആരു ബ്രാഹ്മണരെ മാനിക്കാതിരിക്കും ? എൻെറ അംഗങ്ങൾതന്നെ ആയ ബ്രാഹ്മണരെയും—യജ്ഞപദാർത്ഥങ്ങൾ നൽകുന്ന പശുക്കളെയും—അശരണങ്ങളായ മററു ഭൂതങ്ങളെയും—പാപംനിമിത്തം ബുദ്ധി മന്ദിച്ചവരെയും—ഭേദബുദ്ധിയോടുകൂടെ നോക്കുന്നവരെ—ഞാൻ നിയമിച്ചിരിക്കുന്ന കാലൻെറ കിങ്കരന്മാരായ ഗൃ

ങ്ങൾ പാമ്പുകളെപ്പോലെ കോപിച്ച് കൊക്കുകൊണ്ടു കൊത്തിപ്പറിക്കും.

യേ ബ്രാഹ്മണാൻ മയി ധിയാ ക്ഷിപതോ ഽർച്ചയന്തഃ
തുഷ്യ ദ്ധൃദഃ സ്മിത സുധോക്ഷിത പത്മവക്ത്രാഃ
വാണ്യാ ഽനുരാഗ കലയാ ഽത്മജവത് ഗൃണന്തഃ
സംബോധയ ന്ത്യഹ മിവാഹ മുപാകൃത സ്തൈഃ

ബ്രാഹ്മണർ പാരുഷ്യം പറയട്ടെ. ആ ബ്രാഹ്മണരെത്തന്നെയും അച്ചിക്കുകയും—സന്തുഷ്ടമായ ഹൃദയത്തോടും, സ്മിതസുധകൊണ്ടു ആർദ്രമായ താമരമുഖത്തോടും, അനുരാഗം വർഷിക്കുന്ന വാക്കുകളോടും, മകൻ അച്ഛനോടു എന്നതുപോലെയും ഞാൻ വത്തിക്കുന്നതുപോലെയും എന്നിൽ നിവിഷ്ടചിത്തന്മാരായി വത്തിക്കുകയും—ചെയ്യുന്നവർ, എനിക്കായി യജ്ഞം ചെയ്യുന്നു. ആയതിനാൽ ഈ ഭൃത്യന്മാർ ഇപ്പോൾ അധഃപതിക്കട്ടെ. എന്നാൽ സ്വാമി ആയ എന്റെ ഇംഗിതത്തെ കുറിച്ച് അജ്ഞന്മാരാകയാൽ അതിക്രമം പ്രവത്തിച്ച ഇവർ—ശാപഫലത്തെ വേഗത്തിൽ ഭുജിച്ച ശേഷം, ഇവിടെ തിരികെ വരട്ടെ, എന്നു ഞാൻ അനുഗ്രഹിക്കുകയും ചെയ്യുന്നു." കോപം കത്തിനിന്നിരുന്നു എങ്കിലും മനോഹരങ്ങളായ മന്ത്രങ്ങളെ കേട്ടതിൽ, ആ താപസന്മാരുടെ മനസ്സും കാതുകവും കൌതുകംകൊണ്ടു ഹർഷിച്ചു. ഋഷികൾ പറഞ്ഞു: "ഭഗവൻ! അടിയങ്ങൾ ഇപ്രകാരം ചെയ്യു എന്നു സവ്വാദ്ധ്യക്ഷനായ നിന്തിരുവടി പറയുന്നതിന്റെ അത്ഥം, ഞങ്ങൾ ഗ്രഹിക്കുന്നില്ല. പ്രഭോ! നിന്തിരുവടിക്കു പരമദൈവം ബ്രാഹ്മണനാകുന്നു എന്നു നിന്തിരുവടി അരുളിച്ചെയ്യുന്നു: എന്നാൽ ദേവദേവന്മാക്കും ബ്രാഹ്മണക്കും നിന്തിരുവടി ആത്മദൈവത മല്ലയോ? നിന്തിരുവടിയിൽനിന്നു സനാതനമായ ധമ്മം പ്രഭവിക്കുന്നു. നിന്തിരുവടിയുടെ അവതാരങ്ങൾ സനാതന ധമ്മത്തെ രക്ഷിക്കുന്നു: നിന്തിരുവടി ധമ്മത്തിന്റെ പരമഫലവും ഗുഹ്യവും ആകുന്നു: നിന്തിരുവടി മാത്രം നിവ്വികാരനാകുന്നു: നിന്തിരുവടിയുടെ അനുഗ്രഹംനിമിത്തം, യോഗികൾ നിവൃത്തിമാർഗ്ഗത്തിൽ സഞ്ചരിച്ച് മൃത്യുവിനെ തരണംചെയ്യുന്നു: നിന്തിരുവടിയെ അപരന്മാർ അനുഗ്രഹിക്കുന്നുവോ? വിവിധാത്ഥങ്ങളെ പ്രാത്ഥിക്കുന്ന പുണ്യവാന്മാർ ശിരസ്സിൽ മഹാലക്ഷ്മിയുടെ പാദരേണുക്കളെ വഹിക്കുന്നു. മഹാലക്ഷ്മിയാകട്ടെ, നിന്തിരുവടിയുടെ പാദങ്ങളിൽ ധന്യന്മാർ അച്ചിക്കുന്ന തുളസിപ്പൂമാലയിൽ പററിപ്പിടിച്ചു നില്ക്കുന്ന ധന്യനായ വണ്ടത്താന്റെ സ്ഥാനത്തെ കാമിച്ചുകൊണ്ട് നില്ക്കുന്നു. എന്നാൽ നിന്തിരുവടി—സകല ചരിതങ്ങളെക്കൊണ്ട് നിന്തിരുവടിയെ അനുവത്തിക്കുന്ന മഹാലക്ഷ്മിയെ കവിഞ്ഞ്—പരമഭാഗവതന്മാരിൽ പ്രീണിക്കുന്നു. നിന്തിരുവടി സകലൈശ്വര്യങ്ങളുടേയും നിലയനമാകുന്നു: നിന്തിരുവടി ബ്രാഹ്മണരുടെ പുണ്യഫല രജസ്സുകൊണ്ടാകട്ടെ, ശ്രീവത്സം കൊണ്ടാകട്ടെ, ശുദ്ധിയെ സമ്പാദിക്കുന്നുവോ? ഭോ! ത്രിയുഗ!! ഭഗവാനായ ധമ്മമായ നിന്തിരുവടി മൂന്നു പാദങ്ങളെക്കൊണ്ട് ചരാചരാത്മകമായ ലോകത്തെ—ബ്രാഹ്മണരേയും ദേവന്മാരെയും ഉദ്ദേശിച്ചു—രക്ഷിക്കുന്നു. നിന്തിരുവടി—ധമ്മധ്വംസനം ചെയ്യുന്ന രജസ്സിനേയും തമസ്സിനേയും സത്വമംഗളാത്മകമായ സത്വ ശരീരംകൊണ്ടു—ഹനിക്കുന്നു. പ്രഭോ! നിന്തിരുവടി മാത്രം രക്ഷ ചെയ്യേണ്ടതായ ബ്രാഹ്മണോത്തമ വംശത്തെ ഔദാര്യംകൊണ്ടും ആശീർവചനങ്ങളെക്കൊണ്ടും നിന്തിരുവടി രക്ഷിക്കാതിരുന്നാൽ—വേദങ്ങൾ നിശ്ചയിച്ച ധമ്മമാർഗ്ഗങ്ങൾ നശിക്കുകയും, ലോകനായകന്മാർ, സവ്വനായകന്മാരാകുകയും, ചെയ്യും. സത്വനിധിയും, പ്രജാക്ഷേമ നിരതനും ശക്തികളെക്കൊണ്ടു ശത്രുസംഹാരം ചെയ്യുന്നവനും ആയ നിന്തിരുവടി—വേദധമ്മമാർഗ്ഗങ്ങളുടെ വിനാശത്തെ കാംക്ഷിക്കുന്നില്ല. വിശപ്രത്താവായ നിന്തിരുവടി, ധമ്മരക്ഷണത്തെ ഉദ്ദേശിച്ച് ബ്രാഹ്മണനമസ്കാരം ചെയ്യുന്നതിനാൽ തേജോനാശത്തിനു അധീനനാകുന്നില്ല. അതു് നിന്തിരുവടിയുടെ വിനോദമാകുന്നു. ഭോ! അധീശ! ഈ ജയ വിജയന്മാരെ നിന്തിരുവടി തന്നെ ശിക്ഷിച്ചുകൊള്ളുക: അല്ലെങ്കിൽ അവക്കു യോജിച്ച വൃത്തിയെ കല്പിച്ചുകൊടുക്കുക: അല്ലെങ്കിൽ നിന്തിരുവടിയുടെ തെററുകാരല്ലാത്ത പാർഷദന്മാരെ ശിക്ഷിച്ച അടിയങ്ങളെ ദണ്ഡനംചെയ്യുക." ഭഗവാൻ പറഞ്ഞു:—"ഇവർ ഇപ്പോൾതന്നെ അസുരഗതിയെ പ്രാപിക്കും: ആസുരമായ ജീവിതത്തിൽ സംരംഭം പൂണ്ട്, ജൃംഭിച്ച സമാധിയിൽ ബദ്ധമായ യോഗംനിമിത്തം, വേഗത്തിൽ ഇവിടെ തിരികെ വരുകയും ചെയ്യും. ഭോ! ബ്രാഹ്മണരെ! നിങ്ങൾ നിശ്ചയിച്ച ശാപത്തെ ഞാൻ നിർദ്ദേശിച്ചതാകുന്നു. സനകൻ മുതലായവർ സ്വയംപ്രഭനായ വൈകുണ്ഠനേയും നയനാനന്ദ ഭാജനമായ വൈകുണ്ഠത്തേയും കണ്ട്—ഭഗവാനെ പ്രദക്ഷിണം വെച്ച്—സാഷ്ടാംഗ നമസ്കാരം ചെയ്തു: വൈഷ്ണവൈശ്വര്യങ്ങളെ പ്രശംസിച്ചുകൊണ്ട് പയ്യടനം തുടന്നു.

ബ്രഹ്മാവ് ഒരിക്കൽ മഹാവിഷ്ണുവിന്റെ അവതാര മാഹാത്മ്യങ്ങളെ പ്രശംസിക്കവെ, ഇങ്ങനെയും പ്രസ്താവിക്കു ഉണ്ടായി.

തപ്തം തപോ വിവിധ ലോക സിസൃക്ഷയാ മേ
ആദൌ സനാത് സ്വതപസഃ സചതഃ സനോ ഽഭൂത്
പ്രാക്കല്പസംപ്ലവ വിനഷ്ട മിഹാ ഽത്മതത്വം
സമ്യഗ് ജഗാദ മുനയോ യദചക്ഷതാത്മൻ.

ആദിയിൽ വിവിധ ലോകങ്ങളെ സൃഷ്ടിക്കുവാൻ കാംക്ഷിച്ച ഞാൻ, തപസ്സിനെ ഇടവിടാതെ തപിച്ചതുനിമിത്തം, സംപ്രീതനായ നാരായണനാകട്ടെ, സനകൻ എന്നു് ആരംഭിക്കുന്ന നാമങ്ങളുള്ള നാൽവരായി പിറന്നു: മുനികൾ മുൻകല്പങ്ങളിൽ ഗ്രഹിച്ചിരുന്നതും, കല്പാന്തത്തിൽ നഷ്ടമായതും, ആയ ആത്മതത്വത്തെ, എനിക്കായി ഉപദേശിക്കുകയും ചെയ്തു": ഇപ്പോഴത്തെ ബ്രഹ്മാവ് സൃഷ്ടിചെയ്തു തുടങ്ങുന്നതിനുമുമ്പുതന്നെ, കുമാരാവതാരം നടന്നിരുന്നു എന്നു ഇതിൽനിന്നു പ്രത്യക്ഷമാകുന്നു. എന്നാൽ ബ്രഹ്മാവ് അജ്ഞാന വൃത്തികളെ സൃഷ്ടിച്ച ശേഷമാണ് സനകപ്രമുഖന്മാരെ സൃഷ്ടിച്ചതു്, എന്നു് ഈ ഖണ്ഡികയുടെ ആദ്യഭാഗത്തു് ഉണ്ട്. കല്പപ്രഭാതത്തിൽ സൃഷ്ടി നടന്നു കൊണ്ടിരുന്ന ഏതോ ഒരു ഘട്ടത്തിലാണ്—ബ്രഹ്മാവു കുമാരന്മാർ മുഖേന മഹാവിഷ്ണുവിനോടു ഉപദേശം വാങ്ങിയതു് എന്നു് അനുമാനിക്കാ മായിരിക്കാം.

സനക പ്രമുഖന്മാരിൽ നാലാമൻ സനൽകുമാരൻ ആണല്ലൊ. സനൽകുമാരൻ വേനന്റെ പുത്രനായ പൃഥുവിനു ജ്ഞാനോപദേശം ചെയ്തതായി പൃഥുചരിത്രത്തിൽ ഉണ്ട്. ഈ പുസ്ത

കപരമ്പരയിൽ ഒന്നാം വാല്യം കാണുക. കൌരവ പാണ്ഡവ മഹായുദ്ധം ആരംഭിക്കുന്നതിന്റെ തലേന്നു രാത്രിയിൽ, ചിന്താശത പരവശനായ ധൃതരാഷ്ട്രൻ, വിദുരനിൽ നിന്നു ധർമ്മോപദേശങ്ങളെ കേൾക്കുകയും ഉന്നതങ്ങളായ ആത്മതത്വ കാര്യങ്ങളെക്കുറിച്ച് ഉപദേശം ലഭിക്കണമെന്നു കാംക്ഷിക്കുകയും ഉണ്ടായി. ശൂദ്ര യോനിയിൽ ജനിച്ച വിദുരൻ, ആ കൃത്യം നിർവ്വഹിക്കുന്നതിന് അനർഹനാണെന്നു സ്വയം വിധിച്ചുകൊണ്ട്—ധ്യാനബലം നിമിത്തം സനൽകുമാരനെ അവിടെ പ്രത്യക്ഷനാക്കി. സനൽകുമാരൻ ധൃതരാഷ്ട്രന് ഉപദേശിച്ച വിശ്വ മോഹനമായ തത്വ ഭണ്ഡാഗാരം, സനൽസുജാതീയം എന്ന നാമത്തിൽ സുപ്രസിദ്ധമാണ്. സനൽകുമാരന്, സനൽസുജാതൻ എന്നും നാമമുണ്ട്. സനത് സുജാതീയം താഴെ ചേർക്കുന്നു.*

൧

വിദുരൻ പറഞ്ഞു :ഹേ ! ധൃതരാഷ്ട്ര ! പുരാണനും സനാതനനും ആയ—സനൽസുജാതൻ—"മൃത്യു എന്നു് ഒന്നില്ല"—എന്നു പറയുന്നുണ്ട്. മഹാരാജാവേ ! സനൽകുമാരൻ അങ്ങയോടു സംസാരിക്കട്ടെ. ആ പരമ പ്രാജ്ഞൻ അങ്ങു പ്രത്യക്ഷം പറഞ്ഞിട്ടുള്ളവയും മനസ്സിന്റെ അറകളിൽ സംഗ്രഹിച്ചിട്ടുള്ളയും ആയ സർവ്വത്തേയും—വ്യാഖ്യാനിക്കുവാൻ കഴിയുന്നവനാകുന്നു." ധൃതരാഷ്ട്രൻ പറഞ്ഞു :—"വിദുര! ആ സനാതനൻ എന്നോട് എന്തിനെ സംസാരിക്കുമെന്നു് അങ്ങേയ്ക്കു് അറിഞ്ഞുകൂടെയോ ? ആ ജ്ഞാനഭാഗം അങ്ങേക്ക് ഉണ്ട് എങ്കിൽ, അങ്ങുതന്നെ എന്നോടു സംസാരിരിക്കുക. "വിദുരൻ പറഞ്ഞു:—

ശൂദ്രയോനൌ വഹം ജാതോ നാ തോƒന്യ ദ്വക്തു മുത്സഹേ
കുമാരസ്യ തു യാ ബുദ്ധിർ വേദ താം ശാശ്വതീ മഹം
ബ്രാഹ്മീം ഹി യോനി മാപന്നഃ സ ഗുഹ്യ മപി യോ വദേൽ
ന തേന ഗർഹ്യോ ദേവാനാം തസ്മാ ദേതത് ബ്രവീമി തേ

രാജാവേ! ഞാൻ ശൂദ്രനല്ലയോ ? ആയതിനാൽ ഇവിടെ സംസാരിച്ചതിനെ കവിഞ്ഞ വിഷയങ്ങളെക്കുറിച്ച് സംസാരിക്കുവാൻ, ഞാൻ അർഹനല്ല: എന്നു മാത്രമല്ല; സനൽകുമാരന്റെ ജ്ഞാനം നിക്കമില്ലാത്തതാണെന്നു് എനിക്കഭിപ്രായവും ഉണ്ട്. സനൽകുമാരൻ ബ്രാഹ്മണനാണ്. ഏതു ഗുഹ്യത്തെക്കുറിച്ച് സംസാരിച്ചാലും ദേവഗർഹണം ഉണ്ടാകുന്നതല്ല. അതുകൊണ്ടാണ് അങ്ങ് സനൽകുമാരനോടു ചോദിക്കുവാൻ ഞാൻ പറഞ്ഞതു്.

ധൃതരാഷ്ട്രർ പറഞ്ഞു:—വിദുര! അങ്ങനെയാകട്ടെ. പുരാണനും സനാതനനും ആയ സനൽകുമാരനെ ഞാൻ ഈ ദേഹത്തിൽ വർത്തിക്കവേ, ഇവിടെ വച്ചു കാണ്മാൻ എങ്ങനെ കഴിയുമെന്നു് അങ്ങു പറഞ്ഞു തരിക." വിദുരൻ ശംസിത വ്രതനായ സനൽകുമാര ഋഷിയെ ധ്യാനിച്ചു; ആ സർവ്വജ്ഞൻ അവിടെ പ്രത്യക്ഷനായി. വിദുരൻ സനൽകുമാരനെ വിധി പൂർവ്വം സ്വീകരിച്ചു. സനൽകുമാരൻ ഇരുന്നു വിശ്രമിച്ച ശേഷം വിദുരൻ പറഞ്ഞു:

ഭഗവൻ സംശയഃ കശ്ചിൽ ധൃതരാഷ്ട്രസ്യ മാനസഃ
യോ ന ശക്യോ മയാ വക്തും ത്വ മസ്മൈ വക്തു മർഹസി
യം ശ്രുത്വാ യം മനുഷ്യേന്ദ്രഃ സർവ്വദുഃഖാതിഗോ ഭവേൽ

ലാഭാലാഭൌ പ്രിയദ്വേഷ്യൌ യഥൈനം ന ജരാന്തകൌ
വിഷഹേരൻ ഭയാമർഷൌ ക്ഷുൽപിപാസേ മദോത്ഭവൌ
അരതി ശ്ചൈവ തന്ദ്രീ ച കാമക്രോധൌ ക്ഷയോദയൌ

ഭഗവൻ! ധൃതരാഷ്ട്രരുടെ മനസ്സിൽ ഒരു സംശയം ഉണ്ട്. അതിനെക്കുറിച്ച് സംസാരിക്കുവാൻ ഞാൻ അനർഹനാണ്. അങ്ങ് അതിനെക്കുറിച്ച് ഈ പ്രഭുവിനോട് സംസാരിക്കണമേ. അങ്ങയുടെ സംഭാഷണത്തെ കേട്ട് ഈ ദുഃഖിതൻ സർവ്വ ദുഃഖങ്ങളെ തരണം ചെയ്യട്ടെ. ലാഭം, അലാഭം, പ്രിയം ദ്വേഷം, ജരമരണം, ഭയം അമർഷം, ക്ഷുത്തു പിപാസ, മദം ഐശ്വര്യം, അരതി തന്ദ്രി, കാമം, ക്രോധം, ക്ഷയം ഉദയം, എന്നവയെ ധൃതരാഷ്ട്രർ അകന്നു മാറട്ടെ.

൧. തതോ രാജാ ധൃതരാഷ്ട്രോ മനീഷീ
സംപൂജ്യ വാക്യം വിദുരേരിതം തൽ
സനൽസുജാതം രഹിതേ മഹാത്മാ
പപ്രച്ഛ ബുദ്ധിം പരമാം ബുഭൂഷൻ.

രാജാവായ മനീഷി-മഹാത്മാവായ ധൃതരാഷ്ട്രർ—ആകട്ടെ—വിദുരൻ പറഞ്ഞ വാക്കുകളെ മാനിച്ച്, ബ്രഹ്മബുദ്ധിയെ സമ്പാദിക്കുവാൻ കാംക്ഷിച്ചുകൊണ്ട്-രഹസ്സിങ്കൽ സനൽകുമാരനോട് പറഞ്ഞു.

൨. സനൽസുജാത യ ദിദം ശൃണോമി
മൃത്യു ർഹി നാസ്തീതി തവോപദേശം
ദേവാസുരാ ആചരൻ ബ്രഹ്മചര്യ-
മമൃത്യവേ തൽ കതര ന്നു സത്യം.

ഹേ സനൽകുമാര ! മൃത്യു എന്നൊന്നില്ല; എന്നു് അങ്ങു ശിഷ്യന്മാർക്ക് ഉപദേശിച്ചു പോരുന്നതായി വിദുരൻ പറയുന്നു. ദേവാസുരന്മാർ—ഇന്ദ്രൻ, വിരോചനൻ മുതലായവർ അമരണത്തെ പ്രാർത്ഥിച്ചുകൊണ്ട്- ബ്രഹ്മാവിന്റെ സന്നിധിയിൽ ബ്രഹ്മചര്യം അനുഷ്ഠിച്ചതായി ഛാന്ദോഗ്യ ഉപനിഷത്തിൽ കാണുന്നുണ്ട്. മരണം എന്നു് ഒന്നില്ല എങ്കിൽ, അവർ അങ്ങിനെ ബ്രഹ്മചര്യം അനുഷ്ഠിച്ചതെന്തിനു് ? മരണം എന്നു് ഒന്നുണ്ടോ ഇല്ലയോ ? സത്യം ഏതാണ്? സനൽകുമാരൻ മൂന്നു മുതൽ പതിനാറു വരെയുള്ള പദ്യങ്ങളിൽ മറുപടി പറയുന്നു.

൩. അമൃത്യുഃ കർമ്മണാ കേചിൽ മൃത്യുർ നാസ്തീതി ചാƒപരേ
ശൃണു മേ ബ്രുവതോ രാജൻ യഥൈതൻ മാവിശങ്കിഥാഃ

* സനൽസുജാതീയത്തിന്റെ വ്യാഖ്യാനം ശങ്കരാചാര്യർ മാക്സ്മുള്ളർ എന്നിവരെ ഉപജീവിച്ചു ഇവിടെ എഴുതപ്പെട്ടിരിക്കുന്നു.

മൃത്യുവിന്റെ സമസൽഭാവം അഭിപ്രായഭേദമുള്ള വിഷയമാണ്.

രാജാവേ! മൃത്യു എന്ന് ഒന്നുണ്ട് എന്നും വേദോക്തമായ കർമ്മങ്ങളെ അനുഷ്ഠിച്ചു അതിനെ അകററി നിറുത്താമെന്നും കല്പിച്ചുകൊണ്ട്— വേദോക്തമായ കർമ്മത്തെ ആചരിക്കുന്ന അജ്ഞാനപരന്മാരുണ്ട്. എന്നാൽ ഭേദബുദ്ധി ഇല്ലാത്ത ജ്ഞാനികളാകട്ടെ, മൃത്യു എന്ന് ഒന്ന് ഇല്ല എന്നു പറയുന്നു. ഈ മതങ്ങളെ അന്യോന്യം വിരോധം വരാത്ത വിധത്തിൽ ഞാൻ വ്യാഖ്യാനിക്കാം. ഞാൻ പ്രസ്താവിക്കുന്ന വാദങ്ങളുടെ സാധുതയെ അങ്ങു സംശയിക്കേണ്ട.

ര. ഉഭേ സത്യേ ക്ഷത്രിയാദ്യ പ്രവൃത്തേ
മോഹോ മൃത്യുഃ സമ്മതോ യഃ കവീനാം
പ്രമാദം വൈ മൃത്യു മഹം ബ്രവീമി
സദാ പ്രമാദ മമൃതത്വം ബ്രവീമി

ഭോ! ക്ഷത്രിയപ്രധാന! മൃത്യുവിന്റെ അസ്തിത്വവും അനസ്തിത്വവും രണ്ടും സത്യങ്ങളാണ്. മോഹം—മിഥ്യാജ്ഞാനം—എന്നതു മൃത്യു ആകുന്നു എന്നു ചില പണ്ഡിതന്മാർ പറയുന്നു. ഞാൻ ആ മതത്തോടു ചേരുന്നില്ല. പ്രമാദം അതായതു സ്വാഭാവികമായ ബ്രഹ്മഭാവത്തിൽ നിന്നുള്ള വിചലനത്തെ അല്ലെങ്കിൽ പതനം എന്നതിനെ—മൃത്യു എന്നു ഞാൻ പറയുന്നു. ഈ പ്രമാദം തന്നെയാണ് മിഥ്യാ ജ്ഞാനത്തിന്റെയും കാരണം. പ്രമാദം, ജനനാദി മരണാദികളായ സർവ്വ അനർത്ഥങ്ങൾക്കും കാരണമാകുന്നു. ആയതിനാൽ നിരന്തരമായ അപ്രമാദം എന്നതു് അമൃതത്വം ആകും. ഇതാണ് എന്റെ മതം. മോക്ഷം എന്നതു സ്വരൂപാവസ്ഥാനം ആകുന്നു എന്നു ശ്രുതികൾ വിളിച്ചു പറയുന്നതാണ് "പരം ജ്യോതി രൂപസംപദ്യ സ്വേന രൂപേണാഭി നിഷ്പദ്യതെ' എന്നു ഛാന്ദോഗ്യം: "യസ്മിൻ നിഷ്പാ സർവ്വ മിദം ഗ്രസിത്വാ സ്വരൂപസംസ്ഥാ ശ്ച ഭവന്തി മർത്ത്യാഃ" എന്നു ഭാരതം. മോക്ഷം സ്വരൂപാ വസ്ഥാനമാണ് എങ്കിൽ, കർമ്മങ്ങളെക്കൊണ്ടു സാധിക്കാവുന്നതാണ് എന്നു വന്നുകൂടുന്നു. "കർമ്മോദയേ കർമ്മഫലാനുരാഗാൽ തത്രാ ഽനുയാന്തി ന തരന്തി മൃത്യും ജ്ഞാനേന വിദ്വാൻ തേജ അഭ്യേതി നിത്യം ന വിദ്യതെ ഹ്യന്യഥാ തസ്യ പന്ഥാഃ" എന്നു ഭാരതം. കർമ്മംകൊണ്ടു സംസാരം നീളുക മാത്രമാണ് എന്നു ഇങ്ങനെയുള്ള പല വിധികളിൽ പ്രത്യക്ഷം കാണാം. പ്രമാദംനിമിത്തം മൃത്യു, അപ്രമാദം നിമിത്തം അമൃതത്വം—എന്നിവ എങ്ങനെ സിദ്ധിക്കുമെന്നു ഇനി പറയട്ടെ.

൭. പ്രമാദാ ദ്വൈ അസുരാഃ പരാഭവ-
ന്നപ്രമാദാൽ ബ്രഹ്മഭൂതാ സ്സുരാ ശ്ച
ന വൈ മൃത്യു ർവ്യാഘ്ര ഇവാ ഽത്തി ജന്തൂൻ
നാപ്യസ്യ രൂപം ഉപലഭ്യതേ ഹി.

പ്രമാദം നിമിത്തം—സ്വാഭാവികമായ ബ്രഹ്മഭാവത്തിൽനിന്നു പതനം നിമിത്തം—അസുരന്മാർ പരാഭവത്തെ പ്രാപിച്ചു. നേരെമറിച്ചു പ്രമാദം ഭവിക്കാത്ത സുരന്മാർ ബ്രഹ്മഭൂതന്മാരായി. "ത്വാ ഏതം ദേവാ ആത്മാനം ഉപാസതേ തസ്മാ ശ്ച തേഷാം സർവ്വേ ലോകാ ആപ്താ സർവ്വേ ച കാമാഃ" എന്നു ഛാന്ദോഗ്യം. അസുക്കളിൽ—പ്രാണങ്ങളിൽ—ഇന്ദ്രിയങ്ങളിൽ, രമിക്കുന്നവർ, അസുരന്മാർ ആണ്. സ്വന്തം ആത്മാവിൽ രമിക്കുന്നവർ സുരന്മാർ ആണ്. ഇങ്ങനെ അസുര സുര പദങ്ങൾക്കു വ്യാഖ്യാനം യുക്തമാകുന്നു.

" ആത്മന്യേവ രതി ര്യേഷാം
സ്വാസ്മിൻ ബ്രഹ്മണി ചാചലെ
തേ സുരാ ഇതി വിഖ്യാതാ
സ്സുരയ ശ്ച സുരാ മതാഃ "

കടുവായെപ്പോലെ ചാടിവന്നു യാതൊരു പ്രാണിയെ എങ്കിലും പിടി കൂടുന്നതായി മൃത്യുവെപ്പോലെ കടുത്ത ഇതര സത്വത്തെ ആരും കണ്ടിട്ടില്ല. മൃത്യുവിന്റെ രൂപം കാണപ്പെടാവുന്നതല്ല. [മൃത്യു എന്ന് ഒന്നില്ല. രാജാവേ! ഇവിടെ ഒരു സന്ദേഹം ഉണ്ടാകാവുന്നതാണ്. സത്യവാന്റെ ശരീരത്തിൽനിന്നു അംഗുഷ്ഠമാത്രനായ ഒരു പുരുഷനെ യമൻ കയറിൽ കെട്ടി വലിച്ചതായി പറയപ്പെടുന്നു. അങ്ങനെ എങ്കിൽ മൃത്യുവിനു രൂപമില്ല എന്ന് എങ്ങനെ പറയാം?]

ന്ന. യമം ത്വേകേ മൃത്യു മതോന്യ മാഹുഃ
ആത്മാവാസ മമൃതം ബ്രഹ്മചര്യം
പിതൃലോകേ രാജ്യ മനുശാസ്തി ദേവ-
ശ്ശിവ ശ്ശിവാനാമശിവോ ഽ ശിവാനാം

യമൻ എന്നതു മൃത്യു സ്വരൂപമല്ല.

[സത്യവാനെ ബന്ധിക്കുവാനായി യമൻ പ്രത്യക്ഷനായി എന്നിങ്ങനെയുള്ള ഏതാനും ദൃഷ്ടാന്തങ്ങളെക്കൊണ്ടു മൃത്യു രൂപവാനാണ് എന്നു തെളിയിക്കാവുന്നതല്ല. പ്രമാദം അല്ലെങ്കിൽ അജ്ഞാനം എന്നതു തന്നെയാണ് മൃത്യു എന്നു ശ്രുതിസ്മൃതികളെക്കൊണ്ടു സ്പഷ്ടമാക്കാവുന്നതാണ്. പ്രമാദമായ അജ്ഞാനം തന്നെ മൃത്യു എന്നതിനെ ബൃഹദാരണ്യകം ഇങ്ങനെ പ്രസ്താവിക്കുന്നു. " മൃത്യുർ വൈ തമോ മാ ജ്യോതി രമൃതം " അജ്ഞാനത്തിന്റെ ബന്ധഹേതുത്വത്തെയും വിജ്ഞാനത്തിന്റെ മോക്ഷഹേതുത്വത്തെയും കുറിച്ച്, ഗീതയിൽ ഭഗവാൻ ഇങ്ങനെ ഉപദേശിക്കുന്നു. ' അജ്ഞാനേ നാവൃതം ജ്ഞാനം തേന മുഹ്യന്തി ജന്തവഃ " ജ്ഞാനത്തെ അജ്ഞാനം ആവരണം ചെയ്യുന്നു: ആയതിനാൽ ജന്തുക്കൾ മോഹിക്കുന്നു. " കർമ്മണാ ബധ്യതെ ജന്തുഃ വിദ്യയാ ച വിമുച്യതെ തസ്മാൻ കർമ്മ ന കുർവ്വന്തി യതയഃ പാരദർശിനഃ " ജന്തു കർമ്മത്താൽ ബന്ധിക്കപ്പെടുകയും വിദ്യയാൽ മോചിക്കപ്പെടുകയും ചെയ്യുന്നു. ആയതിനാൽ പാരദർശികളായ യതികൾ, കർമ്മത്തെ ചെയ്യുന്നില്ല" എന്നു ഭാരതം. " യഥോക്താന്യപി കർമ്മാണി പരിഹായ ദ്വിജോത്തമഃ ആത്മജ്ഞാനേ ശമേ ച സ്യാൽ വേദാഭ്യാസേ ച യത്നവാൻ" "ദ്വിജോത്തമൻ യഥോക്തങ്ങളായ കർമ്മങ്ങളെ ഉപേക്ഷിച്ച്, ആത്മജ്ഞാനം, ശമം, വേദാ ഽഭ്യാസം എന്നിവയിൽ യത്നിക്കണം" ഇത്രയും പറഞ്ഞതിൽനിന്നു കർമ്മങ്ങൾ ആവശ്യമില്ലാത്തതു ജ്ഞാനിക്കു മാത്രമാണ് എന്നാണ്, ഗ്രഹിക്കപ്പെടേണ്ടതു്. ആരുരുക്ഷുവായ അജ്ഞാനി കർമ്മങ്ങളെ അനുഷ്ഠിക്കണം. ഗീതയിൽ ഭഗവാൻ ഇങ്ങനെ ഉപദേശിക്കുന്നു.

ലോകേഽസ്മിൻ ദ്വിവിധാ നിഷ്ഠാ പുരാ പ്രോക്താ മയാഽനഘ
ജ്ഞാനയോഗേന സാംഖ്യാനാം കർമ്മയോഗേന യോഗിനാം
ആരുരുക്ഷോർമുനേർ യോഗം കർമ്മ കാരണമുച്യതേ
യോഗാരൂഢസ്യ തസ്യൈവ ശമഃ കാരണമുച്യതേ

ലോകത്തിൽ നിഷ്ഠ രണ്ടുതരമാണ്: സാംഖ്യന്മാർക്ക്—ജ്ഞാനികൾക്കു—ജ്ഞാനയോഗവും, യോഗികൾക്കു കർമ്മയോഗവും ഇവയാണ് രണ്ട്. ആരുരുക്ഷുവിനു കർമ്മവും യോഗാരൂഢനു ശമവും മോക്ഷ കാരണമത്രേ. കർമ്മങ്ങളുടെ ബന്ധ ഹേതുത്വത്തെ ഭയന്ന് ആരുരുക്ഷുക്കൾ കൂടെയും കർമ്മങ്ങൾ ചെയ്യരുതെന്നു നിഷേധം ചിലടത്തു കാണാം. "കർമ്മണാ ബധ്യതേ ജന്തുഃ വിദ്യയാ ച വിമുച്യതേ" ജന്തു കർമ്മംകൊണ്ടു ബന്ധിക്കപ്പെടുകയും വിദ്യ—ജ്ഞാനം—കൊണ്ടു മോചിക്കപ്പെടുകയും ചെയ്യുന്നു" എന്നു ഗീത. എന്നാൽ ബന്ധഹേതുകമായി വർത്തിക്കുന്നതു കർമ്മമല്ല: കർമ്മം ചെയ്യുന്നവനിൽ സാധാരണമായി കാണുന്ന ഫലാപേക്ഷയാകുന്നു, എന്നതാണു വാസ്തവം. ഭഗവാൻ പറയുന്നു. "യജ്ഞാർത്ഥാൽ കർമ്മണോഽന്യത്ര ലോകോഽയം കർമ്മബന്ധനഃ തദർത്ഥം കർമ്മ കൗന്തേയ മുക്തസംഗ സ്സമാചര" "യജ്ഞാർത്ഥം അല്ലാതെയുള്ള കർമ്മമാണ് ബന്ധഹേതുകമായതു്: ആയതിനാൽ കർമ്മങ്ങളോടു ബന്ധമൊഴിഞ്ഞുനിന്നു ജന്തു കർമ്മത്തെ അനുഷ്ഠിക്കേണ്ടതാകുന്നു" എന്നു ഗീത. കർമ്മം ആപത്തിനെ ഇത്ര സമീപിക്കുന്നു എങ്കിൽ അതിനെ ഉപേക്ഷിക്കുക ഉത്തമമായിരിക്കുകയില്ലയോ? അതു പാടില്ല. ജ്ഞാനം ലഭിക്കുന്നതിനു മുമ്പേ യാവനും കർമ്മം അനുഷ്ഠിക്കണം. കർമ്മങ്ങളെക്കൊണ്ടു സാധിക്കേണ്ട മഹത്തായ കാര്യമുണ്ട്. "കായേന മനസാ ബുദ്ധ്യാ കേവലൈരിന്ദ്രിയൈരപി യോഗിനഃ കർമ്മ കുർവന്തി സംഗം ത്യക്ത്വാഽത്മശുദ്ധയേ." ശരീരത്തെക്കൊണ്ടു, മനസ്സുകൊണ്ട്, ബുദ്ധികൊണ്ട്, ഇന്ദ്രിയങ്ങളെക്കൊണ്ട് യോഗികൾ—ആത്മശുദ്ധിയെ പുരസ്കരിച്ച്—കർമ്മം ചെയ്യുന്നു. ആത്മശുദ്ധിക്ക് കർമ്മം ആവശ്യമാണ് എന്നുള്ളതിന് വിധികൾ വളരെയാണ്. കർമ്മങ്ങളെ ചെയ്തു ശുദ്ധിയെ സമ്പാദിച്ചവൻ മാത്രമാകുന്നു, മോക്ഷത്തെ സമ്പാദിക്കുന്നതു്. മോക്ഷം ജ്ഞാനത്തിൽനിന്നു ഉത്ഭവിക്കുന്നു എന്നതു സത്യംതന്നെ. എന്നാൽ ശുദ്ധി ഇല്ലാത്തേടത്തു ജ്ഞാനം ഉദിക്കുകയില്ല. "ജ്ഞാനമുല്പദ്യതേ പുംസാം ക്ഷയാൽ പാപസ്യ കർമ്മണഃ" ആയതിനാൽ കർമ്മം അത്യാവശ്യമാകുന്നു. ശ്രുതിസ്മൃതികളിൽ വിധിക്കപ്പെട്ടിരിക്കുന്ന, വാങ്മനഃകായ ലക്ഷണങ്ങളായ സർവ്വകർമ്മങ്ങൾ അനുഷ്ഠേയങ്ങളാകുന്നു. കർമ്മങ്ങളെക്കൊണ്ടു മനസ്സു ശുദ്ധമായി ജ്ഞാനം സമ്പാദിച്ചു കഴിഞ്ഞവനു കർമ്മം ആവശ്യമില്ല. "യോഗാരൂഢസ്യ തസ്യൈവ ശമഃ കാരണമുച്യതേ" "യോഗാരൂഢനു ആവശ്യമായതു ശമമാണ്" എന്നു ഗീത. ധൃതരാഷ്ട്ര! ഈ ശാഖാചംക്രമണം ഇവിടെ നില്ക്കട്ടെ. ഞാൻ വിഷയ വിചിന്തനം തുടരാം.] സർവ അനർത്ഥങ്ങളുടേയും ബീജം പ്രമാദമാകുന്നു. ആയതിനാൽ മൃത്യു എന്നതു പ്രമാദം—ബ്രഹ്മഭാവത്തിൽനിന്നുള്ള പതനം—തന്നെ; മറ്റൊന്നുമല്ല. വിഷയവിഷം കുടിച്ചു അന്ധന്മാരായ അജ്ഞാനാരൂഢന്മാർ സ്വാത്മാവിൽ നിന്നു ഭിന്നനായി വേറൊന്നിനെ കണ്ട്, അദ്വൈതത്തിൽനിന്നു തെറ്റി, മൃത്യു എന്നതു വൈവസ്വതൻ—യമൻ—ആണെന്നു പറയുന്നു. അമരണം എന്നതു ഭ്രാന്തബോധത്തിൽ ചെന്നു പരിണമിക്കാത്ത—ആത്മാവാസമാകുന്നു; ആത്മാവാസം എന്നു പറഞ്ഞാൽ ഒരുവൻ സ്വാത്മാവിൽ തന്നെ വസിക്കുന്നു എന്നതുതന്നെ. "യമോ വൈവസ്വതോ രാജാ യഃ തവൈഷ ഹൃദി സ്ഥിതഃ" "വൈവസ്വതനായ യമൻ ഹൃദയത്തിൽതന്നെ നില്ക്കുന്നു." ഹൃദയത്തിൽ നില്ക്കുന്ന യമനാണ്—പിതൃലോകത്തിൽ നിന്നുകൊണ്ട് പുണ്യകർമ്മങ്ങൾക്കു സുഖവും, പാപകർമ്മങ്ങൾക്കു അസുഖവും നല്കുന്നു എന്നു പറയപ്പെടുന്നതു്. മൃത്യു എന്നു പറയപ്പെടുന്നതു പ്രമാദം—ബ്രഹ്മഭാവത്തിൽനിന്നു പതനം—ആകുന്നു എന്ന് ഇവിടെ സ്ഥാപിതമായി.

(൭) ആസ്യാദേഷ നിസ്സരതേ നരാണാം
ക്രോധഃ പ്രമാദോ മോഹരൂപശ്ച മൃത്യുഃ
അഹംഗതേ നൈവ ചരൻ വിമാർഗാ-
ന്ന ചാഽത്മനോ യോഗമുപൈതി കിഞ്ചിൽ.

ഈ പ്രമാദത്തിന്റെ പരിണാമത്തെക്കുറിച്ചു ഇനിയും പറയാം. പ്രമാദം ഒന്നാമതായി ആസ്യത്തിന്റെ—അഭിമാനാത്മകമായ അഹങ്കാരത്തിന്റെ—രൂപത്തിൽ തെളിയുന്നു. "ആസ്യ ഇത്യുച്യതേ ഹ്യേഷോ ഹ്യഹംകാരോ ഗുണോ മഹാൻ" അഹങ്കാരത്തിൽനിന്നു കാമം പുറപ്പെടുന്നു. അഹങ്കാരം ഭവിക്കുമ്പോഴാണ് എനിക്കു ഇതു വേണം, അതു വേണം എന്നൊക്കെയും തോന്നുന്നതു്. കാമം നിരുദ്ധമാകുമ്പോൾ ക്രോധമുണ്ടാകുന്നു. "കാമാൽ ക്രോധോഽഭിജായതേ" എന്നു ഗീത. ക്രോധത്തിന്റെ പിമ്പെ മോഹം വരുമെന്നുള്ളതു നിശ്ചയമാണ്. ക്രോധത്തിനു വശപ്പെട്ടവൻ, വിവേകം നശിച്ച്—മോഹത്തിൽ—അജ്ഞാനത്തിൽ ചെന്നു പരിണമിക്കുന്നു. അഹംബുദ്ധി നിമിത്തം കാമവും ക്രോധവും മോഹവും സമ്പാദിച്ചവൻ—ഞാൻ ബ്രാഹ്മണനാണ്; ഞാൻ സ്ഥൂലനാണ്; ഞാൻ അഭിജന്മം ഉള്ളവനാണ് എന്നിങ്ങനെ ഭാവിക്കുകയും സ്വന്തത്തോടു രാഗവും അന്യമായതിനോടു ദ്വേഷവും പ്രദർശിപ്പിച്ച് വിമാർഗ്ഗങ്ങളിൽ—ശ്രുതിസ്മൃതികൾ വിരോധിക്കുന്ന മാർഗ്ഗങ്ങളിൽ—ചരിക്കുകയും ചെയ്യുന്നു. ആ മനുഷ്യൻ പരമാത്മാവോടുള്ള യോഗത്തെ സമ്പാദിക്കുന്നില്ല.

പ്രമാദം രാഗാദികളായ ദോഷങ്ങളിലൂടെ ബന്ധത്തിനു ഹേതു ആകുന്നു.

൮. "തേ മോഹിതാ സ്തദ്വശേ വർത്തമാനാ
ഇതഃ പ്രേതാഃ തത്ര പുനഃ പതന്തി
തത സ്തം ദേവാ അനു പരിപ്ലവന്തേ
അതോ മൃത്യും മരണോ മഭ്യുപൈതി."

"അഹങ്കാരംനിമിത്തം അജ്ഞാനത്തിൽ ചെന്നു ചേർന്ന ആമോഹിതന്മാർ, അഹങ്കാരത്തിൽതന്നെ ജീവിതം തുടർന്ന്—ഇഹലോകത്തിൽ ഏതാനുംകാലം താമസിച്ചു—ആകാശം, വായു, വൃഷ്ടി, സസ്യം, അന്നം, ശുക്ലം, ശോണിതം എന്ന സ്ഥാനങ്ങളിലൂടെ തിരികെ വന്ന്, ഓരോ ദേഹങ്ങളിൽ ചെന്നുചേരുന്നു. "തസ്മിൻ യാവൽ സംപാതമുഷിത്വാഽഥൈത മേവാഽധ്വാനം പുനർ

നിർവത്തന്തെ" എന്നു ഛാന്ദോഗ്യം. * അതിന്റെ ശേഷം ആ ജീവാത്മാക്കൾ ദേഹങ്ങളിൽ വർത്തിക്കവെ, ഇന്ദ്രിയങ്ങളുടെ പ്രേരണകൾക്കു വീണ്ടും വശപ്പെടുന്നു: ഇങ്ങനെ ഇന്ദ്രിയങ്ങൾക്കു അധീനങ്ങളാകുക നിമിത്തം മരണം പ്രാപിക്കുന്നു. മരണത്തിന്റെ ശേഷം വീണ്ടും ജന്മാന്തരത്തെ പ്രാപിക്കുന്നു: വീണ്ടും മരണത്തെ പ്രാപിക്കുന്നു. ഇങ്ങനെ ജനന മരണാത്മക മായ സംസാരത്തിൽ കിഴിയുന്ന ജീവാത്മാക്കൾക്കു, മുക്തി ലഭിക്കുവാൻ മാർഗ്ഗമില്ല. അജ്ഞാനത്തിന്റെ ബന്ധഹേതുത്വം ഇവിടെ പറയപ്പെട്ടു. ഇനി കർമ്മങ്ങളുടെ ബന്ധ ഹേതുത്വത്തെ ക്കുറിച്ചു പറയാം.

൯. കർമ്മോദയേ കർമ്മഫലാനുരാഗാഃ
തത്രാ f നുയാന്തി ന തരന്തി മൃത്യും
സ ദർത്ഥയോഗാ നവഗമാൽസമന്താൽ
പ്രവർത്തതേ ഭോഗയോഗേന ദേഹീ.

കർമ്മംകൊണ്ടു അമൃത്യു ഭവിക്കുമെന്നുള്ള പക്ഷത്തെ (൩-ാം പദ്യം നോക്കുക) നിരാകരിച്ചു ഞാൻ ആരംഭിക്കട്ടെ. കർമ്മംകൊണ്ടു അമൃതത്വം ഫലിക്കുകയില്ല. കർമ്മം ചെയ്യപ്പെടുന്ന ഘട്ടത്തിൽ കർമ്മഫലങ്ങളോടു് അനുരാഗമുണ്ടാകുന്നു. കർമ്മം ചെയ്യുന്നവർ കർമ്മഫലത്തെ പിൻചെല്ലും ; മൃത്യുവിനെ തരണംചെയ്യുക ഇല്ല. വീണ്ടുംവീണ്ടും ജനന മരണാത്മകമായ സംസാരത്തിൽ കറങ്ങിക്കൊണ്ടിരിക്കും. സദർത്ഥയോഗം—പരമാത്മയോഗം — എന്നതിന്റെ അനവഗമം അദ്വൈതബുദ്ധിയെ സമ്പാദിക്കുന്നതല്ല. അതിനാൽ ദേഹി—ജീവാത്മാവു—ദേഹയോഗേന—വിഷയരസം പൂണ്ടു—പല ജന്മങ്ങളിൽ, പല രൂപങ്ങളിൽ—ചുററിനടക്കും. അന്ധൻ സുഖം അന്വേഷിച്ചു ഈ മുള്ളിൽനിന്നു ആ കല്ലിലേക്കും ആ കല്ലിൽനിന്നു അടുത്ത ചെളിക്കുഴിയിലേക്കും തെററിത്തെററി നടക്കുന്നതുപോലെ—ദേഹി സുഖമില്ലാത്തേടത്തു സുഖത്തെത്തേടി ഓരോ അവസ്ഥകളിൽ—ജന്മങ്ങളിൽ—കാലത്തെ പാഴാക്കി ക്ലേശങ്ങളെ വരിക്കുന്നു.

൧൦. ത ദ്വൈ മഹാമോഹന മിന്ദ്രിയാണാം
മിഥ്യാർത്ഥ യോഗേ f സ്യ ഗതി ർഹി നിത്യം
മിഥ്യാർത്ഥ യോഗാ ഭിഹതാ ന്തരാത്മാ
സ്മരന്നുപാസ്തേ വിഷയാൻ സമന്താൽ.

രാഗം ദ്വേഷം മുതലായവയ്ക്കു അടിമപ്പെട്ടവന്റെ ഇന്ദ്രിയങ്ങൾ യഥാർത്ഥതയെ കാണുക ഇല്ല; അവന്റെ ഇന്ദ്രിയങ്ങൾ മഹാമോഹനത്തിൽ വർത്തിക്കുന്നു. ആ മനുഷ്യൻ ആത്മാവിനെ പരമാത്മാവെന്നു അറിയുകയില്ല. "സ്ത്രീ പിണ്ഡ സംപർക്ക കലുഷീകൃത ചേതസോ വിഷയവിക്ഷാന്ധാ ബ്രഹ്മ ന ജാനന്തി" സ്ത്രീപിണ്ഡ സമ്പർക്കംകൊണ്ടു കലുഷമായ ചേതസ്സോടുകൂടിയ വിഷയവിക്ഷാന്ധന്മാർ, ബ്രഹ്മത്തെ അറിയുക ഇല്ല." അവർ മഹാ മോഹനത്തിനു് അധീനരായി വീണ്ടുംവീണ്ടും വിഷയങ്ങളിൽ പ്രവർത്തിക്കുന്നു. "ന ജാതുകാമ കാമാനാം ഉപഭോഗേന ശാമ്യതി ഹവിഷാ കൃഷ്ണവർത്മേവ ഭൂയ ഏവാഭിവർദ്ധതെ." കാമങ്ങളെ അനുഭവിച്ചു കാമത്തെ തൃപ്തിപ്പെടുത്തുവാൻ ഒരിക്കലും സാധിക്കുന്നതല്ല. നെയ്യു്, തീയെ എന്നതുപോലെ ഉപഭോഗം കാമത്തെ വളർത്തുകതന്നെ ചെയ്യും." ഇങ്ങനെയുള്ളവർ മിഥ്യായോഗത്തിൽ—അജ്ഞാനകല്പിതങ്ങളായ വിഷയങ്ങളോടുള്ള യോഗത്തിൽ—ഗതി നിത്യമാണു. അവർ മുക്തിയെ കാണാതെ സംസാരചക്രത്തിൽതന്നെ കറങ്ങും. ആത്മാവിനെ പരമാത്മാവെന്നറിയാതെ വിഷയങ്ങളിൽ ചരിക്കുന്നവർ, നര ഖഗ കീട യോനികളിൽ തുടരെ പിറന്നു കൊണ്ടിരിക്കുമെന്നുള്ളതു് പ്രസിദ്ധമാണല്ലൊ. "കാമാനുചാരീ പുരുഷഃകാമാ നനു വിനശ്യതി" "കാമാനുചാരി ആയ പുരുഷൻ കാമങ്ങളുടെ പുറകെ നടന്നു നശിച്ചുപോകും." അയഥാർത്ഥമായ വിഷയങ്ങളോടുള്ള ചേർച്ചകൊണ്ടു തളർന്ന അന്തരാത്മാവോടുകൂടിയ മനുഷ്യൻ—ബ്രഹ്മഭാവത്തിൽനിന്നു അധഃപതിച്ച മനുഷ്യൻ—പെണ്ണു്, പണം മുതലായ വിഷയങ്ങളെ ആരാധിച്ചു ആയുസ്സിനെ പാഴാക്കുന്നു.

(൧൧) അഭിധ്യാ വൈ പ്രഥമം ഹന്തി ചൈനം
കാമക്രോധൗ ഗൃഹ്യ ചൈനം തു പശ്ചാൽ
ഏതേ ബാലാൻ മൃത്യവേ പ്രാപയന്തി
ധീരാ സ്തു ധൈര്യേണ തരന്തി മൃത്യും.

അഭിധ്യ—വിഷയാഭിധ്യാനം—മനുഷ്യന്റെ ഒന്നാമത്തെ മരണമാകുന്നു. വിഷയതൃഷ്ണ മനുഷ്യനെ ബ്രഹ്മഭാവത്തിൽനിന്നു വിചലിപ്പിക്കുന്നു. വിഷയ തൃഷ്ണ മൂലം അഭിഹതനായ മനുഷ്യനെ, കാമം വിഷയസമീപത്തേക്കു വലിച്ചിഴച്ചു കൊല്ലുന്നു. കാമങ്ങളിൽ ഒന്നോ പലതോ കൈ വരാതാകുമ്പോൾ ക്രോധം സ്വാഭാവികമാണു്. ആയതിനാൽ കാമാഭിഹതനായ മനുഷ്യനെ ക്രോധം കൊല്ലുന്നു. ഏതേ—ഇങ്ങനെ ഭവിക്കുന്നവ-അഭിധ്യ, കാമം, ക്രോധം എന്നിവ—ഇവ്ക്കു് അധീനന്മാരായവരെ—ബാലന്മാരെ—വിവേകഹീനന്മാരായ മൂഢന്മാരെ—മൃത്യുവിനു് എറിഞ്ഞുകൊടുക്കുന്നു. എന്നാൻ ധീരന്മാരാകട്ടെ ധൈര്യംപൂണ്ടു വിഷയങ്ങളെ വിജയിച്ചു് പരമാത്മാവിനെ ആത്മത്വേന അവഗമിച്ചു മൃത്യുവിനെ തരണംചെയ്യുന്നു. "നിചായ്യ തം മൃത്യുമുഖാൻ പ്രമുച്യതെ" ധീരന്മാർ ധൈര്യത്തെ അവലംബിച്ചു വിഷയങ്ങളെ ജയിച്ചു മൃത്യുവിനെ തരണംചെയ്യുന്നതു് എങ്ങനെ എന്നു പറയട്ടെ.

(൧൨) യോ ഭിധ്യായ ന്നുല്പതിഷ്ണു നിഹത്യാ
ദനാചാരേണാ f പ്രതിബുധ്യമാനഃ
സ വൈ മൃത്യും മൃത്യുരിവാത്തി ഭൂത്വാ
ഹ്യേവം വിദ്വാൻ യോ f ഭിഹന്തിഹ കാമാൻ

വിഷയ രുചി നിമിത്തമുള്ള ദോഷങ്ങളെ ധ്യാനപൂർവ്വം ഗ്രഹിച്ചവർ, ഉല്പതിഷ്ണുക്കളായി കയറ്റു കയറുകയും തണ്ടൂരു താഴുകയും ചെയ്യുന്ന വിഷയങ്ങളെ ഉപേക്ഷിക്കുന്നു. വിഷയങ്ങൾ ഗർഹ്യങ്ങളാണെന്നു്, അവർ അറിഞ്ഞുകൊളളുന്നു. വിദ്വാൻ—ഇന്ദ്രിയവിജയം ചെയ്തു കാമങ്ങളെ. കൊല്ലുന്നവൻ—മരണത്തെ ത്തന്നെയും ഉണ്ടു മുടിക്കുന്ന മരണമായി ഭവിക്കുന്നു "വിഷയ പ്രതിസംഹാരം യഃ കരോതി വിവേകതഃ മൃത്യോർ മൃത്യു രിതി ഖ്യാതഃ സ വിദ്വാ നാത്മവിത് കവിഃ"

* ജീവാത്മാവിന്റെ സഞ്ചാരപഥം ഈ പുസ്തകത്തിൽ ഇതിനു മുമ്പു ഒന്നാം വാല്യത്തിൽ വിവരിക്കപ്പെട്ടിട്ടുണ്ടു്. ബ്രഹ്മകാണ്ഡം നോക്കുക.

൧൩. കാമാനുസാരീ പുരുഷഃ കാമാ നനു വിനശ്യതി
കാമാൻ വ്യുദസ്യ ധുനുതെ യ ൽകിഞ്ചിൽ പുരുഷോ രജഃ

വിഷയ ധ്യാനം തുടരുന്ന കാമാനുസാരി, കാമവിഷയം നഷ്ടമാകുന്നതിനോടു കൂടെത്തന്നെ നശിക്കുന്നു. കാമങ്ങൾ പ്രതിക്ഷണം നശിക്കുന്നവ ആണല്ലൊ. അങ്ങനെ കാമിയും വിശീർണ്ണനാകുന്നു. എന്നാൽ വിഷയങ്ങളുടെ ദോഷത്തെക്കണ്ടവൻ—ജന്മങ്ങളെ സമ്പാദിക്കുന്നതായ രജസ്സിനെ—പുണ്യപാപാദി ലക്ഷണമായ കർമ്മത്തെ—ധുനുതെ—വിവേകപൂർവ്വം ധ്വംസിക്കുന്നു.

൧൪. ദേഹോ/പ്രകാശോ ഭൂതാനാം നരകോയം പ്രദൃശ്യതേ
ഗൃധ്യന്ത ഇവ ധാവന്തി ഗച്ഛന്ത ശ്വഭ്രമുൻമുഖാഃ

ഭൂതങ്ങളുടെ ഈ ദേഹം അപ്രകാശമാണ്—അജ്ഞാനമാണ്; അതു നരകംതന്നെ. നരകം എന്നതുപോലെ ദേഹവും കൃമി വിൺ മൂത്ര പരിപൂർണ്ണ മാണല്ലൊ.

അസ്ഥി സ്ഥൂണം സ്നായുബന്ധം മാംസ ശോണിത വേഷ്ടിതം
ച മാപിനദ്ധം ദുർഗ്ഗന്ധി പൂർണ്ണം മൂത്രപുരീഷയോഃ

ജരാ ശോക സമാവിഷ്ടം രോഗയാതന മാതുരം
രജസ്വല മനിത്യം ച ഭൂതാവാസ മിമം ത്യജേത്

ഇങ്ങനെ അത്യന്തം ബീഭത്സമായ ശരീരത്തെ—സ്ത്രീശരീരം മുതലായവയെ— കമനീയമാണെന്നു—ഗൃധ്യന്ത—കാംക്ഷിച്ചുകൊണ്ട്, മൂഢന്മാർ അവയുടെ പിൻപെ പാഞ്ഞു ചെല്ലുന്നു. അന്ധന്മാർതപ്പിത്തടഞ്ഞു നടന്ന്, കുഴികളിലും കുണ്ടുകളിലും പതിക്കുന്നതുപോലെ, വിഷയ വിശ്വാസന്മാർ ശ്വഭ്രങ്ങളിൽ— ഗുഹകളിൽ—നരകങ്ങളിൽ—പതിക്കുന്നു.

൧൫. അമന്യമാനഃ ക്ഷത്രിയ കശ്ചി ദന്യം
നാ/ധീയതേ താർണ്ണ ഇവാസ്യ വ്യാഘ്രഃ
ക്രോധാൽ ലോഭാൽ മോഹഭയാന്തരാത്മാ
സ വൈ മൃത്യുസ്ത്വച്ഛരീരേ യ ഏഷഃ

സ്ത്രീകൾ മുതലായവരെ പിൻചെല്ലുന്ന വിഷയവിശ്വാസൻ പരമാത്മാവിനെ അമന്യമാനനായി—മനനം ചെയ്യാതെ—അദ്ധ്യാത്മശാസ്ത്രത്തെ—നാധീയതെ—പഠിക്കാതെ ആയുസ്സിനെ പിൻതള്ളുന്നു. അങ്ങനെ ഉള്ളവൻ വേദ വേദാംഗ വിദ്വാനായിരുന്നാൽ തന്നെയും, അവൻെറ ദേഹം താർണ്ണമായവ്യാഘ്രത്തെപ്പോലെ — പുല്ലുകൊണ്ടു കെട്ടി വച്ച കടുവാവെപ്പോലെ—നിരർത്ഥകം തന്നെ. "ചതുർവേദ്യധിയോ വിപ്രഃ സൂക്ഷ്മം ബ്രഹ്മ ന വിന്ദതി. വേദ ഭാര ഭരാക്രാന്ത സ വൈ ബ്രാഹ്മണഗർദ്ദഭഃ" നാലു വേദങ്ങളെ പഠിച്ചവൻ എങ്കിലും ബ്രഹ്മത്തെ അറിയാത്ത ബ്രാഹ്മണൻ, വേദഭാരം ചുമക്കുന്ന ബ്രാഹ്മണക്കഴുതയാണ്" എന്നു വസിഷ്ഠൻ. ഈ മനുഷ്യശരീരം മാത്രം നിരർത്ഥകം എന്നല്ല: ഈ മനുഷ്യൻ ഇവനുതന്നെ മരണവുമാണ്. ക്രോധംകൊണ്ടും ലോഭംകൊണ്ടും, മോഹ ഭയ സമന്വിത നായ അന്തരാത്മാവ്, ശരീരത്തിൽ നില്ക്കുന്നവൻ, അവൻെറ തന്നെ മൃത്യു ആകുന്നു. അവൻ അവനുതന്നെ വിനാശ ഹേതു ആകുന്നു. "ആത്മൈവ ഹ്യാത്മനോ ബന്ധുഃ ആത്മൈവ രിപു രാത്മനഃ" "ആത്മാവിൻെറ ബന്ധു ആത്മാവു തന്നെ. ആത്മാവിൻെറ ശത്രുവും ആത്മാവു തന്നെ" എന്നു ഗീത.

൧൬. ഏവം മൃത്യും ജായമാനം വിദിത്വാ
ജ്ഞാനേന തിഷ്ഠൻ ന ബിഭേതി മൃത്യോഃ
വിനശ്യതേ വിഷയേ യസ്യ മൃത്യുഃ
മൃത്യോർയഥാ വിഷയം പ്രാപ്യ മർത്ത്യഃ

ഈ മൃത്യുവിനെ എങ്ങനെ നശിപ്പിക്കാമെന്നും ഞാൻ പറയട്ടെ. മൃത്യു, പ്രമാദം, ക്രോധം, മുതലായവയാൽ പോഷിപ്പിക്കപ്പെടുന്നതാണെന്ന് അറിഞ്ഞ് ക്രോധം മുതലായവയെ ഉപേക്ഷിച്ച്, അക്രോധം മുതലായവയെ സമ്പാദിച്ച്, ജ്ഞാനത്തോടു ചേർന്നു—ഭേദബുദ്ധിയെ ഉപേക്ഷിച്ച്, — നിൽക്കുന്നവൻ—മൃത്യുവിനെ ഭയപ്പെടുക ഇല്ല. "ആനന്ദം ബ്രാഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന" എന്നു തൈത്തരീയം. പരമാത്മാവിനെ സാക്ഷാൽകരിച്ചവനെ സംബന്ധിച്ച് പ്രമാദമാകുന്ന മൃത്യു നശിച്ചു. മർത്ത്യൻ—ഈ ലോകത്തു ജന്മം ധരിച്ച ഒരുവൻ—മൃത്യുവിൻെറ അധീനതയിൽ പെട്ടു മരിക്കുന്നതുപോലെ—ആത്മാവിനെ അറിഞ്ഞവൻെറ അജ്ഞാനമൃത്യു നശിക്കുന്നു. "ജ്ഞാന സംസ്ഥാന സൽഭാവോ ജ്ഞാനാഗ്നിർ ജ്ഞാന വജ്രഭൃൽ മൃത്യു ഹന്തേതി വിഖ്യാതഃ സ വീരോ വീത മത്സരഃ കർമ്മോദയെ" ഇത്യാദി കർമ്മങ്ങളുടെ ബന്ധഹേതുത്വവും "ജ്ഞാനേ തിഷ്ഠൻ ന ബിഭേതി, മൃത്യോഃ" എന്നിങ്ങനെ ജ്ഞാനത്തിൻെറ മോക്ഷസാധനത്വവും ഇവിടെ പ്രഖ്യാപിതമായി.

ജ്ഞാനിക്കു മൃത്യു ഭയം ഇല്ല.

ധൃതരാഷ്ട്രൻ പറഞ്ഞു :—

൧൭. യാനേവാഹു രിജ്യയാ സാധു ലോകാൻ
ദ്വിജാതീനാം പുണ്യതമാൻ സനാതനാൻ
തേഷാം പരാർത്ഥം കഥയന്തി ഹ വേദാഃ
ഏത ദ്വിദ്വാ ന്നൈതി കഥം നു കർമ്മ

ഭോ ! സനൽ കുമാര ! ഞാൻ ഒരു സംശയം ചോദിച്ചുകൊള്ളട്ടെയോ ? ഇജ്യയെകൊണ്ടു ജ്യോതിഷ്ടോമം മുതലായ കർമ്മങ്ങളെകൊണ്ട്— സാധുലോകങ്ങൾ—സത്യലോകം മുതലായ പുണ്യതമങ്ങളായ സനാതന ലോകങ്ങൾ — ബ്രാഹ്മണരാൽ പ്രാപ്യങ്ങളാണ്. ആ ലോകങ്ങൾ പരാർത്ഥത്തെ —പരമപുരുഷാർത്ഥമാകുന്ന മോക്ഷത്തെ—ദാനം ചെയ്യും എന്നിങ്ങനെ വേദങ്ങൾ ഘോഷിക്കുന്നു; അങ്ങനെയിരിക്കെ വിദ്വാൻ കർമ്മത്തെ അനുഷ്ഠിച്ചുകൂടാ എന്നുണ്ടോ ? കർമ്മം ബന്ധഹേതുവും വർജ്ജ്യവും തന്നെയോ ?

കർമ്മം ബന്ധഹേതു തന്നെയോ ?

സനൽകുമാരൻ പറഞ്ഞു :

ഏവം ഹ്യവിദ്വാൻ പരിയാതി തത്ര
തഥാർത്ഥജാതം ച വദന്തി വേദാഃ
സ നേഹ ആയാതി പരംപരാത്മാ
പ്രയാതി മാർഗ്ഗേണ നിഹത്യ മാർഗ്ഗാൻ

ഹേ ! ധൃതരാഷ്ട്ര ! ബ്രഹ്മലോകം മുതലായവ അടങ്ങുന്ന സുഖത്തെ കർമ്മങ്ങളെക്കൊണ്ടു സമ്പാദിക്കുവാൻ ഒരുമ്പെടുന്നതു്, അവിദ്വാൻ ആകുന്നു. വിദ്വാൻ അങ്ങനെ പുറപ്പെടുക ഇല്ല. "ആനന്ദാനാമ തേ ലോകാഃ അന്ധേന തമസാവൃതാഃ താംസ്തേ പ്രേത്യാഭിഗച്ഛന്ത്യവിദ്വാംസോ ഽബുധാഃ ജനാഃ" എന്നു ബൃഹദാരണ്യകം. കർമ്മങ്ങളെക്കൊണ്ടു ബ്രഹ്മലോകം മുതലായവയെ സമ്പാദിക്കാമെന്നു വേദങ്ങളും പറയുന്നുണ്ടു്. എന്നാൽ വിദ്വാൻ ആ ഉദ്ദേശത്തോടുകൂടെ കർമ്മങ്ങളിൽ—നേഹആയാതി— പ്രവർത്തിക്കുന്നില്ല. വിദ്വാന്റെ പ്രവൃത്തിപഥം വേറെയാണു്. വിദ്വാനാകട്ടെ സംസാര ഹേതുക്കളായ മാർഗ്ഗങ്ങളെ ഹനിച്ചു് പരമാത്മാവിനെ ആത്മാവുകൊണ്ടു കണ്ടു്, പരമാത്മാവിനെ പ്രാപിച്ചു് ബ്രഹ്മമായി ഭവിക്കുന്നു.

കർമ്മങ്ങളെ ആശ്രയിക്കുന്നവൻ അവിദ്വാനാകുന്നു.

ഇതേവരെക്കു പറയപ്പെട്ടതിന്റെ സംക്ഷേപം ഇങ്ങനെയാണു്. പ്രമാദമായ അജ്ഞാനത്തിന്റെ മൃത്യുത്വവും, അപ്രമാദത്തിന്റെ സ്വരൂപാവസ്ഥാന ലക്ഷണവും "പ്രമാദം വൈ മൃത്യു മഹം ബ്രവീമി" ഇത്യാദിയാൽ ദർശിതമായി. "ആസ്യാ ദേഷ നിസ്സരതേ" എന്നുമുതൽ "സ വൈ മൃത്യുഃ ത്വ ച്ഛരീരേ യ ഏഷഃ" എന്നതുവരെക്കു് പ്രമാദത്തിന്റെ സർവ്വാനർത്ഥഹേതുത്വം ദർശിതമായി. "ഏവം മൃത്യും ജായമാനം വിദിത്വാ ജ്ഞാനേന തിഷ്ഠൻ ന ബിഭേതി മൃത്യോഃ" എന്നതിനാൽ ആത്മജ്ഞാനം മൃത്യുവിന്റെ വിനാശമാണെന്നു ദർശിതമായി. "യാനേവാഹു രിജ്യയാ" ഇത്യാദിയിൽ കാണുന്നതായ ബ്രഹ്മലോകത്തിന്റെ പുരുഷാർത്ഥത്വശങ്ക "ഏവം ഹ്യവിദ്വാൻ" ഇത്യാദികൊണ്ടു അസാധുവാണെന്നു ദർശിതമായി. പരം പരാത്മാ പ്രയാതി മാർഗ്ഗേണ" എന്നതിനാൽ ജ്ഞാനമാർഗ്ഗേണ മോക്ഷം ദർശിതമായി. "പരം പരാത്മാപ്രയാതി" എന്നതിൽ ജീവാത്മാവും പരാത്മാവും ഒന്നാണെന്നു കാണുന്നു. ആ ആശയത്തെക്കുറിച്ചു സന്ദേഹം പൂണ്ടു ധൃതരാഷ്ട്രർ ചോദിക്കുന്നു :

(൧൯) കോ ഽസൗ നിയുംക്തേ തമജം പുരാണം
സ ചേ ദിദം സർവ്വ മനുക്രമേണ
കിം വാ ഽസ്യ കാര്യ്യ മഥവാ സുഖം ച
തന്മേ വിദ്വൻ ബ്രൂഹി സർവ്വം യഥാവത്.

സത്യാദി ലക്ഷണനായ പരമാത്മാവു്—ആകാശം മുതലായവ ഉൾപ്പെടുന്ന സർവ്വവും ഉൾപ്പെടുന്ന ജഗത്തിനെ സൃഷ്ടിച്ച ശേഷം അവയിൽ ഉൾപൂണ്ടു അന്നമയം മുതലായ ആത്മാവിൽ അവസ്ഥിതനാകുന്നു എങ്കിൽ, ആ സത്യാദി ലക്ഷണനെ, പുരാണനെ— അജനെ—സംസാരത്തിൽ ഇങ്ങനെ നിയോഗിക്കുന്നതു്, പ്രേരിപ്പിക്കുന്നതു് ആരു് ? ആ ആത്മാവു സ്വയംപ്രേരണം ചെയ്യുന്നുവോ, അന്യനാൽ പ്രേരിതനാകുന്നുവോ ? ആത്മാവിനു നാനാ യോനികളിൽ കാര്യ്യം എന്തു്? അല്ലെങ്കിൽ നാനാ യോനികളിൽ കടന്നു മൗനം പൂണ്ടു സ്വമഹിമാവിൽ തന്നെ വർത്തിക്കുന്ന ഈ പരമാത്മാവിനു സംസാരാനുപ്രവേശംമൂലം അസുഖം എങ്ങനെ ഭവിക്കുന്നു ? "യദ്യേവം സ കഥം ബ്രഹ്മ പാപയോനിഷു ജായതേ സ ഈശ്വരഃ കഥം ഭാവൈഃ അനിഷ്ടൈഃ സം പ്രയുജ്യതേ" സനൽകുമാര ! അങ്ങു ഇതിനെ വിവരിക്കേണമേ !

ഈശ്വരനെ കർമ്മത്തിൽ ആരു പ്രേരിപ്പിക്കുന്നു ?

സനൽകുമാരൻ പറഞ്ഞു:

(൨൦) ദോഷോ മഹാ നത്ര വിഭേദ യോഗേ
ഹ്യനാദി യോഗേന ഭവന്തി നിത്യാഃ
തഥാസ്യ നാധിക്യ മപൈതി കിഞ്ചി-
ദനാദി യോഗേന ഭവന്തി പുംസഃ

[നിയോജ്യൻ, നിയോജകൻ എന്നിങ്ങനെ രണ്ടിനെ വേറായി ചിന്തിക്കുകയും കാണുകയും ചെയ്യുന്നതിനാൽ ധൃതരാഷ്ട്രൻ നിരർത്ഥകമായി പ്രശ്നം ചോദിക്കുവാൻ ഇട ആയി, എന്നാണു് സനൽകുമാരന്റെ മറുപടി. നിയോജ്യം നിയോജകം എന്ന പൃഥക്ത്വം ബ്രഹ്മത്തിനു് ഇല്ല. "തത് ത്വ മസി" എന്നു ഛാന്ദോഗ്യം. "അഹം ബ്രഹ്മാസ്മി" എന്നു ബൃഹദാരണ്യകം. "അയ മാത്മാ ബ്രഹ്മ" എന്നു ബൃഹദാരണ്യകം. "ഇദം സർവ്വം യ ദയ മാത്മാ" എന്നു ബൃഹദാരണ്യകം. ഇങ്ങനെ സ്രഷ്ടാവിന്റെയും സൃഷ്ടിയുടേയും അഭേദത്തെ കാണിക്കുന്ന വിധികൾ അനേകമാണു്. ബഹുരൂപത്വം എന്നതു പരമാത്മാവിന്റെ മായാകൃതം മാത്രമാകുന്നു. "ഇന്ദ്രോ മായാഭിഃ പുരുരൂപ ഈയ്യതേ" എന്നു ബൃഹദാരണ്യകം. "ഏകോ ദേവ സർവ്വ ഭൂതേഷു ഗൂഢഃ" എന്നു ശ്വേതാശ്വതരം. "ഏകം സദ് വിപ്രാ ബഹുധാ വദന്തി" എന്നു ഋക് "ഏകം സന്തം ബഹുധാ കല്പയന്തി" എന്നു ഋക്. "ത്വ മേകോ ഽസി ബഹൂ നനുപ്രവിഷ്ടഃ" എന്നു തൈത്തരീയം. "ഏക ഏവ ഹി ഭൂതാത്മാ ഭൂതേ ഭൂതേ വ്യവസ്ഥിതഃ ഏകധാ ബഹുധാ ചൈവ ദൃശ്യതേ ജലചന്ദ്രവത്" എന്നു മഹാഭാരതം. "ആകാശ മേകം ഹി യഥാ ഘടാദിഷു പൃഥക് ഭവേൽ. തഥാത്മൈകോ പ്യനേകാശ്ച ജലാന്തരേ ഷ്വിവാംശുമാൻ" എന്നു യാജ്ഞവല്ക്യൻ.

ഈശ്വരനിൽനിന്നു ഭിന്നമായി യാതൊന്നുമില്ല; നിയോജകൻ ഇല്ല; നിയോജ്യനും ഇല്ല.

ഏക ശ്ച സൂര്യ്യോ ബഹുധാ ജലാധാരേഷു ദൃശ്യതേ
ആഭാതി പരമാത്മാ ഽപി സർവ്വോപാധിഷു സംസ്ഥിതഃ
ബ്രഹ്മ സർവ്വഃ ശരീരേഷു ബാഹ്യേ ചാ ഽഭ്യന്തരേ സ്ഥിതഃ
ആകാശ മിവ കുംഭേഷു ബുദ്ധിഗമ്യോ ന ചാ ഽന്യഥാ.

എന്നു കാവഷേയഗീത.

നിത്യഃ സർവ്വഗതോ ഽഹ്യാത്മാ കൂടസ്ഥോ ദോഷവർജ്ജിതഃ
ഏക സ്സൻ ഭിദ്യതേ ശക്ത്യാ മായയാ സർവ്വ ഭാവതഃ

ഏകമായ ബ്രഹ്മം മായനിമിത്തം ബഹുരൂപമായി കാണപ്പെടുകയാണു്. ആ കാരണാത്മാവു്, ആ കാര്യ്യാത്മാവിനെ നിയോഗിക്കുന്നു. മായയെ ഒഴിച്ചാൽ ബ്രഹ്മം സംസരിക്കുന്നില്ല. സംസരിപ്പിക്കുന്നും ഇല്ല. "നജായതേ ന മ്രിയതേ ന വദ്ധ്യോ ന ച ഘാതകഃ ന ബദ്ധോ ബന്ധകാരി വാ ന മുക്തോ ന ച മോക്ഷദഃ" മായ ഒഴിഞ്ഞ അവസ്ഥയിൽ—ആരും ജനിക്കുന്നില്ല, മരിക്കുന്നില്ല, വദ്ധ്യനില്ല, ഘാതകനില്ല, ബദ്ധനില്ല, ബന്ധകാരയില്ല, മുക്തിപ്രദാതാവും ഇല്ല." എന്നു കവേഷയഗീത പറയി

ന്നു. ആത്മാവിൽനിന്നു അന്യമായ വേറെ യാതൊന്നും ഇല്ല.

ഏക സ്സമസ്തം യ ദിഹാ *f* സ്തി കിഞ്ചിത്
ത ദച്യുതോ നാസ്തി പരം തതോ ന്യത്
സോ *f* ഹം സ ച ത്വം സ ച സർവ്വ മേതൽ
ആത്മസ്വരൂപം ത്യജ ഭേദ മോഹം.

ജ്യോതീം ഷി വിഷ്ണുർ ഭുവനാനി വിഷ്ണുഃ
വനാനി വിഷ്ണുർ ഗിരയോ ദിശി ശ്ച
നദ്യ സ്സമുദ്രാ ശ്ച സ ഏവ സർവ്വം
യദസ്തി യ ന്നാ *f* സ്തി ച വിപ്രവര്യ്യ

നാരായണനിൽനിന്നു അന്യമായതൊക്കയും അനിത്യവും ക്ഷണികവും ആകയാൽ വർജ്ജ്യമാകുന്നു. "സ്വർഗ്ഗാ ത്ത്വ വേശ്യാ ഗൃഹ സന്നിവേശാൽ പുണ്യക്ഷയാന്തേ പതനം സ്യാ ദവശ്യം" ഈ ആശയങ്ങളെ സംഗ്രഹിച്ചുകൊണ്ട് സനൽകുമാരൻ പറയുന്നു.] "ഭോ ധൃതരാഷ്ട്ര! അത്ര—ഇവിടെ—ബ്രഹ്മത്തിൽ വിഭേദയോഗം, നാനാത്വകല്പനം, മഹത്തായ ദോഷമാകുന്നു. അതെങ്ങനെയാണെന്നു ഞാൻ പറയാം. അനാദി യോഗംനിമിത്തം—അനാദിയായ മായ പുരുഷനോടു യോജിക്കുന്നതു നിമിത്തം—നിത്യങ്ങളായ ജീവാദികൾ ഉണ്ടാകുന്നു. പരമാത്മാവ് അദ്വിതീയൻ തന്നെ: എങ്കിലും മായായോഗം നിമിത്തം ബഹു രൂപവാനാകുന്നു. എന്നാൽ ഈ മായായോഗം നിമിത്തം പരമാത്മാവിൻെറ സർവ്വോൽകൃഷ്ടതക്ക് ന്യൂനത സംഭവിക്കുന്നുമില്ല. മനുഷ്യരുടെ ജീവാത്മാക്കൾ ഭേദിക്കുന്നതും പരമാത്മാവിൻെറ മായാ യോഗംകൊണ്ടു തന്നെ. ബഹുരൂപങ്ങളിൽ കാണപ്പെടുന്നതു ഏകനായ പരമാത്മാവു തന്നെ. ആയതിനാൽ നിയോജ്യ നിയോജകന്മാരെക്കുറിച്ച് പ്രശ്നത്തിനു സ്ഥാനമില്ല.

൨൧. യ ദേത ദദ്ധാ ഭഗവാൻ സ നിത്യം
വികാരയോഗേന കരോതി വിശ്വം
തഥാ ച ത ച്ഛക്തി രതി സ്മമന്യേ
ത ദർത്ഥയോഗേ ച ഭവന്തി വേദാഃ.

ഓരോ വ്യക്തികൾ മാത്രമല്ല, ജഗത്തു നിർമ്മിതമായതും പര മാത്മാവിൻെറ മായാ യോഗം കൊണ്ടാകുന്നു. പരമാർത്ഥ ഭൂതനാ യ ഭഗവാൻ ഈക്ഷണാദി, വികാരങ്ങളെക്കൊണ്ടു വിശ്വത്തെ നി ർമ്മിക്കുന്നു. അങ്ങനെ നിർമ്മിക്കുന്നതു—തച്ഛക്തി—മായാശക്തി കൊണ്ടാകുന്നു എന്നു ഞാൻ വിചാരിക്കുന്നു. പരമാത്മാവ് സ്വ യംകാരണ നാകയില്ല: മായാവേശം നിമിത്തം കാരണനാകയാ ണ്. തദർത്ഥയോഗത്തിനു—പരമാത്മാവിൻെറ ജഗദുല്പത്തികാ രണമായ യോഗത്തിനു—ഭഗവാൻ വികാരങ്ങളെക്കൊണ്ടു വിശ്വ ത്തെ നിർമ്മിക്കുന്നു എന്നതിനു—പ്രമാണം വേദങ്ങൾ തന്നെ. ബ്ര ഹ്മം മായയെ ആശ്രയിച്ചാണ് സൃഷ്ടി നടത്തിയതു് എന്നതിലേക്കു പ്രമാണവാക്യങ്ങൾ അനേകമാണ്. "ഇന്ദ്രോ മായാഭിഃ പുരു രൂപ ഈയതെ" ബൃഹദാരണ്യകം. "ആത്മാൻ മായീ സൃജതേ വിശ്വ മേതൽ" ശ്വേതാശ്വതരം. "ദൈവീ ഹ്യേഷാ ഗുണമയി മമ മായാ ദുരത്യയാ" എന്നും, "അജോ *f* പി സ ന്ന വ്യയാത്മാ ഭൂതാനാ മീശ്വരോ *f* പി സൻ പ്രകൃതീം സ്വാമധിഷ്ഠായ സംഭവാ മ്യാത്മ മായയാ" എന്നും, ഭഗവൽഗീത.

ധൃതരാഷ്ട്രർ പറഞ്ഞു:

൨൨. യസ്മാൽ ധർമ്മാ നാചരന്തീഹ കേചിത്
തഥാ *f* ധർമ്മാൻ കേചി ദിഹാചരന്തി
ധർമ്മഃ പാപേന പ്രതിഹന്യതേ വാ
ഉതാഹോ ധർമ്മഃ പ്രതിഹന്തി പാപം.

["പ്രമാദം വൈ മൃത്യു മഹം ബ്രവീമി" എന്നിങ്ങനെ മൃത്യു സ്വരൂപത്തെയും: അതു് അനേകം അനർത്ഥങ്ങൾക്കു നിമിത്തമാണെന്നുള്ളതിനെയും: പ്രമാദത്തിൻെറ വി

ധർമ്മാധർമ്മങ്ങളിൽ ഏതു് ഏതിനെ ഹനിക്കുന്നു?

നാശത്തെസംബന്ധിച്ച് "ഏവം മൃത്യു ജായമാനം വിദിത്വാ ജ്ഞാനേന തിഷ്ഠൻ ന ബിഭേതി മൃത്യോഃ" എന്ന് ആത്മജ്ഞാനത്തെയും, സനൽകുമാരൻ ഉപദേശിച്ചു. അതു കേട്ടശേഷം ധൃതരാഷ്ട്രർ ധർമ്മസ്വരൂപത്തെക്കുറിച്ചു ചോദിക്കുന്നു.] ഭോ! സനൽകുമാര! ഞാൻ ഇനി വേറൊരു വിഷയത്തെക്കുറിച്ച് ചോദിക്കുന്നു. ഈ ലോകത്തിൽ ചിലർ അഗ്നിഹോത്രം മുതലായ ധർമ്മങ്ങളെ ആചരിക്കുന്നു. അവർ തന്നെ ചിലപ്പോൾ അധർമ്മങ്ങളെ ആചരിക്കുന്നു. അവരുടെ ധർമ്മം പാപത്താൽ ഹനിക്കപ്പെട്ടുപോകുമോ? അതോ ധർമ്മം പാപത്തെ ഹനിക്കുമോ?" സനൽകുമാരൻ പറഞ്ഞു:

൨൩. തസ്മിൻ സ്ഥിതോ വാ പ്യുഭയം ഹി നിത്യം
ജ്ഞാനേന വിദ്വാൻ പ്രതിഹന്തി സിദ്ധം
അഥാ *f* ന്യഥാ പുണ്യ മുപൈതി ദേഹീ
തഥാഗതം പാപ മുപൈതി സിദ്ധം.

അതിൽസ്ഥിതനായാൽത്തന്നെയും—പുണ്യവും അപുണ്യവും ആയ കർമ്മങ്ങളെ അനുഷ്ഠിച്ചാൽതന്നെ

ജ്ഞാനം രണ്ടിനെയും ഹനിക്കുന്നു. ധർമ്മം അധർമ്മത്തെ ഹനിക്കുന്നു.

യും—വിദ്വാൻ—ജ്ഞാനി—ജ്ഞാനംകൊണ്ടു പുണ്യത്തെയും അപുണ്യത്തെയും ഹനിച്ചുകളയും: ധൃതരാഷ്ട്ര! ധർമ്മം പാപത്തെ ഹനിക്കുമോ, പാപത്താൽ ധർമ്മം ഹനിക്കപ്പെടുമോ, എന്ന് അങ്ങു ചോദിക്കുന്നു. വാസ്തവം ഞാൻ പറയാം. ജ്ഞാനി, ജ്ഞാനംകൊണ്ടു ധർമ്മത്തെയും അധർമ്മത്തെയും, പുണ്യത്തെയും പാപത്തെയും, ഹനിക്കുന്നു. ഇതു സിദ്ധമാണ്: പ്രമാണഗ്രന്ഥങ്ങളിൽ ഇതു പ്രസിദ്ധമാണ്. ചില ദൃഷ്ടാന്തങ്ങൾ പറയാം. "ഭിദ്യതേ ഹൃദയഗ്രന്ഥി" എന്നു മുണ്ഡകം. "തഥാ വിദ്വാൻ പുണ്യപാപേ വിധൂയനിരഞ്ജനഃ പരമം സാമ്യം ഉപൈതി" എന്നു മുണ്ഡകം. "അശ്വ ഇവ രോമാണി വിധൂയ പാപം" എന്നു ഛാന്ദോഗ്യം. "യഥൈധാംസി സമിദ്ധോഗ്നിഃ ഭസ്മസാൽ കുരുതേ *f* ർജ്ജുന" എന്നു ഗീത. ഇനി അവിദ്വാനെക്കുറിച്ചു ചിന്തിക്കുക. ദേഹി—ചെയ്ത പുണ്യങ്ങളെ അനുഭവിക്കട്ടെ: എന്നാൽ പുണ്യാന്തത്തിൽ വീണ്ടുംജനിക്കേണ്ടതായിവരും. ഇതും, ശ്രുതി, സ്മൃതി, പുരാണം, ഇതിഹാസം എന്നിവയിൽ പ്രസിദ്ധമാണ്.

൨൪. ഗതോƒയം കർമ്മണാ ഭുജ്യതേ സ്ഥിരം
ശുഭസ്യ പാപസ്യ സ ചാƒപി കർമ്മണാ
ധർമ്മേണ പാപം പ്രണുദതീƒഹ വിദ്വാൻ
ധർമ്മോ ബലീയാ നിതി തസ്യ വിദ്ധി.

പുണ്യാപുണ്യ കർമ്മങ്ങളെ അനുഷ്ഠിക്കുന്ന അവിദ്വാൻ, പരലോകത്തെ പ്രാപിച്ചശേഷം, അസ്ഥിരമായ പുണ്യാപുണ്യ ഫലങ്ങളെ അനുഭവിക്കും. പുണ്യം സമ്പാദിക്കുന്ന സ്വർഗ്ഗവും അപുണ്യം സമ്പാദിക്കുന്ന നരകവും അവസാന മുള്ളവ യാകയാൽ, അസ്ഥിരങ്ങൾ തന്നെ. "അഥ യേന്യഥാƒതോ വിദു രന്യ രാജാനഃ തേ ക്ഷയ്യ ലോകാ ഭവന്തി" എന്നു ഛാന്ദോഗ്യം. എന്നാൽ—സ ച അപി—വിദ്വാനാകട്ടെ ധർമ്മംകൊണ്ടു പാപത്തെ നശിപ്പിക്കുന്നു. വിദ്വാൻ അപുണ്യങ്ങളിൽ അപ്പപ്പോൾ പെട്ടുപോകും. എങ്കിലും ധർമ്മത്തിന്റെ പ്രബലത നിമിത്തം പാപത്തെ നശിപ്പിച്ച് മോക്ഷത്തെ പ്രാപിക്കുവാൻ ശക്തനാകുന്നു എന്നു അങ്ങു അറിഞ്ഞാലും.

൨൫. "ഏഷാം ധർമ്മേഷു വിസ്പർദ്ധാ ബലോ ബലവതാ മിവ
തേ ബ്രാഹ്മണാ ഇതഃ പ്രേത്യ സ്വർഗ്ഗേ യാന്തി പ്രകാശതാം.

൨൬. ഏഷാം ധർമ്മേന ച സ്പർദ്ധാ തേഷാം,ത ജ്ഞാന സാധനം
തേ ബ്രാഹ്മണാ ഇതോ മുക്താ സ്വർഗ്ഗം യാന്തി ത്രിവിഷ്ടപം.

ഫലാപേക്ഷകമായ ധർമ്മം, സ്വർഗ്ഗത്തെ—ഫലാപേക്ഷകമല്ലാത്ത ധർമ്മം, ബ്രഹ്മത്തെ—സമ്പാദിക്കുന്നു.

സ്വർഗ്ഗം എങ്ങനെയുള്ളവക്ക്—മോക്ഷം എങ്ങനെയുള്ളവക്ക് എന്ന് ഒന്നുകൂടെ ഞാൻ പ്രസ്താവിച്ചുകൊള്ളട്ടെ. വിഷയ പരായണ ന്മാരായ ആളുകൾ ഉർവ്വശ്യാദി ഭോഗങ്ങളെക്കുറിച്ചു കേട്ട അവയെ സമ്പാദിക്കുവാനായി ജ്യോതിഷ്ടോമം മുതലായ കർമ്മങ്ങളിൽ പ്രതിപത്തിയുള്ളവരും—ബലവാനായ രാജാവിനെ ജയിച്ചു അതി ബലവാനാകുവാൻ കാംക്ഷിക്കുന്ന രാജാവിനെപ്പോലെ സ്വർഗ്ഗത്തെ ജയിച്ച് പരമസുഖത്തെ സമ്പാദിക്കുവാൻ കാംക്ഷിക്കുന്നവരും—ആയ ഫലാപേക്ഷകന്മാരായ ബ്രാഹ്മണർ—ഇതഃപ്രേത്യ :— ഇവിടെ മരിച്ചശേഷം—ധൂമാദിമാർഗ്ഗത്തൂടെ, സ്വർഗ്ഗത്തിൽ ചെന്നുചേർന്ന്, ദേവത്വത്തെ—പ്രകാശതയെ—പ്രാപിക്കുന്നു. എന്നാൽ വിഷയ കാംക്ഷ നശിച്ചവർ, അനിത്യങ്ങളായ ഫലങ്ങളെ സമ്പാദിക്കുന്നു. ജ്യോതിഷ്ടോമാദി ധർമ്മങ്ങളിൽ താല്പര്യമില്ലാത്ത അവരാകട്ടെ, കർമ്മങ്ങളെക്കൊണ്ടു ശുദ്ധിയെ പ്രാപിച്ചു ജ്ഞാനത്തെ സമ്പാദിക്കുന്നു. "പുണ്യേന പാപം വിനിഹത്യ പശ്ചാൽ സ ജ്ഞായതെ ജ്ഞാന വിദീപിതാത്മാ" ജ്ഞാനംസമ്പാദിക്കുന്നവർ ആത്മാവുകൊണ്ട് പരമാത്മാവിനെ പ്രാപിക്കുന്നു. ആ ബ്രാഹ്മണർ ഇഹത്തിൽനിന്നു മുക്തന്മാരായി, ത്രിവിഷ്ടപമായ സ്വർഗ്ഗത്തെ—പൂർണ്ണാനന്ദത്തെ—ബ്രഹ്മത്തെ—പ്രാപിക്കുന്നു. ത്രിവിഷ്ടപമായ സ്വർഗ്ഗം എന്നതിനു, സത്വ രജ സ്തമസ്സു കളും ജാഗ്രത് സ്വപ്ന സുഷുപ്തി കളും ശരീര മാനസദൈവികഭയങ്ങളും ഒഴിഞ്ഞ സ്വരൂപാ വിഷ്ടമായ സ്ഥാനം എന്നു, ഇവിടെ, അർത്ഥമാകുന്നു.

൨൭. തസ്യ സമ്യക് സമാചാരം ആഹുർ വേദ വിദോ ജനാഃ
നൈനം മന്യേത ഭൂയിഷ്ഠം ബാഹ്യ മാഭ്യന്തരം ജനം.

൨൭—൩൦-വരെക്കു ജ്ഞാനിയുടെ ചര്യ.

ആത്മാവുകൊണ്ടു ആത്മാവിനെ പ്രാപിച്ചവരെ സംബന്ധിച്ച്—ബ്രഹ്മചര്യത്തെ ആശ്രയിച്ച് സർവ്വകർമ്മങ്ങളെ സന്യസിച്ചു വേദാന്ത ശ്രവണാദി കാര്യങ്ങളിൽ നിരതന്മാരായി സ്വമഹിമാവിൽ വ്യവസ്ഥിതന്മാരായ പരമഹംസ പരമാചാര്യന്മാരെ സംബന്ധിച്ച് — വിദ്വാന്മാരെസംബന്ധിച്ച്—വിദ്വാന്മാരെസംബന്ധിച്ച് എന്നു പറഞ്ഞാൽ യഥാർത്ഥമായ വിദ്വാന്മാരെസംബന്ധിച്ച്—ഏതാനും കാര്യങ്ങളെ ഇതിനു കീഴുള്ള ഏതാനും പദ്യങ്ങളിൽ ഞാൻ പ്രസ്താവിക്കട്ടെ. അങ്ങനെയുള്ള മനുഷ്യർ ആചാര വിശിഷ്ടന്മാരാണെന്നു ദൈവജ്ഞന്മാർ പറയുന്നു. എന്നാൽ ആ മനുഷ്യർ വിശിഷ്ട ന്മാരാണെന്നു അടുത്തവരാകട്ടെ അകന്നവരാകട്ടെ അറിയുന്നില്ല. ആ വിരക്തന്മാർ സമ്യക് സമാചാരത്തെ —യജ്ഞാദികർമ്മങ്ങളെ — അനുഷ്ഠിക്കേണ്ടതാണെന്നു വേദവിജ്ഞന്മാർ പറയുന്നു. അങ്ങനെ ഉപദേശിക്കുന്ന ഉപദേഷ്ടാക്കന്മാർ ഉൽകൃഷ്ടന്മാരല്ല. ആ ഉപദേഷ്ടാക്കന്മാർ അധ്യാത്മകാര്യങ്ങളെക്കുറിച്ച് ചിന്തയുള്ളവർ തന്നെ : എങ്കിലും പുത്ര മിത്ര കളത്രാƒദികളായ ബാഹ്യ കാര്യങ്ങൾക്കു പ്രാധാന്യം നല്കുന്നവരാകുന്നു.

൨൮. യത്ര മന്യേത ഭൂയിഷ്ഠം പ്രാവൃഷീവ തൃണോദകം
അന്നപാനം ച ബ്രാഹ്മണഃ തൽ ജീവേൽ നാനു-
സജ്വരേൽ.

യഥാർത്ഥമനുഷ്യനായ ബ്രാഹ്മണൻ യത്രദേശേ—മൃഗ രാക്ഷസ പീഡ ഒഴിഞ്ഞ ദേശത്തിൽ—വർഷകാലത്തിൽ പുല്ലും വെള്ളവും എന്നപോലെ അന്ന പാനാദികൾ സുലഭമായ ദേശത്തിൽ—ഉപജീവിക്കണം. അല്ലാതെ അന്നപാനാദി രഹിതമായ ദേശത്തിൽ താമസിച്ച്, ദേഹയാത്രയെക്കുറിച്ച് ക്ലേശിക്കുവാൻ ഇടയാകരുത്.

൨൯. യത്രാƒകഥയമാനസ്യ പ്രയച്ഛ ത്യശിവം ഭയം
അതിരിക്ത മിവാƒകുർവ്വൻ സ ശ്രേയാ ന്നേതരോ ജനഃ

ഒരു മനുഷ്യൻ വേണ്ടതിൽ കവിഞ്ഞ് ചെയ്യുന്നവനേപ്പോലെയും, ജഡനെപ്പോലെയും, പിശാചനെപ്പോലെയും, മൌനം പൂണ്ടും, സഞ്ചരിക്കുന്ന പരമാചാര്യനായ തനിക്ക്— അമംഗലമായ അവമാനത്തെ ആചരിക്കുന്നവരേ മാത്രം, സഖാക്കളായി വരിക്കുന്നു. പരമാചാര്യനെ ഒരു സാധാരണനെപ്പോലെ മാത്രം മാനിക്കുക എന്നത്, ആചാര്യനെ സംബന്ധിച്ച് അവമാനത്തെ ആചരിക്കുകയാണ്. എന്നാൽ യഥാർത്ഥനായ ആചാര്യൻ അല്ലെങ്കിൽ ബ്രാഹ്മണൻ അങ്ങനെ അവമാനിക്കപ്പെടുവാൻ കാംക്ഷിക്കുന്നു : അതിപ്രശംസയെ കാംക്ഷിക്കുന്നില്ല. "സമ്മാനനാ പരാം ഹാനിം യോഗർദ്ധേഃ കുരുതേ യതഃ ജനേനാവമതോ യോഗീ യോഗസിദ്ധിം ച വിന്ദതി" എന്നു വിഷ്ണുപുരാണം.

൩൦. യോ വാ കഥയ മാനസ്യ ഹ്യാത്മാനം നാനുസംജ്വരേൽ
ബ്രഹ്മസ്വം നോപഹന്യാ ദ്വാ ത ദന്നം സമ്മതം സതാം

വിരക്തന്റെ ആത്മാവിനെ തപിപ്പിക്കാതെയും—വിരക്തന്റെ ബ്രഹ്മസ്വത്തെ—ബ്രഹ്മനിഷ്ഠാ സാധനഭൂതമായ ചേല, തോൽ, കുശ, പുസ്തകം മുതലായവയെ അപഹരിക്കാതെയും—ഇരിക്കുന്ന ആളിന്റെ അന്നം—വിരക്തൻ ഭക്ഷിക്കാവുന്നതാകുന്നു. "രത്നഹേമാദികം നാസ്ത്യയോഗിന സ്വം പ്രചക്ഷതേ കുശ വല്കല ചേലാദ്യഃ ബ്രഹ്മസ്വം യോഗിനോ വിദുഃ"

൫൧. നിത്യ മജ്ഞാതചര്യാ മ ഇതി മന്യേത ബ്രാഹ്മണഃ
ജ്ഞാനീനാം തു വസൻ മധ്യേ നൈവ വിന്ദേത കിഞ്ചന

അജ്ഞാത ചര്യയാണ് തനിക്കു വിധിക്കപ്പെട്ടിരിക്കുന്നത് എന്നു ബ്രാഹ്മണൻ—ബ്രഹ്മവിത്തു—അറിയുന്നു. ബ്രാഹ്മണന്റെ ചര്യയെ, കൂടെതാമസിക്കുന്ന ജ്ഞാതികൾ—പുത്ര മിത്ര കളത്ര ങ്ങൾ—തന്നെയും അറിയരുതു്. "കുടുംബം പുത്രദാരാംശ്ച വേദാംഗാനി ച സർവശഃ യജ്ഞം യജ്ഞോപവീതാം ച ത്യക്ത്വാ ഗൂഢശ്ചരേന്മുനിഃ" ൫൧-ാം പദ്യത്തെ ഇങ്ങനെയും വ്യാഖ്യാനിക്കാം അജ്ഞാതത്തിൽ നിഷ്ഠയോടു കൂടിയവൻ ബ്രാഹ്മണനാകുന്നു. ചക്ഷുരാദികളായ ഇന്ദ്രിയങ്ങൾക്കു അഗോചരനായവങ്കൽ, സമാധി ലക്ഷണമായ നിഷ്ഠയുള്ളവൻ ബ്രാഹ്മണനാകുന്നു. "യച്ചക്ഷുഷാ ന പശ്യതി യേന ചക്ഷൂംഷി പശ്യതി" എന്നു കേനം. എന്റെ ഭാര്യ, എന്റെ പുത്രൻ എന്നു ജ്ഞാതികളെക്കുറിച്ചോ—ഞാൻ ബ്രാഹ്മണനാണ്, ഇതു് എനിക്കു പ്രിയമാണ് എന്നു തന്നെക്കുറിച്ചുതന്നെയോ—ബ്രാഹ്മണനു ഭേദബുദ്ധി പാടില്ലാത്തതാകുന്നു. ജ്ഞാതികളായ ഇന്ദ്രിയങ്ങളുടെ മധ്യത്തിൽ വസിച്ചാലും, ബ്രാഹ്മണന്റെ നിഷ്ഠ അജ്ഞാതനിൽ ആയിരിക്കണം.

൫൨. കോഽന്യോ വേദ മന്തരാത്മാനാം ബ്രാഹ്മണോ മന്തുമർഹതി
നിർലിംഗ മചലം ശുദ്ധം സർവ ദ്വന്ദ്വ വിവർജ്ജിതം

നിർലിംഗൻ—ഊഹാപോഹങ്ങളെക്കൊണ്ടു ഗ്രഹിക്കപ്പെടാത്തവൻ—സ്ഥൂലസൂക്ഷ്മവിവർജ്ജിതൻ—അചലൻ—ശുദ്ധൻ—സർവ്വദ്വന്ദ്വവിവർജ്ജിതൻ—ആയ അന്തരാത്മാവിനെ—മന്തും—അറിയുവാൻ വേറെ ഏതു ബ്രാഹ്മണനുണ്ടു്? മുകളിൽ വിവരിക്കപ്പെട്ട പ്രകാരമുള്ള ബ്രാഹ്മണൻ മാത്രം അറിയും.

൫൩. യോഽന്യഥാ സന്ത മാത്മാനം അന്യഥാ പ്രതിപദ്യതെ
കിം തേന ന കൃതം പാപം ചോരേണാഽത്മാപഹാരിണാ

അന്യഥാ സന്നായ ആത്മാവിനെ, ശുദ്ധവും സർവ ദ്വന്ദ്വ വിവർജിതവും ആയ സ്വാമായ ആത്മാവിനെ—കർത്താ, ഭോക്താ സുഖി, ദുഃഖി, എന്നിങ്ങനെ ഭേദാത്മകമായ ആത്മാവോടുകൂടെ പ്രാപിക്കുന്നവൻ,—ഉപാസിക്കുന്ന അവിദ്വാൻ, മൂഢൻ—ആത്മാവിന്റെ യഥാർത്ഥ ഗുണങ്ങളെ അപഹരിക്കുന്നവനാകയാൽ—ആത്മാപഹാരിയായ ചോരൻ തന്നെ. ഇവൻ ചെയ്യാത്ത പാതകം എന്തു്? "ബ്രാഹ്മണ്യം പ്രാപ്യ ലോകേഽസ്മിൻ ന മൂകോ ബധിരോ ഭവേൽ നാഽപക്രാമതി സംസാരാൽ സ ഖലു ബ്രഹ്മഘാതകഃ" ദേഹേന്ദ്രിയങ്ങളിൽ ആത്മഭാവത്തെ ഉപേക്ഷിച്ചു്, വാക്കുകൾക്കു അഗോചരനായ അജ്ഞാതനിൽ വർത്തിക്കുക മാത്രമാണ്, സാർത്ഥകമായതു്.

൫൪. അശ്രാന്തഃ സ്യാ ദനാദാതാ സമ്മതോ നിരുപദ്രവഃ
ശിഷ്ടോ ന ശിഷ്ടവത് സ്യാൽ ബ്രാഹ്മണോ ബ്രഹ്മവിൽ കവിഃ

ബ്രാഹ്മണൻ അശ്രാന്തനാകുന്നു: അനാദാതാവാകുന്നു. ദേഹം ഇന്ദ്രിയം മുതലായവയെ ആത്മത്വേന ഗ്രഹിക്കാത്തവനാകുന്നു: നിരുപദ്രവനാകുന്നു: ക്രോധം, ഹർഷം, ലോഭം, മോഹം മുതലായി ഏകാഗ്രതയ്ക്കു് വിഘാതം വരുത്തുന്ന ഉപദ്രവങ്ങളെ ഒഴിഞ്ഞവനാകുന്നു: സമ്മതനാകുന്നു: ശിഷ്ടനെങ്കിലും അശിഷ്ടനെപ്പോലെ കാണപ്പെടുന്നവനാകുന്നു: ബ്രാഹ്മണൻ ബ്രഹ്മവിത്തും കവിയും ആകുന്നു.

൫൫. യേയഥാ വാന്ത മശ്നന്തി ബാലാ നിത്യ മഭൂതയേ
ഏവം തേ വാന്ത മശ്നന്തി സ്വ വീര്യ സ്യോപഭോജനാൽ

ബാലന്മാർ അല്ലെങ്കിൽ നായ്ക്കൾ—ഛർദ്ദിച്ചതിനെ സ്വയം ഭക്ഷിക്കാറുണ്ടു്. "മൂഢോ ബാല ഇതി പ്രോക്തഃ ശ്വാ ച ബാല ഇതി സ്മൃതഃ" അതുപോലെ സ്വമഹിമയെ പ്രഖ്യാപനംചെയ്തു് നടന്നു്, ബ്രഹ്മവിത്തുകളെന്നു സ്വയം അഭിമാനിക്കുന്നവർ—സ്വവീര്യത്തെത്തന്നെ ഭുജിക്കുന്നതിനാൽ ഛർദ്ദിച്ചതിനെ തിന്നുന്ന നായ്ക്കൾക്കു് സമന്മാരാണ്. ഇതു് അഭൂതിക്കു്—അനർത്ഥത്തിനു—കാരണമാകുന്നു.

൫൬. അനാഢ്യാ മാനുഷേ വിത്തേ ആഢ്യാ വേദേഷു യേ ദ്വിജാഃ
തേ ദുർദ്ധർഷാ ദുഷ്പ്രകമ്പ്യാ വിദ്യാ ത്താൻ ബ്രാഹ്മണ സ്തനും

യോഗി, പ്രശംസ്യൻ തന്നെ: ലോകത്തിന്റെ ധനം സംബന്ധിച്ചു് ദരിദ്രന്മാരായ അനാഢ്യന്മാരും എന്നാൽ വേദങ്ങളിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്ന അഹിംസ, സത്യം, ആസ്തേയം, പരിഗ്രഹം, ബ്രഹ്മചര്യം, സമാധി എന്നിവയിൽ ആഢ്യന്മാരും ആയ ബ്രാഹ്മണർ—ദുർദ്ധർഷന്മാരും ദുഷ്പ്രകമ്പ്യന്മാരും—ബ്രഹ്മസ്വരൂപത്തെ അറിയുന്നവർ തന്നെ.

൫൭. സർവാൻ സ്വിഷ്ടകൃതോ ദേവാൻ വിദ്യാ ദ്യ ഇഹ കശ്ചന
ന സമാനോ ബ്രാഹ്മണസ്യ യസ്മിൻ പ്രയതതേ സ്വയം

സർവയജ്ഞങ്ങളും നിർവ്വഹിച്ച ദേവന്മാരെക്കുറിച്ചു് ജ്ഞാനം സമ്പാദിക്കുന്നവരുണ്ടു്. എന്നാൽ അവർ ബ്രാഹ്മണരോടു്—ബ്രഹ്മജ്ഞനോടു—സമാനന്മാരല്ല. ഫലത്തെ കാംക്ഷിച്ചുകൊണ്ടു്—"ഇദ മഗ്നയേ ഇദ മിന്ദ്രായ" എന്നിങ്ങനെ ഓരോ ദേവന്മാരെ ഉദ്ദേശിച്ചു് യജിക്കുന്നവർ, എത്രയോ ക്ലേശങ്ങൾ വഹിക്കേണ്ടിവരുന്നു.

൫൮. യ മപ്രയതമാനം തു മാനയന്തി സ മാനിതഃ
ന മാന്യമാനോ മന്യേത നാവമാനേ വിസഞ്ജ്വരേൽ

അപ്രയതമാനനായ—മൗനവ്രതത്തിൽ വർത്തിക്കുന്ന—ഒരുവ

നെ ബ്രഹ്മവിത്തെന്നു വിദ്വാന്മാർ പൂജിക്കാറുണ്ട്. എന്നാൽ അങ്ങനെ പൂജിക്കപ്പെടുന്നവൻ മാന്യമാനനാകുന്നില്ല—അഹംകരിക്കുന്നില്ല. ആ മനുഷ്യൻ കേവലം ജഡനാണെന്നു അപമാനിക്കപ്പെട്ടാൽ തന്നെയും, അനുതപിക്കുന്നുമില്ല.

൩൯. ലോക സ്വഭാവ വൃത്തി ഹി നിമേഷോന്മേഷവൽ—
സദാ
വിദ്വാംസോ മാനയന്തി ഹ ഇതി മന്യേത മാനിതഃ

൪൦. അധർമ്മവിദുഷോ മൂഢ ലോക ശാസ്ത്ര വിവർജ്ജിതാഃ
ന മാന്യം മാനയിഷ്യന്തി ഇതി മന്യേ ദമാനിതഃ

വിദ്വാന്മാർ വേദവിത്തിനെ മാനിക്കുന്നു: അതു അവർക്ക് നിമേഷവും ഉന്മേഷവും പോലെ സ്വഭാവവൃത്തി ആകുന്നു. മാനിക്കപ്പെടുന്ന വേദവിത്ത് ഇതു് അറിയുന്നു: ആയതിനാൽ മാനിക്കപ്പെടുന്ന വേദവിത്ത് അഹംകരിക്കുന്നില്ല. അതുപോലെ തന്നെ അപമാനിതനായ വിദ്വാൻ—മൂഢന്മാർ, അധർമ്മ പരായണന്മാർ, ലോകശാസ്ത്രവിവർജ്ജിതന്മാർ—മാനാർഹതയെ മാനിക്കുന്നില്ല എന്നും, ഇതു് അവിദ്വാന്മാരുടെ സ്വഭാവമാണെന്നും അറിയുന്നു.

൪൧. ന വൈ മാനശ്ച മൌനം ച സഹിതൌ വസതസ്സദാ
അയം മാനസ്യ വിഷയോ ഹ്യസൌ മൌനസ്യ തദ്വിദുഃ

മാനവും മൌനവും ഇണങ്ങി ഒരിക്കലും ഒരുമിച്ച് നില്ക്കുന്നതല്ല. ഇഹലോകം മാനത്തെക്കരുതുന്നവർക്കും പരലോകം മൌനത്തെ വരിക്കുന്നവർക്കും ഉള്ളതാകുന്നു. "മാനാൽ സംസാരപ്രാപ്തിഃ മൌനാൽ ബ്രഹ്മപ്രാപ്തിഃ" "അന്നാംഗനാദി ഭോഗേഷു ഭാവം മാനഃ ഇതി സ്മൃതഃ" അന്നം അംഗന ഇത്യാദി ഭോഗങ്ങളിൽ ഭോഗത്തെ മാനമെന്നും. ബ്രഹ്മാനന്ദ സുഖപ്രാപ്തിക്കു ഹേതുവായതിനെ മൌനമെന്നും പറയുന്നു.

മാനവും മൌനവും ഭിന്ന ഫലങ്ങളെ നൽകുന്നു.

൪൨. ശ്രീർ ഹി മാനാർത്ഥ സംവാസാൽ സാ ചാപി പരിപന്ഥിനി।
ബ്രാഹ്മീ സുദുർലഭാ ശ്രീർ ഹി പ്രജ്ഞാഹീനേന ക്ഷത്രിയ

ഭോ ക്ഷത്രിയ! ധൃതരാഷ്ട്ര! ഈ ലോകത്തിൽ മാനം നില്ക്കുന്നതു ഐശ്വര്യത്തിൽ—പശു ഗൃഹ രത്ന വിഭവങ്ങളിൽ—ആകുന്നു. ലൌകികമായ വിഭവം ശ്രേയോമാർഗ്ഗത്തിനു് വിപരീതമാണെങ്കിലും, അതു മാനിക്കപ്പെട്ടുപോരുന്നു; ബ്രാഹ്മശ്രീയെ—ബ്രഹ്മൈശ്വര്യത്തെ—പ്രജ്ഞാഹീനൻ സമ്പാദിക്കുന്നില്ല.

൪൩. ദ്വാരാണി സമ്യക് പ്രവദന്തി സന്തോ
ബഹു പ്രകാരാണി ദുരാചരാണി
സത്യാർജ്ജവേ ഹ്രീർ ദമ ശൌച വിദ്യാ
ഷൺമാന മോഹ പ്രതിബന്ധകാനി

ബ്രഹ്മൈശ്വര്യത്തിലേക്ക പ്രവേശദ്വാരങ്ങൾ പലതാകുന്നു. ക്ലേശാവഹങ്ങളായ ആ ദ്വാരങ്ങൾ ഇവയത്രെ. സത്യം (യഥാർത്ഥ ഭാഷണം) ആർജ്ജവം (അകുടിലത); ഹ്രീ (അകാര്യകരണത്തിൽ ലജ്ജ); ദമം (അന്തഃകരണദമനം); ശൌചം (കല്മഷപ്രക്ഷാളനം); വിദ്യ (ബ്രഹ്മവിദ്യ); ഈ ആറു ദ്വാരങ്ങൾ മാനത്തേയും മോഹത്തേയും നിരോധിക്കുന്നു.

പ്രജ്ഞാനു ബ്രഹ്മത്തിലേക്ക ദ്വാരങ്ങൾ.

ധൃതരാഷ്ട്രർ പറഞ്ഞു:—

൪൪. "കസ്യൈഷ മൌനഃ കതരന്നു മൌനം
പ്രബ്രൂഹി വിദ്വന്നിഹ മൌനഭാവം
മൌനേന വിദ്വാനുപയാതി മൌനം
കഥം മുനേ മൌനമിഹാഽചരന്തി"

"ഭോ സനൽകുമാര! മൌനം വിധിക്കപ്പെട്ടിരിക്കുന്നതു് ആർക്കാണ്? ഹേ വിദ്വൻ! മൌനം മാനം എന്ന രണ്ടിൽ മൌനം എന്നതിന്റെ സ്വഭാവം എന്തു? മൌനത്തെ ആശ്രയിച്ച് വിദ്വാൻ മൌനത്തെ—ബ്രഹ്മത്തെ—പ്രാപിക്കുമോ? അതോ ബ്രഹ്മത്തെ പ്രാപിക്കുന്നതിനു മാർഗ്ഗം വേറൊന്നോ? മൌനം ഈ ലോകത്തിൽ ആചരിക്കപ്പെടേണ്ടതു് എങ്ങനെ?

സനത് സുജാതൻ പറഞ്ഞു:—

൪൫. യതോ ന വേദാ മനസാ സഹൈനം
അനുപ്രവിശന്തി തതോഽഥ മൌനം
യത്രോത്ഥിതോ വേദശബ്ദ സ്തഥാഽയം
സ തന്മയത്വേന വിഭാതി രാജൻ

മനസാ സഹ—ഏത്രതന്നെ ഏകാഗ്രമായ മനസ്സോടുകൂടെ വേദങ്ങളെ അഭ്യസിച്ചാൽ തന്നെയും—ഏനം—ഇവനെ—പരമാത്മാവിനെ—ഒരുവൻ പ്രാപിക്കുന്നതല്ല. ആയതിനാൽ ഇവനു—പരമാത്മാവിനു—മൌനം എന്നു നാമമായി. "യതോ വാചോ നിവർത്തന്തേ അപ്രാപ്യമനസാ സഹ" എന്നു തൈത്തരീയം. തതഃ—ആയതിനാൽ—പരമാത്മാവ് വാക്കുകൾക്ക് അഗോചരനാകുന്നു. അയം—പരമാത്മാവ്—വേദശബ്ദം എവിടെനിന്നുണ്ടായോ അതാകുന്നു. ആ പരമാത്മാവു തന്മയത്വേന—സ്വജ്യോതിസ്സ് കൊണ്ടു—പ്രകാശിക്കുകയും നമ്മെ പ്രകാശിപ്പിക്കുകയും ചെയ്യുന്നു. ബ്രഹ്മത്തെക്കാണുന്നതു ബ്രഹ്മത്താൽ പ്രകാശിക്കപ്പെടുന്നവർ മാത്രമാണ്. ബ്രഹ്മം ജ്യോതിർമ്മയനാണ് എന്ന് അനേകം വിധികളിൽ കാണുന്നുണ്ട്. "അന്തശ്ശരീരേ ജ്യോതിർമ്മയോഹി ശുഭ്രോഽയം പശ്യന്തി യതയഃ ക്ഷീണദോഷാഃ" എന്നു മുണ്ഡകം. "ജ്യോതിഷാമപി തജ്ജ്യോതിഃ തമസഃ പരമുച്യതേ"

എന്നു ഗീത. [മുകളിൽ അഞ്ചു ചോദ്യങ്ങളാണ് ധൃതരാഷ്ട്രർ ചോദിക്കുന്നതു്. അവയിൽ ആദ്യത്തെ നാലു ചോദ്യങ്ങൾക്കു മറുപടി ഈ രണ്ടാം പദ്യത്തിന്റെ പ്രഥമാർദ്ധത്തിൽ ഉണ്ട് എന്നു അഭിപ്രായമുള്ളവരുണ്ട്. മറുപടിയുടെ ചുരുക്കം ഇങ്ങനെയാണ്. പ്രാപിക്കാത്തതിനെ പ്രാപിക്കുകയാണ് മനസ്സിന്റെ ധർമ്മം. മൌനം എന്നു പറഞ്ഞാൽ ജിഹ്വയെ നിയമനം ചെയ്യുക എന്നു മാത്രമല്ല. അഞ്ചു ഇന്ദ്രിയങ്ങളെയും മനസ്സിനേയും നിയമനം ചെയ്യുക എന്നും ആകുന്നു. അങ്ങനെ നിയമനം ചെയ്യുന്നവൻ ബാഹ്യലോകത്തെയോ ആഭ്യന്തര ലോകത്തേയോ കാണാതാകയും പരമാനന്ദത്തെ സമ്പാദിക്കുകയും ചെയ്യും.]

ധൃതരാഷ്ട്രർ പറഞ്ഞു:

൩. ഋചോ യജൂംഷ്യധീതേ യസ്സാ മവേദം ച യോ ദ്വിജഃ
പാപാനി കുർവ്വൻ പാപേന ലിപ്യതേ ന സ ലിപ്യതേ.

ഭോ! സനൽകുമാര! വേദങ്ങളെക്കൊണ്ടു ഒരുവൻ ബ്രഹ്മത്തെ പ്രാപിക്കുക ഇല്ല: എന്നു അങ്ങു പറയുന്നു. എന്നാൽ വേദങ്ങൾ പരമോൽകൃഷ്ടങ്ങളാണെന്നാണ് ഞാൻ കേട്ടിരിക്കുന്നതു്. ആയതിനാൽ വേദസ്വഭാവത്തെക്കുറിച്ചു ഞാൻ ഒന്നു ചോദിച്ചുകൊള്ളട്ടെയോ? ഋക്, യജുസ്സ്, സാമം. എന്ന വേദങ്ങളെ പഠിച്ചവൻ, പാപം ചെയ്താൽ പാപങ്ങളാൽ ലേപനം ചെയ്യപ്പെടുമോ?

സനൽസുജാതൻ പറഞ്ഞു:—

൪. നൈനം സാമാ ന്യൃചോ വാപി യജൂംഷി ച വിചക്ഷണ
ത്രായതേ കർമ്മണാ പാപാൽ ന തേ മിഥ്യാ ബ്രവീമ്യഹം.

പാപങ്ങളെ ചെയ്തശേഷം ഋക് യജുസ്സ് സാമങ്ങളെ അഭ്യസിച്ചതുകൊണ്ട്, ഒരുവൻ പാപങ്ങളിൽനിന്ന് രക്ഷിക്കപ്പെടുക ഇല്ല. ഭോ വിദ്വൻ! ധൃതരാഷ്ട്ര! ഞാൻ പറയുന്നതു മിഥ്യാവചനം അല്ല. അങ്ങ് ഇതിനെ വിശ്വസിക്കണം.

൫. "ന ഛന്ദാംസി വൃജിനാൽ താരയന്തി
മായാവിനം മായയാ വർത്തമാനം
നീഡം ശകുന്താ ഇവ ജാതപക്ഷാ
ഛന്ദാംസ്യേനം പ്രജഹ ത്യന്തകാലേ"

വഞ്ചനകൊണ്ടു ജീവിക്കുന്ന വഞ്ചകനെ പാപത്തിൽനിന്നു വേദവാക്യങ്ങൾ രക്ഷിക്കുക ഇല്ല. ചിറകു മുളച്ച പറവകൾ കൂടു വിട്ടു പറന്നുപോകുന്നതുപോലെ — ഛന്ദസ്സുകൾ — വേദവാക്യങ്ങൾ — മരിക്കാറായ മനുഷ്യനെ ഉപേക്ഷിച്ച്, മാറും.

ധൃതരാഷ്ട്രർ പറഞ്ഞു:—

൬. ന ചേ ദ്വേദാ വേദവിദം ത്രാതും ശക്താ വിചക്ഷണഃ
അഥ കസ്മാൽ പ്രലാപോഽയം ബ്രാഹ്മണാനാം
സനാതനഃ

ഭോ വിചക്ഷണ! വേദവിജ്ഞന്മാരെ രക്ഷിക്കുവാൻ വേദങ്ങൾ മതിയാകയില്ല എന്നാണ് എങ്കിൽ വേദജ്ഞാനം മോക്ഷകാരണമാണെന്നു ഈ ബ്രാഹ്മണോപദേശം പണ്ടുമുതൽക്കു തന്നെ എങ്ങനെ ഉണ്ടായി?

സനൽകുമാരൻ പറഞ്ഞു:—

൭. തസ്യൈവ നാമാദി വിശേഷരൂപൈ-
രിദം ജഗൽ ഭാതി മഹാനുഭാവ
നിർദ്ദിശ്യ സമ്യക് പ്രവദന്തി വേദാ-
സ്തദ്വിശ്വ വൈരൂപ്യ മുദാഹരന്തി.

൮. തദർത്ഥ മുക്തം തപ ഏത ദിജ്യാ
താഭ്യാ മസൌ പുണ്യ മുപൈതി വിദ്വാൻ
പുണ്യേന പാപം വിനിഹത്യ പശ്ചാൽ
സ ജായതേ ജ്ഞാന വിദീപിതാത്മാ.

൯. ജ്ഞാനേന ചാത്മാന മുപൈതി വിദ്വാൻ
ന ചാന്യഥാ വർഗ്ഗഫലാനുകാംക്ഷീ
തസ്മിൻ കൃതം തൽ പരിഗൃഹ്യ സർവ്വം
അമുത്ര ഭുങ്ക്തേ പുന രേതി മാർഗ്ഗം.

൰. അസ്മിൻ ലോകേ തപ സ്തപ്തം ഫല മന്യത്ര ഭുജ്യതേ
ബ്രാഹ്മണാനാം തപസ് വൃദ്ധം അന്യേഷാം താവ
ദേവ തൽ

ഹേ മഹാനുഭവ! തസ്യൈവ—ആ പരമാത്മാവിന്റെ— മായാകല്പിതങ്ങളായ നാമാദി വിശേഷ രൂപങ്ങളെക്കൊണ്ട് ഈ ജഗത്തു വ്യക്തമാകുന്നു. നാമാദി വിശേ

വേദാധ്യയനത്തി ഷ രൂപങ്ങളെക്കൊണ്ട് ജഗത്തു ഭേദിച്ചും-

ന്റെ സാർത്ഥകത്വം പരമാത്മാവ് ജഗത്തിൽനിന്നു ഭിന്നവും ആകുന്നു. വേദങ്ങൾ തന്നെയും പരമാത്മാവ്, ജഗത്തിൽനിന്നു ഭിന്നമാണെന്നും പരമാത്മാവിന്റെ സ്വഭാവം — സമ്യക്‌രൂപം — എന്താണെന്നും പറയുന്നുണ്ട്. "ഇന്ദ്രോ മായാഭിഃ പുരുരൂപ ഈയതേ" ഇന്ദ്രൻ മായകളെക്കൊണ്ടു നാനാത്വത്തെ പ്രാപിക്കുന്നു എന്നു ജഗത്തിനെക്കുറിച്ചും, "തദേതൽ ബ്രഹ്മാഽപൂർവ്വ മനപര മനന്തര മബാഹ്യ മയ മാത്മാ" എന്നു ബ്രഹ്മത്തെക്കുറിച്ചും; വേദങ്ങൾ പറയുന്നു. "ദ്വേ വാവ ബ്രഹ്മണോ രൂപേ മൂർത്തം ചൈവാഽമൂർത്തം ച" എന്നു ജഗദ്രൂപത്തെയും ബൃഹദാരണ്യകം വ്യാഖ്യാനിക്കുന്നു. 'നേതി നേതി" എന്ന സമ്യക് രൂപത്തേയും ബൃഹദാരണ്യകം വ്യാഖ്യാനിക്കുന്നു. "യത്ര നാന്യത് പശ്യതിനാന്യത് ശൃണോതിനാന്യത് വിജാനാതി സ ഭൂമാ" എന്നു ഛാന്ദോഗ്യം പറയുന്നു.

പ്രത്യസ്ത മിതമദ്ഭേദം യൽ സത്താ മാത്ര മഗോചരം
മനസാം ആത്മസംവേദ്യം ത ജ്ജ്ഞാനം ബ്രഹ്മസംജ്ഞിതം
തച്ച വിഷ്ണോഃ പരം രൂപം അരൂപാഖ്യ മനുത്തമം
തദ്വിശ്വരൂപ വൈരൂപ്യ ലക്ഷണം പര മാത്മനഃ.

ഇങ്ങനെയാണു വിശ്വത്തിന്റെ വൈരൂപ്യത്തെക്കുറിച്ചു— വിശ്വം, ബ്രഹ്മത്തിൽനിന്നു ഭിന്ന രൂപമാണെന്നുള്ളതിനെക്കുറിച്ചു —വിഷ്ണുപുരാണത്തിൽ പരാശരൻ വ്യാഖ്യാനിക്കുന്നതു് ത ദർത്ഥമുക്തം—വിശ്വരൂപവും ബ്രഹ്മരൂപവും ഭിന്നങ്ങളാണെന്നു മുകളിൽ പറയപ്പെട്ടു: തപസ്, ഇജ്യ മുതലായവയെക്കൊണ്ടുള്ള പ്രയോജനത്തെ ഇനിപ്പറയാം. താഭ്യാം—അവയെക്കൊ

ണ്ട്—അസൌ വിദ്വാൻ—ഈ വിദ്വാൻ—ഈശ്വരനെ ഉദ്ദേശിച്ചു കർമ്മങ്ങളെ ചെയ്തു്, പുണ്യത്തെ പ്രാപിക്കുന്നു. ആ പുണ്യം കൊണ്ടു പാപത്തെ നശിപ്പിച്ചു് പശ്ചാൽ—അടുത്തജന്മത്തിൽ—സകല കല്മഷങ്ങളും ഒഴിഞ്ഞ ജ്ഞാന വിദീപിതാത്മാവായി—ആനന്ദ പൂർണ്ണനായ ബ്രഹ്മ സ്വരൂപനായി—ജനിക്കുന്നു. വിദ്വാൻ ജ്ഞാനംകൊണ്ടു ആത്മാവിനെ പ്രാപിക്കുന്നു—അന്യഥാ ന—വിദ്വാൻ കർമ്മങ്ങളെക്കൊണ്ടു ശുദ്ധനാകേണ്ടതില്ല. എന്നാൽ—അവിദ്വാൻ—വർഗ്ഗഫലാനുകാംക്ഷി—ഇന്ദ്രിയങ്ങളെക്കൊണ്ടു് കർമ്മങ്ങളെ ചെയ്തു് സ്വർഗ്ഗംമുതലായ ഫലങ്ങളെ കാംക്ഷിക്കുന്നവൻ—ഈ ലോകത്തിൽ കൃതമായ സർവ്വ കർമ്മങ്ങളുടെ ഫലങ്ങളെ, പുണ്യത്തിൻെറ രൂപത്തിൽ പരലോകത്തിൽ അനുഭവിക്കുകയും വീണ്ടും അതേ ചരിത്രംതന്നെ തുടരുവാനായി പിറക്കുകയും, ചെയ്യുന്നു. “തസ്മിൻ യാവൽ സംപാത മുഷിത്വാ ഽ ഥൈതം ഏവ അധ്വാനം പുനർ നിവർത്തന്തേ” എന്നു ഛാന്ദോഗ്യം. ഈ ലോകത്തിൽ തപ്തമായ തപസ്സിൻെറ ഫലം അന്യത്ര ഭുജിക്കപ്പെടുന്നു. ഇതു സർവ്വന്മാക്കും യോജിക്കുന്ന സാമാന്യവിധിയാണ്. എന്നാൽ ബ്രാഹ്മണരെ—ബ്രഹ്മജ്ഞാനന്മാരെ—സംബന്ധിച്ചു ഒരു വിശേഷം പ്രസ്താവിക്കുവാനുണ്ടു്. അവരുടെ തപസ്സ്—തപസ്സിനെ കവിഞ്ഞ ഫലത്തെ—സമൃദ്ധമായ ഫലത്തെ—ദാനംചെയ്യുന്നു. അന്യന്മാക്ക്—ആത്മവിത്തുകളായ വൈഷയികന്മാക്ക്—തപഃഫലം സമൃദ്ധമാകുന്നില്ല. അവർ അവരുടെ തപസ്സിനു യോജിച്ച ഫലത്തെ അനുഭവിക്കുന്നു.

ധൃതരാഷ്ട്രർ പറഞ്ഞു :—

൧൧. കഥം സമൃദ്ധ മത്യർത്ഥം തപോ ഭവതി കേവലം
സനൽസുജാത തത് ബ്രൂഹി കഥം വിദ്യാമഹം പ്രഭോ !

സനൽസുജാത ! തപസ്സു ചിലപ്പോൾ സമൃദ്ധമാകുമെന്നും അല്ലാത്തപ്പോൾ അതിനുള്ള ഫലത്തെ മാത്രം ദാനം ചെയ്യുമെന്നും അങ്ങു പറയുന്നു. അതെങ്ങനെ ?

സനൽസുജാതൻ പറഞ്ഞു :—

൧൨. നിഷ്കന്മഷം തപസ്ത്വേതൽ കേവലം പരിചക്ഷതേ
ഏതൽ സമൃദ്ധ മത്യർത്ഥം തപോ ഭവതി നാ ഽ ന്യഥാ

൧൩. തപോ മൂല മിദം സർവ്വം യന്മാം പൃച്ഛതി ക്ഷത്രിയ
തപസാ വേദ വിദ്വാംസഃ പരം ത്വ മൃത മാപ്നുയുഃ

നിഷ്കന്മഷമായ തപസ്സ്—കാമം ക്രോധം മുതലായവ അകന്ന തപസ്സ്—എന്നതു കേവലമാണ്—ബീജരൂപമാണ്. കേവലം എന്നാൽ ബീജം എന്നു അർത്ഥമുണ്ട്. “ഗുണസാമ്യോ സ്ഥിതം തത്വം കേവലം ത്വിതി കല്പ്യതേ കേവലാ ദേത ദുത്ഥിതം ജഗൽ സ ദസാത്മകം” ബീജരൂപമായ തപസ്സ് വളരുമെന്നുള്ളതിനാൽ വർദ്ധിക്കും. എന്നാൽ സകല്മഷമായ തപസ്സ് വർദ്ധിക്കുകയില്ല: അതിനുള്ള ഫലത്തെ മാത്രം ദാനം ചെയ്യും. ക്ഷത്രിയ ! തപസ്സിൻെറ പ്രശംസകളെപ്പറഞ്ഞാൽ അവസാനിക്കുക ഇല്ല. അങ്ങു ചോദിക്കുന്ന സർവ്വത്തിൻെറയും മൂലം തപസ്സാകുന്നു. വേദവിദ്വാന്മാർ—മരണശേഷം—അമൃതത്തെ പ്രാപിക്കുന്നതു് തപസ്സിനെ ആശ്രയിച്ചുതന്നെ.

നിഷ്കന്മഷമായ തപസ്സ് ബീജമാകും.

ധൃതരാഷ്ട്രർ പറഞ്ഞു :—

൧൪. കല്മഷം തപസോ ബ്രൂഹി ശ്രുതം നിഷ്കന്മഷം തപഃ
സനൽസുജാത യേനേദം വിദ്യാം ഗുഹ്യം സനാതനം

ഭോ ! സനൽകുമാര ! തപസ്സിൻെറ കല്മഷം എന്നാൽ എന്താണ് ? അങ്ങ് ഉപദേശിക്കേണമേ ! ഗുഹ്യവും സനാതനവും ആയ ഇദം—ബ്രഹ്മത്തെ—അറിയുവാൻ മാർഗ്ഗം തുറക്കുന്ന നിഷ്കന്മഷമായ തപസ്സിനെക്കുറിച്ചു് ഞാൻ കേട്ടിട്ടുണ്ടു്. സകല്മഷമായ തപസ്സ് എന്നു പറഞ്ഞാൽ എന്താണ് ? സനൽകുമാരൻ പറഞ്ഞു :— ഇതു സാമാന്യം വിവരിക്കപ്പെടേണ്ടതത്രെ.

൧൫. ക്രോധാദയോ ദ്വാദശ യസ്യ ദോഷാഃ
തഥാ നൃശംസാനി ച സപ്ത രാജൻ
ജ്ഞാനാദയോ ദ്വാദശ ചാതതാനാ-
ശ്ശാസ്ത്രേ ഗുണാ യേ വിദിതാ ദ്വിജാനാം.

രാജാവേ ! ക്രോധാദികളായ പന്ത്രണ്ടു തപോദോഷങ്ങൾ, അതുപോലെതന്നെ നൃശംസാദികളായ ഏഴു ക്രൂരതകൾ, എന്നവയാണ് തപസ്സിൻെറ ദോഷങ്ങൾ. ഇവയോടു കൂടെത്തന്നെ വേദശാസ്ത്രങ്ങളിൽ വിവരിക്കപ്പെട്ടിരിക്കുന്നതായി ബ്രാഹ്മണൻ അറിഞ്ഞിരിക്കുന്ന പന്ത്രണ്ടു ഗുണങ്ങൾ എന്നിവയെ ഞാൻ പ്രസ്താവിച്ചു ആരംഭിക്കാം.

തപസ്സിൻെറ പന്ത്രണ്ടു കല്മഷങ്ങൾ : നൃശംസസപ്തകം : ജ്ഞാനാദികൾ പന്ത്രണ്ട്.

൧൬. ക്രോധഃ കാമോ ലോഭ മോഹം വിവിത്സാ ഽ
കൃപാ ഽ സൂയാ മാനശോകൌ സ്പൃഹാ ച
ഈർഷ്യാ ജുഗുപ്സാ ച മഹാഗുണേന
സദാ വർജ്ജ്യ ദ്വാദശൈതേ നരേണ.

ക്രോധാദികളായ പന്ത്രണ്ട് ഇവയാകുന്നു : ൧. ക്രോധം. കാമം കൈവരാത്ത ഘട്ടങ്ങളിൽ ഉത്ഭവിക്കുന്നതും പലപ്പോഴും കാമത്തിൻെറ ഹാനിക്കുതന്നെയും ഹേതുവാകുന്നതുമായ അന്തഃകരണവിക്ഷേപം. ൨. കാമം — പെണ്ണാശ മുതലായവ. ൩. ലോഭം—പരദ്രവ്യേച്ഛ : ന്യായമായി ആർജ്ജിക്കപ്പെട്ട ദ്രവ്യത്തെ നല്ല കാര്യങ്ങളിൽ ഉപയോഗിക്കുവാനുള്ള അസാമർത്ഥ്യം : എന്ന രണ്ടും ലോഭത്തിൽ ഉൾപ്പെടും. ൪. മോഹം: കൃത്യാകൃത്യവിവേകശൂന്യത. ൫. വിവിത്സാ—വിഷയരസങ്ങളെ അറിയുവാനുള്ള ഇച്ഛ. ൬. അകൃപ—നിഷ്ഠൂരത. ൭. അസൂയ—ഗുണങ്ങളിൽ ദോഷങ്ങളെ കാണുക ; പരഗുണങ്ങളിൽ അക്ഷമ പ്രദർശിപ്പിക്കുക എന്നിവ രണ്ടും അസൂയയുടെ ലക്ഷണങ്ങളാകുന്നു. ൮. മാനം—ആത്മബഹുമാനിത്വം. ൯. ശോകം—ഇഷ്ടമായ അർത്ഥത്തിൻെറ വിയോഗം ഭവിക്കുമ്പോൾ ഉണ്ടാകുന്ന അന്തഃകരണവിക്ഷേപം. ഇതു രോദനം ചിന്തനം മുതലായ ലിംഗങ്ങളോടുകൂടിയിരിക്കും. ൰. സ്പൃഹ—വിഷയഭോഗേച്ഛ. ൧൧. ഈർഷ്യ—പരശ്രീയിൽ അസഹിഷ്ണുത. ൧൨. ജുഗുപ്സ—പരന്മാരുടെ ഗുണങ്ങളെ ഹനിക്കുവാനുള്ള ഇച്ഛ. ഈ പന്ത്രണ്ടിനെ മഹാ

ഗുണവാനായ മനുഷ്യൻ സദാ ഉപേക്ഷിക്കണം. "ശമോ ദമ സ്ത പ ശ്ശൌചം ക്ഷാന്തി രാജ്ജവ മേവ ച, ജ്ഞാന വിജ്ഞാന മാസ്തിക്യം ബ്രാഹ്മം കർമ്മ സ്വഭാവജം" എന്നു ഗീത. "മഹാൻ ബ്രഹ്മേതി ച പ്രോക്തോ മഹതാൽ മഹതാ മപി, തൽ പ്രാപ്തി ഗുണ സംയുക്തോ മഹാഗുണ ഇതിസ്മൃതഃ"

൧൭. ഏകൈക മേതേ രാജേന്ദ്ര മനുഷ്യം പര്യു പാസതേ
ലിപ്സമാനോ ƒന്തരം തേഷാം മൃഗാണാമിവ ലുബ്ധകഃ

ലുബ്ധകൻ—വ്യാധൻ—മൃഗങ്ങളെ ഹിംസിക്കുന്നതിന് അന്തരം—സൌകര്യം—പാർത്ത്, അവയെ കുടുക്കിൽ പെടുത്തി കൊല്ലുന്നതുപോലെ—ഏതേ—ക്രോധാദികളിൽ ഓരോന്നും, മനുഷ്യരെ അപഹരിക്കുന്നതിന് രന്ധ്രം അന്വേഷിച്ച് അടുത്തുനില്ക്കുന്നു. ക്രോധാദികളിൽ ഏതെങ്കിലും ഒന്നു മാത്രം കൊണ്ടു വിനാശം ഫലിക്കാവുന്നതാണ്. "യഥാ പന്ഥസ്യ കാന്താരേ സിംഹ വ്യാഘ്ര മൃഗാദയഃ, ഉപദ്രവ കരാ സ്യു ദ്വൽസ്യു ക്രോധാദ്യാ ദുർഗ്ഗുണാ നൃണാം." അദ്ദേയതിനാൽ ക്രോധാദികളായ പന്ത്രണ്ടും വർജ്ജ്യങ്ങളാകുന്നു.

൧൮. സംഭോഗƒസംവി ദ്വിക്ഷ മേധാമാനോ
ദത്താനുതാപീ കൃപണോ ബലീയാൻ
വർഗ്ഗ പ്രശംസീ വനിതാം ച ദ്വേഷ്ടാ
ഏതേ പരേ സപ്ത നൃശംസ രൂപാ:

നൃശംസാദികളായ ഏഴ ദോഷങ്ങൾ ഇവയാകുന്നു. ൧. സംഭോഗ സംവിത്—സംഭോഗങ്ങളിൽ ബുദ്ധിയോടു കൂടിയവൻ. ൨. വിക്ഷ മേധമാനൻ—വിക്ഷു വമനംപോലെ പരോപദ്രവം ചെയ്ത് വർദ്ധിക്കുന്നവൻ; അല്ലെങ്കിൽ ദ്വിക്ഷമേധ മാനൻ: ദ്വേഷിക്കപ്പെട്ട കർമ്മം ചെയ്ത്, ആ വഴിയൂടെ പ്രാണികളെ ഉപദ്രവിച്ചു വർദ്ധിക്കുന്നവൻ—൩. ദത്താ നുതാപി—ധർമ്മ ബുദ്ധിയോടുകൂടെ ധനദാനം ചെയ്തു ശേഷം, തപിക്കുന്നവൻ. ൪. കൃപണൻ—അല്പ ലാഭത്തിനായി സർവ്വാ വമാനത്തെ സഹിക്കുന്നവൻ. ൫. അബലീയാൻ—ജ്ഞാന ബല വർജ്ജിതൻ. ൬. വർഗ്ഗപ്രശംസി—ഇന്ദ്രിയങ്ങളെ പ്രശംസിക്കുന്നവൻ. ൭. വനിതാം ചദ്വേഷ്ടാ—അനന്യ ശരണയായ ഭാര്യയെ ദ്വേഷിക്കുന്നവൻ.

൧൯. ജ്ഞാനം ച സത്യം ച ദമ ശ്രുതം ച
അമാത്സര്യം ഹ്രീ സ്തിതിക്ഷാƒനസൂയാ
യജ്ഞ ശ്ച ദാനം ച ധൃതി ശ്ശമ ശ്ച
മഹാവ്രതാ ദ്വാദശ ബ്രാഹ്മണസ്യ

ജ്ഞാനാദികളായ പന്ത്രണ്ടു: ൧. ജ്ഞാനം: തത്വാർത്ഥ സംവേദനം. ൨. സത്യം: യഥാർത്ഥസംഭാഷണവും ഭൂതഹിതവും. ൩. ദമം: മനസ്സിന്റെ ദമനം. ൪. ശ്രുതം: അധ്യാത്മശാസ്ത്ര ശ്രവണം. ൫. മാത്സര്യം: സർവ്വഭൂതങ്ങളിൽ അസഹമാനത. ൬. ഹ്രീ: അകാര്യത്തിന്റെ കരണത്തിങ്കൽ ലജ്ജ. ൭. തിതിക്ഷ: ദ്വന്ദ്വസഹിഷ്ണുത. ൮. അനസൂയ: പരദോഷങ്ങളെ പ്രസ്താവിക്കാതിരിക്കുക. ൯. യജ്ഞം: അഗ്നി ഷ്ടോമം മുതലായതു അല്ലെങ്കിൽ മഹായജ്ഞം. ൧൦. ദാനം: ബ്രാഹ്മണാദികൾക്കു ധനം മുതലായവയെ കൊടുക്കുക എന്നതു്. ൧൧. ധൃതി: വിഷയങ്ങളുടെ സന്നിധിയിൽ തന്നെയും ഇന്ദ്രിയ നിഗ്രഹം. ൧൨. ശമഃ അന്തഃകരണത്തിന്റെ ഉപരതി. ഈ പന്ത്രണ്ടു മഹാവ്രതങ്ങൾ ബ്രാഹ്മണന്ന് പരപുരുഷാർത്ഥ സാധനങ്ങളാകുന്നു.

൨൦. യ സ്ത്വേതേഭ്യോ പ്രവസേ ദ്വാദശഭ്യ:
സർവ്വാ മ്പീം പൃഥിവീം സ പ്രശിഷ്യാത്
ത്രിഭിർ ദ്വാഭ്യാ മേകതോ വാ വിമുക്ത:
ക്രമാ ദ്വിശിഷ്ടാ മൌനഭൂതം ഭവന്തി

യാവനൊരുത്തനാകട്ടെ ഈ പന്ത്രണ്ടിനോടുകൂടി വർത്തിക്കുന്നു, അവൻ സർവ്വ ഭൂമിയുടെ ശാസിതാവാകും: സർവ്വഭൂമിയെ സ്വാധീനത്തിൽ നിറുത്തും. യാവനൊരുത്തനാകട്ടെ ഇവയിൽ മൂന്നിനോട്, രണ്ടിനോട് അല്ലെങ്കിൽ ഒന്നിനോട്, ഇണങ്ങി നില്ക്കുന്നു? അവൻ ക്രമേണ വിശിഷ്ടതയെ—ജ്ഞാനത്തെ—സമ്പാദിച്ച്, മൌനഭൂതനായി ബ്രഹ്മഭൂതനായി ഭവിക്കുന്നു.

൨൧. "ദമോഷ്ടാദശ ദോഷാ സ്യാൽ പ്രതികൂലം കൃതേ-
ഭവേൽ
അനൃതം പൈശുനം തൃഷ്ണാ പ്രാതികൂല്യം തമോ രതിഃ

൨൨. ലോകദ്വേഷോƒഭിമാന ശ്ച വിവാദഃ പ്രാണി പീഡനം
പരിവാദോƒതിവാദ ശ്ച പരിതാപോƒക്ഷമാƒ ധൃതിഃ

൨൩. അസിദ്ധി: പാപകൃത്യം ച ഹിംസാ ചേതി പ്രകീ
ർത്തിതാ
ഏതൈർ ദോഷൈർ വിയുക്തോ യഃ സ ദമ സ്സദ്ഭി
രുച്യതേ

[രാജാവേ! ജ്ഞാനാദികളുടെ മഹിമകളേയും അവയുടെ അഭാവത്തിന്റെ കല്മഷതയേയും അങ്ങ് വേണ്ടവണ്ണം ഗ്രഹിക്കുവാനായി ഞാൻ ദമത്തിന്റെ ഗുണങ്ങളെക്കുറിച്ചും ദമത്തിന്റെ ദോഷങ്ങളെക്കുറിച്ചും അവയെ പരിഹരിക്കുവാൻ ആവശ്യമായ ഷഡ്‌വിധ ത്യാഗങ്ങളെക്കുറിച്ചും സത്യത്തിന്റെ സർവ്വോൽകൃഷ്ടതയെക്കുറിച്ചും അല്പം പ്രസ്താവിച്ചുകൊള്ളുന്നു.]

ദമദോഷങ്ങൾ പതിനെട്ട്

ദമം എന്നതു പതിനെട്ടു ഗുണങ്ങളുടെ സംഘാതമാകുന്നു. ദമത്തിനു പ്രതികൂലമായി പ്രവർത്തിക്കുന്നവൻ, പതിനെട്ടു ദോഷങ്ങളിൽ ഒന്നിൽ അല്ലെങ്കിൽ പലതിൽ അല്ലെങ്കിൽ പതിനെട്ടിൽ ചെന്നു ചേരുന്നു. പതിനെട്ടു ദോഷങ്ങൾ ഇവയാകുന്നു. ൧. അനൃതം: അയഥാർത്ഥ വചനം. ൨. പൈശുനം: പരദൂഷണ വചനം. ൩. തൃഷ്ണ: വിഷയവാഞ്ഛ. ൪. പ്രാതികൂല്യം: സർവ്വ പ്രതികൂലത. ൫. തമസ്സ്: അജ്ഞാനം. ൬. അരതി: ഒന്നിനോടും ഇഷ്ടമില്ലായ്ക: പദം അരതി എന്നല്ലെങ്കിൽ രതി: സ്ത്രീ ഭോഗരതി. ൭. ലോകദോഷം: ദ്വേഷം. ൮. അഭിമാനം: അപ്രണതി ഭാവം, വണക്കമില്ലായ്ക. ൯. വിവാദം: ജനകലഹാ ചരണം. ൧൦. പ്രാണിപീഡനം: സ്വദേഹപൂരണത്തെ പുരസ്കരിച്ചു പ്രാണിഹിംസനം. ൧൧. പരിവാദം: സഭയിൽ പരദൂഷണം

ചെയ്യുക. ൧൨. അതിവാദം: നിരർത്ഥകമായ അതി പ്രലാപം. ൧൩. പരിതാപം: സ്പഷ്ടം. ൧൪. അക്ഷമ: ദ്വന്ദ്വാസഹിഷ്ണുത. ൧൫. അധൃതി; ഇന്ദ്രിയാർത്ഥങ്ങളിൽ ചപലത. ൧൬. അസിദ്ധി: ധർമ്മം, ജ്ഞാനം, വൈരാഗ്യം എന്നിവയെ സിദ്ധിക്കാതിരിക്കുക. ൧൭. പാപകൃത്യം: പ്രതിഷേധിക്കപ്പെട്ടതിനെ ആചരിക്കുക. ൧൮. ഹിംസ: അവിഹിതഹിംസ, എന്നിവയാണ്, ദമദോഷങ്ങൾ. ഇവയെ ഒഴിഞ്ഞ ഗുണത്തെ സജ്ജനങ്ങൾ ദമം എന്നു പറയുന്നു.

(൨൪) ദമോഷ്ടാദശ ദോഷ സ്യാൽ ത്യാഗോ ഭവതി ഷഡ്വിധഃ
വിപര്യയാ സ്മൃതാ ഏതേ ദമ ദോഷാ ഉദാഹൃതാഃ

ദമദോഷങ്ങൾ പതിനെട്ട്

ദമത്തിൻെറ ദോഷങ്ങൾ അനൃതം മുതൽ ഹിംസവരെയ്ക്ക് പതിനെട്ട് എന്നു മുകളിൽ കണ്ടു. ആ ദോഷങ്ങൾക്കു പ്രതികൂലങ്ങളെ—സത്യം മുതൽ അഹിംസവരെയ്ക്കുള്ളവയെ ദമദോഷങ്ങളെന്നും—ദമത്തെ നശിപ്പിക്കുന്നവയെന്നും—പറയാം. ആ പതിനെട്ട് ഇവയാകുന്നു. സത്യം, അവൈശുന്യം, അതൃഷ്ണ, അപ്രാതികൂല്യം, അതമസ്സ്, അരതി, ലോകാപേക്ഷം, അനഭിമാനം, അവിവാദം, പ്രാണിരക്ഷണം. അപരിവാദം, അനതിവാദം, അപരിതാപം, ക്ഷമ, ധൃതി, സിദ്ധി, അപാപകൃത്യം, അഹിംസ.

(൨൫) ശ്രേയാംസ്തു ഷഡ്വിധ ത്യാഗ തൃതീയ സ്തത്ര ദുഷ്കരഃ
തേന ദുഃഖം തരണ്ട്യേവ തസ്മിൻ ത്യക്തേ ജിതം
ഭവേൽ.

ത്യാഗാഷ്ടകം

ആറുവിധം ത്യാഗങ്ങൾ ശ്രേഷ്ഠതരമാകുന്നു. അവയിൽ മൂന്നാമത്തേത് ദുഷ്കരമത്രെ. എന്നാൽ അതു ദുഃഖത്തെ തരിക്കുന്നതും, സർവ്വവിജയവും സാധിക്കുന്നതും, ആകുന്നു.

(൨൬) അർഹതേ യാചമാനായ പുത്രാന്വിത്തം ദദാതി യൽ
ഇഷ്ടാപൂർത്തം ദ്വിതീയം സ്യാൽ നിത്യം വൈരാഗ്യ
യോഗതഃ

(൨൭) കാമത്യാഗ ശ്ച രാജേന്ദ്ര സ തൃതീയ ഇതി സ്മൃതഃ
അപ്രമാദീ ഭവേ ദേതൈ സ്സ ചാപ്യഷ്ടഗുണോ മതഃ.

അർഹതേ യാചമാനായ—ഉചിതനായ അർത്ഥിക്ക്—വിത്തത്തെയും പുത്രന്മാരെത്തന്നെയും നല്കുക എന്നതാണ് പ്രഥമ ത്യാഗം. വിരക്തിപൂർവ്വം യജ്ഞങ്ങളെ ചെയ്യുകയും കിണറു കുഴിപ്പിക്കുക മുതലായ സൽകർമ്മങ്ങളെ ചെയ്യുകയും, ചെയ്യുക രണ്ടാമത്തെ * ത്യാഗമാണ്.

കാമത്യാഗമാണ് മൂന്നാമത്തേത്. ഈ ആറു ത്യാഗങ്ങളെ ശീലിക്കുന്നവൻ അപ്രമാദി ആയി ഭവിക്കുന്നതാണ്.

(൨൮) സത്യം ദാനം സമാധാനം ചോദ്യം വൈരാഗ്യ മേവ ച
അസ്തേയോ ബ്രഹ്മചര്യം ച തഥാ സംഗ്രഹ മേവ ച.

അപ്രമാദത്തോട് ചേർന്നുനില്ക്കുന്ന എട്ടു ഗുണങ്ങൾ ഇവയാകുന്നു. സത്യം: യഥാർത്ഥസംഭാഷണവും, ഭൂതഹിതവും. ധ്യാനം: പരമപുരുഷനിലേക്ക് തൈലധാരപോലെ മനസ്സിനെ വ്യാപരിപ്പിക്കുക. സമാധാനം: ബ്രഹ്മാവിങ്കൽ പരിണാമം. ചോദ്യം: ഞാൻ ആര്? ആരുടെ വക? എവിടെനിന്ന് ഇത്യാദി ആത്മസംശോധനം. വൈരാഗ്യം: ഇന്ദ്രിയ മാർഗ്ഗങ്ങളൂടെ വരുന്ന പ്രേരണകൾക്ക് വഴിപ്പെടാതിരിക്കുന്ന അവസ്ഥ. "അസ്തേയം: ദ്രവ്യത്തെയോ ആത്മാവിനെയോ മോഷ്ടിക്കാതിരിക്കുക; ബ്രഹ്മചര്യം: അഷ്ടാംഗമൈഥുനത്യാഗം.

സ്മരണം കീർത്തനം കേലി:
വീക്ഷണം ഗുഹ്യഭാഷണം
സങ്കല്പോ ƒ ധ്യവസായ ശ്ച
ക്രിയാനിഷ്പത്തി രേവ ച

ഹിത മൈഥുന മഷ്ടാംഗം
പ്രവദന്തി മനീഷിണഃ
വിപരീതം ബ്രഹ്മചര്യം
ഏത ദേവാഷ്ടലക്ഷണം.

സംഗ്രഹം: പുത്ര മിത്ര കളത്രാദി സംരക്ഷണം.

(൨൯) ഏവം ദോഷാ ദമസ്യോക്താഃ താൻ ദോഷാൻ
പരിവർജ്ജയേൽ
ദോഷത്യാഗേ പ്രമാദ സ്യാൽ സ ചാ ƒ പ്യഷ്ട
ഗുണോ മതഃ

ദമത്തിൻെറ പതിനെട്ട് ദോഷങ്ങളെ മുകളിൽ പറഞ്ഞു; അവ വർജ്ജിക്കപ്പെടണം. അവയെ വർജ്ജിച്ചവന് പ്രമാദം ഭവിക്കുകയില്ല. അപ്രമാദം എന്നു പറഞ്ഞാൽ സത്യം, ദാനം, സമാധാനം മുതലായി മുകളിൽ കണ്ട ഗുണങ്ങൾ തന്നെ.

(൩൦) സത്യാത്മാ ഭവ രാജേന്ദ്ര സത്യേ ലോകാഃ പ്രതിഷ്ഠിതാഃ
താം സ്തു സത്യമുഖാ നാഹുഃ സത്യേഹ്യമൃത മാഹിതം

(൩൧) നിവൃത്തേ നൈവ ദോഷേണ തപോ വ്രത മിഹാചരേൽ
ഏത ദ്ധാത്രാ കൃതം വിത്താം സത്യ മേവ സതാം വരം.

ആറു ത്യാഗങ്ങളെ ശീലിക്കുന്നവൻ അപ്രമാദിയാകുമെന്നും? അപ്രമാദം എന്നതു് സത്യം മുതലായ എട്ട് ഗുണങ്ങളോട് ചേർന്നതാണെന്നും, മുകളിൽ പറഞ്ഞു. രാജാവേ! ആ എട്ടിൽ പ്രധാനമായതു് സത്യം തന്നെ: സത്യം സർവ്വപ്രശംസനീയം തന്നെ. അങ്ങു സത്യാത്മാവായിരിക്കുക. ലോകങ്ങൾ സത്യത്തിൽ പ്രതിഷ്ഠിതങ്ങ

സത്യവും ഇന്ദ്രിയവിമുഖതയും സർവ്വപ്രധാനം.

* ത്യാഗങ്ങൾ ആറ് എന്നു പറഞ്ഞു എങ്കിലും, മൂന്നു മാത്രമാണ് കാണുന്നതു്. ഈകാലത്തു ലഭിച്ചിരിക്കുന്ന കൈയെഴുത്തു പ്രതികളിൽ ഈ ശ്ലോകം വിട്ടുപോയിരിക്കുമോ? മൂന്നു ത്യാഗങ്ങളിൽ ഓരോന്നിലും രണ്ടും അടങ്ങുന്നതായി ഗ്രഹിച്ചാൽ ആറും ആകുമെന്നും; മൂന്നാമത്തതിൽനിന്ന് രണ്ടിനെ ഗ്രഹിക്കുക ദുഷ്കരമാണെന്നും; ഔദാസീന്യവും തൽഫലമായ കാമാഭാവവും എന്നിങ്ങനെ രണ്ടിനെ പ്രയത്നേന സംകല്പിക്കാമെന്നും, മാക്സ്മുള്ളർ എഴുതുന്നു.

ഉാകുന്നു. ലോകങ്ങൾ സത്യം നിമിത്തം നിലനില്ക്കുന്നവ എന്നു പറയപ്പെടുന്നു. അമൃതം—മോക്ഷം—സത്യത്തിൽ സ്ഥാപിതമായിരിക്കുന്നു.

൩൨. നിവൃത്തേ നൈവ ദോഷേണ തപോവ്രത മിഹാചരേൽ
ഏത ദ്ധാത്രാ കൃതം വിത്തം സത്യമേവ സതാംവരം.

ദോഷങ്ങളിൽനിന്ന് അകന്ന്—ക്രോധം മുതലായ ദോഷങ്ങളെ ജയിച്ചവൻ—തപസ്സും, വ്രതവും ആചരിക്കണം. സത്തുക്കളാൽ വരിക്കപ്പെടേണ്ടതു് സത്യം എന്നതാണെന്ന് ധാതാവ് നിശ്ചയിച്ചിട്ടുള്ളതാകുന്നു.

൩൩. ദോഷൈ രേതൈർ വിമുക്തം തു ഗുണൈ രേതൈ സ്സമന്വിതം
ഏത സ്സമൃദ്ധ മത്യർത്ഥം തപോ ഭവതി കേവലം.

ക്രോധാദികളായ പന്ത്രണ്ടു ദോഷങ്ങളെ അകന്ന് ജ്ഞാനം മുതലായ പന്ത്രണ്ടു ഗുണങ്ങളോടിണങ്ങി വർത്തിക്കുന്ന തപസ്സ്, ബീജഭൂതവും ഫലത്തെ വർദ്ധിപ്പിക്കുന്ന കേവലവും ആകുന്നു. ഇതു് നിഷ്കന്മഷമായ തപസ്സാകുന്നു. അങ്ങു കേട്ടിട്ടുണ്ടെന്ന് മുമ്പേ പറഞ്ഞതു് ഇതിനെക്കുറിച്ചാകുന്നു. ഇതിനെതിരായി ദോഷങ്ങളോടു ചേർന്നും ഗുണങ്ങളോടകന്നും ചെയ്യപ്പെടുന്ന തപസ്സ് സകന്മഷമാകുന്നു.

൩൪. യ ന്മാം പൃച്ഛതി രാജേന്ദ്ര സംക്ഷേപാൽ തൽ ബ്രവീമി തേ
ഏതൽ പാപഹരം ശുദ്ധം ജന്മ മൃത്യു ജരാപഹം.

ഹേ രാജേന്ദ്ര! ധൃതരാഷ്ട്ര! അങ്ങു ചോദിച്ച ചോദ്യത്തിന് ഞാൻ സംക്ഷേപമായി മറുപടി പറഞ്ഞു. ഇതു് പാപഹരവും ശുദ്ധവും ജന്മമൃത്യു ജരാപഹവുമാകുന്നു.

൩൫. ഇന്ദ്രിയേഭ്യ ശ്ച പഞ്ചഭ്യോ മനസ ശ്ചൈവ ഭാരത
അതീതാ നാഗതേഭ്യ ശ്ച മുക്ത ശ്ചേൽ സ സുഖീ ഭവേൽ.

ഹേ ഭരതാ! പഞ്ചേന്ദ്രിയങ്ങളിൽനിന്നും, കഴിഞ്ഞവയും കഴിയാനുള്ളവയും ആയ സർവ്വത്തിൽനിന്നും, മുക്തനായവൻ—സുഖിമാനാകും: മോക്ഷത്തെ പ്രാപിക്കും. ധൃതരാഷ്ട്രർ പറഞ്ഞു:

൩൬. ആഖ്യാനപഞ്ചമൈർ വേദൈ ർഭൂയിഷ്ഠം കത്ഥ്യതേ ജനഃ
തഥാ ചാന്യേ ചതുർവേദാഃ ത്രീൻ വേദാ ശ്ച തഥാ ƒപരേ

൩൭. ദ്വിവേദാ ശ്ചൈകവേദ ശ്ച അനൃച ശ്ച തഥാ ƒപരേ
ഏതേഷു മേ ƒധികാ ബ്രൂഹി യ മഹം വേദ ബ്രാഹ്മണം.

"ഇതിഹാസപുരാണം പഞ്ചമം" എന്ന് ഛാന്ദോഗ്യം. ഇതിഹാസ പുരാണങ്ങളെ ചേർത്ത് വേദങ്ങൾ അഞ്ചാണ്. ചിലർ വേദങ്ങൾ മൂന്നാണെന്നും, രണ്ടാണെന്നും, ഒന്നാണെന്നും, പറയുന്നു. വേറേ ചിലർ വേദങ്ങളെ ഗണിക്കുന്നതു്, ഋക്കുകളെത്തന്നെയും ഒഴിച്ചാണ്. അവരവർ പറഞ്ഞതു് ശരിയാണെന്ന് ഓരോ വകുപ്പുകാരും നിർബന്ധിക്കുകയും, നിർബന്ധം അനുസരിച്ച് അദ്ധ്യയനം ചെയ്യുകയും ചെയ്യുന്നു. ഇവരിൽ ആരാണ് ബ്രഹ്മത്തെക്കുറിച്ച് അറിവുള്ള ശ്രേഷ്ഠൻ എന്നതാണ്, ഞാൻ ഗ്രഹിക്കേണ്ടതു്.

സനൽസുജാതൻ പറഞ്ഞു:—

൩൮. ഏകവേദസ്യ ചാജ്ഞാനാൻ വേദാ സ്തേ ബഹവോ ഭവേൽ
സത്യസ്യൈകസ്യ രാജേന്ദ്ര സത്യേ കശ്ചി ദവസ്ഥിതഃ

അറിയപ്പെടേണ്ടവനെ കുറിച്ചുള്ള അജ്ഞാനം നിമിത്തം, വേദങ്ങൾ പലതായി. വിദ്, വിചാരണേ, സത്തായാം, ജ്ഞാനേ, എന്നും; വിദ് ലാഭേ എന്നും: ഉക്തിനാൽ, സത്യഭൂതനായ, ബ്രഹ്മജ്ഞൻ സർവ്വശ്രേഷ്ഠൻ. വേദം എന്നതിന്—വിചാരണ ചെയ്യുന്നതു്, സൽഭാവത്തെ സാധിക്കുന്നതു്, വേദനസാധനഭൂതം (അറിവിന് ആധാരമായതു്) ലാഭഹേതു, എന്നൊക്കെയും അർത്ഥമാകാം. ഏകമായ വേദസ്വരൂപം—അറിയപ്പെടേണ്ട ഒന്ന്—എന്താണ് ? "സത്യം ജ്ഞാന മനന്തം ബ്രഹ്മ." എന്ന തൈത്തരീയം. ശ്രുതിയാൽ അറിയപ്പെടേണ്ട ഒന്നും ഗ്രാഹ്യവും ആയ സത്യം, അതായതു് ബ്രഹ്മം, പല പ്രകാരങ്ങളിൽ വ്യാഖ്യാനിക്കപ്പെട്ടു എന്നു സിദ്ധിച്ചു. സർവ്വവേദങ്ങളും ബ്രഹ്മത്തെ വ്യാഖ്യാനിക്കുവാൻ പരിശ്രമിക്കുകയാണ്. എന്നാൽ ഈ സത്യത്തെ ദർശിച്ചവനും അതിൽ പ്രതിഷ്ഠിതനും ആരുണ്ട് ?

൩൯. യ യേനം വേദ ത ത്സത്യം പ്രാജ്ഞോ ഭവതി നിത്യദാ
ദാന മദ്ധ്യയനം യജ്ഞോ ലോഭാ ദേവ പ്രവർത്തതേ.

൪൦. സത്യാൽ പ്രച്യവമാനാനാം സങ്കല്പോ വിതഥോ ƒ ഭവേൽ
തതഃ കർമ്മ പ്രതായേത സത്യസ്യാ ƒനവധാരണാൽ.

ഈ സത്യത്തെ അറിയുക മാത്രം ചെയ്യുന്നവൻ, പ്രാജ്ഞനായി. ദാനം, യജ്ഞം, അദ്ധ്യയനം, എന്നവയൊക്കെയും ലോഭത്തിൽനിന്നു പ്രവർത്തിക്കുന്നു എന്നു മാത്രമാണ്. സത്യാൽ—സത്യജ്ഞാനാദി ലക്ഷണനായ ബ്രഹ്മത്തിൽനിന്ന്—പ്രച്യവമാനാനാം—ബ്രഹ്മഭാവത്തെ ഉപേക്ഷിച്ച് ശരീരം മുതലായവയിൽ ആത്മഭാവം സങ്കല്പിക്കുന്നവരുടെ—സങ്കല്പം നിരർത്ഥകമായി പരിണമിക്കുന്നു. സങ്കല്പം യഥാർത്ഥമായ പന്ഥാവിലല്ലാത്ത അവർ, യജ്ഞം മുതലായ വിവിധ കർമ്മങ്ങളെ സൃഷ്ടിക്കുന്നു. അങ്ങനെ ഭവിക്കുന്നതു്, സത്യാദി ലക്ഷണമായ ബ്രഹ്മം ഗ്രഹിക്കപ്പെടാത്തതു് കൊണ്ടുതന്നെ, എന്നു ഞാൻ ആവർത്തിച്ചു പറയുന്നു.

൪൧. വിദ്വാന് ബഹുപഠം തം തു ബഹുവാഗിതി ബ്രാഹ്മണം
യ ഏവ സത്യം നാപൈതി സ ജ്ഞേയോ ബ്രാഹ്മണ
സ്ത്വയാ

അങ്ങു വേദങ്ങളെ വായിച്ചവൻ, ബഹുവാഗ് എന്നു ദതിക്ക പ്പെടാം. എന്നാൽ ബ്രാഹ്മണൻ എന്ന് അനുമാനിക്കപ്പെട്ടവൻെറ ലക്ഷണം വേറെയാണ്. സത്യാദി ലക്ഷണമായ ബ്രഹ്മത്തിൽനിന്ന് വ്യതിചലിക്കാത്തവനാണ്, ബ്രാഹ്മണൻ. രാജാവേ! ആ മനുഷ്യനെയാണ്, അങ്ങ് ബ്രാഹ്മണൻ എന്ന് അറിയേണ്ടത്. "വിപാപോ വിരജോ വിചികിത്സോ ബ്രാഹ്മണോ ഭവതി" എന്ന് ബൃഹദാരണ്യകം.

൪൨. ഛന്ദാംസി നാമ ദ്വിപദാം വരിഷ്ഠ
സ്വച്ഛന്ദയോഗേന ഭവന്തി തത്ര
ഛന്ദോവിദസ്തേന ച താനധീത്യ
ഗതാ ഹി വേദസ്യ ന വേദ്യമാര്യാഃ

ഭോ! ദ്വിപദാം വരിഷ്ഠ! ഛന്ദസ്സുകൾ പരമാത്മാവിൽ—സ്വച്ഛന്ദയോഗേന—യഥാകാമം—പ്രവേശിക്കുകയാണ്. "സർവ്വേ വേദാ യത്പദമാമനന്തി" എന്നു കഠം. "വേദൈശ്ച സർവ്വൈരഹമേവ വേദ്യം." എന്നു ഗീത. ഛന്ദോവിത്തുകൾ അവയെ അദ്ധ്യയനം ചെയ്യുന്നു: അവയെ അഭിഗമിക്കുന്നു: എന്നാൽ അറിയപ്പെടേണ്ട പരമാത്മ സ്വരൂപത്തെ അറിയുന്നില്ല. അവർ ആര്യന്മാരാണെന്നു ഗണിക്കപ്പെട്ടുകൂടാ.

൪൩. ന വേദാനാം വേദിതാ കശ്ചിദസ്തി
കശ്ചിത്ത്വേതാൻ ബുദ്ധ്യതേ വാപി രാജൻ
യോ വേദ വേദാൻ ന സ വേദ വേദ്യം
സത്യേ സ്ഥിതോ യസ്തു സ വേദ വേദ്യം

വേദങ്ങളെ അറിഞ്ഞുകൂടാത്തവരുണ്ട്: അറിയുന്നവരും ഉണ്ട്. എന്നാൽ ഒരുവൻ വേദങ്ങളെ അറിഞ്ഞതുകൊണ്ട്, ബ്രഹ്മത്തെ അറിഞ്ഞു എന്നു വരുന്നതല്ല. സത്യത്തിങ്കൽ സ്ഥിതിചെയ്യുന്നവൻ ബ്രഹ്മത്തെ അറിയുന്നു.

൪൪. യോ വേദ വേദാൻ സ ച വേദ വേദ്യം
ന തം വിദുഃ വേദവിദോ ന വേദാഃ
തഥാപി വേദേന വിദന്തി വേദം
യേ ബ്രാഹ്മണാ വേദവിദോ ഭവന്തി.

ഉപപത്തികളെ അറിയുന്നവൻ, പ്രതിപാദ്യവിഷയങ്ങളെയും അറിയുന്നു. എന്നാൽ വേദവിത്തുകളാകട്ടെ, വേദങ്ങളാകട്ടെ, വാചാമഗോചരമായ—തം—ബ്രഹ്മത്തെ—ബ്രഹ്മത്തിൻെറ രൂപത്തെയോ, സ്വഭാവത്തെയോ, അറിയുന്നില്ല. അങ്ങിനെ ആയാലും വാക്കിന് അവിഷയമായ ബ്രഹ്മത്തെ, ഋഗാദികളായ വേദങ്ങളെക്കൊണ്ട് ബ്രാഹ്മണർ—ബ്രഹ്മജ്ഞന്മാർ—അറിയുന്നു.

൪൫. യാമാംശഭാഗസ്യ തഥാ ഹി വേദാഃ
യഥാ ഹി ശാഖാ ച മഹീരുഹസ്യ
സംവേദനേഷ്വേവ മതാഽമനന്തി
തസ്മിൻ ഹി നിത്യേ പരമാത്മനോർത്ഥേ

ഒരു മരത്തിൽനിന്ന് ഒടിച്ചെടുത്ത ചില്ലിക്കമ്പ് ചന്ദ്രനെ ചൂണ്ടിക്കാണിക്കുവാൻ മതിയാകുന്നു. "ത്രിയാമ ശ്ചന്ദ്രഃ" അതു പോലെതന്നെ—നിത്യനായ പരമാത്മാവിനെ, പരമ പുരുഷാർത്ഥരൂപത്തെ, ചൂണ്ടിക്കാണിക്കുന്നതിന് വേദങ്ങൾ ഉപയോഗപ്പെടുന്നു.

൪൬. അഭിജാനാമി ബ്രാഹ്മണം ആഖ്യാതാരം വിചക്ഷണം
ഏവം യോ ഭിവിജാനാതി സ ജാനാതി പരം ഹി തൽ

സ്വയം ബ്രഹ്മത്തെ അറിഞ്ഞവനും, വേദപ്രോക്തങ്ങളെ ആഖ്യാനം ചെയ്യുവാൻ കഴിയുന്നവനും, ആയ പുരുഷനെ—ബ്രാഹ്മണനെന്ന് ഞാൻ പറയും. ഞാൻ മുകളിൽ പറഞ്ഞപ്രകാരം വേദങ്ങളെ ബ്രഹ്മ പ്രദർശകമായി അറിഞ്ഞവൻ—പരമമായ ബ്രഹ്മത്തെ അറിഞ്ഞവനത്രെ.

൪൭. നാസ്യ പര്യേഷണം ഗച്ഛേത് പ്രത്യർത്ഥിഷു കഥഞ്ചന
അവിചിന്വന്നിമം വേദേ തപഃ പശ്യതി തം പ്രഭും.

൪൮. തസ്യ പര്യേഷണം ഗച്ഛേൽ പ്രാചീനം നോത ദക്ഷിണം
നാർവാചീനം കുത സ്തിര്യങ്ങ് നാദിശന്തു കഥഞ്ചന.

ബ്രഹ്മത്തെ കിഴക്കോ, തെക്കോ, വടക്കോ, വേറെ എവിടെയെങ്കിലുമോ അന്വേഷിക്കേണ്ടതില്ല. ബ്രഹ്മത്തെ ബ്രഹ്മത്തിനു പ്രതികൂലമായ സ്ഥാനങ്ങളിൽ അന്വേഷിക്കരുത്. അതു നിഷ്ഫലമായ പരിശ്രമംതന്നെ. വഴിതെററാതെ അന്വേഷിക്കുന്നവൻ "തത്വമസി" "അഹംബ്രഹ്മാസ്മി" മുതലായ വചനങ്ങൾ അടങ്ങുന്ന വേദങ്ങളിലൂടെ ബ്രഹ്മമായ പ്രഭുവിനെ ദർശിക്കും.

ശരീരം മുതലായവ തന്നെ ആത്മാവെന്നു കരുതുന്നവൻ—ആത്മാവിനെ കണ്ടെത്തുകയില്ല. എന്നാൽ ഭക്തൻ വേദങ്ങൾ ഗ്രഹിക്കാത്ത ഈ പ്രഭുവിനെ ഗ്രഹിക്കുന്നു.

൪൯. തൂഷ്ണീംഭൂത ഉപാസീത ന ചേഷ്ടേൽ മനസാ അപി
അഭ്യാവർത്തേത ബ്രഹ്മാസ്മൈ ബഹ്വനന്തര മാപ്നുയാൽ.

സർവ്വ വിഷയങ്ങളെ പരിത്യജിക്കാതെ ആത്മദർശനം സാധിക്കുന്നതല്ല. അതിനാൽ തൂഷ്ണീംഭൂതനായി, സർവ്വ കർമ്മ സന്യാസം ചെയ്തു—ആത്മാവല്ലാത്ത സർവ്വത്തെയും മാററിവച്ച്—തന്നെ എന്നതുപോലെ ഇതരന്മാരെ—ലോകത്തെ—ഉപാസിക്കുക. മനസ്സുകൊണ്ടെങ്കിലും വിഷയങ്ങളെ ഇച്ഛിക്കരുത്. അസ്മൈ—അങ്ങനെ ചെയ്യുന്ന ബ്രഹ്മജ്ഞന്—ബ്രഹ്മം തെളിയും. "യമേവൈഷ വൃണുതേ തേന ലഭ്യ സ്തസ്യൈഷ ആത്മാ വിവൃണുതേ തനൂം സ്വാം" എന്നു കഠം. അനന്തരം ബ്രഹ്മരൂപം കണ്ട ശേഷം—ആ ധന്യൻ—ബഹു—പരമ മഹിമാ നിലയമായ ബ്രഹ്മത്തെ പ്രാപിക്കും.

൫൦. മൗനാദ്ധി മുനിർ ഭവതി നാഽരണ്യവസനാൽ മുനിഃ
അക്ഷരം തം തു യോ വേദ സ മുനിശ്രേഷ്ഠ ഉച്യതേ.

മൗനം മാത്രം കൊണ്ട്—ജിഹ്വയെയും ഇതര ഇന്ദ്രിയങ്ങളെയും ദമം ചെയ്യുന്ന മൗനം കൊണ്ട—ഒരുവൻ മുനിയാകുന്നില്ല. കാട്ടിൽ താമസവും ആവശ്യമാണ്. മൗനവും അരണ്യവാ

സവും കൊണ്ട് മുനികളായി ത്തീന്നവരിൽ അക്ഷരനായ പരമാത്മാവിനെ—അയ മഹ മസ്മി—എന്നിങ്ങനെ അറിഞ്ഞവൻ—മുനികളിൽ ശ്രേഷ്ഠനാകുന്നു.

൫൨. സവാത്ഥാനാം വ്യാകരണാൽ വൈയാകരണ ഉച്യതേ
തന്മൂലതോ വ്യാകരണം വ്യാകരോ തീതി തത് തഥാ.

ഓരോ വാക്കുകളെയും ധാതുവരെയ്ക്കു വ്യാഖ്യാനിച്ച് അത്ഥം പറയുന്നവൻ വൈയാകരണനാകുന്നു. അതുപോലെ ഇന്ദ്രിയങ്ങൾക്കു വിഷയമായ ഓരോ പദാത്ഥത്തെയും അതിന്റെ ആധാരമായ ബ്രഹ്മം വരെയ്ക്കു വ്യാഖ്യാനിക്കുവാൻ കഴിയുന്നവൻ, യഥാത്ഥനായ വൈയാകരണനാകുന്നു.

൫൩. പ്രത്യക്ഷദശീ ലോകാനാം സവദശീ ഭവേ ന്നര
സത്യേ വൈ ബ്രഹ്മണി തിഷ്ഠൻ ത ദ്വിദ്വാൻ സവവിത്
ഭവേൽ.

ലോകങ്ങളുടെ പ്രത്യക്ഷ ദശനം ചെയ്യുന്നവനെ സവദശി എന്നു പറയാം. സത്യമായ ബ്രഹ്മത്തിൽ സ്ഥിതി ചെയ്യുന്ന വിദ്വാൻ സവജ്ഞനാകുന്നു.

൫൪. ജ്ഞാനാദിഷു സ്ഥിതോപ്യേവം ക്ഷത്രിയ ബ്രഹ്മ പശ്യതി
വേദാനാം ചാര പൂവേണ ചൈത ദ്വിദ്വാൻ ബ്രവീമി തേ.

ക്ഷത്രിയൻ തന്നെയും—വേദാനാം ചാര പൂവേണ—വേദങ്ങളെ ശ്രവിക്കുക, അധ്യയനം ചെയ്യുക, മുതലായവ നിമിത്തം ബ്രഹ്മത്തെക്കാണും. ആയതുകൊണ്ടു ധൃതരാഷ്ട്ര! ഞാൻ ഇതിനെ അങ്ങേക്കായി വിവരിച്ചു.

[ബ്രഹ്മചയ്യം മുതലായവയെ സാധിച്ച ശേഷം അവയെക്കൊണ്ട് പ്രാപ്യമായ ബ്രഹ്മത്തെക്കുറിച്ച് ഇനിയും പ്രതിപാദിക്കുന്നു.] ബ്രഹ്മചയ്യാദി സാധനത്തെക്കുറിച്ചു കേട്ട സന്ദഭത്തിൽ, ധൃതരാഷ്ട്രർ പറഞ്ഞു:—

൧. സനൽസുജാത! യദി മാം പരാത്ഥാം
ബ്രാഹ്മീം വാചം വദസി ഹി വിശ്വരൂപാം
പരാം ഹി കായ്യേഷു സുദുർലഭാം കഥാം
പ്രബ്രൂഹി മേ വാക്യ മേവം കുമാര.

ഭോ സനൽകുമാര! അങ്ങു ഉൽകൃഷ്ടാത്ഥവും ബ്രഹ്മസംബന്ധവും ആയ വാക്കിനേയും വിശ്വരൂപത്തെ സംബന്ധിച്ച ഉത്തമമായ വാക്കിനേയും പറയുന്നു. ഇങ്ങനെയുള്ള സംവാദം കായ്യങ്ങളിൽ—പ്രപഞ്ചങ്ങളിൽ—സുദുർലഭമാകുന്നു. കാമനെ തോല്പിച്ച അങ്ങ്, ഏവംവിധമായ വാക്കുകളെ ഇനിയും പറയുക തന്നെ.

സനൽകുമാരൻ പറഞ്ഞു:—

൨. നൈതൽ ബ്രഹ്മ ത്വരമാണേന ലഭ്യം
യ ന്മാം പൃച്ഛസ്യ ഭിഷംഗേണ രാജൻ!
ബുദ്ധൌ പ്രലീനേ മനസി പ്രചിന്ത്യാ
വിദ്യാ ഹി സാ ബ്രഹ്മചയ്യേണ ലഭ്യാ.

രാജാവേ! ധൃതരാഷ്ട്ര! അങ്ങു ബ്രഹ്മത്തെക്കുറിച്ചു എന്നോടു കൌതുകപൂവ്വം ചോദിക്കുന്നു. എന്നാൽ ബദ്ധപ്പെടുന്നവൻ ബ്രഹ്മത്തെ സമ്പാദിക്കുക ഇല്ല. മനസ്സ് ബുദ്ധിയിൽ ലയിക്കണം; എന്നു പറഞ്ഞാൽ ബുദ്ധി മനസ്സിനെ ജയിക്കണം: മനസ്സ് വിഷയങ്ങളിൽനിന്നു മടങ്ങി ആത്മാവുമായി നിശ്ചലമായി വത്തിക്കണം. ഈ വിദ്യ ബ്രഹ്മചയ്യം കൊണ്ട് മാത്രം സമ്പാദിക്കപ്പെടാവുന്നതാണ്. ഇന്ദ്രനും വിരോചനനും ഈ മാഗ്ഗേണ ഉത്സാഹിച്ചു എന്നും; ഇന്ദ്രൻ വിജയിക്കുകയും, വിരോചനൻ ചിന്താ ഹീനനാകയാൽ പരാജയപ്പെടുകയും ചെയ്തു എന്നും: ഛാന്ദോഗ്യത്തിൽ കാണുന്നു.

൩. ആദ്യാം വിദ്യാം വദസി ഹി സത്യരൂപാം
യാ പ്രാപ്യതേ ബ്രഹ്മ ചയ്യേണ സത്ഭിഃ
യാം പ്രാപ്യൈനം മർത്യഭാവം ത്യജന്തി
യാ വൈ വിദ്യാ ഗുരുവൃദ്ധേഷു നിത്യാ.

രാജാവേ! അങ്ങു സത്യത്തിന്റെ തന്നെയും ആദിയായ ബ്രഹ്മ വിഷയകമായ ജ്ഞാനത്തെക്കുറിച്ച് സംസാരിക്കുന്നു. അവ്വിധമായ ജ്ഞാനം സത്യ സ്വരൂപമായതു തന്നെ. സജ്ജനങ്ങൾ ബ്രഹ്മചയ്യത്തെ ആശ്രയിച്ച് അതിനെ സമ്പാദിക്കുന്നു. അതിനെ സമ്പാദിച്ചവർ—മർത്ത്യന്മാർ—മർത്ത്യഭാവത്തെ പിൻതള്ളുന്നു. അജ്ഞാനം കാണപ്പെടുന്നതു്, ഗുരുവൃദ്ധന്മാരിൽ—ഗുരുക്കന്മാർ വിദ്യാപ്രദാനാദികളെക്കൊണ്ടു വദ്ധിപ്പിച്ച ശിഷ്യന്മാരിൽ—മാത്രമാകുന്നു എന്നും ഛാന്ദോഗ്യത്തിൽ കാണുന്നു.

൪. ബ്രഹ്മചയ്യേണ യാ വിദ്യാ ശക്യാ വേദിതു മഞ്ജസാ
തൽ കഥം ബ്രഹ്മചയ്യം സ്യാൽ തദ് വിദ്വൻ ബ്രവീഹി മേ.

ബ്രഹ്മചയ്യംകൊണ്ട് ഈ ജ്ഞാനം സമ്പാദിക്കാമെന്ന് അങ്ങു പറയുന്നു. ഭോ വിദ്വൻ! അങ്ങ് ആ ബ്രഹ്മചയ്യത്തെ എനിക്കായി ഉപദേശിക്കേണമേ.

സനൽസുജാതൻ പറഞ്ഞു:—

൫. ആചായ്യയോനി മിഹ യേ പ്രവിശ്യ
ഭൂത്വാ ഗഭം ബ്രഹ്മചയ്യം വദന്തി
ഇഹൈവ തേ ശാസ്ത്രകാരാ ഭവന്തി,
വിഹായ ദേഹം പരമം യാന്തി സത്യം.

ആചായ്യയോനിയെ പ്രവേശിച്ച്—ഗഭത്തിൽ എന്നതുപോലെ സവ്വാവസ്ഥകളിലും ആചായ്യനു വിധേയനായി,—ശിക്ഷ്യപ്പെ

ട്ട്—ഗുരുശുശ്രൂഷ മുതലായ ബ്രഹ്മചര്യത്തെ വരിക്കുന്നവര—ജഗത്തിൽ ശാസ്ത്രകാരന്മാരായി—ബ്രഹ്മജ്ഞന്മാരായി — പരിണമിച്ച്—ആരബ്ധ കർമ്മത്തിന്റെ ക്ഷയത്തിങ്കൽ, ദേഹത്തെ വിസർജിച്ച്—സത്യാദി ലക്ഷണനായ പരമാത്മാവിനെ പ്രാപിക്കുന്നു.

നാലുമുതൽ പതിനേഴുവരെക്ക പദ്യങ്ങളിൽ ബ്രഹ്മചര്യം എന്താണ് എന്നും: അതുകൊണ്ടു ബ്രഹ്മത്തെ പ്രാപിക്കാമെന്നും.

൧൬. അസ്മിൻ ലോകേ വിജയന്തി ഹ കാമാൻ
ബ്രാഹ്മീം സ്ഥിതിം അനുതിതിക്ഷമാണാഃ
ത ആത്മാനം നിർഹരന്തി ഹ ദേഹാൻ
മുഞ്ജാ ദിഷികാ മിവ ധീരഭാവാൽ.

ബ്രാഹ്മമായ സ്ഥിതി സമ്പാദിക്കുവാൻ അനുദിനം പ്രയത്നിക്കുന്നവർ, ഈ ലോകത്തിൽ സർവ്വ കാമങ്ങളെ ജയിക്കുന്നു അവർ—മുഞ്ഞപ്പുല്ലിൽ നിന്ന് തണ്ടുകളെ എന്നതുപോലെ— ഈ ലോകത്തിൽ തന്നെ ശരീരത്തിൽ നിന്ന് ആത്മാവിനെ മാററുന്നു. അവർ ഇങ്ങനെ കോശപഞ്ചകത്തിൽ നിന്ന് ആത്മാവിനെ മാററുന്നത് വീരഭാവംകൊണ്ടു തന്നെ. "അംഗുഷ്ഠമാത്രഃ പുരുഷോന്തരാത്മാ സദാ ജനാനാം ഹൃദയേ സംനിവിഷ്ടഃ തം സ്വാൽ ശരീരാൽ പ്രവൃഹേൽ മുഞ്ജാദിഷീകാം ധൈര്യേണ തം വിദ്യാച്ഛുക്ര മമൃതം." എന്നു കഠം.

൧൭ ശരീര മേതൌ കുരുതഃ പിതാ മാതാ ച ഭാരത
ആചാര്യതസ്തു യജ്ജന്മ തത് സത്യം വൈ തഥാ ऽ മൃതം.

രാജാവേ! ശിഷ്യൻ ആചാര്യന്റെ ഗർഭത്തിൽ രൂപം സമ്പാദിച്ചവനാകുന്നു എന്ന് ഞാൻ പറഞ്ഞതിനെ കുറിച്ച് നിങ്ങൾ വിസ്മയിക്കേണ്ട. മാതാപിതാക്കന്മാർ ശരീരത്തെ മാത്രം നിർമ്മിക്കുന്നു. ഈ ദേഹദായ ജനനം അസത്യമാകുന്നു. ഒരുവൻ ബ്രഹ്മം തന്നെ ആകുന്നു എന്ന ബോധ സമന്വിതമായ ജനനം ഒരുവനു ലഭിക്കുന്നതു് ആചാര്യനിൽ നിന്നത്രെ. ഈ ജനനം ആകട്ടെ മരണം കാണാത്തതാകയാൽ സത്യമാകുന്നു. ആചാര്യനിൽ നിന്ന് അദ്വിതീയ ബ്രഹ്മ ജനനം സത്യമാകുന്നു. "സ ഹി വിദ്യാത സ്തം ജനയതി തച്ഛ്രേഷ്ഠം ജന്മ ശരീര മേവ മാതാ പിതരൌ ജനയതഃ" എന്നു ശ്വേതാശ്വതരം: "ത്വം ഹി നഃ പിതാ യോ ऽ സ്മാക മവിദ്യായാഃ പരം പാരം താരയസി" എന്നു പ്രശ്നം.

൧൮. സ ആവൃണോത്യമൃതം സംപ്രയച്ഛൻ
തസ്മൈ ന ദ്രുഹ്യേത് കൃത മസ്യ ജാനൻ
ഗുരും ശിഷ്യോ നിത്യ മഭിവാദയീത
സ്വാധ്യായ മിച്ഛേച്ച സദാ ऽ പ്രമത്തഃ.

ഗുരുവാകട്ടെ—അമൃതത്തെ— പൂർണ്ണാനന്ദമായ ബ്രഹ്മത്തെ—പകർന്ന് ഒരുവനു കൊടുക്കുന്നു. ആചാര്യനെ ദ്രോഹിക്കരുത്. "തസ്മൈ ന ദ്രുഹ്യേത് കദാചന സ ഹി വിദ്യാത സ്തം ജനയന്തി." ഗുരു ചെയ്ത ഉപകാരത്തെ അറിഞ്ഞു ശിഷ്യൻ ഗുരുവിനെ നിത്യവും ഉപാസിക്കണം. "യസ്യ ദേവേ പരാഭക്തിർ യഥാ ദേവേ തഥാ ഗുരൌ" എന്നു ശ്വേതാശ്വതരം. "ശിഷ്യൻ സദാ അപ്രമത്തനായി സ്വാധ്യായത്തെ ഇച്ഛിക്കണം.

൧൯. ശിഷ്യവൃത്തി ക്രമേണൈവ വിദ്യാ മാപ്നോതി യഃ ശുചിഃ
ബ്രഹ്മചര്യ വ്രതസ്യാ ऽ സ്യ പ്രഥമഃ പാദ ഉച്യതേ.

൨൦. യഥാ നിത്യം ഗുരൌ വൃത്തി ഗുരുപത്ന്യാം തഥാ ചരേൽ
തൽപുത്രേ ച തഥാ കുർവൻ ദ്വിതീയഃ പാദ ഉച്യതേ.

൨൧. ആചാര്യേണാ ऽ ത്മകൃതം വിജാനൻ
ജ്ഞാത്വാ ചാ ऽ ർത്ഥം ഭാവിതോ ऽ സ്മീത്യനേന
യ ന്മന്യതേ തം പ്രതിഹൃഷ്ടബുദ്ധിഃ
സ വൈ തൃതീയോ ബ്രഹ്മചര്യസ്യ പാദഃ

൨൨. ആചാര്യായ പ്രിയം കുര്യാൽ
പ്രാണൈ രപി ധനൈ രപി
കർമ്മണാ മനസാ വാചാ
ചതുർത്ഥം പാദ ഉച്യതേ.

൨൩. കാലേന പാദം ലഭതേ തഥാ ऽ യം
തഥൈവ പാദം ഗുരുയോഗത ശ്ച
ഉത്സാഹയോഗേന ച പാദ മൃച്ഛേത്
ശാസ്ത്രേണ പാദം തതോ ऽ ഭിയാതി.

ബ്രഹ്മചര്യം ചതുഷ്പാത്താണ്: ഓരോ പാദത്തെ വേറേ വേറേ പറയാം. ആചാര്യനെ പ്രാപിച്ച് ശിഷ്യവൃത്തിയെ സ്വീകരിച്ച് ക്രമേണ ശുചിയായി വിദ്യയെ സമ്പാദിക്കുന്ന ബ്രഹ്മചര്യവ്രതൻ, ഒന്നാംപാദം സാധിച്ചു. ഗുരുവോട് എന്നതുപോലെ ഗുരുപത്നിയോടും ഗുരുപുത്രനോടും വർത്തിക്കുന്നവൻ രണ്ടാംപാദം സാധിച്ചു. "ആചാര്യവ ദാചാര്യദാരേഷു വൃത്തിഃ" "ആചാര്യവ ദാചാര്യപുത്രേ വൃത്തി ശ്ച" ആചാര്യൻ ചെയ്ത ഉപകാരത്തെ സ്മരിച്ച് അർത്ഥത്തെ—പരമ പുരുഷാർത്ഥത്തെ—അറിഞ്ഞ് അദ്വിതീയ ബ്രഹ്മാത്മാവായി, ഞാൻ ഇവനാൽ ഉല്ലാദിതനായി എന്നു ചിന്തിച്ച്, ഹൃഷ്ടബുദ്ധിയായി ആചാര്യനെ മനനം ചെയ്യണം. ഇതു ബ്രഹ്മചര്യത്തിന്റെ മൂന്നാം പാദമാകുന്നു. പ്രാജ്ഞനായ ശിഷ്യൻ അനുവാദം വാങ്ങാതെ ആചാര്യ ഗൃഹത്തിൽനിന്നു മാററരുത്. "ഇതു ഞാൻ ചെയ്യുന്നു" എന്നു പറയരുത്; ചിന്തിക്കരുത്; പ്രാണങ്ങളെക്കൊണ്ടും ധനങ്ങളെക്കൊണ്ടും മനസാ, വാചാ, കർമ്മണാ, ആചാര്യനു് ഇഷ്ടമായതു ചെയ്യണം. ഇതു് ബ്രഹ്മചര്യത്തിന്റെ നാലാം പാദമാകുന്നു. ശിഷ്യൻ പ്രഥമപാദത്തിന്റെ ഫലത്തെ കാലംകൊണ്ടനുഭവിക്കും. ദ്വിതീയ പാദത്തിന്റെ ഫലം ഗുരു യോഗംകൊണ്ടും, തൃതീയ പാദത്തിന്റെ ഫലം ഉത്സാഹ യോഗം കൊണ്ടും, ചതുർത്ഥ പാദത്തിന്റെ ഫലം സഹപാഠികളോടൊരുമിച്ച് ശാസ്ത്രതത്വ വിചാരം ചെയ്യുന്നതുകൊണ്ടും അനുഭവിക്കും. "ആചാര്യാൽ പാദ മാദത്തേ പാദം ശിഷ്യ സ്വമേധയാ കാലേന പാദ മാദത്തേ പാദം സ ബ്രഹ്മചാരിഭിഃ"

൨൪. ജ്ഞാനാദയോ ദ്വാദശ യസ്യ രൂപം
അന്യാനി ചാംഗാനി തഥാ ബലം ച
ആചാര്യയോഗേ ഫലതീതി ചാഹുഃ
ബ്രഹ്മാർത്ഥ യോഗേന ച ബ്രഹ്മചര്യം.

ബ്രഹ്മത്തിൻെറ രൂപമായ ജ്ഞാനാദികളായ പന്ത്രണ്ട്, അംഗങ്ങളായ ത്യാഗങ്ങൾ ആറ്, ധർമ്മപരിപാലന സമർത്ഥമായ ബലമായ സത്യം മുതലായവ എട്ട്.—എന്നിവ ഫലപ്പെടുന്നു—ആചാര്യനോടുകൂടെ ചേർച്ചകൊണ്ടും ബ്രഹ്മത്തെ അറിയുവാനുള്ള വാഞ്ഛകൊണ്ടും, ആകുന്നു എന്നു പറയപ്പെടുന്നു.

൪൫. ഏവം വസൻ സർവ്വതോ വർദ്ധതീഹ
ബഹൂൻ പുത്രാൻ ലഭതേ ച പ്രതിഷ്ഠാം
വർഷന്തി ചാ*f*സ്മൈ പ്രദിശോ ദിശ ശ്ച
വസ ന്ത്യസ്മിൻ ബ്രഹ്മചര്യേ ജനാ ശ്ച.

൪൬. ഏതേന ബ്രഹ്മചര്യേണ ദേവാദേവത്വ മാപ്നുവൻ
ഋഷയ ശ്ച മഹാഭാഗ ബ്രഹ്മലോകം മനീഷിണഃ.

൪൭. ഏതേനൈവ ഗന്ധർവ്വാ രൂപ മപ്സരസോ*f*ജയൻ
ഏതേന ബ്രഹ്മചര്യേണ സൂര്യ്യ അഹ്നായ ജായതെ.

ധൃതരാഷ്ട്ര! മേൽപ്രകാരമുള്ള ബ്രഹ്മചര്യത്തിൻെറ മഹിമ അപ്രമേയമാകുന്നു. മേൽപറഞ്ഞ പ്രകാരം വർത്തിക്കുന്നവൻ സർവ്വപ്രകാരങ്ങളിലും വർദ്ധിക്കും: വളരെ പുത്രന്മാരുടെ പിതാവാകും: പ്രസിദ്ധനാകും. ഇവനെ ഉദ്ദേശിച്ച് ദിക്കുകളും പ്രദിക്കുകളും ധനം വർഷിക്കും; ബ്രഹ്മചര്യം അനുഷ്ഠിക്കുന്നവർ ഇവനെ ആദർശമായി സ്വീകരിക്കും. ഇങ്ങനെയുള്ള ബ്രഹ്മചര്യത്തെ അനുഷ്ഠിച്ച്, ദേവന്മാർ ദേവത്വത്തെ പ്രാപിച്ചു: മനീഷികളും മഹാ ഭാഗന്മാരുമായ ഋഷികൾ ബ്രഹ്മലോകത്തെ സമ്പാദിച്ചു: ഗന്ധർവ്വന്മാരും അപ്സരസ്സുകളും രൂപസമ്പന്നന്മാരായി: സൂര്യൻ പ്രതിദിനം ദിവസ നിർമ്മാണം ചെയ്യുവാൻ കഴിവുള്ളവനായി.

൪൮. ആകാംക്ഷാർത്ഥസ്യ സംയോഗാൽ രസഭേദാർത്ഥിനാ മിവ
ഏവം ഹ്യേതൽ സമാജ്ഞായ താദൃഗ് ഭാവം ഗതാ ഇമേ.

ചിന്താമണി മുതലായ രത്നങ്ങൾ സകല കാമങ്ങളേയും നല്കുമെന്ന് പറയപ്പെടാറുണ്ട്. അതുപോലെ സർവ്വ കാമത്തെ നല്കുന്ന ബ്രഹ്മചര്യത്തെ അനുഷ്ഠിച്ച് ഗന്ധർവ്വന്മാർ മുതലായവർ അവരുടെ അവസ്ഥയെ പ്രാപിച്ചു. ധൃതരാഷ്ട്ര! ആചാര്യ സമീപത്തു ചെന്ന് ശുശ്രൂഷചെയ്ത് ബ്രഹ്മചര്യം അനുഷ്ഠിക്കുന്നവർ മാത്രം പരമപുരുഷാർത്ഥത്തെ സമ്പാദിക്കും.

൪൯. അന്തവന്തഃ ക്ഷത്രിയ തേ ജയന്തി
ലോകാൻ ജനാഃ കർമ്മണാ നിർമ്മിതേന
ജ്ഞാനേന വിദ്വാൻ തേജ അഭ്യേതി നിത്യം
ന വിദ്യതേ ഹ്യന്യഥാ തസ്യ പന്ഥാഃ.

ഹേ ക്ഷത്രിയ! ധൃതരാഷ്ട്ര! കർമ്മങ്ങളെക്കൊണ്ട് മനുഷ്യൻ സമ്പാദിക്കുന്നതു് അനിത്യങ്ങളായ പിതൃലോകം, ദേവലോകം, മുതലായവ മാത്രമാണ്. എന്നാൽ വിദ്വാനാകട്ടെ വിനാശമില്ലാത്തതും നിത്യമായതും ആയ തേജസ്സിനെ—മുക്തിയെ—പ്രാപിക്കുന്നു. ഇതിനെ സമ്പാദിക്കുവാൻ വേറെ മാർഗ്ഗമില്ല.

ധൃതരാഷ്ട്രർ പറഞ്ഞു:—

൫൦. ആഭാതി ശുക്ല മിവ ലോഹിത മിവാഥോ
കൃഷ്ണ മഥാഞ്ജനം കാദ്രവം വാ
യദ് ബ്രാഹ്മണഃ പശ്യതി യത്ര വിദ്വാൻ
കഥം രൂപം ത ദമൃത മക്ഷരം പരം.

ബ്രാഹ്മണൻ ജ്ഞാനദൃഷ്ടികൊണ്ടു കാണുന്ന ബ്രഹ്മം വെളുത്തതോ, ചുവന്നതോ, കറുത്തതോ, പച്ചയോ, ധൂമ്രമോ? ബ്രഹ്മം—യത്ര—ഏതുദേശത്താണ്? അമൃതവും അക്ഷരവും ആയ ബ്രഹ്മത്തിൻെറ രൂപമെന്ത്?

സനൽസുജാതൻ പറഞ്ഞു:—

൫൧. നാഭാതി ശുക്ല മിവ ലോഹിത മി-
വാഥോ കൃഷ്ണ മായസ മർക്കവർണം
ന പൃഥിവ്യാം തിഷ്ഠതി നാന്തരിക്ഷേ
നൈതൽ സമുദ്രേ സലിലം ബിഭർത്തി.

൫൨. ന താരകാസു ന ച വിദ്യുദാശ്രിതം
ന ചാഭ്രേഷു ദൃശ്യതേ രൂപ മസ്യ
ന ചാ*f*പി വായൗ ന ച ദേവതാസു
നൈതൽ ചന്ദ്രേ ദൃശ്യതേ നോതസൂര്യേ.

൫൩. നൈവർക്ഷു ത ന്ന യജുഃഷു നാപ്യഥർവസു
ന ദൃശ്യതോ വൈ വിമലലേഷു സാമസു
രഥന്തരേ ബാർഹദ്രഥേ വാപി രാജൻ
മഹാ വ്രതേനൈവ ദൃശ്യേൽ ധ്രുവം തൽ,

൫൪. അവാരണീയം തമസഃ പരസ്താൽ
തദന്തകോപ്യേതി വിനാശകാലേ
അണീയോ രൂപം ക്ഷുരധാരയാ സമം
മഹച്ച രൂപം തദ്വൈ പർവ്വതേഭ്യഃ

൫൫. സാ പ്രതിഷ്ഠാ ത ദമൃതം ലോക സ്തദ്ബ്രഹ്മ ത ദ്യശഃ
ഭൂതാനി ജജ്ഞിരേ തസ്മാൽ പ്രലയം യാന്തി തത്ര ഹി.

൫൬. അനാമയം ത ന്മഹ ദ്യദ്യതം യശോ
തു ദാരമവിൽ പശ്യതി ജ്ഞാനയോഗാൽ
യസ്മിൻ ജഗൽ സർവ്വ മിദം പ്രതിഷ്ഠിതം
യേ യ ദ്വിദു രമൃതാ സ്തേ ഭവന്തി.

ബ്രഹ്മം വെളുത്തതായോ, ചുവന്നതായോ, കറുത്തതായോ, തവിടിൻ നിറമായോ, സൂര്യനെപ്പോലെ പ്രഭ ചിതറുന്നതായോ കാണപ്പെടുന്നില്ല. അതു ഭൂമിയിൽ കാണപ്പെടുന്നില്ല. അന്തരിക്ഷത്തിൽ ഇല്ല.

ബ്രഹ്മസ്വരൂപം

സാഗര വിപുലമായ ലോകത്തിൽ സലിലത്തെ ഭരിക്കുന്നില്ല. സലിലം എന്നാൽ പഞ്ചഭൂതാത്മകമായ ദേഹം എന്നർത്ഥം. [സലിലം എന്നതിനെ ഭൂതപഞ്ചക സാധനം എന്ന അർത്ഥത്തിൽ പ്രയോഗിക്കാറുണ്ട്. "അപ എവ സസർജാദൗ താസുവീര്യ മപാസൃജത്" എന്നതിനു "അപ" എന്നതിന് ജലം എന്നല്ല ഭൂതപഞ്ചക സംഘാതം എന്നർത്ഥമാണെന്ന് ശങ്കരാചാര്യർ

പറയുന്നു.]          ബ്രഹ്മത്തിൻെറ രൂപം നക്ഷത്രങ്ങളിൽ ഇ
ല്ല: മിന്നൽപിണരുകളിൽ ഇല്ല: മേഘങ്ങളിൽ ഇല്ല: അതു് വായു
വി ലാകട്ടെ, ആദിത്യനിലാകട്ടെ, ചന്ദ്രനിലാകട്ടെ കാണപ്പെടുന്നി
ല്ല.          ഋക് യജുസ് അഥർവങ്ങളിൽ ഇല്ല: വിമലങ്ങ
ളായ സാമഗീതങ്ങളിൽ ഇല്ല: രഥന്തരത്തിലാകട്ടെ, ബാർഹദ്രഥ
ത്തിലാകട്ടെ, എന്തെങ്കിലും മഹാ വ്രതത്തിലാകട്ടെ, കാണപ്പെട
ന്നില്ല. ജ്ഞാനം മുതലായ പന്ത്രണ്ടു് വ്രതങ്ങളെക്കുറിച്ചു് ഞാൻ
മുമ്പു് പറഞ്ഞില്ലയോ ? ആ വ്രതങ്ങളെ അനുഷ്ഠിക്കുന്ന മനുഷ്യ
ൻെറ ആത്മാവിൽമാത്രം ബ്രഹ്മം തെളിയും.          ബ്രഹ്മം അ
വാരണീയം— അജ്ഞേയം— ആകുന്നു. തമസ്സിനു് അപ്പുറമാകുന്നു:
അതു പ്രളയത്തിങ്കൽ സർവ്വത്തിൻെറ ഉള്ളിൽനിന്നു് ഇറങ്ങിവരു
ന്നു. അതു് അണിയന്മാരിൽ അണീയാനും— ആ മഹീയാൻ പർവ്വ
തങ്ങളെ അപേക്ഷിച്ചു്, മഹീയാനും—ആകുന്നു.          ബ്ര
ഹ്മം സർവ്വത്തിൻെറ പ്രതിഷ്ഠയാകുന്നു: അമൃതമാകുന്നു: അതു വി
ശ്വമാകുന്നു: അതു് യശസ്സാകുന്നു. ഭൂതങ്ങൾ ബ്രഹ്മത്തിൽനിന്നു
പിറന്നു: അതിൽതന്നെ ലയിക്കുകയും ചെയ്യുന്നു.          ക്ഷ
യമില്ലാത്തതു് അതു വിശ്വമായി വളരുന്നു. അതിനെ ആത്മാവിൻെറ
ജ്ഞാനയോഗംകൊണ്ടു്— കർമ്മയോഗംകൊണ്ടു്—കാണുന്നു. അ
തിൽ സർവ്വജഗത്തും പ്രതിഷ്ഠിതമായിരിക്കുന്നു. അതിനെ അറി
ഞ്ഞവർ അമൃതന്മാരായി.

[ബ്രഹ്മത്തിൻെറ രൂപം അവാരണീയവും അജ്ഞാനത്തിനു
അപ്പുറവും, ആണെന്നും, അതിനെ ആത്മാവിനുള്ള ജ്ഞാനയോ
ഗംകൊണ്ടു് ദർശിക്കുന്നു എന്നും പ്രസ്താവിച്ചശേഷം— സനൽകുമാ
രൻ തുടരുന്നു. യോഗികൾ ബ്രഹ്മസ്വരൂപത്തെ ദർശിക്കുന്നതിനെ
പുരസ്കരിച്ചാണു് സനൽകുമാരൻ ഉപദേശം തുടരുന്നതു്.]

൭. യത്തൽ ശുക്രം മഹജ്ജ്യോതിർ ദീപ്യമാനം മഹദ്യശഃ
യദ്വൈ ദേവാ ഉപാസതേ യസ്മാ ദർക്കോ വിരാജതേ
യോഗിന സ്തം പ്രപശ്യന്തി ഭഗവന്തം സനാതനം.

രാജാവേ ! മനുഷ്യൻെറ അജ്ഞാനം ബ്രഹ്മത്തെ പ്രാപിക്കുക
യില്ല എന്നു മുകളിൽ പറഞ്ഞു : എന്നാൽ ബ്രഹ്മദർശനം കേവലം
അസാധ്യമായതു് എന്നു് അങ്ങു് ഗ്രഹിക്കരുതു്. ലോകത്തിൻെറ
ശുക്രമായ— ബീജമായ—ബ്രഹ്മത്തെ—മഹജ്ജ്യോതിസ്സും മഹദ്യശ
സ്സും ആയ ബ്രഹ്മത്തെ—ദേവന്മാർ ഉപാസിക്കുന്ന ബ്രഹ്മത്തെ—
സനാതനനായ ഭഗവാനെ—ജ്ഞാനികളായ യോഗികൾ ദർശിക്കു
ന്നു. "തസ്യ ഭാസാ സർവ്വ മിദം ഭാതി" എന്നു് ശ്വേതാശ്വതരം.
"തസ്യ നാമ മഹദ്യശഃ എന്നു് ബൃഹദാരണ്യകം. "യേന സൂ
ര്യ സ്തപതി തേജസേദ്ധഃ" എന്നു് തൈത്തരീയം.

൮. ശുക്രാത് ബ്രഹ്മ പ്രഭവതി ബ്രഹ്മ ശുക്രേണ വർദ്ധതേ
തച്ഛുക്രം ജ്യോതിഷാം മധ്യേ f തപ്തം തപതി താപനം.
യോഗിന സ്തം പ്രപശ്യന്തി ഭഗവന്തം സനാതനം.

ശുക്രത്തിൽനിന്നു്—ശുദ്ധമായ ബ്രഹ്മത്തിൽനിന്നു്—ഹിരണ്യ
ഗർഭാഖ്യമായ ബ്രഹ്മം പ്രഭവിക്കുന്നു. ഉത്പന്നമായ ആ ബ്രഹ്മം,
ശുക്രംകൊണ്ടുതന്നെ വിരാഡാത്മാവായി വികസിക്കുന്നു. ആ ശു
ക്രം ഒന്നിനാലും തപിപ്പിക്കപ്പെടാത്തതായി, ജ്യോതിസ്സുകളുടെ മ
ധ്യത്തിൽ, സ്വയം തപിക്കുകയും, ഇതര ജ്യോതിസ്സുകളെ തപിപ്പി
ക്കുകയും ചെയ്യുന്നു. സനാതനനായ ആ ഭഗവാനെ ജ്ഞാനിക
ളായ യോഗികൾ ദർശിക്കുന്നു.

൯. പൂർണ്ണാൽ പൂർണ്ണ മുദ്ധരന്തി പൂർണ്ണാൽ പൂർണ്ണം പ്രചക്ഷതേ
ഹരന്തി പൂർണ്ണാൽ പൂർണ്ണം ച പൂർണ്ണേനൈവാ വശിഷ്യതേ.
യോഗിന സ്തം പ്രപശ്യന്തി ഭഗവന്തം സനാതനം.

പൂർണ്ണനായ പരമാത്മാവിൽനിന്നു് പൂർണ്ണനായ ജീവാത്മാ
വു് ഉദ്ധരിക്കപ്പെടുന്നു ; പൂർണ്ണനിൽനിന്നു് ഉദ്ധരിക്കപ്പെട്ട ജീവസ്വ
രൂപവും പൂർണ്ണംതന്നെ, എന്നു വിദ്വാന്മാർ പറയുന്നു. പൂർണ്ണ
നിൽനിന്നു് പൂർണ്ണൻ ഉദ്ധരിക്കപ്പെടുന്നു ; ആയതിനാൽ ശേഷിക്കു
ന്നതു് പൂർണ്ണൻതന്നെ. പൂർണ്ണസ്വരൂപനായ ആ പരമാത്മാവി
നെ—സനാതനനായ ഭഗവാനെ—യോഗികൾ കാണുന്നു;

൰. ആപോ f ഥാദ്ഭ്യ സ്സലിലം തസ്യ മധ്യേ
ഉഭൌ ദേവൌ ശിശ്രിയാതേ f ന്തരിക്ഷേ
ആദധ്രീചീ സ്സവിഷൂചീ വസാനാ
ഉഭൌ ബിഭർത്തി പൃഥിവീം ദിവം ച
യോഗിന സ്തം പ്രപശ്യന്തി ഭഗവന്തം സനാതനം.

ബ്രഹ്മത്തിൽനിന്നു് അപ്പ്—ജലം— അതായതു്, ഭൂതപഞ്ച
ക സംഘാതം ഭവിച്ചു. "അപ ഏവ സസർജ്ജാദൌ" എന്നു മ
നു. ഇതിൻെറ അർത്ഥം ബ്രഹ്മത്തിൽനിന്നു് സൂക്ഷ്മസൃഷ്ടി ഭവിച്ചു എ
ന്നാണു്. അപ്പുകളിൽനിന്നു സലിലം ഭവിച്ചു : സലിലം എ
ന്നാൽ സ്ഥൂലസൃഷ്ടി എന്നർത്ഥം. തസ്യമധ്യേ—സ്ഥൂലദേഹത്തി
ൻെറ മധ്യത്തിൽ—അന്തരീക്ഷത്തിൽ—ഹൃദയഗുഹയിൽ—രണ്ടു
ദേവന്മാർ—ജീവാത്മാവും പരമാത്മാവും—ശിശ്രിയാതേ വർത്തിക്കു
ന്നു. ആ ജീവാത്മാവും പരമാത്മാവും—ആദധ്രീചീഃ സവിഷൂ
ചീഃ—ദിക്കുകളേയും വിദിക്കുകളേയും ആച്ഛാദനം ചെയ്തുകൊണ്ടു്
പൃഥിവിയേയും ദ്യോവിനേയും ഭരിക്കുന്നു. കുറച്ചുകൂടി സ്പഷ്ടമാ
യി പറഞ്ഞാൽ ജീവാത്മാവു ദേഹാദികളിൽ ആത്മഭാവം പൂണ്ടു്
—സുഖദുഃഖാത്മകമായ ദേഹം മുതലായവയേയും— പരമാത്മാവു്
ദ്യോതനാത്മകമായ സ്വാത്മരൂപത്തെയും ഭരിക്കുന്നു. "ദ്വാ സു
പർണ്ണാ സയുജാ സഖായാ സമാനം വൃക്ഷം പരിഷസ്വജാതേ
തയോ രന്യഃ പിപ്പലം സ്വാദ്വത്ത്യ നശ്നന്നന്യോ f ഭിചാകശീതി"
എന്നു് ശ്വേതാശ്വതരം.

൩. ചക്രേ രഥസ്യ തിഷ്ഠന്തം ധ്രുവസ്യാ f വ്യയകർമ്മണഃ
കേതുമന്തം വഹന്ത്യശ്വാഃ തം ദിവ്യ മജരം ദിവി
യോഗിന സ്തം പ്രപശ്യന്തി ഭഗവന്തം സനാതനം.

കേതുമാനെ—പ്രജ്ഞാവാനെ—ജരാമരണാദികൾ കഴിഞ്ഞ ദിവ്യനെ—ക്ഷണികമെങ്കിലും വ്യയമില്ലാത്ത കർമ്മങ്ങളെ അനുഷ്ഠിക്കുന്ന രഥചക്രത്തിൽ—ചംക്രമണാത്മകമായ ദേഹത്തിൽ വർത്തിക്കുന്നവനെ—അശ്വങ്ങൾ—ഇന്ദ്രിയങ്ങൾ—നയിക്കുന്നു. "ആത്മാനം രഥിനം വിദ്ധി ശരീരം രഥമേവ തു, ബുദ്ധിം ച സാരഥിം വിദ്ധി മനഃ പ്രഗ്രഹ മേവ ച, ഇന്ദ്രിയാണി ഹയാ നാഹുഃ വിഷയാംസ്തേഷു ഗോചരാൻ ആത്മേന്ദ്രിയ മനോ യുക്തം ഭോക്തേത്യാഹുർ മനീഷിണഃ" എന്നു കഠം. ഇന്ദ്രിയങ്ങൾ, സനാതനനായ ഏതൊരു ഭഗവാന്റെ സന്നിധിയിലേക്കു, ജ്ഞാനിയെ, നയിക്കുന്നു ? ആ ഭഗവാനെ യോഗികൾ കാണുന്നു.

൭. ന സാദൃശ്യേ തിഷ്ഠതി രൂപ മസ്യ
ന ചക്ഷുഷാ പശ്യതി കശ്ചി ദേനം
മനീഷയാഥോ മനസാ ഹൃദാ ച
യ ഏനം വിദു രമൃതാ സ്തേ ഭവന്തി,
യോഗിന സ്തം പ്രപശ്യന്തി ഭഗവന്തം സനാതനം.

ബ്രഹ്മത്തിന്റെ രൂപം വേറെ യാതൊന്നിനോടും സാദൃശ്യമുള്ളതല്ല. "ന തസ്യ പ്രതിമാ ഽസ്തി യസ്യ നാമ മഹദ്യശഃ" എന്നു ശ്വേതാശ്വതരം. ബ്രഹ്മത്തെ ആരും കണ്ണുകൊണ്ട് കണ്ടിട്ടില്ല. എന്നാൽ മനീഷകൊണ്ട്, സങ്കല്പവികല്പാത്മകമായ മനസ്സുകൊണ്ട്, ഹൃദയംകൊണ്ട്, ബ്രഹ്മത്തെ ഗ്രഹിക്കുന്നവർ, അമൃതന്മാരായി ഭവിക്കുന്നു. യോഗികൾ സനാതനനായ ആ ഭഗവാനെ കാണുന്നു.

൮. ത ദർദ്ധമാസം പിബതി സഞ്ചിതം ഭ്രമരോ മധു
ഈശാന സ്സർവ്വഭൂതേഷു ഹവിർഭൂത മകല്പയൻ
യോഗിന സ്തം പ്രപശ്യന്തി ഭഗവന്തം സനാതനം.

ഭ്രമരം—വണ്ട്—അർദ്ധമാസം സമ്പാദിച്ച മധുവിനെ അടുത്ത അർദ്ധമാസത്തിൽ പാനം ചെയ്യുന്നു. അതുപോലെ ഭ്രമണശീലനായ ഈ ഭ്രമരം—സംസാര-വിഷയാ-ത്മകമായ മധുവിനെ ഒരു ജന്മത്തിൽ ത്യജിച്ച്, ഇതരജന്മത്തിൽ അനുഭവിക്കുന്നു. സർവ്വഭൂതങ്ങളിൽ അന്നം മുതലായവയെ യഥായോഗ്യം നൽകുന്ന പരമേശ്വരനും സനാതനനും ആയ ഭഗവാനെ ജ്ഞാനികളായ യോഗികൾ കാണുന്നു.

൯. ഹിരണ്യപർണ്ണ മശ്വത്ഥ മഭിപത്യ ഹ്യപക്ഷകാഃ
തത്ര തേ പക്ഷിണോ ഭൂത്വാ പ്രപതന്തി യഥാസുഖം
യോഗിന സ്തം പ്രപശ്യന്തി ഭഗവന്തം സനാതനം.

അപക്ഷന്മാരായ പക്ഷികൾ കനകവർണ്ണമായ അശ്വത്ഥത്തിൽ കയറി, പക്ഷങ്ങളെ സമ്പാദിച്ച്, യഥാസുഖം പറന്നുപോകുന്നു. അതുപോലെ ജ്ഞാന പക്ഷ രഹിതന്മാരായ മനുഷ്യർ (ഹിരണ്യ) ഹിതവും രമണീയവും ആയ ഛന്ദസ്സുകൾ ഇണങ്ങിയ ബ്രഹ്മജ്ഞന്മാരായി, പിറന്ന് യഥാസുഖം, മുക്തിയെ പ്രാപിക്കുന്നു. "യേ വൈ വിദ്വാംസഃ തേ പക്ഷിണോ യേ അവിദ്വാംസതേ അപക്ഷഃ ഛന്ദാംസി യസ്യ വർണ്ണാനി" ഇവർ ആരെ അറിഞ്ഞ് മുക്തി സമ്പാദിക്കുന്നു? സനാതനനായ ആ ഭഗവാനെ ജ്ഞാനികളായ യോഗികൾ ദർശിക്കുന്നു.

൧൦. അപാനാം ഗിരതി പ്രാണ പ്രാണം ഗിരതി ചന്ദ്രമാഃ
ആദിത്യോ ഗിരതേ ചന്ദ്രം ആദിത്യം ഗിരതേ പരഃ
യോഗിന സ്തം പ്രപശ്യന്തി ഭഗവന്തം സനാതനം.

പ്രാണൻ അപാനനെ ഉപസംഹരിക്കുന്നു. ചന്ദ്രമസ്സ് അതായതു് മനസ്സു പ്രാണനെ ഉപസംഹരിക്കുന്നു. ആദിത്യൻ അതായതു് ബുദ്ധി, മനസ്സിനെ ഉപസംഹരിക്കുന്നു. പരബ്രഹ്മം ബുദ്ധിയെ ഉപസംഹരിക്കുന്നു. ധൃതരാഷ്ട്ര ! സമാധിയിൽ അപാനനെ പ്രാണനും, പ്രാണനെ മനസ്സും, മനസ്സിനെ ബുദ്ധിയും, ബുദ്ധിയെ പരമാത്മാവും ഉപസംഹരിച്ച്, യോഗി ബ്രഹ്മത്മാവായി പരിണമിക്കുന്നു, എന്നു അങ്ങ് അറിഞ്ഞിരിക്കുമല്ലോ. സർവ്വത്തിന്റെയും ഉപ സംഹർത്താവും സനാതനനും ആയ ഭഗവാനെ, ജ്ഞാനികളായ യോഗികൾ കാണുന്നു.

൧൧. ഏകം പാദം നോൽക്ഷിപതി സലിലാ ദ്ധംസ ഉച്ചരൻ
തം ചേൽ സതത മുൽക്ഷിപേത് ന മൃത്യുർ നാഽമൃതം ഭവേൽ
യോഗിന സ്തം പ്രപശ്യന്തി ഭഗവന്തം സനാതനം.

ഹംസം — പരമാത്മാവ്—ജലത്തിന്റെ ഉപരിഭാഗത്ത്—സംസാരത്തിന്റെ ബഹിർഭാഗത്ത്— സഞ്ചരിക്കുന്നു. എന്നാൽ ഒരു പാദം സംസാരത്തെത്തന്നെ സദാ സ്പർശിക്കുന്നു. ഹംസത്തിന്റെ ഒരു പാദമായി സങ്കല്പിക്കപ്പെട്ടിരിക്കുന്ന ജീവാത്മാവ്, സദാ സംസാരത്തിൽതന്നെ കഴിക്കുകയാണല്ലോ. . എന്നാൽ ഹംസം ആ പദത്തെ ഉയർത്തുകയാണെങ്കിൽ—പിന്നെ മരണവും അമരണവും ഇല്ല. വിശ്വത്തിൽ ഉൾപ്പൂണ്ടിരിക്കുന്ന ജീവാത്മാവ്, വിശ്വത്തെ വിട്ടുപിരിഞ്ഞാൽ—വിശ്വത്തിന് അസ്തിത്വം തന്നെ ഇല്ല. സനാതനനായ ആ ഭഗവാനെ യോഗികൾ കാണുന്നു.

൧൨. അംഗുഷ്ഠമാത്രഃ പുരുഷോ ഽന്തരാത്മാ
ലിംഗസ്യ യോഗേന സ യാതി നിത്യം
ത മീശമീഡ്യ മനുകല്പ മാദ്യം
പശ്യന്തി മൂഢാ ന വിരാജമാനം.

അന്തരാത്മാവായ പുരുഷൻ അംഗുഷ്ഠ മാത്രനാകുന്നു. ആ പുരുഷൻ—ലിംഗസ്യയോഗേന—ശരീരത്തോടു ചേർന്ന്, ജന്മങ്ങളിൽ സഞ്ചരിക്കുന്നു. ആ ഈശനെ, ഈഡ്യനെ, സർവ്വത്തേയും അനുപ്രവേശിച്ച് കല്പനം ചെയ്യുന്നവനെ, ആദ്യനെ, വിരാജിക്കുന്നവനെ, മൂഢന്മാർ കാണുന്നില്ല.

൧൩. ഗ്രഹന്തി സർപ്പാ ഇവ ഗഹ്വരേഷു
ക്ഷയം നീത്വാ സ്വേന വൃത്തേന മർത്ത്യാൻ
തേ വിപ്ര മുഹ്യന്തി ജനാ വിമൂഢാഃ
തൈർ ദത്താ ഭോഗി മോഹയന്തേ ഭവായ
യോഗിന സ്തം പ്രപശ്യന്തി ഭഗവന്തം സനാതനം.

സർപ്പങ്ങൾ പൊത്തിൽനിന്നിറങ്ങി സ്വഭാവം അനുസരിച്ച് വിഷം വമിച്ച് മനുഷ്യരെ ക്ഷയിപ്പിച്ചശേഷം, പൊത്തിൽ ഒളിക്കുന്നു. അതുപോലെ ഇന്ദ്രിയങ്ങളാകുന്ന സർപ്പങ്ങൾ സ്വഭാവം അനുസരിച്ച വിഷയ വിഷം നൽകി, മനുഷ്യരെ ക്ഷയിപ്പിച്ചശേഷം, തന്നത്താൻ ഒളിച്ചുകളയുന്നു. വിഷയവിഷം കുടിച്ച മൂഢന്മാർ

മോഹിച്ചുപോകുന്നു. ഇന്ദ്രിയസൃഷ്ടങ്ങൾ അർഹിക്കുന്ന ഭോഗങ്ങൾ മനുഷ്യരെ മോഹിപ്പിച്ച് അവക്ക് ഗർഭ ജന്മ ജരാ മരണ രൂപമായ സംസാരത്തിന് ഹേതുവാകുന്നു. യാവനൊരുവനെ മർശിക്കാതെ മനുഷ്യർ വിഷയ വിഷാന്ധന്മാരായി മോഹിക്കുന്നുവോ, ആ സനാതന ഭഗവാനെ ജ്ഞാനികളായ യോഗികൾ കാണുന്നു.

൧൪. അസാധനാ വാ ഽപി സസാധനാ വാ
സമാനമേതൽ ദൃശ്യതേ മാനുഷേഷു
സമാന മേത ദമൃത സ്യേതരസ്യ
യുക്താ സ്തത്ര മധ്വ ഉത്സം സമാപുഃ
യോഗിന സ്തം പ്രപശ്യന്തി ഭഗവന്തം സനാതനം.

മനുഷ്യരിൽ ശമം ദമം മുതലായ സാധനങ്ങളെ ശീലിച്ചവരുണ്ട്: അല്ലാത്തവരുണ്ട്; ബ്രഹ്മഭാവം രണ്ടു വകപ്പുകാർക്കുമുണ്ട് : ആ വിഷയത്തിൽ എല്ലാവരും—മൃതന്മാരും അമൃതന്മാരും—സമന്മാരാകുന്നു. എന്നാൽ ആ രണ്ടു വകപ്പുകാരിൽ ശമം ദമം മുതലായ സാധനങ്ങളെ പരിശീലനം ചെയ്യുവർ, മധുവിന്റെ ഉറവയെ പ്രാപിക്കുന്നു വിഷ്ണുവാകുന്ന പരമ പദത്തിൽ—പൂർണ്ണാനന്ദമായ ബ്രഹ്മത്തിൽ—യോജിക്കുന്നു. ശമാദി യുക്തന്മാർ പ്രാപിക്കുന്ന പൂർണ്ണാനന്ദനെ—സനാതനനായ ഭഗവാനെ—യോഗികൾ കാണുന്നു.

൧൫. ഉഭൌ ലോകൌ വിദ്യയാ വ്യാപ്യ യാന്തി
തദാഹുതം ചാഽഹുത മഗ്നി ഹോത്രം
മാ തേ ബ്രാഹ്മീ ലഘുതാ മാദധീത
പ്രജ്ഞാനം സ്യാ ന്നാമ ധീരാ ലഭന്തേ
യോഗിന സ്തം പ്രപശ്യന്തി ഭഗവന്തം സനാതനം.

അവർ—രണ്ട് ലോകങ്ങളെ— ഇഹപരങ്ങളെ— അനാത്മാവിനേയും ആത്മാവിനേയും—ജ്ഞാനംകൊണ്ട് വ്യാപിച്ചുകൊണ്ട്—പൂർണ്ണാനന്ദ ബ്രഹ്മത്തിലേക്കു സഞ്ചരിക്കുന്നു. അവർ അഗ്നിഹോത്രത്തെ അനുഷ്ഠിക്കാതിരിക്കട്ടെ; അനുഷ്ഠിച്ചതു പോലെ തന്നെ ഭവിക്കുന്നു. ജ്ഞാനംകൊണ്ട് രണ്ട് ലോകങ്ങളെ വ്യാപിക്കുന്നവർ, അഗ്നി ഹോത്രാദികളായ കർമ്മങ്ങളുടെ സർവ്വ ഫലങ്ങളേയും, സമ്പാദിച്ചു എന്നർത്ഥം. ആയതിനാൽ ബ്രാഹ്മീ— ബ്രഹ്മവിഷയകമായ ജ്ഞാനം—കർമ്മങ്ങളിൽനിന്ന് ഫലിക്കുന്ന ലഘുതയെ—മർത്ത്യഭാവത്തെ—സംസാരം തുടരണമെന്നുള്ള അവസ്ഥയെ—ഫലിപ്പിക്കുകയില്ല. ആത്മാവിനെ പരമാത്മാവെന്ന് ഗ്രഹിക്കുന്നവന്റെ നാമം പ്രജ്ഞാനം എന്നായി "പ്രജ്ഞാനം ബ്രഹ്മ" എന്നു ശ്രുതിയുമുണ്ട്. പ്രജ്ഞാനമായ ബ്രഹ്മത്തെ ധീരന്മാർ—ബുദ്ധിമാന്മാർ—സമ്പാദിക്കുന്നു. ബുദ്ധിമാന്മാർ പ്രാപിക്കുന്ന ബ്രഹ്മത്തെ—സനാതനനായ ഭഗവാനെ — യോഗികൾ കാണുന്നു.

൧൬. ഏവം രൂപോ മഹാ നാത്മാ പാവകം പുരുഷോ ഗിരൻ
യോ വൈ തം പുരുഷോ വേദ തസ്യേഹാത്മാ ന രിഷ്യതേ
യോഗിന സ്തം പ്രപശ്യന്തി ഭഗവന്തം സനാതനം.

ഏവം രൂപൻ—പ്രജ്ഞാനമാകുന്ന ബ്രഹ്മ സ്വരൂപമായി പരിണമിച്ചവൻ—മഹാനായി—ബ്രഹ്മമായി: ആ അഗ്നിയെ ഉപസംഹരിച്ചവൻ—സർവ്വോപ സംഹർത്തൃ രൂപനായ ബ്രഹ്മത്തെ വേണ്ടവണ്ണം ഗ്രഹിച്ചവൻ—നശിക്കുകയില്ല. "തസ്യ പ്രാണാ ഉൽക്രാമന്തി ബ്രഹ്മൈവ സൻ ബ്രഹ്മാപ്യേതി യ ഏവം വേദ" എന്നു ബൃഹദാരണ്യകം. ആരെ മർശിച്ചു വിനാശത്തെ നശിപ്പിക്കുന്നുവോ, സനാതനനായ ആ ഭഗവാനെ യോഗികൾ കാണുന്നു.

൧൭. തസ്മാൽ സദാ സൽകൃത സ്സ്യാൽ ന മൃത്യു രമൃതം കുതഃ
സത്യാഽനൃതേ സത്യ സമാന ബന്ധിനീ
സത ശ്ച യോനി രസത ശ്ചൈക ഏവ
യോഗിന സ്തം പ്രപശ്യന്തി ഭഗവന്തം സനാതനം.

ആത്മാവ് അദ്വിതീയമായ സച്ചിദാനന്ദ ബ്രഹ്മ മാണെന്ന് കണ്ടവൻ സദാ—നിരന്തരം— സൽകൃതനായിരിക്കും—നല്ല കാര്യങ്ങളിൽ മാത്രം വ്യാപരിക്കും. ആ മനുഷ്യനെ മൃത്യു—ജനനമരണ ലക്ഷണമായ സംസാരം—തീണ്ടുകയില്ല. മരണമില്ല, എങ്കിൽ അമരണത്തെ കുറിച്ച് പ്രസംഗമേ ഇല്ലെന്ന് പ്രത്യക്ഷം തന്നെ. മൃത്യുർന്നാസ്യ മൃതം കുതഃ" എന്നു ശ്രുതിയുമുണ്ട്. സത്യവും അനൃതവും ഏകമായ സത്യത്തിൽ ഒരുപോലെ ബന്ധിക്കപ്പെട്ടിരിക്കുന്നു. സത്തിനും അസത്തിനും യോനി—പ്രഭവസ്ഥാനം—ഒന്നു തന്നെ. ആ പ്രഭവ സ്ഥാനം അദ്വിതീയമായ ബ്രഹ്മം തന്നെ. മൃത്യുവിന്റെ വിനാശ കാരണവും സത്യത്തിന്റെയും അനൃതത്തിന്റെയും ഏക മൂലവും ആയ ബ്രഹ്മത്തെ—സനാതനനായ ഭഗവാനെ—യോഗികൾ കാണുന്നു.

൧൮. അംഗുഷ്ഠമാത്രഃ പുരുഷോഽന്തരാത്മാ
ന ദൃശ്യതേഽസൌ ഹൃദയേ നിവിഷ്ടഃ
അജ ശ്ചരോ ദിവാരാത്ര മതന്ദ്രിത ശ്ച
സ തം മത്വാ കവി രാസ്തേ പ്രസന്നഃ

അന്തരാത്മാവായ പുരുഷൻ—അംഗുഷ്ഠമാത്രനായ പുരുഷൻ—ഹൃദയത്തിൽ സ്ഥിതനാകയാൽ ദൃശ്യനല്ല. ആ പുരുഷൻ അജനാകുന്നു : അതന്ദ്രിതനാകുന്നു : രാപ്പകൽ ഭേദമില്ലാതെ സഞ്ചരിക്കുന്നു. ആ പുരുഷനെ സ്മരിച്ചുകൊണ്ട് ജ്ഞാനി സദാ പ്രസന്നനായി വർത്തിക്കുന്നു.

൧൯. തസ്മാ ച്ച വായു രായാതഃ തസ്മിം ശ്ച പ്രലയ സ്തഥാ
തസ്മാ ദഗ്നി ശ്ച സോമ ശ്ച തസ്മാ ച്ച പ്രാണ ആഗതഃ

൨൦. തൽ പ്രതിഷ്ഠാ ത ദമൃതം ലോകാ സ്തൽ ബ്രഹ്മ ത ദ്യശഃ
ഭൂതാനി ജജ്ഞിരേ തസ്മാൽ പ്രലയാ യാന്തി തത്ര ച.

വായു ആ പുരുഷനിൽ നിന്നു വരുന്നു: അഗ്നിയും സോമനും പ്രാണനും അങ്ങനെ തന്നെ: സർവ്വവും പ്രലയിക്കുന്നതും ആ പുരുഷനിൽ ആകുന്നു : ആ പുരുഷൻ സർവ്വത്തിന്റെയും പ്രതിഷ്ഠയാകുന്നു: അമൃതമാകുന്നു: ലോകങ്ങൾ—കാണപ്പെടുന്ന സർവ്വവും—ആ ബ്രഹ്മം തന്നെ. ബ്രഹ്മം ആ യശസ്സാകുന്നു. ഭൂതങ്ങൾ അതിൽ നിന്നു ജനിച്ചു: അതിൽ തന്നെ പ്രലയിക്കുകയും ചെയ്യുന്നു.

൨൧. ഉഭൌ ച ദേവൌ പൃഥിവീം ദിവം ച,
ദിശ ശ്ച ശുക്രം ഭുവനം ബിഭർത്തി
തസ്മാൽ ദിശ സ്സരിത ശ്ച സ്രവന്തി
തസ്മാൽ സമുദ്രാ വിഹിതാ മഹാന്തഃ

ആ ബ്രഹ്മം ആകട്ടെ—ഹിരണ്യഗർഭൻ ജീവാത്മാവ് എന്ന രേ

വന്മാരെ ഭരിക്കുന്നു: പൃഥിവിയെ; ദ്യോവിനെ; ദിക്കുകളെ; ശൂന്യത്തെ; ഭുവനത്തെ; ഭരിക്കുന്നു. ആ ബ്രഹ്മത്തിൽ നിന്ന് സരിത്തുകൾ ദിക്കുകളിൽ ദിക്കുകളിൽ സ്രവിക്കുന്നു. ആ ബ്രഹ്മം കരകാണാത്ത കടലുകളെ സൃഷ്ടിച്ചു.

൫൨. യഃ സഹസ്രം സഹസ്രാണാം പക്ഷാ നാഹൃത്യ സംപതേൽ
നാന്തം ഗച്ഛേൽ കാരണസ്യ യദ്യപി സ്യാൽ മനോജവഃ
യോഗിന സ്തം പ്രപശ്യന്തി ഭഗവന്തം സനാതനം.

ഒരുവൻ ആയിരമായിരങ്ങളായ ചിറകുകളെ സമ്പാദിക്കട്ടെ; മനോവേഗത്തിൽ പറക്കട്ടെ: ആ മനുഷ്യൻ തന്നെയും സർവകാരണനായ പരമാത്മാവിൻെറ അന്തത്തെ കാണുകയില്ല. പരമാത്മാവ് അനന്തനാകുന്നു. ആ അനന്തനെ—സനാതനനായ ഭഗവാനെ—യോഗികൾ കാണുന്നു.

൫൩. അദർശനേ തിഷ്ഠതി രൂപ മസ്യ
പശ്യന്തി ചൈനം സു സമിദ്ധ സത്വാഃ
ഹീനോ മനീഷീ മനസാഽഭിപശ്യേൽ
യ ഏതം വിദു രമൃതാ സ്തേ ഭവന്തി.

പരമാത്മാവിൻെറ രൂപം ദർശനത്തിന് അയോഗ്യമായ അവസ്ഥയിൽ നില്ക്കുന്നു. "ന സന്ദൃശേ തിഷ്ഠതി രൂപ മസ്യ" എന്ന് ശ്രുതിയും ഉണ്ട്. എന്നാലും പരമാത്മാവിനെ കാണുന്നവർ ഉണ്ട്. സൂക്ഷ്മവായും സമ്യഗ്ദീപ്തമായും യജ്ഞാദികളെക്കൊണ്ട് വിമലീകൃതമായും ഉള്ള അന്തഃകരണങ്ങളോടു കൂടിയവൻ, പരമാത്മാവിനെ കാണുന്നു. രാഗ ദ്വേഷാദി മലങ്ങൾ ഒഴിഞ്ഞവൻ—മനീഷി—പരമാത്മാവിനെ, മനസ്സുകൊണ്ട്, കാണുന്നു. അങ്ങനെ പരമാത്മാവിനെ അറിഞ്ഞവൻ—അമരണ ധർമ്മാവായി ഭവിക്കുന്നു.

൫൪. ഏവം യഃ സർവ്വഭൂതേഷു ആത്മാന മനുപശ്യതി
അന്യത്രാഽന്യത്ര യുക്തേഷു സ കിം ശോചേത് തതഃ പരം

ഓരോ വിധമായ ദേഹങ്ങളിൽ അഭിമാനിക്കുന്ന സർവ ഭൂതങ്ങളിൽ ആത്മാവിനെ കാണുന്ന മനുഷ്യൻ—എന്തിനായി ക്ലേശിക്കും? "തത്ര കോ മോഹഃ കഃ ശോകഃ ഏകത്വ മനുപശ്യതഃ" എന്ന് ഈശോപ നിഷത്ത്.

൫൫. യഥോദപാനേ മഹതി സർവ്വതഃ സംപ്ലുതോദകേ
ഏവം ഭൂതേഷു സർവ്വേഷു ബ്രാഹ്മണസ്യ വിജാനതഃ

വെള്ളം നിറഞ്ഞ വലിയ കിണറുള്ളവൻ, കുണ്ടു വെള്ളത്തെ അന്വേഷിക്കാറില്ല. അതുപോലെ സർവ ഭൂതങ്ങളിൽ വർത്തിക്കുന്ന ആത്മാവിനെ ദർശിച്ചവന്, അന്യ വിഷയങ്ങളെക്കൊണ്ട് എന്തു പ്രയോജനം?

൫൬. അഹ മേവാ സ്മി വോ മാതാ പിതാ പുത്രാ സ്മ്യഹം—
പുനഃ
ആത്മാഽഹ മസ്മി സർവസ്യ യ ച്ച നാസ്തി യ ദസ്തി ച

൫൭. പിതാമഹോഽസ്മി സ്ഥവിരഃ പിതാ പുത്ര ശ്ച ഭാരത
മമൈവ യൂയ മാത്മസ്ഥാ ന മേ യൂയം ന ചാപ്യഹം.

൫൮. ആത്മൈവ സ്ഥാനം മമ ജ ന്മ ചാഽത്മാ
ഓത പ്രോതോ ഹ മജര പ്രതിഷ്ഠഃ
അജശ്ചരോ ദിവാരാത്ര മതന്ദ്രിതോഹം,
മാം വിജ്ഞായ കവി രാസ്തേ പ്രസന്നഃ

൫൯. അണോ രണീയാൻ സുമനാ സ്സർവ്വഭൂതേ ഷ്വവസ്ഥിതഃ
പിതരം സർവ്വഭൂതാനാം പുഷ്കരേ നിഹിതം വിദുഃ

ഹേ ധൃതരാഷ്ട്ര! ഞാൻ എൻെറ അനുഭവം പറയട്ടയോ? ഞാൻ അങ്ങയുടെ മാതാവാകുന്നു: പിതാവാകുന്നു: ഞാൻ അങ്ങയുടെ പുത്രനാകുന്നു: ഞാനും ദുര്യ്യോധന പ്രമുഖന്മാരും ഭിന്നന്മാരല്ല. കിംബഹുനാ! ഞാൻ സർവപ്രാണികളുടെ ആത്മാവാകുന്നു: ഉള്ളതും ഇല്ലാത്തതുമായ സർവ്വപ്രാണികളുടെ —, വൃദ്ധനായ പിതാമഹനാകുന്നു, പുത്രനാകുന്നു. അങ്ങ് എന്നിൽ നില്ക്കുന്നു. എന്നാൽ അങ്ങ് എൻെറ വകയല്ല: ഞാൻ അങ്ങയുടെ വകയും അല്ല. ആത്മാവിൽനിന്നു തന്നെ സർവവും ഭവിച്ചു. "ആത്മൈവേദം സർവ്വം" എന്ന് ഛാന്ദോഗ്യം. ഞാൻ ഊടും പാവും ആയി നെയ്യപ്പെട്ടിരിക്കുന്ന ജഗദാത്മാവാകുന്നു. ഞാൻ അജര പ്രതിഷ്ഠനാകുന്നു: ജരയും മരണവും ഒഴിഞ്ഞ സ്വമഹിമയിൽ നില്ക്കുന്നവനാകുന്നു: അണുവിൽ അണിയാനും ബ്രഹ്മാത്മാകാരമായ മനസ്സോടുകൂടിയവനും, സർവ്വ ഭൂതങ്ങളുടെ ഹൃദയ കമലത്തിൽ അവസ്ഥിതനും, ഞാനാകുന്നു. ധൃതരാഷ്ട്ര! സനകന്മാർ മുതലായ ഇതരന്മാരുടെയും അനുഭവം ഇതുതന്നെ. ഈ പിതാവ് സർവ പ്രാണികളുടെ ഹൃദയ പുണ്ഡരീകത്തിൽ വർത്തിക്കുന്നതായി, അവരും അറിയുന്നു.

---

# ചരിത്രകാണ്ഡം.

---

വൈവസ്വതകാലം

## II

## ബ്രഹ്മാവിന്റെ പുത്രനായ രുദ്രൻ

ബ്രഹ്മാവിന്റെ ഭ്രൂമദ്ധ്യത്തിൽ നിന്നു പുറന്ന രുദ്രനെക്കുറിച്ചു പ്രസ്താവിക്കുവാൻ ഉള്ളതൊക്കെയും, ഈ പുസ്തക പരമ്പര [illegible] ഒന്നാം വാല്യത്തിൽ ബ്രഹ്മാ വിഷ്ണു മഹേശ്വരന്മാർ എന്ന ഖണ്ഡികയിൽ, പ്രസ്താവിക്കപ്പെട്ടിട്ടുണ്ട്.

# ചരിത്രകാണ്ഡം

വൈവസ്വത കാലം.

## III

## ബ്രഹ്മാവിൻെറ പുത്രനായ കർദമ പ്രജാപതി

ബ്രഹ്മാവിൻെറ ഛായയിൽനിന്ന് കർദ്ദമ പ്രജാപതി ഉത്ഭ
വിച്ചു. കർദ്ദമനെ കുറിച്ചുള്ള പ്രീതി മൂലം ഭഗവാനായ നാരായ
ണൻെറ കണ്ണുകളിൽനിന്ന് ജലബിന്ദുകൾ തറയിൽ വീണു: അവി
ടം ബിന്ദു സരസ്സായി. ബ്രഹ്മചര്യത്തിൽ ആയുസ്സിനെ കഴിക്കുവാ
നാണ്, കർദ്ദമൻ കാംക്ഷിച്ചത്. എന്നാൽ "പ്രജകളെ സൃഷ്ടി
ക്കുക" എന്ന് അച്ഛനായ ബ്രഹ്മാവിൻെറ നിർദ്ദേശം നിമി
ത്തം, സരസ്വതീ നദീതീരത്തിൽ ശ്രീഹരിയെ സേവിച്ച്, കർദ്ദ
മൻ പതിനായിരം സംവത്സരം തപസ്സിൽ നയിച്ചു. ഭഗവാൻ
ഹരി പ്രത്യക്ഷനായി. കർദ്ദമൻ ഭഗവാനെ ഇങ്ങനെ സ്തുതി
ച്ചു:—"ഹേ ഭഗവൻ! നിന്തിരുവടിയെ കണ്ട എൻെറ കണ്ണു
കൾ സഫലങ്ങളായി. സംസാര സമുദ്രത്തിൽ നിന്ന് കര കയററു
വാൻ ശക്തിയും മനസ്സും ഉള്ള നിന്തിരുവടിയുടെ സന്നിധി
യിൽ, എത്രയോ ആളുകൾ അല്പങ്ങളായ വിഷയ സുഖങ്ങളെ പ്രാ
ർത്ഥിക്കുന്നു. പ്രഭോ! ഞാനും ഭാര്യാ ലാഭമാകുന്ന ദുരാശയം നിമി
ത്തം, കല്പക വൃക്ഷമായ നിന്തിരുവടിയെ, ആരാധിക്കുന്നു. പ്ര
ഭോ! അധീശ! ശബ്ദ സ്പർശ രൂപ രസ ഗന്ധങ്ങളെ നിന്തിരുവടി
സൃഷ്ടിച്ചതാണ്; അവയെ പ്രജകൾ അനുഭവിക്കാതെ തര
മില്ല" ഗരുഡൻെറ പുറത്തു ചിരിച്ചിരുന്ന മന്ദഹസിച്ച് കടാ
ക്ഷം ചെയ്ത് പുരികങ്ങളെ ഇളക്കികൊണ്ട്—ഭഗവാൻ അരുളി
ച്ചെയ്തു;—"ഹേ കർദ്ദമ! അങ്ങയുടെ അന്തഗ്രഹം ഞാൻ മുമ്പേ ത
ന്നെ അറിഞ്ഞിരിക്കുന്നു. വിഖ്യാത മംഗളനായ സ്വായംഭുവൻ,
ബ്രഹ്മാവർത്തത്തിൽ താമസിച്ച് രാജ്യരക്ഷ ചെയ്യുന്നുണ്ട്. ആ
ധർമ്മ കോവിദൻ സഹധർമ്മ ചാരിണിയായ ശതരൂപയോടും പുത്രി
യായ ദേവഹൂതിയോടും കൂടെ ഇന്നുമുതൽ മൂന്നാംദിവസം ഇവി
ടെ വന്നുചേരും: സൌന്ദര്യം, പ്രായം, സൽഗുണം എന്നിവ നി
മിത്തം അതുല കുശലയായ ദേവഹൂതി എന്ന പുത്രിക്ക്, വരനെ
അന്വേഷിച്ചാണ് ചക്രവർത്തിയും ചക്രവർത്തിനിയും വരുന്നത്.
അങ്ങ്, ആ രാജകന്യകയെ ഭാര്യാത്വേന സ്വീകരിക്കുക. അ
ങ്ങയുടെ വീര്യത്തിൽനിന്നും ദേവഹൂതി ഒമ്പതു കന്യകകളെ പ്രസ
വിക്കും: അവർ ബ്രഹ്മാവിൻെറ പുത്രന്മാരായ മരീചി പ്രമുഖന്മാ
രെ ഭർത്താക്കന്മാരായി സമ്പാദിക്കും: ഭർതൃസമന്മാരായ പുത്രന്മാരെ
പ്രസവിക്കും. ഹേ! കർദ്ദമ! എൻെറ അംശം തന്നെയും അങ്ങ
യുടെ വീര്യത്തിൽ കടന്ന്, ദേവഹൂതിയുടെ പുത്രനായി അവത
രിച്ച്, സാംഖ്യ ജ്ഞാനത്തെ പ്രചാരപ്പെടുത്തും." *ഗരുഡൻ ചി
റകുകളെ അടിച്ചു: വേദഘോഷങ്ങൾ കേൾക്കായി. ഭഗവാൻ
മറഞ്ഞു. കർദ്ദമൻ ബിന്ദുസരസ്സിൻെറ തീരത്തു—സ്വായംഭുവ
ൻെറ ആഗമനത്തെ പ്രതീക്ഷിച്ചു. മൂന്നാംദിവസം സമ്പ്രാപ്തമാ
യി. കനക മയമായ രഥത്തിൽ—ചക്രവർത്തിയും ചക്രവർത്തിനി
യും പുത്രിയും—കർദ്ദമാശ്രമത്തെ പ്രാപിച്ചു. ആശ്രമ മഹിമ
യെകണ്ട്—ആഗതന്മാർ അമ്പരന്നു: ശ്രീഹരിയുടെ നേത്രജലം
കൊണ്ട് നിറഞ്ഞ ബിന്ദുസരസ്സ് പരന്നു കിടക്കുന്നു; പുണ്യവും മം
ഗളവുമായ സുകൃതജലം ഒഴുകുന്ന സരസ്വതീ നദി, സരസ്സിൻെറ
സമീപത്തുകൂടെ ഒഴുകുന്നു: ആ നദിയുടെ ഇരു കരകളിലും മഹ
ർഷികൾ വിവിധ വൃത്തികളിൽ ഏർപ്പെട്ടിരിക്കുന്നു; ജലതർപ്പണം
ചെയ്യുന്നവർ, സാമഗാനം പാടുന്നവർ, ഹരി കഥാ കഥനം ചെയ്യു
ന്നവർ, എന്നിങ്ങനെ പാവനന്മാർ—പല പ്രകാരങ്ങളിൽ സമയ
ത്തെ ഉപയോഗിക്കുന്നു; പുണ്യങ്ങളായ വൃക്ഷങ്ങൾ—കദംബം,
ചമ്പകം, അശോകം, അരഞ്ഞം, ബകുളം, അസനം, മുല്ല, മ
ന്ദാരം, കുടകപ്പാല, മാവ്—മുതലായ വൃക്ഷങ്ങൾ സർവ്വ ഋതുക്കളി
ലും പൂക്കുകയും കായ്ക്കുകയും ചെയ്യുന്നു. കുളക്കോഴി, മരക്കല
നാവൻ, അരയന്നം, കുരരം. സാരസം, ചക്രവാകം, ചെമ്പോ
ത്ത്, എന്ന പക്ഷികളുടെ മധുരാലാപം, കാടുകളിൽ സദാ അ
മൃതം വർഷിക്കുന്നു; മാനുകൾ, പന്നികൾ, മുള്ളൻ പന്നികൾ, ഗ
വയങ്ങൾ, ഗജങ്ങൾ, വാലൻകുരങ്ങുകൾ, കീരികൾ, കസ്തൂരി
മൃഗങ്ങൾ, എന്നിവ ചാടിയും ഓടിയും എവിടെയും വിഹരിക്കു
ന്നു. അഗ്നിഹോത്രം കഴിഞ്ഞ മഹർഷി, ജ്വലിക്കുന്ന അഗ്നിപോ
ലെ, പർണ്ണശാലയിൽ ഇരിക്കുന്നു. സ്വായംഭുവൻ അടുത്തുചെ
ന്നു; സംതൃപ്തനായി. കർദ്ദമൻ പറഞ്ഞു:—"ഹേ മഹാരാജാ
ദേവ! അങ്ങ് എന്തിനാണ്, ഇങ്ങനെ സംചരിക്കുന്നത് എന്നു
ചോദിക്കേണ്ട ആവശ്യമില്ല. സമ്രാഡായ അങ്ങ്, സജ്ജനങ്ങളു
ടെ രക്ഷണത്തെയും അസത്തുക്കളുടെ ശിക്ഷണത്തേയും ഉദ്ദേശി

---

*ഗരുഡൻെറ ചിറകുകളുടെ അടികൾ നിമിത്തമുണ്ടാകു
ന്ന ശബ്ദം വേദവചനമാണ് എന്ന വിധിയുണ്ട്. ഗരുഡൻെറ
ജനനം ബ്രഹ്മപുത്രനായ മരീചിയുടെ വംശത്തിലാണ്. അതു
കീഴ് വരും: മരീചി വംശജനായ ഗരുഡൻ നാരായണ പാർഷ
ദനായ ഗരുഡൻെറ അവതാരമാണെന്ന്, കരുതണം.

ച്ചു മാത്രമാണ്, സഞ്ചരിക്കുന്നതു്. ശ്രീഹരിയായ അങ്ങയെ ഞാൻ നമസ്കരിക്കുന്നു. ഞാൻ അറിയേണ്ടതായി വല്ലതും ഉണ്ടെങ്കിൽ അങ്ങു പറയുക തന്നെ.” മനു പറഞ്ഞു:—“ഛന്ദോമയനായ ബ്രഹ്മാവ്—തപസ്സ്, വിദ്യ, യോഗം, എന്നിവ തികഞ്ഞ ബ്രാഹ്മണരായ നിങ്ങളെ മുഖത്തുനിന്ന് സൃഷ്ടിച്ചു; ആ ബ്രഹ്മാവുതന്നെ ബ്രാഹ്മണരുടെ രക്ഷയെ ഉദ്ദേശിച്ച് സഹസ്രം കൈകളിൽനിന്ന് ക്ഷത്രിയരായ ഞങ്ങളേയും സൃഷ്ടിച്ചു: ബ്രാഹ്മണൻ ബ്രഹ്മാവിന്റെ ഹൃദയവും, ക്ഷത്രിയൻ ശരീരവും, ആണെന്നു പറയപ്പെടുന്നു. പ്രഭോ പ്രജാപതേ! ഈ കന്യക ക്ഷത്രിയവൃത്തിയെ സ്വീകരിച്ചിരിക്കുന്ന എന്റെ പുത്രിയാണ്. വയഃശീലവിഭവനായ ഭർത്താവിനെ അവൾ പ്രാപിക്കേണ്ട കാലമായി. ബ്രാഹ്മണനായ അങ്ങയുടെ വിദ്യ, വയസ്സ്, സൌന്ദര്യം എന്നിവയെക്കുറിച്ച് കേട്ടിരിക്കുന്ന ഇവൾ, അങ്ങയെ വരിച്ചിരിക്കയാണ്. അങ്ങ് തപസ്സിൽ കാലം പോക്കുന്നു എങ്കിലും വിവാഹത്തിനു വിരോധമില്ലാത്ത ആളാണെന്നു കേട്ടിട്ടുണ്ട്. അങ്ങ് എന്റെ അപേക്ഷയെ സ്വീകരിക്കണം.” കർദ്ദമൻ പറഞ്ഞു: “പ്രഭോ വിവാഹം വേണ്ടാ എന്നു ഞാൻ വച്ചിട്ടില്ല. ഞാൻ അങ്ങയുടെ പുത്രിയെ സ്വീകരിച്ചുകൊള്ളുന്നു. അംഗകാന്തി കൊണ്ട് ആഭരണകാന്തിയെ വിജയിക്കുന്ന ഈ കന്യകയെ, ആരു വിരോധിക്കും? സ്ത്രീലോകത്തിനു അലങ്കാരം. ലക്ഷ്മീപ്രസാദത്തിനു ആധാരം, സ്വായംഭുവമനുവിന്റെ മകൾ, ഉത്താനപാദന്റെ സഹോദരി:- പ്രാർത്ഥിച്ചുകൊണ്ടു നിന്നാൽ, വേണ്ട എന്നു ആരു പറയും? പ്രഭോ! എന്നാൽ ഈ വിവാഹം ഒരു വ്യവസ്ഥയോടുകൂടെ നടത്തണമെന്ന് എനിക്കു കാംക്ഷയുണ്ട്. എന്റെ വീര്യത്തെ ഇവൾ പരിശുദ്ധ, വഹിക്കുന്നതുവരെയ്ക്കു ഞങ്ങൾ ഭാര്യാഭർത്താക്കന്മാരായി താമസിച്ചുകൊള്ളും. സന്താനത്തെ സമ്പാദിച്ചശേഷം—സന്ന്യാസം സ്വീകരിക്കുന്നതിനാൽ ധർമ്മഭ്രംശം സിദ്ധിക്കുന്നതല്ല.” സ്വായംഭുവൻ സമ്മതിച്ചു; കർദ്ദമൻ ദേവഹൂതിയെ വിവാഹം ചെയ്തു. മഹാരാജ്ഞിയായ ശതരൂപ, ദമ്പതികൾക്ക് ആഭരണങ്ങൾ മുതലായവയെ ദാനംചെയ്തു. സ്വായംഭുവനും ശതരൂപയും തിരികെ പോയി: ബർഹിഷ്മതിയെ പ്രവേശിച്ചു.

ഇംഗിതകോവിദയായ ദേവഹൂതി—കർദ്ദമനെ—പാർവ്വതി പരമേശ്വരനെ എന്നതുപോലെ— പരിചരിച്ചു. ദേവഹൂതി കാമത്തെ അകററി നിറുത്തി, ദംഭത്തേയും, ദ്വേഷത്തേയും, മാററി വച്ച്, മദത്തെ ഉപേക്ഷിച്ച്—ഭർത്തൃശുശ്രൂഷ ചെയ്തു. ദേവഹൂതിയുടെ സ്ഥിരവ്രതം കണ്ട് ഒരിക്കൽ കർദ്ദമൻ പറഞ്ഞു:— “ശരീരം എല്ലാവർക്കും പരമ പ്രിയമാണ്; എന്നാൽ രാജപുത്രിയായ ഭവതിയാകട്ടെ, സ്വശരീരത്തെ എനിക്കായി ഹോമിക്കുന്നുവോ! ഭവതിയുടെ സർവ്വ കാമങ്ങളും സഫലമായിരിക്കുന്നു. തപസ്സ്, സമാധി, വിദ്യ, എന്നിവയാൽ എനിക്കു ലഭിച്ചിരിക്കുന്ന ഭഗവൽ പ്രസാദങ്ങളെ ഭവതി അംശിച്ചെടുത്തിരിക്കുന്നു.”

**കർദ്ദമനും ദേവഹൂതിയും**

ലജ്ജകൊണ്ടും മന്ദഹാസം കൊണ്ടും മനോഹരമായ മുഖത്തു നിന്ന് ദേവഹൂതി ഇങ്ങനെ വാഗ്വിതരണം ചെയ്തു:—“അല്ലയോ മഹർഷേ! അങ്ങ് പ്രഭുവാണ്; ഇച്ഛിക്കുന്നതൊക്കെയും നല്കുന്ന പ്രഭുവാണ്; എനിക്ക് സന്തതിയെ നൽകാമെന്ന്, അങ്ങ് വിവാഹസമയത്ത് പറഞ്ഞ വചനങ്ങളെ സ്മരിക്കണമെന്ന് ഞാൻ അപേക്ഷിക്കുന്നു. പതിവ്രതകൾക്ക് സന്താനലാഭം പരമഭാഗ്യമാകുന്നു; കാമശാസ്ത്രങ്ങളിൽ വിധിക്കപ്പെട്ടിരിക്കുന്ന സുഖങ്ങളെ അങ്ങ് സൃഷ്ടിക്കുമോ! എന്റെ ശരീരം പുത്രാർത്ഥിനിമിത്തം കർശിതമായിരിക്കുന്നു. ഭാര്യാഭർത്തൃസഹവാസത്തിന് അനുകൂലമായ ഒരു ഗൃഹം, അങ്ങു സൃഷ്ടിക്കുമോ?” കർദ്ദമൻ ധ്യാനനിരതനായി. കാമഗമായ വിമാനംപോലെ എവിടെയും പറന്നു നടക്കുന്ന സ്വർഗ്ഗ്യമായ ഒരു ഗൃഹം സജ്ജമായി. സർവ്വ രത്നസമന്വിതം, സർവ്വസമ്പൽസമൃദ്ധം, മണിസ്തംഭസംസ്കൃതം, ആയ ഗൃഹം, സജ്ജമായി. ദിവ്യങ്ങളായ ഉപകരണങ്ങൾ, സർവ്വകാല സുഖാവഹമായ പതാകകൾ, അതാതു നിലകൾക്കു യോജിക്കുന്ന ശയനങ്ങൾ, ആസനങ്ങൾ, ആലവട്ടങ്ങൾ എന്നിവ കൊണ്ട് മനോഭിരാമമായ ഒരു പല നില മാളിക സജ്ജമായി. മഹാമരതകം പതിഞ്ഞ തറകളും, പവിഴം പതിച്ച വരാന്തകളും, വജ്രം കൊണ്ടു തീർന്ന കവാടങ്ങളും ആ സൌധത്തിൽ എവിടെയും കാണ്മാനുണ്ട്. കനകതോരണങ്ങൾ, വിചിത്രവിതാനങ്ങൾ, പത്മരാഗങ്ങൾ പതിഞ്ഞ വജ്രഭിത്തികൾ—എന്നിവ എല്ലാനിടവുമുണ്ട്. ഹംസം പാരാവതം മുതലായവയുടെ ചിത്രങ്ങളെ അവിടവിടെ ഭിത്തികളിൽ കണ്ട്, യഥാർത്ഥ പക്ഷികൾ ഭ്രമം പൂണ്ട്, പാടി ആടുക്കുന്നു. വിഹാരസ്ഥാനങ്ങൾ, വിശ്രാമസംവേശങ്ങൾ, അറകൾ, മുററങ്ങൾ, എന്നിവ എങ്ങനെ എങ്ങനെ വേണമോ, അങ്ങനെ അങ്ങനെ കണ്ട്, കർദ്ദമൻ തന്നെയും വിസ്മിതനായി. ഇന്ദ്രനീലമയങ്ങളായ പ്രാസാദങ്ങളിൽ എവിടെയും,—കനകത്താഴികക്കുടങ്ങൾ, സൂര്യചന്ദ്രന്മാരെ തോല്പിച്ചുനിന്നു. കർദ്ദമൻ ചിരിച്ചുകൊണ്ടു പറഞ്ഞു:—“ഭോ ഭീരു! ഭവതി ശങ്കിക്കേണ്ട; ഈ കയത്തിലിറങ്ങി സ്നാനം ചെയ്യുക; ഇതു് വിഷ്ണുവിനാൽ നിർമ്മിക്കപ്പെട്ടതാണ്; സർവ്വകാമങ്ങളെയും പ്രദാനംചെയ്യുന്നതാണ്. സ്നാനം ചെയ്തു ശേഷം വിമാനത്തിൽ കയറുക.” ദേവഹൂതി അനുസരിച്ചു: ദേവഹൂതിയുടെ കണ്ണുകൾ കരിംകൂവളപ്പൂവു പോലെ വിടർന്നു. മുഷിഞ്ഞ മുണ്ട്, ജട കെട്ടിയ മുടി, വിളർത്ത അവയവങ്ങൾ, ചളി പററിയ ശരീരം, എന്നിതുകൾ ഇണങ്ങിയ ദേവഹൂതി, സർവ്വമംഗളസംഭാവിതമായ ബിന്ദുസരസ്സിൽ ഇറങ്ങി; ദേവഹൂതി കയത്തിൽ മുങ്ങി; അവിടെ താമരമണം പെററ ആയിരം യുവതികൾ, ഇരിക്കുന്നതു കണ്ടു. ആ യുവതികൾ ക്ഷണത്തിൽ എഴുന്നേററ്, അഞ്ജലി കൂപ്പിക്കൊണ്ടു പറഞ്ഞു:— “ഞങ്ങൾ സ്വാമിനിയുടെ കിങ്കരികൾ തന്നെ: ആജ്ഞാപിക്കുക; ഞങ്ങൾ അനുസരിച്ചു.” ആ ദിവ്യകന്യകകൾ ദേവഹൂതിയെ സ്നാപനം ചെയ്തു: മിനുത്ത നിർമ്മലപ്പട്ടുകളെ ഉടുപ്പിച്ചു; മേലാപ്പ് ഇടുവിച്ചു: വില തീരാത്ത അലങ്കാരങ്ങളെക്കൊണ്ട് അലങ്കരിച്ചു: അവർ ദേവഹൂതിക്കു സർവ്വഗുണസംപന്നമായ അന്നത്തെ നൽകി; അമൃതാസവത്തെ കുടിപ്പാൻ കൊടുത്തു. ദേവഹൂതി കണ്ണാടിയിൽ നോക്കി: കണ്ണാടിയിൽ കണ്ട പടം കണ്ടു ദേവഹൂതി പരിഭ്രാന്തയായി. പരമസരസ്സിൽ ചെയ്ത സ്നാനം നിമിത്തം ആ സർവ്വാവയവനിർമ്മലയാകട്ടെ, തെളിഞ്ഞ പല്ല്, വളഞ്ഞ പുരികം, താമരക്കുമ്പ് കുമ്പിടുന്ന കടക്കണ്ണ്, നീലാളകങ്ങളായ കുറകൾ തൂങ്ങിയ മുഖം എന്നിവ ഇണങ്ങി—സൂക്ഷ്മയും, ഗരിമയും കൊണ്ട്—സർവ്വ ദേവ

സംഭ്രമജനക യായിരുന്നു. കഴുത്തിൽ പതക്കം, കൈയിൽ വള, കാലിൽ ചിലമ്പ്, അരയിൽ പൊന്നരഞ്ഞാൺ മുതലായ ആഭരണ വിഭവം നിമിത്തം, അവിടെ നിന്നതു് ഒരു സർവ്വനിധി നിലയനമാണ്. ആയിരം കന്യകമാരാൽ പരിവാരിതയായ ദേവഹൂതി കർദ്ദമന്റെ സമീപത്തു നിന്നുകൊണ്ട്, ആ പ്രഭുവിന്റെ യോഗ ഗതിയെക്കുറിച്ച് പരമ വിസ്മിതയായി. കർദ്ദമൻ വിമാനത്തിൽ കയറി; ദേവഹൂതി കൂടെ കയറി; ആയിരം വിദ്യാധരികൾ പിറകെ കയറി. വിമാനം പറന്നു. കാററുകൾ സുഖമായി വീശി; ഗംഗാ ജല പതന മംഗള കളകളം കേൾക്കായി. സിദ്ധ കിന്നര കിംപുരുഷ ന്മാരുടെ ഗാനങ്ങളെ കേട്ടുകൊണ്ട്—വിമാനം മഹാ മേരു ഗുഹകളിൽ പറന്നു കടന്നു. കർദ്ദമനും ദേവഹൂതിയും നന്ദനോദ്യാനം കണ്ടു; ചൈത്രരഥത്തെ അതിക്രമിച്ചു; വൈശ്രംഭകത്തിൽ വിഹരിച്ചു; മാനസ സരസ്സിൽ സ്നാനം ചെയ്തു. അവർ ദ്വീപങ്ങളെ കണ്ടു; പർവ്വതങ്ങളെ കടന്നു; നദികളെ പിൻതള്ളി. ലോകപര്യടനം ചെയ്തശേഷം, അവർ ആശ്രമത്തെ പ്രാപിച്ചു. സുരതോൽസുകയായ ദേവഹൂതിയെ പ്രീണിപ്പിക്കുവാനായി— കർദ്ദമൻ സ്വയം, ഒൻപതായി ശരീരമെടുത്തു് ദേവഹൂതിയോടു കൂടെ അനേക മനേകം വർഷങ്ങളെ, ഒരു മുഹൂർത്തകാലം എന്നതുപോലെ നയിച്ചു. സർവ്വ സങ്കല്പ സമ്രാഡായ കർദ്ദമൻ, ഒമ്പതു വിധമായ ശരീരങ്ങളിൽനിന്ന്, ദേവഹൂതിയിൽ സ്വവീര്യത്തെ നിക്ഷേപിച്ചു. ദേവഹൂതി ഒരു ദിവസത്തിൽ—ഒമ്പതു കന്യകകളെ—ചാരു സർവ്വാംഗികളും, ചെന്താമര ഗന്ധം ഉള്ളവരും ആയ ഒമ്പതു കന്യകകളെ— പ്രസവിച്ചു.

പ്രസവം കഴിഞ്ഞ സമയം കർദ്ദമന്റെ മുഖഭാവം മാറിയെന്നു ദേവഹൂതി കണ്ടു. സന്തത്യുല്പാദനം സാധിച്ചതുനിമിത്തം സന്ന്യാസം സ്വീകരിക്കുവാനുള്ള ബദ്ധപ്പാടാണെന്നു് ഗ്രഹിച്ച ദേവഹൂതിയുടെ മുഖം ചിരിച്ചു: മനസ്സ്, ആധിനിമിത്തം വേദനപൂണ്ടു: പണ്ടു വച്ച മണിപോലെ നിരന്നുനിന്ന നഖങ്ങൾ നിമിത്തം പ്രഭ വിതറിയ കാൽവിരലുകളെ കൊണ്ട്, നിലത്തു വരച്ചു; പൊഴിഞ്ഞ മിഴിനീരിനെ വടിച്ചുകളഞ്ഞുകൊണ്ട്, പറഞ്ഞു:—"അങ്ങു ചെയ്ത വാഗ്ദാനം മുഴുവനും നിവൃത്തിയായി; എന്നാൽ ഞാൻ ശരണാഗത അല്ലയോ? എനിക്കു മേലിലുണ്ടാകുന്നതായ സർവ്വ ഭയങ്ങളിൽനിന്നും, അങ്ങ് എനിക്ക് അഭയം തരണം. ഹേ ബ്രാഹ്മണ! ഈ കന്യകമാർക്ക് ഭർത്താക്കന്മാരെ ഞാൻ അന്വേഷിക്കണമോ? അങ്ങു സന്ന്യാസം സ്വീകരിച്ച് വനത്തിൽ നടക്കുന്ന കാലത്തു് എന്നെ ആശ്വസിപ്പിക്കുന്നതിനു് എനിക്ക് ഒരു പുത്രൻ വേണ്ടയോ? ഇന്ദ്രിയാർത്ഥങ്ങളിൽ ഭ്രമിച്ച ഞാൻ—അങ്ങു ബ്രഹ്മജ്ഞനാണെന്നും, ബ്രഹ്മജ്ഞാനത്തെ നൽകുവാൻ സമർത്ഥനാണെന്നും—സ്മരിച്ചില്ല. എന്നാൽ ജ്ഞാനപ്രദാനം ചെയ്യാൻ കഴിവുള്ള പുത്രൻ എനിക്കു ജനിച്ച്, എന്റെ സർവ്വ ഭയങ്ങൾക്കും നിവൃത്തിയുണ്ടാകണം. ദുർജ്ജന സംസർഗ്ഗം സംസാര സങ്കടത്തെ നീട്ടുന്നതു പോലെ തന്നെ—സജ്ജന സംസർഗ്ഗം മുക്തിക്കു കാരണമാകും. മുക്തി പ്രദാതാവായ അങ്ങയോടുകൂടെ ഞാൻ ദീർഘകാലം വസിച്ചു. ഞാൻ മുക്തിമാർഗ്ഗത്തെ അന്വേഷിച്ചില്ല. ഭഗവാന്റെ മായ എന്നെ വഞ്ചിച്ചു." കർദ്ദമൻ പറഞ്ഞു:—അനിന്ദിതേ! രാജപുത്രി! ഭവതി ദുഃഖിക്കേണ്ട. സാക്ഷാൽ അക്ഷരനായ നാരായണൻ, എന്റെ വീര്യത്തിൽ കയറി, ഭവതിയുടെ ഗർഭത്തിൽ പ്രവേശിക്കും. ഭവതി പ്രതനിഷ്ഠയുള്ളവൾ തന്നെ; ഭവതിക്കു ഭദ്രം ഭവിക്കട്ടെ. ഭവതി ദമം, നിയമം, തപസ്സ്, ദാനം, ധർമ്മം, ഭക്തി എന്നിവകൊണ്ട് ഈശ്വര സേവനം തുടരുക. സത്യസ്വരൂപനായ ഹരി എന്റെ വീര്യത്തിൽ പ്രവേശിച്ച് ഭവതിയുടെ ഉദരത്തിൽ കടന്നു്, അജ്ഞാനവൃക്ഷത്തെ പിഴുതുപറിക്കുന്ന പുത്രനായി അവതരിക്കും."

ദേവഹൂതി സന്തുഷ്ടയായി; പരമ പുരുഷ ഭജനം തുടന്നു. കാലം കടന്നു. മധുസൂദനൻ കർദ്ദമന്റെ വീര്യത്തിൽ പ്രവേശിച്ചു: ദേവഹൂതിയുടെ ഗർഭത്തിൽ സ്ഥാനം പിടിച്ചു. അരണിയിൽ പ്രത്യക്ഷനായ അഗ്നി എന്നതുപോലെ—ദേവഹൂതിയിൽനിന്ന് പുത്രൻ പിറന്നു. മേഘങ്ങൾ ഗർജ്ജിച്ചു; ആകാശത്തു വാദ്യങ്ങൾ മുഴങ്ങി; ഗന്ധർവ്വന്മാർ പാടി; അപ്സരസ്ത്രീകൾ നൃത്തംചെയ്തു; ആകാശത്തിറങ്ങിയ ദേവന്മാർ പൂമഴ പെയ്തു; വെള്ളം തെളിഞ്ഞു; ദിക്കുകൾ വിളങ്ങി; മനസ്സുകൾ പ്രസന്നങ്ങളായി. പരിശുദ്ധമായ സരസ്വതി ചുററിയൊഴുകിയ ആശ്രമത്തിൽ മരീച്യാദികൾ അവതരിച്ചു; അവരുടെ മുമ്പെ ബ്രഹ്മാവ് പ്രത്യക്ഷനായി. ബ്രഹ്മാവു പറഞ്ഞു: "മകനേ! കർദ്ദമ! ഭവാൻ എന്റെ വാക്കുകളെ ബഹുമാനിച്ച്, പ്രജാസൃഷ്ടിയിൽ മനസ്സ് വച്ചു:—ഭവാന്റെ ഒമ്പതു പുത്രിമാർ ലോകത്തു വംശവർദ്ധനം ചെയ്യും. ഭവാന്റെ പുത്രിമാരെ ഇപ്പോൾതന്നെ ഈ മരീചി മുതലായവർ വിവാഹം ചെയ്യട്ടെ. അല്ലയോ മുനേ! സർവ്വഭൂത മഹാനിധി യായ ഭഗവാൻ ഇവിടെ അവതരിച്ചിരിക്കുന്നു. ഈ പരമ പുരുഷാർത്ഥ പ്രദായകന്നു് * കപിലൻ എന്നു പേരാകും. അല്ലയോ ദേവഹൂതി! പൊന്നൊളി വിതറുന്ന മുടിയും, താമര നെടും കണ്ണുകളും, താമരമുദ്ര പതിഞ്ഞ കാലുകളും, ഇണങ്ങി ഭവതിയുടെ കൈയിൽ ഇരിക്കുന്ന ശിശു കൈടഭ സംഹാരക നായ സാക്ഷാൽ ഹരിയാണ്. ഈ പ്രഭു, ജ്ഞാന വിജ്ഞാന വിദ്യകളെ വിതരണം ചെയ്യും; കർമ്മവാസനകളെ ഉന്മൂലനം ചെയ്യും; അജ്ഞാനത്തെ ധ്വംസനം ചെയ്തുംകൊണ്ട് ഭൂമിയിൽ വിഹരിക്കും." ബ്രഹ്മാവ് അന്നത്തിൽ കയറി മറഞ്ഞു. മരീചി, അത്രി, അംഗിരസ്സ്, പുലസ്ത്യൻ, പുലഹൻ, ക്രതു, ഭൃഗു, വസിഷ്ഠൻ, അഥർവ്വാവ് എന്ന ഒമ്പതു ബ്രഹ്മപുത്രന്മാർ, കല, അനസൂയ. ശ്രദ്ധ, ഹവിർഭൂ, ഗതി, ക്രിയ, ഖ്യാതി, അരുന്ധതി, ശാന്തി എന്ന ഒമ്പതു കർദ്ദമ പുത്രിമാരെ യഥാക്രമം വിവാഹം ചെയ്തു. പത്താമനായ ബ്രഹ്മപുത്രൻ, നാരദൻ നിത്യ ബ്രഹ്മചാരിയാണ്. മരീചി മുതലായവരും അവരുടെ ഭാര്യമാരും സന്തുഷ്ടരായി, അവരവരുടെ ആശ്രമങ്ങളിലേക്കു പോയി.

എല്ലാ യുഗങ്ങളിലും അവതാര മെടുത്തു ലോകാനുഗ്രഹം ചെയ്യുന്ന ഭഗവാൻ, സ്വഗൃഹത്തിൽ അവതരിച്ചതായി അറിഞ്ഞ് സംപ്രഹൃഷ്ടനായ കർദ്ദമൻ—ഏകാന്തത്തിൽ മകനെ സമീപിച്ച് നമസ്കരിച്ച് ഇങ്ങനെ പറഞ്ഞു:—" മനുഷ്യർ പാപകർമ്മങ്ങൾ നിമിത്തം നരക തുല്യമായ സംസാരത്തിൽ ക്ലേശിക്കുന്നു. എന്നാൽ കാലത്തിങ്കൽ ഭഗവാൻ ഉദ്ധാരണത്തെ പുരസ്കരിച്ച് അവതാരമെടു

* ഇരുപത്തിരണ്ടവതാരങ്ങളിൽ കപിലൻ അഞ്ചാമത്തതാണ്.

ക്കുന്നു. പല പല ജന്മങ്ങളിൽ പുണ്യം ആർജ്ജിച്ചു പക്വമായ യോഗ സമാധിയെ ആശ്രയിച്ച്, യോഗികൾ ഏകാന്തത്തിൽ യാതൊരുവന്റെ പാദങ്ങളെ കാണുവാനായി പ്രയത്നിക്കുന്നു, ആ ഭഗവാൻ കേവലം ഗ്രാമ്യന്മാരായ ഞങ്ങളെ നിസ്സാരന്മാരെന്ന് നിന്ദിച്ചില്ല. ആ ഭഗവാൻ ഞങ്ങളുടെ ആശ്രമത്തിൽ അവതരിച്ചിരിക്കുന്നു. നിന്തിരുവടി ഭക്തന്മാരെ ഉന്നമിപ്പിക്കുന്നതിൽ നിഷ്ഠയുള്ളവൻ തന്നെ. മുമ്പ് എനിക്ക് ചെയ്ത വാഗ്ദാനത്തെ ഉദ്ധരിക്കുവാനും ലോകത്തിനു സാംഖ്യ ജ്ഞാനത്തെ ദാനം ചെയ്യാനും ഭഗവാൻ അവതീർണ്ണനായി. രൂപമില്ലാത്ത ഭഗവാൻ ഭക്തന്മാർക്ക് രുചിക്കുന്ന രൂപങ്ങളെ സ്വീകരിച്ച് അവതരിക്കുന്നു. തത്വങ്ങളെ അറിയുവാൻ ആരായുന്നവർ ഭഗവാനെ ശരണം പ്രാപിക്കുന്നു. ഞാൻ നിന്തിരുവടിയെ ശരണം പ്രാപിക്കുന്നു. നിന്തിരുവടി ഐശ്വര്യം, വൈരാഗ്യം, യശസ്സ്, അവബോധം, വീര്യം, വൈഭവം എന്നവയുടെ നിലയനമാകുന്നു.

പരം പ്രധാനം പുരുഷം മഹാന്തം
കാലം കവിം ത്രിവൃതം ലോകപാലം
ആത്മാ നുഭൂത്യാനുഗത പ്രപഞ്ചം
സ്വഛന്ദശക്തിം കപിലം പ്രപദ്യേ.

നിന്തിരുവടി പ്രകൃതിയിൽ നിന്നു പരനാണ്; പ്രകൃതിയാണ്; പ്രകൃതിയിൽ പ്രവേശിക്കുന്ന പുരുഷനാണ്; മഹത്തത്വവും കാലവും അഹങ്കാരവും ആണ്: നിന്തിരുവടി സർവ്വ ലോക പാലകനാണ്; നിന്തിരുവടി സർവ്വ പ്രപഞ്ചങ്ങളെയും ഉള്ളിൽ ഒതുക്കുന്നു. സ്വയം സർവ്വ വ്യാപകമായ ശക്തിയാണ്. ഞാൻ കപിലനെ ശരണം പ്രാപിക്കുന്നു. ഹേ ഭഗവൻ! എനിക്ക് ഒരപേക്ഷയുണ്ട്. ഞാൻ സമ്പൂർണ്ണ കാമനായിരിക്കുന്നു. ഞാൻ സന്യാസികളുടെ പദവിയെ സ്വീകരിക്കുവാനും, നിന്തിരുവടിയെ സദാ ധ്യാനിച്ച് സഞ്ചരിച്ച് സർവ്വ സങ്കടങ്ങളെയും തരണം ചെയ്യാനും കാംക്ഷിക്കുന്നു. നിന്തിരുവടി അനുവദിക്കുമോ? കപിലൻ പറഞ്ഞു:— "അച്ഛാ! ഞാൻ ചെയ്ത വാഗ്ദാനം അനുസരിച്ചു ഞാൻ പിറന്നു; എന്റെ വാക്ക് വൈദിക ലൌകിക വിഷയങ്ങളിൽ ലോകത്തിനു പ്രമാണമാണ്. സത്യഭംഗം ഒരിക്കലും ഞാൻ ചെയ്യാവുന്നതല്ല. ഈ ലോകത്തിൽ മോക്ഷത്തെ കാംക്ഷിക്കുന്നവർ അറിയുമാറ്, ആത്മ ദർശനത്തിനുള്ള തത്വങ്ങളെ വിതരണം ചെയ്യുവാനായി—ഞാൻ അവതരിച്ചിരിക്കുന്നു. ഈ ആത്മ ജ്ഞാന പഥം ലോകത്തിൽ ഇല്ലാത്തതല്ല. എന്നാൽ അതു അസ്പഷ്ടമായും, നഷ്ടമായും ഭവിച്ചിരിക്കുന്നു. അതിനെ ഉദ്ധരിക്കുവാനായി ഞാൻ ശരീരത്തെ ധരിച്ചിരിക്കുകയാണ്. അച്ഛാ! ഞാൻ അനുവദിക്കുന്നു. അങ്ങു യഥേഷ്ടം പോകുക തന്നെ; അങ്ങു സർവ്വ കർമ്മങ്ങളെയും എന്നിൽ സമർപ്പിച്ച്, ദുർജ്ജയമായ മൃത്യുവിനെ ജയിച്ച്, എന്നെ ഭജിച്ച്, മോക്ഷത്തെ സമ്പാദിച്ചുകൊള്ളുക. ഞാൻ സർവ്വ ഭൂതങ്ങളുടെയും ഹൃദയഗുഹകളിൽ വർത്തിക്കുന്നു; ഞാൻ സ്വയം ജ്യോതിസ്സാകുന്നു. ഈ തത്വങ്ങളെ അങ്ങ് ആത്മാവു കൊണ്ട് ആത്മാവിൽ കാണുക. അങ്ങു വിശോകനാകും; അഭയത്തെ പ്രാപിക്കും. എന്റെ മാതാവായ ഈ ദേവഹൂതിക്കു ഞാൻ ഉപദേശം ചെയ്തുകൊള്ളാം. സർവ്വ കർമ്മങ്ങളെ നിർമ്മൂലമാക്കുന്ന ആത്മവിദ്യയെ ഞാൻ എന്റെ മാതാവിന് ഉപദേശിച്ചുകൊള്ളാം."

അനുവാദം ലഭിച്ച കർദ്ദമൻ, സംപ്രീതനായി; ഭഗവാനെ പ്രദക്ഷിണം ചെയ്ത്, നമസ്കരിച്ച്, വനങ്ങളെ ആശ്രയിച്ചു. ലോകത്തെ അന്വേഷിച്ചു പുറപ്പെട്ട ഈശ്വരനെ അന്വേഷിച്ച് വിദ്വാന്മാർ തന്നെയും, കാടു കയറുന്നു. ഈശ്വര മായ അചിന്ത്യം തന്നെ. കർദ്ദമൻ മൌനത്തെ ആശ്രയിച്ച്, ആത്മൈക ശരണനായി,—അഗ്നിഹോത്രം മുതലായ കർമ്മങ്ങളെയും, സ്ഥിരമായ പാർപ്പിടത്തെയും ഉപേക്ഷിച്ച്,—സർവ്വ സംഗ പരിത്യാഗം ചെയ്തു നടന്നു. സത്തിനും അസത്തിനും അപ്പുറമായതു യാതൊന്ന്, ഗുണങ്ങളെ പ്രഭവിപ്പിക്കുന്നതും ഗുണങ്ങളെ വിട്ടു നിൽക്കുന്നതും ആയത്, യാതൊന്ന്, ഭക്തികൊണ്ട് കാണപ്പെടുന്നതു യാതൊന്ന്:—ആ ബ്രഹ്മത്തിൽ കർദ്ദമൻ മനസ്സിനെ യോജിപ്പിച്ചു. കർദ്ദമൻ അഹങ്കാരത്തെ വെടിഞ്ഞു; മമത ഇല്ലാത്തവനായി; സുഖ ദുഃഖ ഭേദത്തെ കാണാതെയായി. കർദ്ദമൻ ആത്മാവിനെ മാത്രം കണ്ടു. അലകൾ അടങ്ങിയ കർദ്ദമൻ ജ്ഞാനത്തെ ദർശിച്ചു. കർദ്ദമൻ സർവ്വജ്ഞനും ഭഗവാനും ആയ വാസുദേവനിൽ ഭക്തി മൂലം, സ്വയം ബന്ധിച്ച്, മുക്തിയെ പ്രാപിച്ചു. കർദ്ദമൻ ഇച്ഛാ ദ്വേഷ വിഹീനനായി; സർവ്വത്ര സമ ചേതസ്സനായി; ഭഗവൽ ഭക്തിയുക്തനായി; കർദ്ദമൻ പരമഗതിയെ പ്രാപിച്ചു.

കർദ്ദമൻ കാട്ടിലേക്കു പോയ ശേഷം ഭഗവാൻ കപിലൻ, മാതൃപ്രിയത്തെ പുരസ്കരിച്ച്, ബിന്ദു സരസ്സിൽ തന്നെ താമസിച്ചു. ഒരിക്കൽ അമ്മ, മകനെ ഏകാന്തത്തിൽ കണ്ട്, ഇങ്ങനെ പറഞ്ഞു:— "ഭവാൻ സർവ്വ കർമ്മങ്ങളിൽ നിന്നും നിവൃത്തനാണ്; തത്വസാരങ്ങളെ വ്യാഖ്യാനിക്കുന്നവനാണ്; വിഷയങ്ങളിൽ ഭ്രമിച്ച ഞാൻ വിഷണ്ണയായി; ഞാൻ

കപിലനും ദേവഹൂതിയും

സത്യത്തെ അറിയാത്തവളായി; സംസാരം കര കാണാത്ത കടലാണ്; അഗാധമാണ്; അന്ധകാര മയമാണ്; അങ്ങാകട്ടെ ഇരുട്ടിനെ കുത്തിത്തുളയ്ക്കുന്ന സത്തായ കണ്ണാണ്; പല ജന്മങ്ങളിൽ ക്ലേശത്തെ ഉണ്ട ഞാൻ, അങ്ങയെ പ്രാപിച്ചിരിക്കുന്നു. സകലരുടെയും നാഥനും ആദ്യനും ആയ അങ്ങ്, ഇരുട്ടിൽ മോഹിക്കുന്ന ലോകത്തിന്റെ കണ്ണായി, ഉദിച്ച സൂര്യനെപ്പോലെ, ഉദിച്ചിരിക്കുന്നു. ഞാനെന്നും എന്റേതെന്നും ഉള്ള മോഹങ്ങളെ, അങ്ങു തന്നേ മനുഷ്യരിൽ, യോജിപ്പിച്ചിരിക്കുന്നു. ആ മോഹത്തിൽ ഞാനും അകപ്പെട്ടിരിക്കുന്നു. അങ്ങ് എന്നെ ഈ മോഹത്തിൽ നിന്നു വിട്ടേക്കേണമേ! പുരുഷനും പ്രകൃതിയും തമ്മിലുള്ള ഭേദത്തെ അറിവാൻ ഞാൻ ആഗ്രഹിക്കുന്നു: അങ്ങ് സ്വഭൃത്യന്മാരുടെ സംസാരവൃക്ഷത്തെ മുറിക്കുന്നവനാകുന്നു; അങ്ങു ശരണം അപേക്ഷിക്കുന്നവർക്ക് ശരണം നൽകുന്നവനാകുന്നു; ഞാൻ അങ്ങയെ നമസ്കരിക്കുന്നു." കപിലൻ മന്ദഹസിച്ചു; മോക്ഷമാർഗ്ഗത്തെ കുറിച്ച താല്പര്യത്തെ വർദ്ധിപ്പിക്കുന്നതും, നിർദ്ദോഷവും ആയ മാതൃപ്രശ്നത്തെ കേട്ട്,—മാതാവിനെ അഭിനന്ദിച്ചുകൊണ്ടു,—പറഞ്ഞു:— "ഓരോരുത്തന്റേയും ഉള്ളിൽ വർത്തിക്കുന്ന ജീവാത്മാവു പ്രകൃതിയല്ല; പ്രകൃതിയിൽ നിന്നു വേറായതാണ്: എന്നു അറിയുന്നതിന്, ആദ്ധ്യാത്മിക യോഗം എന്നു പേരാണ്; ആ യോഗം, മോക്ഷത്തെ സമ്പാദിക്കുന്നതിന് ഉത്തമമായ മാർഗ്ഗമെന്നു ഞാൻ കരുതുന്നു. ഹേ അനഘേ! ആ യോഗത്തെ ഞാൻ ഭവതിക്ക് ഉപദേശിച്ചുതരാം

രാം. ഇതു പണ്ടു ഞാൻ ഋഷികൾക്ക് ഉപദേശിച്ചിട്ടുള്ളതാണ്.
ശബ്ദം, രൂപം മുതലായവയിൽ തൃഷ്ണ ജനിക്കുന്ന മനസ്സ്, ബദ്ധമാ
യി ; എന്നാൽ പരമ പുരുഷനിൽ തൃഷ്ണ ജനിച്ച മനസ്സ്, മോക്ഷ
ത്തെ പ്രാപിച്ചു ; ബന്ധത്തിനും മോക്ഷത്തിനും ആധാരം മനസ്സു
തന്നെ ; ഞാൻ, എന്റേതു്, എന്നിങ്ങനെ കാമം, ലോഭം, മുതലാ
യവയ്ക്കു വശപ്പെട്ടപ്പോൾ, മനസ്സു അശുദ്ധമായി ; എന്നാൽ വികാ
രങ്ങളെ ഒഴിഞ്ഞു നിൽക്കുന്ന മനസ്സു, ശുദ്ധമാണ്. മനസ്സു ശുദ്ധ
മായാൽ, ഹൃദയഗുഹയിൽ വർത്തിക്കുന്ന ജീവാത്മാവ്, യാഥാർത്ഥ്യ
ത്തെ കാണുകയും അറിയുകയും ചെയ്യും. മനസ്സു ശുദ്ധമായാൽ,
ജീവാത്മാവു പ്രകൃതിയിൽ നിന്നു വേറാണ് എന്നും, ജ്യോതിസ്സാ
ണെന്നും, സ്വയം കാണുകയും— പ്രകൃതി, ശക്തിഹീനമാണ് എ
ന്നു സ്വയം അറിയുകയും— ചെയ്യും. ബ്രഹ്മ ജ്ഞാനത്തെ പ്രാപി
ക്കുവാൻ എത്രയും മംഗളമായ മാർഗ്ഗം ഭക്തിയാണ്. ബ്രഹ്മ ജ്ഞാന
ത്തെ പ്രാപിക്കുവാൻ കാംക്ഷിക്കുന്നവർ, സജ്ജനങ്ങളോടു സംസ
ർഗ്ഗം ചെയ്യണം ; ദുർജ്ജനങ്ങളെ വർജ്ജിക്കണം. സജ്ജനങ്ങളോടു
സംസർഗ്ഗം ചെയ്യുകയും ഭഗവത് കഥകളെ കേൾക്കുകയും ചെയ്താ
ൽ, മനസ്സു ലോകകാര്യങ്ങളിൽ ഭ്രമിക്കാതെ മാറി നിന്നു കൊള്ളും.
സജ്ജനങ്ങളുടെ ലക്ഷണത്തെ സ്വല്പം വിവരിക്കാം.

തിതിക്ഷവഃ കാരുണികാഃ സുഹൃദ സ്സർവ്വദേഹിനാം
അജാതശത്രവഃ ശാന്താഃ സാധവ സ്സാധുഭൂഷണാഃ

മയ്യനന്യേന ഭാവേന ഭക്തിം കുർവ്വന്തി യേ ദൃഢാം
മൽകൃതേ ത്യക്തകർമ്മാണഃ ത്യക്ത സ്വജന ബാന്ധവാഃ

മദാശ്രയാഃ കഥാമൃഷ്ടാഃ ശൃണ്വന്തി കഥയന്തി ച
തപന്തി വിവിധാഃ താപാ നൈതാൻ മൽഗതചേതസഃ

ത ഏതേ സാധവഃ സാധ്വീ സർവ്വസംഗ വിവർജ്ജിതാഃ
സംഗഃ തേഷ്വഥ തേ പ്രാർത്ഥ്യഃ സംഗ ദോഷ ഹരാഹി തേ.

സാധുജനങ്ങൾ എപ്പോഴും ക്ഷമിക്കുന്നവരും, കാരുണിക
ന്മാരും, സർവ്വ ദേഹികളിലും സൗഹൃദം ഉള്ളവരും, ആയിരിക്കും.
അവർക്കു ശത്രുക്കളില്ല; അവർ ശാന്തന്മാരാണ്; സത്സ്വഭാവം അ
വരുടെ അലങ്കാരമാണ്; അന്യ ഭാവ മില്ലാതെ അവർ എന്നിൽ
ദൃഢ ഭക്തിയോടുകൂടെ വർത്തിക്കും; അവർ എന്റെ പ്രീതിയെ ഉദ്ദേ
ശിച്ച് സർവ്വ കർമ്മങ്ങളേയും, സ്വജനങ്ങളേയും, ബന്ധുക്കളേയും
ഉപേക്ഷിക്കും. എന്നെ സംബന്ധിച്ച ശുദ്ധങ്ങളായ കഥകളെ
അവർ പറയും, കേൾക്കും. അവർ എന്നിൽ മനസ്സുറപ്പിച്ചുകൊ
ണ്ടു താപങ്ങളെ ദഹിപ്പിക്കും. ഹേ സാധ്വീ! എന്റെ പ്രീതി
യെ ഉദ്ദേശിച്ച് സർവ്വത്തേയും ഉപേക്ഷിച്ച സജ്ജനങ്ങളുടെ ല
ക്ഷണങ്ങൾ ഇവയത്രെ. അമ്മേ! അങ്ങനെയുള്ളവരോട് സം
സർഗ്ഗം ആവശ്യമാണ്, എന്നാണ് ഞാൻ പറഞ്ഞതു്. സജ്ജന
സംസർഗ്ഗം, ഹരികഥകളെ കേൾക്കുന്നതിനും അറിയുന്നതിനും
അവയിൽ ആനന്ദത്തെ കാണുന്നതിനും, വഴി തുറക്കും: അങ്ങ
നെയുള്ളവർ പ്രയാസംകൂടാതെ മോക്ഷ മാർഗ്ഗത്തിൽ വിശ്വാസവും
രതിയും ഭക്തിയും ഉള്ളവരായി പരിണമിക്കും. ഞാൻ സൃഷ്ടി
ക്കും, സ്ഥിതിക്കും, സംഹാരത്തിനും ആധാര ഭൂതനാണെന്ന്, എ
ന്റെ കഥകളെ കേൾക്കുന്നവർ അറിയും. ആ അറിവു ലഭിച്ച
വർ ഇന്ദ്രിയസുഖങ്ങളെ കാമിക്കയില്ല. ആ സ്ഥിതിയെ പ്രാ
പിച്ചവർ, മനസ്സിനെ അടക്കിനിർത്തുവാൻ കഴിവുള്ളവരാകും: മു
മുക്ഷു, പ്രകൃതിയുടെ ഗുണങ്ങളെ ഒഴിഞ്ഞു നില്ക്കണം; ഇന്ദ്രിയ സു
ഖങ്ങളെക്കുറിച്ച് വൈരാഗ്യം സമ്പാദിക്കണം; ഇത്രയും സാധിച്ച
വർ ജ്ഞാനത്തെ സമ്പാദിച്ചു. ജ്ഞാനത്തെ സമ്പാദിച്ചവർ എ
ന്നിൽ ഭക്തിയോടുകൂടി വർത്തിച്ചാൽ,—പരമാത്മാവിനെ പ്രാ
പിക്കും."

ദേവഹൂതി പറഞ്ഞു:— "സംസർഗ്ഗംകൊണ്ടു ഭക്തിയുണ്ടാക
മെന്നും; ഭക്തിയെന്നതു് മുക്തിക്ക് ആധാര മാണെന്നും, അങ്ങു
പറഞ്ഞു. ഭക്തിയെ അങ്ങ് അല്പംകൂടി വിവരിക്കണം. അങ്ങ
യിൽ ഉചിതമായ ഭക്തി ഏതു വിധമുള്ളതാണ്? അങ്ങയുടെ പാ
ദത്തെ പ്രയാസം കൂടാതെ പ്രാപിക്കണ മെന്നാണ്, എന്റെ ആ
ഗ്രഹം." കപിലൻ പറഞ്ഞു:—"പഞ്ചേന്ദ്രിയങ്ങൾ രജസ്സിനേയും
തമസ്സിനേയും വിട്ടു, സത്വത്തിൽ തന്നെ വ്യാപരിക്കണം; പ
ഞ്ചേന്ദ്രിയങ്ങൾ, ചിലരിൽ വേദ കർമ്മങ്ങളെ ചെയ്യാൻ ബദ്ധപ്പെടു
ന്നു; വേറെ ചിലരിൽ, ബാഹ്യപദാർത്ഥങ്ങ
ഭക്തിയുടെ സ്വരൂപം ളിൽനിന്ന് സുഖത്തെ അനുഭവിക്കുവാൻ
ബദ്ധപ്പെടുന്നു. ആ വകയൊക്കെയും മാ
റ്റിവെച്ച്, പഞ്ചേന്ദ്രിയങ്ങൾ ഹരിയെത്തന്നെ സ്മരിക്കണം;
അപ്പോഴാണ് പഞ്ചേന്ദ്രിയങ്ങൾ സത്വത്തിൽത്തന്നെ വ്യാപരി
ക്കുന്നു എന്നു പറയുന്നതു്. അങ്ങനെ പഞ്ചേന്ദ്രിയങ്ങളെ ഒതു
ക്കി നിർത്തുന്ന ആളുകൾ, ഭക്തിയുള്ളവരായി. ഭക്തിയുടെ ശക്തി,
വിസ്മയം തന്നെ. ഭക്തി അജ്ഞാനത്തെ ദഹിപ്പിച്ചുകളയും. അ
ജ്ഞാനമാകുന്ന ആവരണം ദഹിച്ചാൽ, ജീവാത്മാവ് പരമാത്മാവു
തന്നെയാണ് എന്ന് സ്വയം കാണുകയും മുക്തിയെ പ്രാപിക്കുക
യും ചെയ്യും. ഭക്തി ലഭിച്ചാൽ അജ്ഞാനം നശിച്ച്, മുക്തി ല
ഭിക്കുമെന്നുള്ളതു് നിശ്ചയമാകയാൽ—ഭക്തി, മുക്തിയെ അപേക്ഷി
ച്ച് ശ്രേഷ്ഠമാണ് എന്നു പറയാം. ചില പരമഭക്തന്മാർ സാ
യൂജ്യം തന്നെയും കാംക്ഷിക്കുന്നില്ല; എന്റെ പൌരുഷങ്ങളെ
പറകയും കേൾക്കയും ചെയ്തുകൊണ്ടു—എപ്പോഴും പാദസേവ
നം ചെയ്യുവാനാണ് അവർ താല്പര്യപ്പെടുന്നതു്. തായേ! എ
ന്റെ പ്രസന്നമായ മുഖത്തേയും അരുണങ്ങളായ ലോചനങ്ങളേ
യും, ദിവ്യങ്ങളായ രൂപങ്ങളേയും, കാണുകയും അവയെക്കുറിച്ച്
സംഭാഷണം ചെയ്യുകയും മാത്രമാണ്, അവർക്കു നിത്യസന്തോഷം.
എന്നാൽ ആ ഭക്തന്മാർ സ്വകാംക്ഷ യില്ലാതിരായി മുക്തിയെ പ്രാ
പിക്കുന്നു. ആ പരമ ഭക്തന്മാർ, സത്യലോകം മുതലായവയിലു
ള്ള ഭോഗങ്ങളെ യാകട്ടെ, അഷ്ടൈശ്വര്യങ്ങളെ യാകട്ടെ, വൈകു
ണ്ഠത്തിൽ ത്തന്നെയുള്ള വിഭവങ്ങളെയാകട്ടെ കാംക്ഷിക്കുന്നില്ല.
അവർ കാംക്ഷിക്കുന്നില്ല എങ്കിൽത്തന്നെയും, എന്റെ ലോക
ത്തിൽ സകലൈശ്വര്യങ്ങളെ അനുഭവിക്കുന്നു. എന്റെ ലോക
ത്തു കയറിയവർക്കു ക്ഷയമില്ല, ഞാൻ അവർക്കു പ്രിയനാണ്; ആ
ത്മാവാണ്; സുതനും സഖാവും ഗുരുവും ആണ്; ഞാൻ അവർക്ക്
സുഹൃത്തും ഇഷ്ട ദൈവതവുമാണ്; എന്റെ ആയുധമായ കാലച
ക്രം അവരെ സ്പർശിക്കുകയില്ല; ദേവയാനം മുതലായ മാർഗ്ഗങ്ങളു
ടെ സ്വർഗ്ഗം, ചന്ദ്രലോകം മുതലായവയെ പ്രാപിക്കുന്നവർ, ധന്യ
ന്മാർ തന്നെ; എന്നാൽ അവർ ആർജ്ജിച്ച പുണ്യങ്ങളെ ഭുജിച്ച

ശേഷം, കാലാന്തരത്തിൽ, യോനികളിൽ ജനിച്ച് സംസാരത്തെ ദീർഘിപ്പിക്കും. മുക്തിയെ പ്രാപിച്ചവർക്കാകട്ടെ, പുനർജന്മം ഇല്ല: കാലം അവരെ ബാധിക്കുകയില്ല, സകല ഭൂതങ്ങളും പുനർജന്മത്തെ ഭയപ്പെടുന്നു; അതുമാറിക്കിട്ടണമെങ്കിൽ--എന്നിൽ ഭക്തിയുള്ളവരാകണം. കാലത്തിൽ പ്രഭവവും, പ്രളയവും ഉള്ള അന്യദേവന്മാർ, നിത്യമായ മോക്ഷത്തെ നല്കുവാൻ ശക്തന്മാരല്ല. കാററ് വീശുന്നതും, സൂൎയ്യൻ തപിക്കുന്നതും, ഇന്ദ്രൻ വർഷിക്കുന്നതും, അഗ്നി ദഹിക്കുന്നതും, മൃത്യു വ്യാപരിക്കുന്നതും, എന്നെ ഭയന്നും, ഞാൻ ഏൎപ്പെടുത്തിയ ചട്ടം അനുസരിച്ചും, ആകുന്നു. ആ വാസ്തവം അറിയുന്നവർ, ജ്ഞാനംകൊണ്ട് വൈരാഗ്യത്തെ സമ്പാദിച്ച്—സൎവ്വത്തേയും ഉപേക്ഷിച്ച്—എന്നിൽ ദൃഢഭക്തിയുള്ളവരായിത്തീൎന്ന്—സകല ഭയങ്ങളും ഒഴിഞ്ഞ എൻെറ പാദത്തെ ആശ്രയിക്കുന്നു. അമ്മ എന്നിൽ ഇളകാത്ത ഭക്തിയെ സമ്പാദിക്കുക; ഇതുതന്നെയാണ് എല്ലാ ഐശ്വൎയ്യങ്ങൾക്കും ആധാരം.

മാതാവേ! മുമ്പ് പറഞ്ഞതിനെത്തന്നെ വിസ്തരിച്ചു ഞാൻ തത്വങ്ങളുടെ ലക്ഷണങ്ങളെ വേറെ വേറെ പറയാം. അതിനെ അറിഞ്ഞവർ മോക്ഷത്തെ പ്രാപിക്കും. തത്വങ്ങളെ ഗ്രഹിച്ചാൽ ആത്മദൎശനം കൂടാതെ മോക്ഷത്തെ പ്രാപിക്കാം എന്നല്ല; തത്വങ്ങളുടെ സ്വഭാവം മനസ്സിലാകുമ്പോൾ അവ ജീവാത്മാവിൽനിന്നു വേറാണെന്ന് മനസ്സിലാകും; അപ്പോൾ ജീവാത്മാവിൻെറ സ്വഭാവത്തെക്കുറിച്ചു ബോധവും, ആത്മദൎശനവും സിദ്ധിക്കും എന്നാണ് വിവക്ഷ. സൎവ്വത്തിനും ആധാരമായി * പുരുഷൻ നില്ക്കുന്നു. പുരുഷൻ നിൎഗ്ഗുണനാണ്; അനാദിയാണ്; പ്രകൃതിയിൽനിന്ന് അന്യനാണ്; സ്വയം ജ്യോതിസ്സാണ്. പുരുഷൻ—സത്വ രജ സ്തമസ്സുകൾ ഇണങ്ങിയ പ്രകൃതിയെ, ലീലാഭാവേന, സ്വീകരിച്ചു. പുരുഷൻ പ്രകൃതിയെ പ്രവേശിച്ച സമയം—പ്രകൃതി ഭിന്നരൂപയായിത്തീൎന്ന്—വിചിത്രങ്ങളായ സൃഷ്ടികൾ ഉണ്ടായി. പ്രകൃതിയുടെ ശക്തി കൊണ്ടെന്നതു പോലെ പക്ഷികൾ, മൃഗങ്ങൾ, മനുഷ്യർ, ദേവന്മാർ എന്നിങ്ങനെ അനേക കോടി സൃഷ്ടികൾ പ്രഭവിക്കുകയും പ്രലയിക്കുകയും ചെയ്യുന്നതായിക്കണ്ട സമയം—അവയ്ക്കുള്ളിൽ വൎത്തിക്കുന്ന ജീവാത്മാവിന് മോഹം സംഭവിച്ചു. ജീവാത്മാവ് എന്ന് പറയുന്നത് പ്രകൃതിയല്ല. ജനനവും മരണവും തുടരെ കാണുകയാൽ സിദ്ധിച്ച മോഹം നിമിത്തം ജീവാത്മാവ് തന്നേയും ജനന മരണമുള്ളതാണ് എന്നു സ്വയം ഭ്രമിച്ചു. യഥാൎത്ഥത്തിൽ ജീവാത്മാവും, പരമാത്മാവും ഒന്നാകയാൽ—ജീവാത്മാവ് ജനനമരണമുള്ളത് ആണ് എന്ന് ഭ്രമിക്കുന്നത്, മോഹംകൊണ്ടു തന്നെ. പ്രകൃതിയുടെ ഗുണങ്ങൾ ഓരോന്നു പ്രവൎത്തിക്കുകയും അനുഭവിക്കുകയും ചെയ്യുന്നു: എന്നാൽ പ്രവൎത്തിക്കുകയും അനുഭവിക്കുകയും ചെയ്യുന്നത് താൻ തന്നെയാണ് എന്ന് ജീവാത്മാവ് മോഹിക്കുന്നു. ജീവാത്മാവ് യഥാൎത്ഥത്തിൽ—അകൎത്താവും, പ്രഭുവും, ആനന്ദ സ്വരൂപനും കേവലം സാക്ഷിയുമാണ്; എങ്കിലും മോഹം നിമിത്തം അങ്ങനെയല്ല എന്നും അസ്വതന്ത്രനാണെന്നും ഭ്രമിക്കുന്നു. അങ്ങനെ ജീവാത്മാവ് സ്വയം പരമാത്മാവ് തന്നെയെന്ന് അറിയാതെ സംസാരത്തിൽ ബന്ധിക്കപ്പെടുന്നു." ദേവഹൂതി പറഞ്ഞു:—"പ്രഭോ! ജീവാത്മാവ് സംസാര ഭാവത്തെ സമ്പാദിച്ചത് എങ്ങനെയാണ് എന്ന് അങ്ങ് പറഞ്ഞത് ഞാൻ ഗ്രഹിച്ചു. അങ്ങ് പ്രകൃതിയെ കുറിച്ചും, പുരുഷനെ കുറിച്ചും അല്പം കൂടെ വിവരിക്കണം." "കപിലൻ പറഞ്ഞു:—" പ്രകൃതിക്കു പ്രധാനം എന്നും പേരുണ്ട്. പ്രകൃതി എന്നത് സത്വം, രജസ്സ്, തമസ്സ് എന്ന മൂന്നു ഗുണങ്ങളോടു കൂടിയതാണ്; പുരുഷനാകട്ടെ നിൎഗ്ഗുണനാണല്ലൊ. പ്രകൃതിക്കു മൂന്നു ഗുണങ്ങൾ ഉണ്ടെന്ന് പറഞ്ഞത്—പ്രകൃതി, മഹത്തത്വമായും, അഹം തത്വമായും പരിണമിച്ചശേഷം അഹം തത്വത്തിൽ മൂന്നു ഗുണങ്ങൾ തെളിഞ്ഞു കാണുമെന്നുള്ളതു കൊണ്ടാണ്. അല്ലാതെ പ്രകൃതിയിൽ ഗുണങ്ങളെ കാണാവുന്നതല്ല. പ്രകൃതി അവ്യക്തമാണ്; പ്രകൃതി നിത്യമാണ്; നിത്യത്വം എന്നതു പുരുഷന് എന്നതു പോലെ പ്രകൃതിക്കുമുണ്ട്. പ്രകൃതി അല്ലെങ്കിൽ പ്രധാനം എന്നത്—അഞ്ച്, അഞ്ച്, നാലു, പത്ത്, വീതം തത്വങ്ങൾ അടങ്ങിയ ഇരുപത്തിനാലു തത്വങ്ങളുടെ സമാഹാരമാണെന്ന് വിദ്വാന്മാർ അറിയുന്നു. ആ തത്വങ്ങൾ ഇവയാണ്: ഭൂമി, ജലം, അഗ്നി, വായു, ആകാശം എന്ന് ഭൂതങ്ങൾ അഞ്ച്; ഗന്ധം, രസം, രൂപം, സ്പൎശം, ശബ്ദം എന്ന് തന്മാത്രകൾ അഞ്ച്; അന്തഃകരണത്തിൻെറ അംശങ്ങളായ മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്ന് നാല്. കാത്, തൊലി, കണ്ണ്, നാക്ക്, മൂക്ക്, വായ്, കൈ, കാൽ, മേഢ്രം, പായു എന്ന് ഇന്ദ്രിയങ്ങൾ പത്ത്. ചിലർ ഇവയോട് കാലം എന്നതിനെ കൂടെ ചേൎത്ത്, തത്വങ്ങൾ ഇരുപത്തഞ്ച് എന്നു പറയും. എന്നാൽ കാലം എന്നത് പ്രകൃതിയുടെ പരിണാമം അല്ല; പുരുഷൻെറ വിൎയ്യമാണ് എന്നു വേറെ ചിലർ പറയുന്നു. ഗുണങ്ങൾ ക്ഷോഭമില്ലാതെ നില്ക്കുന്ന സമാവസ്ഥയിൽ—ആദ്യമായി പ്രകൃതിയിൽ നിന്നു ഗുണങ്ങളെ ക്ഷോഭിപ്പിച്ച് ചേഷ്ടിപ്പിച്ചത്—കാലമാകുന്നു. കാലത്തിൻെറ പ്രേരണത്താൽ പ്രകൃതിയിൽ പുരുഷൻ പ്രവേശിച്ചപ്പോൾ, മഹത്തത്വം ഫലിച്ചു. മഹത്തത്വത്തിൽ നിന്ന്, അഹം തത്വം ഫലിച്ചു. അഹം തത്വത്തിൽ സത്വ രജ സ്തമസ്സുകളെ തെളിഞ്ഞു കാണായി. സാത്വികമായ അഹംകാരത്തിൽനിന്ന് മനസ്സ്, രാജസാഹംകാരത്തിൽ നിന്ന് ഇന്ദ്രിയങ്ങളും ബുദ്ധിയും, താമസാഹംകാരത്തിൽ നിന്ന് മഹാ ഭൂതങ്ങൾ എന്നിവയും ഭവിച്ചു. ജീവാത്മാവ് സാത്വികാഹംകാരം നിമിത്തം കൎത്താവെന്നും, രാജസാഹംകാരം നിമിത്തം ഇന്ദ്രിയവാനെന്നും, താമസാഹംകാരം നിമിത്തം ദേഹവാനെന്നും ഭ്രമിക്കുന്നു. പുരുഷപ്രവേശം നിമിത്തം, താമസാഹംകാരത്തിനു വികാരം സിദ്ധിച്ച സമയം—ശബ്ദ തന്മാത്രവും, അതിൽനിന്ന് ആകാശവും, അതിൽനിന്ന് ശ്രോത്രവും, ഉണ്ടായി; ശബ്ദ തന്മാത്രമായ ആകാശത്തിൽ നിന്ന് സ്പൎശവും, അതിൽനിന്നു വായുവും, അതിൽ നിന്ന് ത്വക്കും ഉണ്ടായി; സ്പൎശ, തന്മാത്രമായ വായുവിൽ നിന്ന് രൂപവും അതിൽ നിന്ന് അഗ്നിയും, അതിൽ നിന്ന് നേത്രവും ഉണ്ടായി; രൂപതന്മാത്രമായ അഗ്നിയിൽ നിന്ന് രസവും, അതിൽ നിന്ന് ജലവും അതിൽ നിന്ന് ജിഹ്വയും ഉണ്ടായി രസതന്മാത്രമാത്രമായ ജല

സാംഖ്യ ശാസ്ത്രം; തത്വങ്ങൾ; ബ്രഹ്മാവ്, വിരാട്, ഇന്ദ്രിയങ്ങൾ.

* പുരുഷൻ എന്ന് ഇവിടെ ആരംഭിക്കുന്നത് പരബ്രഹ്മത്തെയാണ്.

ത്തിൽ നിന്ന് ഗന്ധവും, അതിൽ നിന്ന് ഭൂമിയും, അതിൽ നിന്ന് നാസികയും ഉണ്ടായി. ഇങ്ങനെ മഹത്ത്, അഹംതത്വം, മഹാഭൂതങ്ങൾ എന്നവ രൂപപ്പെട്ട എങ്കിലും, അവ വേറെ വേറെ നിന്നു. അവയിൽ പുരുഷൻ പ്രവേശിച്ചപ്പോൾ അവ യോജിച്ച് ഒരു അണ്ഡം ഉണ്ടായി. ആ അണ്ഡം ജലത്തിൽ കിടന്നു. അതിൽ പ്രവേശിച്ച പുരുഷനെ ഹിരണ്യഗർഭൻ എന്നു പറയും. ഹിരണ്യഗർഭൻ ആത്മാവും, അണ്ഡം ശരീരവുമായ സത്വത്തെ, വിരാട് പുരുഷൻ എന്ന് പറയും. വിരാട് പുരുഷന് മുഖം ഉണ്ടായി; അതിൽ നിന്ന് വായുവും, വായുവിൽ നിന്ന് വഹ്നിയും, ഉണ്ടായി; അതുപോലെ നാസിക, ഘ്രാണം, വായു; ചക്ഷുർദ്വാരം, നേത്രേന്ദ്രിയം, സൂര്യൻ; കണ്ണുകൾ, ശ്രോത്രേന്ദ്രിയം, ദിക്കുകൾ; ത്വക്ക്, രോമങ്ങൾ, ഔഷധികൾ; ശിശ്നം, രേതസ്സ്, ജലം; ഗുദം, അപാനൻ, മൃത്യു; ഹസ്തം, ബലം, ഇന്ദ്രൻ; പാദങ്ങൾ, ഗതി, ഹരി; നാഡികൾ, രക്തം, നദികൾ; ഉദരം, ക്ഷുൽപിപാസ, സമുദ്രം; ഹൃദയം, മനസ്സ്, ചന്ദ്രൻ; ഹൃദയം. ബുദ്ധി, ബ്രഹ്മാവ്; ഹൃദയം, അഹംകാരം, രുദ്രൻ; ഹൃദയം, ചിത്തം, ക്ഷേത്രജ്ഞൻ— എന്നവയും വിരാട് പുരുഷനിൽ ഉണ്ടായി. എന്നാൽ അവ ഉണർന്നില്ല. അഗ്നി വാക്കോടു കൂടെ വിരാട് പുരുഷനിൽ പ്രവേശിച്ചു: വിരാട് പുരുഷൻ ഉണർന്നില്ല. വായു ഘ്രാണത്തോടു കൂടെ; സൂര്യൻ നേത്രത്തോടു കൂടെ; ഇങ്ങനെ സർവ്വ ദേവതകളും പുറകെ പുറകെ പ്രവേശിച്ചു; വിരാട് പുരുഷൻ ഉണർന്നില്ല; ബ്രഹ്മാവ് ബുദ്ധിയോടു കൂടെ, രുദ്രൻ അഭിമാനത്തോടു കൂടെ, വിരാട് പുരുഷനിൽ പ്രവേശിച്ചു; വിരാട് പുരുഷൻ ഉണർന്നില്ല. എന്നാൽ ക്ഷേത്രജ്ഞൻ അതായത് ജീവാത്മാവ് ചിത്തം എന്ന ഇന്ദ്രിയത്തോട് കൂടെ പ്രവേശിച്ചപ്പോൾ, വിരാട് പുരുഷൻ ഉണർന്നു. ഉറങ്ങിക്കിടക്കുന്ന ഒരുവനെ ഉണർത്തുവാൻ പ്രാണങ്ങൾ, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി എന്നവ ശക്തങ്ങളല്ല; എന്നതു പോലെ തന്നെ വിരാട് പുരുഷനെ ഉണർത്തുവാൻ പ്രാണങ്ങൾ മുതലായവ സ്വയം ശക്തങ്ങളല്ല. ജീവാത്മാവ് പ്രകൃതിയിൽ നിന്ന് വേറാണെന്ന്—മോക്ഷത്തെ കാംക്ഷിക്കുന്നവൻ—ജ്ഞാനം കൊണ്ടും, ജ്ഞാനത്തിൽ നിന്ന് ജനിക്കുന്ന വൈരാഗ്യം കൊണ്ടും, വൈരാഗ്യത്തിൽ നിന്ന് ജനിക്കുന്ന ഭക്തി കൊണ്ടും, ഗ്രഹിക്കേണ്ടതാകുന്നു.

പുരുഷൻ, അതായത് ജീവാത്മാവ്, പ്രകൃതിയിൽ വർത്തിക്കുന്നു എങ്കിലും പ്രകൃതിയുടെ ഗുണങ്ങൾ ജീവാത്മാവിനെ സ്പർശിക്കുന്നില്ല. സൂര്യൻ സ്ഥിരനായി നിൽക്കുന്നു; വെള്ളത്തിൽ കാണുന്ന സൂര്യ പ്രതിബിംബം ഇളകുന്നതായി തോന്നുന്നത്, വെള്ളത്തിന്റെ ഇളക്കം കൊണ്ടാണ്. അതുപോലെ പ്രകൃതിയിൽ നില്ക്കുന്ന ജീവാത്മാവിനെ പ്രകൃതിയുടെ ഗുണങ്ങൾ സ്പർശിക്കുന്നു എന്ന് തോന്നുന്നത്

ജീവാത്മാവ് പ്രകൃതിയിൽനിന്ന് ഭിന്നനാണ്.

കേവലം ഭ്രമം കൊണ്ടു തന്നെ. യഥാർത്ഥത്തിൽ ജീവാത്മാവ് പ്രകൃതിയോടു ബന്ധമില്ലാത്തതു അത്രേ. എന്നാൽ ജീവാത്മാവ്, ദേഹത്തിൽ നിൽക്കുന്ന കാലത്ത്, ദേഹവും ഇന്ദ്രിയങ്ങളും കർമ്മങ്ങളും സ്വന്തമാണെന്ന് ഭ്രമിക്കുന്നു. സുഖത്തിനും ദുഃഖത്തിനും അവകാശി യാണെന്നു ഭ്രമിക്കുന്നു; ജനന മരണങ്ങൾ ഉള്ളവനാണെന്നു ഭ്രമിക്കുന്നു; ജീവാത്മാവ് കർത്താവും ഭോക്താവും ആണെന്ന് വൃഥാ ഭ്രമിക്കുന്നതിനാൽ, സുര നര മൃഗ യോനികളിൽ പിറന്ന് സംസാരിയാകുവാൻ ഇടയാകുന്നു. യഥാർത്ഥത്തിൽ ജീവാത്മാവിന് പ്രകൃതി സ്സംബന്ധമില്ല; സുഖ ദുഃഖങ്ങളുടെ അനുഭവം ഇല്ല; എന്നാൽ പ്രകൃതി സംബന്ധം ഉണ്ട് എന്നും, ദേഹം ഇന്ദ്രിയങ്ങൾ മുതലായവ കൊണ്ട് പ്രവർത്തിക്കുകയും അനുഭവിക്കുകയും ചെയ്യുന്നു എന്നും, ജീവാത്മാവ് ഭ്രമിച്ച്, സംസാരിയാകുന്നു. സ്വപ്നം യഥാർത്ഥമല്ല, എങ്കിലും അനുഭവിക്കുന്ന ആളിന്, ആ സമയം അതു യഥാർത്ഥമായി തോന്നുന്നതുപോലെ, ജീവാത്മാവ് ഭ്രമം അല്ലെങ്കിൽ അവിവേകം ഉള്ള കാലം അത്രയും, സംസാരത്തിൽ കാലം കഴിക്കുകയും, മുക്തിയെ പ്രാപിക്കാതെയിരിക്കയും, ചെയ്യും. ആയതിനാൽ മുക്തിയെ കാംക്ഷിക്കുന്നവൻ, പ്രകൃതിയിൽനിന്നു ഫലിക്കുന്ന അനുഭവങ്ങളെ ഗണിക്കരുത്; അവയെക്കുറിച്ച് വൈരാഗ്യം സമ്പാദിക്കണം; അപ്പോൾ ഹരിയെ കുറിച്ചു ഭക്തിയും, യഥാർത്ഥ ജ്ഞാനവും, മോക്ഷവും, സിദ്ധിക്കും. വൈരാഗ്യവും, അതിൽനിന്ന് ഭക്തിയും, അതിൽനിന്ന് മോക്ഷവും, സമ്പാദിക്കുക എന്നതിൽ, താല്പര്യമുള്ളവർ, അനുഷ്ഠിക്കേണ്ട കാര്യങ്ങൾ പലതുണ്ട്. യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി, എന്നവയെ ശീലിക്കണം. അവ, ആത്മജ്ഞാനത്തിലേക്കു വഴി കാണിക്കുന്നവയാണ്; എന്നെ കുറിച്ചു തന്നെ ചിന്തിക്കുകയും, എന്റെ കഥകളെ കേൾക്കുകയും ചെയ്യണം: സർവ്വ സത്വങ്ങളിലും സമഭാവന ഉണ്ടാകണം; സകല സത്വങ്ങളും ഈശ്വര സൃഷ്ടികളാണെന്നും; അവയിൽ വർത്തിക്കുന്നത് ജീവാത്മാവു തന്നെയാണെന്നും; അറിഞ്ഞവൻ ഒരു സത്വത്തെ ഉയർന്നതായോ മററതിനെ താണതായോ കരുതുകയില്ല; ഒന്നിനോടും വൈരബുദ്ധി ഉണ്ടാകരുത്: ബ്രഹ്മചര്യം അനുഷ്ഠിക്കണം; മൌനം അനുഷ്ഠിക്കണം; സ്വധർമ്മങ്ങളെ അനുഷ്ഠിക്കണം; ഭക്ഷണകാര്യം സംബന്ധിച്ച്, ക്ലേശിക്കരുത്; യദൃച്ഛാ ലാഭം മതിയെന്നു വയ്ക്കണം; മിതഭക്ഷണം ചെയ്യണം; ഏകാന്തത്തിൽ ഈശ്വര ചിന്തകളിൽ ഇരിക്കണം; ശാന്തനാകണം; കാരുണിക നാകണം; ഈ ശരീരത്തെക്കുറിച്ച് ഇതു എന്റേത് എന്ന വിചാരം കളയണം; ഇങ്ങനെ പരിശീലനം ചെയ്യുന്നവൻ, പ്രകൃതിയേയും ജീവാത്മാവിനേയും, സംബന്ധിച്ച, യാഥാർത്ഥ്യത്തെ കാണും."

ദേവഹൂതി പറഞ്ഞു :— "ഭോ ബ്രാഹ്മണ! പ്രഭോ! പ്രകൃതി ഒരിക്കലെങ്കിലും പുരുഷനെ പിരിഞ്ഞു നിൽക്കുകയില്ല; പ്രകൃതിയും പുരുഷനും നിത്യങ്ങളാകുന്നു: അന്യോന്യം ആശ്രയിച്ച് വർത്തിക്കുന്നു. എന്നാൽ അവ തമ്മിൽ വേർപെടുന്നതാണ് മുക്തിയെന്ന്,—അങ്ങ് പറഞ്ഞു. അവ വേർപെടുമോ! ഭക്തിയെന്നത് സാധിക്കാവുന്നതോ? ഗന്ധം ഭൂമിയെ വിട്ട് നിൽക്കുന്നില്ല; രസം ജലത്തെ വിട്ടു നിൽക്കുന്നില്ല; അതുപോലെ തന്നെ, പ്രകൃതി പുരുഷനെ വിട്ടു നിൽക്കയില്ല; പുരുഷൻ പ്രകൃത്യാ അകർത്താവാണ്. ആ പുരുഷൻ കർത്താവാണ് എന്നു ഭ്രമിക്കുന്നത്, പ്രകൃതിയുടെ ഗുണങ്ങൾ നിമിത്തമാണ്. പ്രകൃതിയുടെ ഗുണങ്ങൾ നിത്യങ്ങൾ തന്നെ. അതിനാൽ പുരുഷൻ കർത്താവാണ് എന്ന ഭ്രമം നിത്യമാകും. അങ്ങനെയായാൽ, പുരുഷൻ പ്രകൃതിയുടെ ബന്ധത്തിൽ നിന്നു വേർപെടുന്നതെങ്ങനെ" കപിലൻ പറഞ്ഞു :—" ഒരുവൻ, ആരംഭംമുതൽക്കുതന്നെ, വിധി പ്രകാരമുള്ള കർമ്മങ്ങളെ അനുഷ്ഠിക്കുന്നതിൽ നിഷ്ഠയുള്ളവനാകണം; അങ്ങ

നെയായാൽ സ്വേച്ഛാചാരം കുറയുകയും, മനസ്സ് നിയമത്തിൽ ഒതുങ്ങുകയും, ശുദ്ധമാകുകയും, ചെയ്യും. ഭഗവദ്കഥകളെ കേൾക്കണം: അപ്പോൾ ജ്ഞാനവും വൈരാഗ്യവും, ഭക്തിയും, ജനിക്കും: അജ്ഞാനം അററു. അജ്ഞാനം നശിച്ചുകഴിഞ്ഞാൽ,. ജീവാത്മാവ് യാഥാർത്ഥ്യത്തെ കാണുകയായി; മുക്തനായി. ഉറങ്ങികിടക്കുന്നവനു സ്വപ്നം ഭയത്തെ നൽകുന്നു; എന്നാൽ ഉണർന്നശേഷം സ്വപ്നത്തെ കുറിച്ചുള്ള സ്മരണം, ഭയത്തിനു കാരണമാകുന്നില്ല; അതുപോലെ, അജ്ഞാനമായ നിദ്രയിൽ വർത്തിക്കുന്നവന്, പ്രകൃതിയായ സ്വപ്നം, ബന്ധത്തെ നൽകും; എന്നാൽ ജ്ഞാനബോധം ലഭിച്ചവന്, പ്രകൃതിയാകട്ടെ, ബന്ധം നൽകുകയില്ല. ഒരുവൻ ജ്ഞാനം, വൈരാഗ്യം, ഭക്തി എന്നിവയെ പല ജന്മങ്ങളിൽ പരിശീലിക്കേണ്ടതാണ്. അപ്പോൾ, അവൻ അദ്ധ്യാത്മ രതനാകും; ബ്രഹ്മലോകത്തിൽ ഉള്ള സുഖങ്ങളെ തന്നെയും വേണ്ടെന്നു വയ്ക്കും; എന്നെക്കുറിച്ച് പരമപ്രീതനാകും; ആത്മാവിനെ കാണും; സംശയങ്ങൾ നശിക്കും. ആ മനുഷ്യൻ, എൻെറ പ്രസാദംകൊണ്ട് ഞാനാകുന്ന കൈവല്യത്തെ പ്രാപിക്കും. ആ ജീവാത്മാവിന് പുനർഭവ ഭയം വേണ്ട. അമ്മേ! എന്നിൽ ഭക്തിപൂർവ്വം ചിന്താപരന്മാരായ യോഗികൾ—യോഗംനിമിത്തം പല ശക്തികളെ പ്രാപിക്കാറുണ്ട്. യോഗം ബലപ്പെടുന്ന ദേഹത്തിൽ, ആ ശക്തികൾ സ്വയം ബലപ്പെടുന്നു. ശരീരത്തെ ചെറുതാക്കുക, വലുതാക്കുക, ലഘുവാക്കുക, ഗുരുവാക്കുക, ഈശിത്വം, വശിത്വം, പ്രാപ്തി, പ്രാകാശ്യം, എന്നിങ്ങനെ എട്ടു സിദ്ധികളെ, യോഗികൾ പ്രാപിക്കാറുണ്ട്, എന്നു പ്രസിദ്ധമാണ്. എന്നാൽ ആത്മ ജ്ഞാനത്തെ കാംക്ഷിക്കുന്ന യോഗി, ആ വക മായകളിൽ ഭ്രമിക്കരുത്; അവയെ ഒക്കെയും അവഗണിച്ച്, ആത്മ ജ്ഞാനത്തെ ഏക ലക്ഷ്യമാക്കി കരുതുന്നവർ മാത്രം, ആത്മ ജ്ഞാനത്തെ സമ്പാദിക്കും."

**അഷ്ടാംഗയോഗം**

കപിലൻ തുടർന്നു പറഞ്ഞു:— "ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ നിന്നു നിവർത്തിപ്പിച്ച്, ഇന്ദ്രിയ വിഷയങ്ങളെ കുറിച്ച് വൈരാഗ്യം സമ്പാദിച്ച്, ഭക്തിപൂർവ്വം ഭഗവാൻ എന്ന ചിന്തയോടുകൂടെ മനസ്സ് ഏകാഗ്രമാക്കണമെന്ന് ഞാൻ സാമാന്യേന പറഞ്ഞു. ആ മാർഗ്ഗത്തെ വിസ്തരേണ പ്രസ്താവിക്കട്ടെ: യോഗം തന്നെയും രണ്ട് വിധമാണ്—അബീജം, സബീജം. യാതൊരു മാധ്യസ്ഥ്യത്തേയും ആശ്രയിക്കാതെ, നിർഗ്ഗുണ ബ്രഹ്മത്തെ കുറിച്ചുള്ള സമാധിയെ അബീജ യോഗമെന്നു പറയുന്നു. അതു സവിശേഷം അനുഗ്രഹീതന്മാർ മാത്രം സാധിക്കുന്നതാണ്. ഞാൻ ഇവിടെ പറയാനുദ്ദേശിക്കുന്നതു, സബീജ യോഗത്തെ കുറിച്ചു മാത്രമാകുന്നു. വികർമ്മങ്ങളെ അനുഷ്ഠിക്കാതിരിക്കുക, സ്വകർമ്മങ്ങളെ അനുഷ്ഠിക്കുക, ലഭിക്കുന്നതിനെ കൊണ്ടു തൃപ്തിപ്പെടുക, ആത്മജ്ഞാനം സിദ്ധിച്ചവരെ സേവനം ചെയ്യുക, ധർമ്മം, അർത്ഥം, കാമം എന്നിവയെ അവഗണിച്ച് മോക്ഷ കാര്യത്തെ കുറിച്ച് രതിയുള്ളവനാക, അല്പമായി ഭക്ഷിക്കുക, ശുദ്ധഭക്ഷണം ഭക്ഷിക്കുക, ഏകാന്തത്തിൽ താമസിക്കുക, യാതൊരു വക ഹിംസയും ചെയ്യാതിരിക്കുക, സകല വൈരങ്ങളെയും ഉപേക്ഷിക്കുക, സത്യനിഷ്ഠനായിരിക്കുക, വഞ്ചനയെ അനുവർത്തിക്കാതിരിക്കുക, ആവശ്യമായതിനെ മാത്രം വാങ്ങുക, ബ്രഹ്മചര്യം, തപസ്സ്, ശൌചം, വേദാദ്ധ്യയനം, ഈശ്വര പൂജ, മൌനം എന്നിവയെ അനുഷ്ഠിക്കുക, ശരിയായ ആസനത്തിൽ ഇരിക്കുക,. പഞ്ച പ്രാണങ്ങളെ ജയിക്കുക, ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ നിന്നു മനസ്സു കൊണ്ടു മടക്കി എടുക്കുക, പ്രാണൻെറ പല സ്ഥാനങ്ങളിൽ ഏതെങ്കിലും ഒന്നിൽ പ്രാണനെ നിറുത്തുക, ഭഗവദ് ലീലകളെ ധ്യാനിക്കുക, ആത്മാവിനെ ധ്യാനത്തിലുറപ്പിച്ചു നിറുത്തുക,—അസത്തായ മാർഗ്ഗത്തിൽ സഞ്ചരിക്കുന്ന മനസ്സിനെ, ഇങ്ങനെയും അന്യ പ്രകാരങ്ങളിലും, പ്രാണനെ ജയിച്ചവൻ ആലസ്യത്തെ ഉപേക്ഷിച്ച്—സാവധാനത്തിൽ ഭഗവാനിൽ യോജിപ്പിക്കണം. ഇതു യോഗിയുടെ സാമാന്യമായ ആദ്യ ചരിതമാണെന്നു പറയാം. ഈ മാർഗ്ഗത്തിൽ സഞ്ചരിക്കുവാൻ ഉദ്ദേശിക്കുന്നവർ, ഒന്നാമതായി അഹിംസ മുതലായ യമങ്ങളെയും, ശൌചം മുതലായ നിയമങ്ങളെയും, പരിശീലിച്ച്, മനസ്സിനെയും, ശരീരത്തെയും യോഗ ജീവിതത്തിന് ഫലപ്പെടുന്ന രീതിയിൽ, രക്ഷിക്കണം. ഭഗവ ധ്യാനത്തിനു ഒരുങ്ങുന്നവൻ, പുണ്യ സരസ്സിൻെറ തീരത്തിലോ, ക്ഷേത്രത്തിൻെറ സമീപത്തിലോ, ഏതെങ്കിലും ഒരു പുണ്യ പ്രദേശത്തു—യോഗികൾ പരിചയിച്ചിട്ടുള്ള ഏതെങ്കിലും ഒരു ആസനത്തിൽ—സ്ഥിരമായും സുഖമായുമിരിക്കണം. ഇരുന്നു കഴിഞ്ഞാൽ ദേഹ ശുദ്ധിയെ ഉദ്ദേശിച്ച് പൂരകം, കുംഭകം, രേചകം, അല്ലെങ്കിൽ രേചകം, കുംഭകം, പൂരകം, എന്ന ക്രമത്തിനു പ്രാണായാമം ചെയ്യണം. പ്രാണായാമം ചെയ്ത് ശരീരം ശുദ്ധമായവൻെറ മനസ്സ് ഇളകാതെ നില്ക്കുന്നതാണ്. മനസ്സ് ഇന്ദ്രിയങ്ങളുടെ പദാർത്ഥങ്ങളിലേക്കു പോകാതെ നില്ക്കുന്ന അവസ്ഥയ്ക്ക്, പ്രത്യാഹാരം എന്നു പേർ. പ്രത്യാഹരിക്കപ്പെട്ട മനസ്സിനെ ഭഗവൽ സംബന്ധമായ എന്തെങ്കിലും ഒന്നിൽ, (ഭഗവാൻെറ മുഖാരവിന്ദം, ചരണാരവിന്ദം, ഏതെങ്കിലും ഒന്നായ ബീജത്തിൽ) നിറുത്തുന്നതു, ധാരണ. മനസ്സിനെ ധാരണയിൽ ഏതാനും സമയം നിറുത്തുന്നതിനെ, ധ്യാനമെന്നു പറയുന്നു. ധ്യാതാവു, ധ്യാനം, ധ്യേയം എന്ന് ബോധമില്ലാതെ, സാധകൻ ധ്യാനത്തിൽ വസിക്കുമ്പോൾ സമാധിയായി. ഈ മാർഗ്ഗത്തെയാണ് യോഗി സ്വീകരിക്കേണ്ടതു്.

ഏവം ഹരൌ ഭഗവതി പ്രതിലബ്ധഭാവോ
ഭക്ത്യാ ദ്രവൻ ഹൃദയ ഉൽപുളകഃ പ്രമോദാത്
ഔൽകണ്ഠ്യ ബാഷ്പകലയാ മുഹുഃ അർദ്യമാനഃ
ത ച്ചാപി ചിത്തബഡിശം ശനകൈഃ വിയുംക്തേ.

ഇങ്ങനെ ഭഗവാനായ ഹരിയിൽ, പരമ പ്രേമം സമ്പാദിച്ച്, ഭക്തികൊണ്ടു ഹൃദയത്തെ ദ്രവിപ്പിച്ച്, പ്രമോദം കൊണ്ടു രോമാഞ്ചനായി, ആനന്ദാശ്രുക്കളിൽ മുങ്ങി ശീലിച്ചവൻ—ചിത്തമാകുന്ന ചൂണ്ടലിനെ, സാവധാനത്തിൽ, വിട്ടുകളയുന്നു. ബാഹ്യങ്ങളായ ആശയങ്ങളെ വിട്ട മനസ്സ്, നിർവ്വാണത്തെ പ്രാപിക്കും. അപ്പോൾ ജീവാത്മാവ് പ്രകൃതിയിൽ മുളക്കുന്ന ഗുണങ്ങളിൽ നിന്നു മടങ്ങി: ഏകനായ പുരുഷനെ കണ്ടു. ഏകനായ പുരുഷനെ കണ്ടവൻ, കർത്താവും ഭോക്താവും താനല്ലെന്നും കർത്തൃത്വത്തെയും ഭോക്തൃത്വത്തെയും അറിയുന്നതു്, അജ്ഞാനത്തിൻെറ ഫലമായ അഹങ്കാരമാണ് എന്നും ഗ്രഹിക്കുന്നു. ആ യോഗിക്ക് വീണ്ടും ജന്മമില്ല. തീ എന്നു പറയുന്നതു് പുകയല്ല; തീക്കൊള്ളിയല്ല; അതുപോലെ

ജീവാത്മാവു് എന്നതു് അന്തഃകരണമല്ല, ഇന്ദ്രിയങ്ങളല്ല, ഭൂതങ്ങളും അല്ല.

സ്വയോനിഷു യഥാജ്യോതിഃ ഏകം നാനാ പ്രതീയതേ
യോനീനാം ഗുണവൈഷമ്യാത് തഥാത്മാ പ്രകൃതൌ സ്ഥിതഃ

"ആത്മാവു് ഏകൻ തന്നെ ; എന്നാൽ എരിയുന്ന തീയു്, വിറകുകളുടെ ആകൃതികളിൽ കാണപ്പെടുന്നതു പോലെ, ജീവാത്മാവു് യോഗികളുടെ ഗുണഭേദം നിമിത്തം, പല രൂപങ്ങളിൽ കാണപ്പെടുകയാണ്."

ദേവഹൂതി പറഞ്ഞു :— "മഹത്തത്വം മുതലായവ ഉൾപ്പെട്ടിന്ന പ്രകൃതിയുടെയും, അതോടു കൂടിത്തന്നെ പുരുഷൻെറയും, ലക്ഷണങ്ങളെ, സാംഖ്യമതം അനുസരിച്ചു് അങ്ങു് എനിക്കു ഉപദേശിച്ചു. അവയുടെ പരമാത്ഥ മായ രൂപത്തെ ഞാൻ ഗ്രഹിക്കേണ്ടിയിരിക്കുന്ന എന്നും, ആ ജ്ഞാനത്തിൽ നിന്നും ആണു് ഭക്തി ജനിക്കേണ്ടതെന്നും, അങ്ങു പറഞ്ഞു. ഭക്തി യോഗത്തെ കുറിച്ചു് അങ്ങു അല്പം കൂടെ വിവരമായി ഉപദേശിക്കണമേ: ജീവാത്മാവു്, സവ്വസാഹചയ്യങ്ങളിൽ നിന്നും വൈരാഗ്യത്തെ പ്രാപിക്കുമാറു്, ജീവലോകത്തിൻെറ വിവിധങ്ങളായ സംസാര ഗതികളെയും, അങ്ങു് ഉപദേശിക്കണമേ. വൃഥാഭിമാനം പൂണ്ടവരെയും, കണ്ണില്ലാത്തവരെയും, ആധാരമില്ലാത്ത അന്ധകാരത്തിൽ ദീർഘകാലം ഉറങ്ങുന്നവരെയും, വിവിധ കമ്മങ്ങളെ അനുഷ്ഠിച്ചു് ഗതി ലഭിക്കാതെ ക്ഷീണിച്ചവരെയും, പുരസ്കരിച്ചു്—ഈ ലോകത്തിനു മോക്ഷം സിദ്ധിക്കുന്നതായ യോഗങ്ങളെ പ്രകാശിപ്പിക്കുന്ന സൂയ്യനായി അങ്ങു് അവതരിച്ചിരിക്കുന്നു." മനോരമ മായ മാതൃപ്രശ്നത്തെ കേട്ടു് കപിലൻ പ്രീതനായി. കരുണാ ദ്ര്ദിതനായി ; പറഞ്ഞു :— "ഭോ അനിന്ദിതേ ! ഭക്തി യോഗം ഓരോരുവനിലും ഓരോ തരത്തിലാണു് കാണപ്പെടുന്നതു്. സത്വ രജ സ്തമസ്സു കൾ ഓരോരുവനിലും ഓരോ അളവിൽ മിശ്രിച്ചു നിൽക്കുന്നു. അതനുസരിച്ചു ഓരോരുവൻെറ ഭക്തി പല രൂപങ്ങളിൽ ഭേദപ്പെടുന്നു. അന്യന്മാരെ ജയിക്കണമെന്നോ, വഞ്ചന, മാത്സയ്യം മുതലായവയെ പുരസ്കരിച്ചോ, എന്നെ ഭക്തിയോടുകൂടെ ചിലർ ഭജിക്കാറുണ്ടു് ; അവർ തമോഗുണം അധിക മുള്ളവരാണ്. യശസ്സു്, ഐശ്വയ്യം, ഭോഗ പദാത്ഥങ്ങൾ എന്നവയെ പുരസ്കരിച്ചു്, എന്നെ പ്രതിമകളിൽ സങ്കല്പിച്ചു്, ഭക്തിപൂവ്വം ഭജിക്കുന്നവരുണ്ടു് : അവർ രജോഗുണം അധികമുള്ളവരാണ്. ഞാൻ അന്യനായ ദേവനാണു് എന്ന സങ്കല്പത്തോടു കൂടെ എങ്കിലും, കമ്മങ്ങളെ ഒടുക്കണമെന്നോ, കമ്മങ്ങളെ പരമേശ്വരനിൽ സമപ്പിക്കണമെന്നോ, വിധികൾ അനുഷ്ഠിക്കേണ്ടതാണെന്നോ, ഉള്ള ഭാവന യോടെ എന്നെ ഭജിക്കുന്നവരും ഉണ്ടു് : അവർ സത്വഗുണം അധികമുള്ളവരാണ്. ഈ വക യൊക്കെയും സഗുണ ഭക്തിയാണു് : പരമമായ ഭക്തിയല്ല, ഭക്തൻെറ മനസ്സു് യാതൊരു ഫലത്തെയും കാംക്ഷിക്കാതെ സവ്വന്മാരുടെയും ഹൃദയ ഗുഹകളിൽ വസിക്കുന്ന എന്നിലേക്ക—ഗംഗാജലം സമുദ്രത്തി ലേക്കെന്ന പോലെ—ഒഴുകണം ; അതാണു് പരമമായ നിർഗ്ഗുണഭക്തി.

സാലോക്യ സാർഷ്ടി സാമീപ്യ സാരൂപ്യൈകത്വ മപ്യുത
ദീയമാനം ന ഗൃഹ്ണന്തി വിനാ മൽസേവനം ജനാഃ

യഥാത്ഥ ഭക്തന്മാരുടെ മനഃസ്ഥിതി എത്രയോ ശ്രേഷ്ഠമാണെന്നു് പറവാൻ വാക്കുകൾ ഇല്ല. ഞാൻ താമസിക്കുന്ന ലോകത്തിൽ താമസിക്കുക, അതായതു് സാലോക്യം; എനിക്കു സമമായി വിഭവങ്ങളെ അനുഭവിക്കുക, അതായതു് സാർഷ്ടി; നിത്യവും എൻെറ സന്നിധിയിൽ വിഹരിക്കുക, അതായതു് സാമീപ്യം; എനിക്കു സമമായ രൂപത്തെ പ്രാപിക്കുക അതായതു സാരൂപ്യം; എന്നോടു ഒന്നായിച്ചേരുക അതായതു് ഐക്യം അല്ലെങ്കിൽ സായുജ്യം; എന്നീ അനുഗ്രഹങ്ങളെ ലഭിക്കുമെന്നു വന്നാൽ തന്നെയും, ഭക്തൻ അവയെ ആഗ്രഹിക്കുന്നില്ല, നിർഗ്ഗുണഭക്തൻ എൻെറ പാദ സേവനത്തെ മാത്രമാണു് കാംക്ഷിക്കുന്നതു്. നിർഗ്ഗുണഭക്തൻ, വർണ്ണാശ്രമ ധമ്മങ്ങളെ നിഷ്കാമനായി അനുഷ്ഠിക്കുന്നു : എൻെറ പ്രതിമകളെ ദശിക്കുകയും, സ്പശിക്കുകയും, പൂജിക്കുകയും, സ്തുതിക്കുകയും, നമസ്കരിക്കുകയും, സവ്വ ഭൂതങ്ങളിലും ഞാൻ ഉണ്ടെന്നു കാണുകയും, ചെയ്യുന്നു. യഥാത്ഥ ഭക്തൻ ധീരനാകുന്നു: അസംഗനാകുന്നു: മഹാന്മാരെ മാനിക്കുകയും, ദീനന്മാരിൽ അനുകമ്പ കാണിക്കുകയും, സമന്മാരിൽ സമ ഭാവനയോടെ വത്തിക്കുകയും, ചെയ്യുന്നവനാകുന്നു. പരമഭക്തൻ, ആത്മാനാത്മ വിവേചനങ്ങളെ ശ്രദ്ധിക്കുന്നു : നാമസങ്കീത്തനം ചെയ്യുന്നു: ആജ്ജവം, ആയ്യസംഗമം, നിരഹംകാരം, എന്നിവകളാൽ അലംകൃതനാകുന്നു. എൻെറ പ്രീതിയെ കാംക്ഷിക്കുന്നവർ, ഈ വക ഗുണങ്ങളെ കൊണ്ടു പരിശുദ്ധന്മാരായി. എൻെറ കഥകളെ കേൾക്കുന്ന സന്ദഭ്ങ്ങളിലൊക്കെയും എൻെറ പാദങ്ങളെ ആശ്രയിക്കുന്നു. പൂവിൽ നില്ക്കുന്ന ഗന്ധം വായുവിൽ കയറി ഘ്രാണത്തെ പ്രാപിക്കുന്നതുപോലെ—പ്രകൃതിയോടു് ഒട്ടിനില്ക്കുന്ന മനസ്സു്, യോഗത്തിൽ കയറി, എന്നെ പ്രാപിക്കുന്നു.

അഹം സവ്വേഷു ഭൂതേഷു ഭൂതാത്മാ ഽ വസ്ഥിതഃ സദാ
ത മവജ്ഞായ മാം മർത്യ കുരുതേ ഽ ച്ചാവിഡംബനം
യോ മാം സവ്വേഷു ഭൂതേഷു സന്ത മാത്മാന മീശ്വരം
ഹിത്വാ ഽ ച്ചാം ഭജതേ മൗഢ്യാത് ഭസ്മന്യേവ ജുഹോതി സഃ

ഞാൻ സവ്വ ഭൂതങ്ങളിൽ അവയുടെ ഭൂതാത്മാവായി വത്തിക്കുന്നു: മനുഷ്യനാകട്ടെ എന്നെ അവഗണിച്ചു് പ്രതിമാ പൂജന നാട്യം അനുഷ്ഠിക്കുന്നു. സവ്വഭൂതങ്ങളിൽ ഈശ്വരനായി വത്തിക്കുന്ന എന്നെ ഉപേക്ഷിച്ചു്, പ്രതിമയെ പൂജിക്കുന്ന മൂഢൻ, യജ്ഞ പദാത്ഥങ്ങളെ തീയിൽ വേകിച്ചു്, ചാരത്തിൽ കളകയാണ്. അന്യ ശരീരങ്ങളിൽ വത്തിക്കുന്നതും ഞാനാണു് എന്നു കാണാത്തവൻ—അഭിമാന ഗവ്വിതൻ,— ഭൂതങ്ങളിൽ വൈരമുള്ളവൻ— ശാന്തിയെ കാണുകയില്ല. അല്ലയോ ! അനഘേ ! അന്യസൃഷ്ടികളെ കുറിച്ചു മാനമില്ലാതെ, പല പല പൂജാ സാധനങ്ങളെ കൊണ്ടു് എൻെറ പ്രതിമയെ അനേകർ പൂജിക്കുന്നു; അവരിൽ ഞാൻ പ്രീതനല്ല. ഭക്തൻ വിധി പ്രകാരമുള്ള പൂജകളെ ചെയ്യേണ്ട എന്നല്ല ഞാൻ പറയുന്നതു്; അതു് ആവശ്യം തന്നെ; സവ്വഭൂതങ്ങളിൽ വസിക്കുന്ന ഈശ്വരനായ എന്നെ സ്വ ഹൃദയത്തിൽ കാണുന്നതുവരയ്ക്കു്, ഭക്തിപൂവ്വം പ്രതിമാ പൂജകളെ ചെയ്യുകതന്നെ

വേണം. അഹമെന്നും അപരനെന്നും ഉള്ള ഭേദബുദ്ധിയോട്ട് കൂടിയവൻ, പുനർജ്ജന്മം അനുഭവിച്ചേ തീരൂ: ആ മനുഷ്യൻ മുക്തിയെ പ്രാപിക്കുകയില്ല. ആ മനുഷ്യനെ സംബന്ധിച്ച് ഞാൻ മൃത്യു രൂപനാണ്; ആ മനുഷ്യൻ നിന്ദ്യ സംസാരത്തിൽ കര കാണാതെ കുഴയും. സവ്വഭൂതങ്ങളിൽ വസിക്കുന്ന എന്നെ, ഭേദബുദ്ധിയില്ലാതെ കണ്ടുകൊണ്ട് — ഉയന്നവരെ മാനിച്ചും, സമന്മാരെ മിത്രബുദ്ധ്യാ സ്വീകരിച്ചും, താണവരെ ദാനംകൊണ്ട് പ്രീണിപ്പിച്ചും ഭക്തന്മാർ വത്തിക്കേണ്ടതാണ്. അചേതനങ്ങളെ അപേക്ഷിച്ച് ചേതനങ്ങൾ ശ്രേഷ്ഠങ്ങൾ; ചേതനങ്ങളെ അപേക്ഷിച്ച്, ശ്വാസോച്ഛ്വാസം ചെയ്യുന്നവ ശ്രേഷ്ഠങ്ങൾ; അവയെ അപേക്ഷിച്ച് — ചിത്തമുള്ളവ ശ്രേഷ്ഠങ്ങൾ; അവയെ അപേക്ഷിച്ച് ഇന്ദ്രിയ വൃത്തികളുള്ളവ ശ്രേഷ്ഠങ്ങൾ; ഇന്ദ്രിയ വൃത്തികൾ ഉള്ളവയിൽ തന്നെ സ്പർശമാത്രത്തെ അറിയുന്നവയെ അപേക്ഷിച്ച്, രസത്തെ അറിയുന്നവ ശ്രേഷ്ഠങ്ങൾ; അവയെ അപേക്ഷിച്ച് ഗന്ധത്തെ അറിയുന്നവ ശ്രേഷ്ഠങ്ങൾ; അവയെ അപേക്ഷിച്ച് ശബ്ദത്തെ അറിയുന്നവ ശ്രേഷ്ഠങ്ങൾ; അവയെ അപേക്ഷിച്ച് രൂപത്തെ അറിയുന്ന പക്ഷികൾ മുതലായവ ശ്രേഷ്ഠങ്ങൾ; അവയെ അപേക്ഷിച്ച് പല്ലുള്ള മൃഗങ്ങൾ, മുതലായവ ശ്രേഷ്ഠങ്ങൾ: അവയെ അപേക്ഷിച്ച്, — പല കാലുകൾ ഉള്ളവയും, അവയെ അപേക്ഷിച്ച് നാലു കാലുകൾ ഉള്ളവയും, അവയെ അപേക്ഷിച്ച്, രണ്ടു കാലുള്ളവയും, ശ്രേഷ്ഠങ്ങൾ. രണ്ട് കാലുള്ള മനുഷ്യരിൽ വണ്ണ ധമ്മങ്ങളെ അനുസരിക്കുന്ന നാലു ജാതികൾ ശ്രേഷ്ഠങ്ങൾ; അവയിൽ ബ്രാഹ്മണർ ശ്രേഷ്ഠന്മാർ; അവരിൽ വേദജ്ഞന്മാരും, അവരിൽ അത്ഥജ്ഞന്മാരും ശ്രേഷ്ഠന്മാർ; അത്ഥജ്ഞന്മാരെ സംശയ ഛേദകന്മാർ കവിയുന്നു. സംശയ ഛേദകന്മാരെ സ്വകമ്മാനുഷ്ഠാനം ചെയ്യുന്നവർ, കവിയുന്നു; അവരെ നിസ്സംഗന്മാർ കവിയുന്നു: യാതൊരു പ്രതിഫലേച്ഛയും ഇല്ലാതെ കമ്മം ചെയ്യുന്നവൻ സവ്വ ശ്രേഷ്ഠനാകുന്നു. എന്നാൽ സകല കമ്മങ്ങളേയും എന്നിൽ സമപ്പിച്ചിരിക്കുന്നവൻ സവ്വശ്രേഷ്ഠനെ അപേക്ഷിച്ച്, ശ്രേഷ്ഠനാകുന്നു. സവ്വ കമ്മ സമപ്പണം എന്നിൽ ചെയ്യുവൻ, പരമാത്മാവിൽ നിന്ന് ഭേദിച്ചതായി യാതൊന്നിനേയും കാണുന്നില്ല. ആ സമ ദശനനെ കവിഞ്ഞ ഒരുവൻ, ഒരേടത്തും ഇല്ല. സവ്വഭൂതങ്ങളിലും ഈശ്വരൻ ജീവ കലയോടുകൂടെ പ്രവേശിച്ചിരിക്കുന്നു. സവ്വഭൂതങ്ങളും ആരാധിക്കപ്പെടേണ്ടവ തന്നെ. അല്ലയോ! മനുപുത്രി! ഞാൻ സാംഖ്യം, ഭക്തി എന്ന രണ്ടു യോഗങ്ങളെ ഭവതിക്ക് ഉപദേശിച്ചു. ജീവാത്മാവ് പരമാത്മാവിനെ പ്രാപിക്കുവാൻ, ഈ രണ്ടിൽ ഒന്നിനെ ആശ്രയിച്ചാൽ മതിയാകും.

കപിലൻ തുടന്നു പറഞ്ഞു:—"കാലം കഴിയവേ ലോകത്തിൽ ഓരോരുവനും സംഭവിക്കുന്ന അവസ്ഥാ ഭേദങ്ങളെ മൂഢന്മാർ അറിയുന്നില്ല. എപ്പോഴും വായുവിനാൽ അടിക്കപ്പെടുന്ന മേഘം വായുവിനെ അറിയാത്തതുപോലെ— കാലത്തിൽപ്പെട്ട് കറങ്ങുന്ന സാധാരണന്മാർ കാലത്തിൻറെ പരമ പരാക്രമത്തെ അറിയുന്നില്ല. ഓരോ മനുഷ്യനും സുഖത്തെ കാംക്ഷിച്ചുകൊണ്ട് നെല്ലും, പണവും, മററു വിഭവങ്ങളും സമ്പാദിച്ച് വയ്ക്കുന്നു:—കാലം അതിക്രമിച്ചു; വിഭവങ്ങൾ നഷ്ടങ്ങളായി; മനുഷ്യൻ കരയുന്നു: പുരയിടവും, പറമ്പുകളും, മക്കളും, ഭാര്യയും സ്ഥിരമല്ല എന്നതു് പ്രത്യക്ഷമാണ്, എങ്കിലും അവ സ്ഥിരമാണ്, എന്ന ബുദ്ധിയോടുകൂടെ വത്തിക്കുന്ന മത്ത്യൻ, എത്ര വിവേക ശൂന്യനാണ്; അനുഭവിച്ച് കഴിഞ്ഞ ജന്മം, ക്ലേശപൂണ്ണമാണ് എന്ന് ഓരോ പ്രാണിക്കും അനുഭവമാണ്; എങ്കിലും ആ പ്രാണി അതിൽ തന്നെ മോഹം ഉള്ളവനായി തീരുന്നു: ഇതു വിസ്മയം തന്നെ. നരകത്തിൽ ക്ലേശിക്കുന്നവർ കൂടെയും ശരീരത്തെ ഉപേക്ഷിക്കുവാൻ ആഗ്രഹിക്കുന്നില്ല. ഈശ്വരൻറെ മായ വല്യതു്! സവ്വസൃഷ്ടികളിൽ ശ്രേഷ്ഠനായ മനുഷ്യൻ തന്നെയും, ഈ മൂഢതയിൽ നിന്ന് ഒഴിഞ്ഞവനല്ല; ഭാര്യ, ഭവനം, പുത്രന്മാർ പശുക്കൾ മുതലായവ ഒക്കെയും സ്വാധീന മുണ്ടെന്ന് കരുതി, അനുഗൃഹീത നാണെന്ന് മനുഷ്യൻ അഹങ്കരിക്കുന്നു. എന്നാൽ വാസ്തവം എങ്ങനെ? ഉള്ള വിഭവങ്ങളെ വഹിക്കുവാനുള്ള പരിശ്രമം തീയാണ്; അതുകൊണ്ട് ശരീരം മുഴവൻ നീറി, മനസ്സ് ക്ഷീണിച്ച് മൂഢനായ മനുഷ്യൻ, പാപങ്ങളെ പുറകെ, പുറകെ, ചെയ്യുന്നു. പിഴച്ച പെണ്ണുങ്ങൾ മനസ്സിനെ അപഹരിച്ചതുകൊണ്ടും, കള കള ഘോഷം ചെയ്യുന്ന ശിശുക്കൾ ഇന്ദ്രിയങ്ങളെ അപഹരിച്ചതുകൊണ്ടും, മനുഷ്യൻ, കൂടധമ്മങ്ങളിലും ദുഃഖ തന്ത്രങ്ങളിലും കിടന്നുഴന്ന്, —ദുഃഖങ്ങളേയും, ദുഃഖങ്ങൾക്ക് പ്രതിവിധികളായ ദുഃഖങ്ങളേയും സൃഷ്ടിച്ചുകൊണ്ട് — സുഖി മാനാണെന്ന് ഭ്രമിക്കുന്നു: പരോപദ്രവം ചെയ്ത്, ധനം സമ്പാദിച്ച്, ജ്ഞാനികളെ ഊട്ടി—അല്പമായ ഉച്ഛിഷ്ടം കൊണ്ട് തൃപ്തിപ്പെടുവാൻ ബദ്ധപ്പെടുന്നു. വ്യാപാരങ്ങൾ ഫലിച്ചു തുടങ്ങിയതായി കണ്ട ദുഷ്ടൻ, ലോഭത്തിനു വശപ്പെട്ട് അശക്തിയെ പ്രത്യക്ഷ മാക്കിക്കൊണ്ട്, പരദ്രവ്യങ്ങളിൽ കണ്ണോടിക്കുന്നു.

വൈരാഗ്യം ജനിക്കുന്നതിനായി, സ്മരിക്കേണ്ട നരകക്ലേശം ഗർഭക്ലേശം മുതലായവ.

കുടുംബ ഭരണാഽകല്പോ മന്ദ ഭാഗ്യോ വൃഥോദ്യമഃ
ശ്രിയാ വിഹീനഃ കൃപണോ ധ്യായൻ ശ്വസിതി മൂഢധീഃ

ഏവം സ്വഭരണാഽകല്പം തൽകളത്രാഽദയ സ്തഥാ
നാഽദ്രിയന്തേ യഥാപൂവ്വം കീനാശാ ഇവ ഗോജരം

തത്രാപ്യഽജാതനിവ്വേദോ ഭ്രിയമാണഃ സ്വയം ഭൃതൈഃ
ജരയോപാത്ത വൈരൂപ്യോ മരണാഭിമുഖോ ഗൃഹേ

ആസ്തേഽവമത്യോപന്യസ്തം ഗൃഹപാല ഇവാഽഹരൻ
ആമയാവ്യ പ്രദീപ്താഗ്നി അല്പാഹാരോഽല്പചേഷ്ടിതഃ

വായുനോൽ ക്രമതോത്താരഃ കഫ സംരുദ്ധ നാസികഃ
കാസ ശ്വാസ കൃതായാസഃ കണ്ഠേ ഘുരഘുരാ യതേ

ശയാനഃ പരിശോചത്ഭിഃ പരിവീതഃ സ്വ ബന്ധുഭിഃ
വാച്യമാനോഽപി ന ബ്രൂതേ കാലപാശ വശം ഗതഃ

ഏവം കുടുംബ ഭരണേ വ്യാപൃതാത്മാഽജിതേന്ദ്രിയഃ
ശ്രിയതേ രുദതാം സ്വാനാം ഉരുവേദനയാസ്തധീഃ

യമദൂതൗ തദാ പ്രാപ്തൗ ഭീമൗ സരഭസേക്ഷണൗ
സ ദൃഷ്ട്വാ ത്രസ്തഹൃദയഃ ശകൃൻമൂത്രം വിമുഞ്ചതി.

വൃദ്ധനായ മനുഷ്യൻെറ അവസ്ഥ പരമ ദയനീയം തന്നെ; അയാൾ കുടുംബ ഭരണത്തിന് അസമർത്ഥനായി; പരിശ്രമങ്ങളിൽ ഫലം കാണാത്തവനായി; മന്ദഭാഗ്യനായി; ഗതൈശ്വര്യനായി; മൂഢനും, ദീനനും ആയി, മനോരാജ്യങ്ങളെക്കൊണ്ട്, ദീർഘശ്വാസം ചെയ്യുന്നു. കൃഷിക്കാരൻ കിഴട്ടു കാളയെ എന്നതുപോലെ—ഭാര്യാ പുത്രാദികൾ, ഒന്നിനും കൊള്ളാത്ത കിഴവനെ, വേണ്ടെന്നു വയ്ക്കുകയായി. എന്നാൽ അയാൾ വിഭവങ്ങളെ വേണ്ടെന്നു വയ്ക്കുന്നില്ല; മുമ്പ് അന്നം വാങ്ങിയവർ, കൊടുക്കുന്ന അന്നം, വാങ്ങി, ഉണ്ണുന്നു. ജരകൊണ്ടു വിരൂപനായി; മരണത്തെ പ്രതീക്ഷിച്ചുകൊണ്ടും, പട്ടിക്ക് എന്നതു പോലെ ലഭിക്കുന്നതു ഉണ്ടു കൊണ്ടും, വീട്ടിലിരിക്കുന്നു. ആയാൾ—ഉണ്ണാൻ കിട്ടാൻ മാർഗ്ഗമില്ലാതെയും, ഉണ്ടതു ദഹിക്കുവാൻ അഗ്നിയില്ലാതെയും, ഒരു പണിയിലും പ്രവേശിക്കുവാൻ അരുതാതെ രോഗങ്ങളാൽ ബാധിതനായി, ശ്വാസോച്ഛ്വാസം വിഷമ മാകയാൽ കണ്ണു തുറിച്ചുകൊണ്ട്, നാഡികളിൽ പ്രാണ വായുക്കളെ കഫം നിരോധിച്ച്—അവശനായി. ആയാൾ ഓരോ ശ്വാസവും എടുത്തെടുത്ത് വലിച്ച്, കണ്ഠംകൊണ്ടു ഘുർഘുര ഘോഷം ചെയ്യുന്നു. അയാൾ കിടപ്പിലായി, ബന്ധുക്കൾ ചുററിലും കൂടി; അവർ ചെയ്യുന്ന അസമർത്ഥങ്ങളായ ശുശ്രൂഷകളെ, കാലൻെറ കയറ് കഴുത്തിൽ വീണ ആ ഹതഭാഗ്യൻ, എങ്ങനെ സ്വീകരിക്കും? കുടുംബ ഭരണത്തിൽ ആയുസ്സിനെ പാഴാക്കിയ ആയാൾ, സഹിക്കാവതല്ലാത്ത വേദനകൾക്കു വശംവദനായി. ചുററും നില്ക്കുന്നവർ കരയുന്നു. കട്ടിലിൽ കിടക്കുന്നവൻ മരിക്കുന്നു. അതാ വന്നു കഴിഞ്ഞു: കോപിച്ച കണ്ണുകളുള്ളവർ, ഭീമന്മാർ, കാല കിങ്കരന്മാർ!! മരിച്ചവൻ, മല മൂത്രവിസർജ്ജനം ചെയ്യുന്നു. പരേതൻെറ ദേഹി ഏതോ ദേഹത്തിൽ കയറി: കാല കിങ്കരന്മാർ കഴുത്തിൽ കയറിട്ട്, ബലംചെയ്തു ബന്ധിച്ചു; നീണ്ട വഴിയിൽ നെടുനീളെ വലിക്കുന്നു. ക്രൂരന്മാരായ യമ ദൂതന്മാർ മാറിമാറി ചെയ്യുന്ന തർജ്ജനങ്ങൾ നിമിത്തം, ചങ്കു പൊടിഞ്ഞ്; പേടികൊണ്ട് വിറച്ച്, നരക പ്പട്ടികൾ കടിച്ചു പറിച്ച്, ശരീരം മുറിഞ്ഞ്, ആഹതഭാഗ്യൻ, സ്വ പാപങ്ങളിൽ ഓരോന്നിനെയും വേറെ വേറെ ഓക്കും. ആ കഷ്ടകാലക്കാരൻെറ വയററിൽ വിശപ്പു കത്തിക്കാളും; ശരീരത്തിൽ ദാഹം തീ വച്ചു നടക്കും; മുകളിൽ സൂര്യൻ; നാലുപാടും കാട്ടുതീ; എല്ലായിടവും കൊടുംകാററ്; എന്ന അകമ്പടിയോടുകൂടെ, ചുട്ടു പഴുത്ത മണലിൽക്കൂടെ—പിറകിൽ തോൽവാറുകൊണ്ട് അടിയേററ്—വീണ് മുട്ടു മുറിഞ്ഞും ഉരുണ്ടെഴുനീററും—എത്താത്ത വഴിയേ നീങ്ങി, യമ സദനത്തെ എത്തിച്ചേരും. പ്രേതം സഞ്ചരിക്കേണ്ട ൯൯൦൦൦ യോജനവഴി, രണ്ട് അല്ലെങ്കിൽ മൂന്ന് മണിക്കൂറുകൾ കൊണ്ട് സഞ്ചരിച്ചു തീരേണ്ടതാണ്. അതിൻെറശേഷം നരക യാതനകൾ ഓരോന്നു പ്രത്യക്ഷപ്പെടുക ആയി.

ആദീപനം സ്വ ഗാത്രാണാം വേഷ്ടയിത്വോൽമുകാദിഭിഃ
ആത്മ മാംസാദനം ക്വാപി സ്വകൃത്തം പരതോ ഽ പി വാ

ജീവത ശ്ചാന്ത്രാഭ്യുദ്ധാരഃ ശ്വ ഗൃധ്രൈ ര്യ മ സാദനേ
സർപ്പ വൃശ്ചിക ദംശാദ്യൈ ർദ്ദംശത്ഭി ശ്ചാത്മവൈശസം

കൃന്തനം ചാ ഽ വയവശോ ഗജാദിഭ്യോ ഽ ഭിദാപനം
പാതനം ഗിരിശൃംഗേഭ്യോ രോധനം ചാം ഽ ബുഗർത്തയോഃ

യാ സ്താമിസ്രാ ഽ ന്ധതാമിസ്രാ രൗരവാദ്യാ ശ്ച യാതനാഃ
ഭുംക്തേ നരോ വാ നാരി വാ മിഥഃ സംഗേന നിർമ്മിതാഃ

മുറുകെ വരിഞ്ഞു കെട്ടിയ ശരീരത്തിൽ തീക്കൊള്ളി കൊണ്ട് കുത്തുകൊള്ളുക—സ്വശരീരം തന്നത്താൻ അരിഞ്ഞു തിന്നുക—അന്യൻ അരിഞ്ഞു കൊടുത്തതിനെ തിന്നുക—നരകപ്പട്ടികൾ, നരക കഴുകുകൾ, നരകപ്പാമ്പുകൾ, മുതലായവ വലിച്ചുപറിച്ചു ആന്ത്രക്കുടലുകൾ കൊത്തിക്കീറി ക്കുറുകനെ കടിച്ചു മുറിക്കുന്നത് കണ്ടുകൊണ്ട്, സഹിക്കാവതല്ലാത്ത വേദന സഹിക്കുക—ആനകൾ ചവുട്ടിയ ശരീരത്തിൽനിന്ന് കൈകാലുകൾ കിറിമാറുക—ഉയർന്ന മലമുടികളിൽനിന്ന് ഊക്കായ തള്ളൽ ഏററ്, കിഴ്കാംപാടായി വീഴുക—അഗാധമായ കയങ്ങളിൽ മുങ്ങികിടന്നു ശ്വാസം വിങ്ങുക—എന്നില്ല, താമിസ്രം അന്ധതാമിസ്രം രൗരവം മുതലായ നരകങ്ങളിലുള്ള സകല യാതന കളേയും, പുരുഷനും സ്ത്രീയും അനുഭവിക്കുക തന്നെ ചെയ്യണം, കുടുംബം ഭരിച്ചവ



നും, ഉദരം ഭരിച്ചവനും, ആയ മൂഢൻ, കുടുംബത്തെയും ഉദരത്തെയും ഉപേക്ഷിക്കണം: മേൽ കണ്ടവിധം സകല നരകവേദനകളെ അനുഭവിക്കണം. ഭാവിയിൽ ആ മനുഷ്യൻ പല ക്ഷുദ്രയോനികളിൽ പിറന്നശേഷം, മനുഷ്യ ജന്മത്തെ പ്രാപിച്ചതായും വരാം. നരക ക്ലേശങ്ങളെ സഹിക്കുവാനായി യാതനാ ദേഹത്തിൽ കയററി, ദേഹിയെ യമ ദൂതന്മാർ കൊണ്ടുപോകുന്നു. വഹിച്ചുകൂടാത്ത ക്ലേശങ്ങളെ, ആ ദേഹം സഹിച്ചും വഹിച്ചും നശിക്കാതെയും നിന്നു പരമ ക്ലേശങ്ങളെ ഭുജിക്കുന്നു.

ദൈവേഛ അനുവദിക്കുന്ന കാലത്തു്, ജീവാത്മാവു് ഒരു പുരുഷന്റെ രേതസ്സിനെ ആശ്രയിച്ചു്, ഒരു സ്ത്രീയുടെ ഗർഭത്തിൽ കിടക്കുന്നു. സ്ത്രീഗർഭത്തിൽ കടന്ന രേതസ്സു്, ഒരു രാത്രികൊണ്ടു്, കലലമായും, അഞ്ചുരാത്രി കൊണ്ടു് ബുൽബുദമായും, പത്തു രാത്രി കൊണ്ടു് ഒരു മാംസാണ്ഡമായും, പരിണമിക്കും. ഒരുമാസം കൊണ്ടു് ശിരസ്സു് രൂപപ്പെടും. മൂന്നാം മാസത്തിന്റെ അവസാനത്തിൽ കൈകാലുകൾ മുതലായ അംഗങ്ങൾ, നഖങ്ങൾ, രോമങ്ങൾ, അസ്ഥികൾ, ചർമ്മം, ലിംഗം, ഗുദം എന്നവ ഉണ്ടാകും. നാലാം മാസത്തിന്റെ അവസാനത്തിൽ സപ്തധാതുക്കളും, അഞ്ചാം മാസത്തിൽ ക്ഷുൽ പിപാസകളും, ഉണ്ടാകും. ആറാംമാസത്തിന്റെ അവസാനത്തിൽ ഗർഭത്തെ ജരായു എന്ന ചർമ്മം ആവരണം ചെയ്യും. അപ്പോൾ തന്നെ ഗർഭം മാതാവിന്റെ വലത്തു ഭാഗത്തു് ചലിച്ചു് തുടങ്ങുകയും ചെയ്യും. ശിശു്, മാതാവു് അനുഭവിക്കുന്ന അന്നപാനങ്ങളുടെ രസത്തെക്കൊണ്ടു് വളരുകയും, മലമൂത്ര ഗർത്തത്തിൽ കിടക്കുകയും ചെയ്യുന്നു. ഏഴാം മാസത്തിൽ ശിശുവിനു ബോധം ഉണ്ടാകും. അപ്പോൾ ശിശു, സർവ്വ പൂർവ്വ ജന്മങ്ങളെയും സ്മരിക്കുകയും, ഹരിയുടെ നിശ്ചയം അനുസരിച്ചു് ബന്ധിക്കപ്പെട്ടതാണെന്നു അറിയുകയും, ചെയ്യും. മാതൃഗർഭത്തിൽ കിടക്കുന്ന വിശപ്പേറിയ പല ക്രിമികൾ, ശിശുവിന്റെ നേർത്ത തോലിൽ കടിക്കും. ശിശു പലപ്പോഴും മോഹിച്ചു് വീഴും. എരുവു്, ചവർപ്പു്, ചൂടു്, ഉപ്പു്, രൂക്ഷം, പുളിപ്പു് എന്ന രസങ്ങൾ മാതൃഗർഭത്തിൽ കടന്നു്, ശിശുവിനു അസഹ്യമായ വേദനയെ നൽകും. മാതാവിന്റെ കുടലുകൾ വരിഞ്ഞു മുറുക്കിയ ജരായുവിനകത്തു തല താഴ്ത്തി, പൃഷ്ഠവും കഴുത്തും വളച്ചു പിടിച്ചു, ശിശു കഷ്ടപ്പെടുന്നു. ശരീരത്തെ ഇളക്കുന്നതിനു് നിവൃത്തിയില്ലാതെ, കൂട്ടിൽപെട്ട പക്ഷിപോലെ, ഗർഭത്തിൽ കിടക്കുന്ന ശിശു—അനേകമനേകം പൂർവ്വ ജന്മങ്ങളിൽ ചെയ്ത പാപങ്ങളെ ദൈവാൽ സ്മരിക്കയും, ഗർഭവാസം ശിക്ഷയാണെന്നു അറികയും, ചെയ്യും. സപ്തധാതുക്കളിൽ കെട്ടപ്പെട്ടു്, ഭാവിയിൽ ഇതേവിധം ഗർഭത്തിൽ അകപ്പെടുവാൻ ഇടയുള്ളതിനെക്കുറിച്ചു് ഭയന്നു്, പരമ സങ്കടം അനുഭവിക്കുന്ന ശിശു്, അഞ്ജലിബന്ധം ചെയ്തുകൊണ്ടു് ഗൽഗദപൂർവ്വം ഈശ്വരനെ ഇങ്ങനെ സ്തുതിക്കുന്നു:— "ഭഗവൻ! എന്റെ ദുഷ്കർമ്മങ്ങൾ നിമിത്തം നിന്തിരുവടി എനിക്കു് ഈ ഗതിയെ കല്പിച്ചു. നിന്തിരുവടി, ശരണം പ്രാപിച്ച ലോകങ്ങളെ രക്ഷിക്കുവാനായി, നാനാ തനുക്കളെ അവലംബിച്ചു ഭൂമിയിൽ സഞ്ചരിക്കുന്നവനാകുന്നു. നിന്തിരുവടിയുടെ അരവിന്ദ സുന്ദര ചരണങ്ങളെ ഞാൻ ശരണം പ്രാപിക്കുന്നു. ഞാൻ നിന്തിരുവടിയുടെ മായ നിമിത്തം സംസാര മാർഗ്ഗത്തിൽ സഞ്ചരിക്കുന്നു. ഞാൻ എന്റെ സ്വരൂപത്തെ മറന്നിരിക്കുന്നു. നിന്തിരുവടിയുടെ അനുഗ്രഹം കൊണ്ടല്ലാതെ, സ്വരൂപ ബോധം എനിക്കു ലഭിക്കുന്നതല്ല. ഞാൻ ഇപ്പോൾ, ഭൂത ഭവ്യ ഭവിഷ്യങ്ങളെ കാണുന്നതു്, നിന്തിരുവടിയുടെ അനുഗ്രഹം കൊണ്ടു തന്നെ. സർവ്വ ചരാചരങ്ങളിൽ അംശം കൊണ്ടു വ്യാപാരം ചെയ്യുന്ന നിന്തിരുവടിയെ, ജീവാത്മാവു് ബന്ധിക്കപ്പെട്ടമാറു് കർമ്മ മാർഗ്ഗത്തെ അനുസരിക്കുന്ന ഞങ്ങൾ, സർവ്വ താപങ്ങളുടെയും ശമനത്തെ പുരസ്കരിച്ചു് ഭജിക്കുന്നു. ഭഗവൻ! രക്ത മല മൂത്ര സംപൂർണ്ണമായ ഈ ഗുഹയിൽ ഞാൻ പെട്ടിരിക്കുന്നു. മാതൃ ജഠരത്തിൽ കത്തുന്ന അഗ്നിനിമിത്തം ഞാൻ തപിക്കുന്നു. ഇവിടെനിന്നു പുറത്തേക്കു് ഇറങ്ങുന്നതു്, എപ്പഴാണു് എന്നു്—ഞാൻ മാസങ്ങളെ എണ്ണിക്കഴിയുന്നു. ഭോ കരുണാമൂർത്തേ! ഞാൻ എപ്പൊഴാണു്, ഇവിടെനിന്നു ഇറങ്ങുന്നതു്? ഈശ്വര! പരമ കാരുണിക! പത്തു മാസം മാത്രംപ്രായമുള്ള ഞാൻ ഇങ്ങനെ ജ്ഞാനത്തെ പ്രാപിച്ചു്, നിന്തിരുവടിയുടെ വ്യാപാരത്തെ തന്നെ കണ്ടു. നിന്തിരുവടി സന്തോഷിക്കുക. ഞാൻ അഞ്ജലി കൂപ്പാമെന്നല്ലാതെ എന്തു പ്രത്യുപകാരത്തെ ആണു് ചെയ്യേണ്ടതു്? പക്ഷികൾ, മൃഗങ്ങൾ, മുതലായവ, കേവലം ശാരീരമായ സുഖദുഃഖങ്ങളെ അറിയുന്നു. എന്നാൽ ഞാനാകട്ടെ, ശമം, ദമം, എന്ന ഗുണങ്ങളോടു കൂടെ പ്രഭവിച്ചു്, സ്ഥൂലശരീരത്തെ എന്നതുപോലെ പുരാണ പുരുഷനെ കാണുവാൻ അനുഗ്രഹിക്കപ്പെട്ടിരിക്കുന്നു. വിഭോ! ഈ ഗർഭരൂപത്തിൽ ഞാൻ അതിരററ ക്ലേശങ്ങളെ അനുഭവി

ക്കുന്നു: എന്നാൽ, ഗർഭത്തിനു പുറത്തുള്ള അന്ധകൂപത്തിൽ ചെന്നു വീഴുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ഭൂമിയിൽ ഞാൻ ജനിയും നിന്തിരുവടിയുടെ മായ നിമിത്തം മോഹിക്കുമെന്നും, ശരീരം മുതലായവയിൽ മമത നിമിത്തം സംസാര സഞ്ചാരം എനിക്കു നീണ്ടു പോകുമെന്നും, ഞാൻ ഭയപ്പെടുന്നു. ഇനിയും ഞാൻ അനേക യോനികളിൽ പ്രവേശിക്കുവാൻ ഇടയാകരുതേ!"

കപിലൻ തുടന്നു പറഞ്ഞു:—"അമ്മേ! സർവ്വജ്ഞനായ ശിശുവിനു മാസം പത്തു തികഞ്ഞു: ഗർഭത്തിൽ പ്രസൂതി മാരുതൻ ഇളകി: ശിശുവിന്റെ തല കീഴ്പോട്ടാകുമാറു ശിശുവിനെ ഞെരുക്കുന്നു. വായുവിന്റെ തള്ളൽ നിമിത്തം ശിശു അവശനായി മോഹിക്കുന്നു; സർവ്വ ജ്ഞാനങ്ങളേയും വിസ്മരിക്കുന്നു; പുറത്തേക്കു ഇറങ്ങുന്നു. ശിശു, രക്ത മൂത്രങ്ങൾ കൊണ്ട് മലിനമായ തറയിൽ വീഴുന്നു; അതിൽ കിടന്നു ക്രിമിപോലെ കഴയുന്നു. ജ്ഞാനം നശിച്ച് അന്ധകാരത്തിൽ ആണ്ടതിനാൽ കരയുന്നു. അന്യന്മാരുടെ മനസ്സു അറിഞ്ഞുകൂടാത്ത ജനങ്ങൾ ശിശുവിനെ പരിചരിച്ചു തുടങ്ങി; വേണ്ടാത്തതിനെ വായിൽ വാങ്ങി തിന്ന്, ശിശു—ചളി പിടിച്ച്, മൂട്ട, പേൻ, മുതലായവയുടെ ഉപദ്രവം ഉള്ള പായിൽ, കിടക്കുന്നു. അതു സ്വന്ത ശരീരത്തെ ചൊറിയുവാൻ പോലും ശക്തനല്ല; എഴുന്നേൽക്കുക നടക്കുക എന്നതു ചിന്തിക്ക വയ്യ. ചെറിയ പുഴുക്കൾ വലിയ പുഴുവിനെ കടിക്കുന്നതുപോലെ—ഈച്ച, മൂട്ട, കൊതുക, മുതലായവ നേർത്ത തൊലിയിൽ കടിച്ച് അശക്തനായ ശിശുവിനെ അവശനാക്കുന്നു. * ശൈശവവും പൌഗണ്ഡവും ഇങ്ങനെ കഷ്ടങ്ങളിൽ കഴിഞ്ഞു.—ശിശു, യുവാവാകും: അപ്പോൾ ആഗ്രഹങ്ങൾ അധികമായി, അവയെ സാധിക്കുവാനായി പരിശ്രമിക്കുകയും ആ ഉദ്ദേശത്തോടുകൂടെ പരിശ്രമിക്കുന്ന അപരന്മാരോട് കലഹിക്കുകയും ആയി. കേവലം പഞ്ച ഭൂതങ്ങളുടെ സംഘാതമായ ദേഹം തന്റേതാണെന്ന് ജീവാത്മാവ്, അജ്ഞാനം നിമിത്തം, അഭിമാനിക്കുന്നു. ബന്ധപ്പെടുവാനും സംസാരം ദീർഘിക്കുവാനും ആധാരമായ കർമ്മത്തിൽ, ജീവാത്മാവ് പ്രീതിപ്പെടുന്നു: ശിശ്നത്തെയും ഉദരത്തെയും പ്രീതിപ്പെടുത്തുവാനുള്ള പരിശ്രമങ്ങളിൽ ഉത്സാഹിച്ച്, അസത്തുക്കളോടു ചേർന്നു നടന്ന്, മുമ്പത്തെപ്പോലെ വീണ്ടും നരകത്തിൽ പതിക്കുന്നു. ദുർജ്ജനങ്ങളോടുള്ള സംസർഗ്ഗം വലിയ ക്ഷയത്തിനു കാരണമാകും. മൂഢന്മാരോട്—ഇന്ദ്രിയങ്ങളെ അനുഗമിക്കുന്നവരോട്,—പെണ്ണുങ്ങളുടെ ക്രീഡാമൃഗങ്ങളായ മനുഷ്യ മർക്കടങ്ങളോട്—സംസർഗ്ഗം ചെയ്യുന്നവർ, സത്യം, ശൌചം മുതലായവ സർവ്വവും നശിച്ച്, വലിയ ഭയത്തിൽ അകപ്പെട്ടുപോകും. സ്ത്രീസംബന്ധമായി ഉണ്ടാകുന്ന മോഹവും ബന്ധവും എതിരില്ലാത്തതാകുന്നു. ബ്രഹ്മാവ് തന്നെയും മകളെ കണ്ടു മോഹിക്കുകയും ഭയപ്പെട്ട മകൾ മാൻപേടയായി ഓടിയതു കണ്ട് കലയായി പിറകെ ഓടുകയും, ചെയ്ത കഥ, പ്രസിദ്ധമാണല്ലോ. ആ ബ്രഹ്മാവിന്റെ സൃഷ്ടികളിൽ—ലക്ഷ്മി നാരായണനെ ഒഴിച്ച്—യാതൊരുവനെങ്കിലും, സ്ത്രീരൂപമായ മായയെക്കുറിച്ചു മോഹിക്കാത്തവൻ ഇല്ല. ഞാൻ സൃഷ്ടിച്ച മായയുടെ ബലം എത്ര അധികം! ദിഗ്വിജയം ചെയ്തുവരുന്ന എത്ര പ്രഭുക്കളെ, കണ്ണേറുകൊണ്ട് ഒരു പെണ്ണു വിജയിക്കുന്നു? എന്നെ സേവിച്ച് യോഗത്തിന്റെ മറുകര പററുവാൻ കാംക്ഷിക്കുന്ന ഒരുവൻ, സ്ത്രീകളിൽ ആസക്തിയെ വയ്ക്കരുത്. സ്ത്രീകൾ നരക ദ്വാരമാണെന്നാണ് പറയുന്നതു. സ്ത്രീയെ അടുത്തു കണ്ടാൽ അപകടമുണ്ട് എന്നറിയണം. അവളാകട്ടെ ഈശ്വരൻ സൃഷ്ടിച്ച മായയാണ്; അവൾ പുല്ലു മൂടിയ കിണറാണ്. അവൾ കൊല്ലുവാൻ വരുന്നു. സ്ത്രീകളും സൂക്ഷിക്കേണ്ടതുണ്ട്; സമ്പത്തിനും സന്താനത്തിനും ആധാരമായ ഭർത്താവ് എന്നു സ്ത്രീ മാനിക്കുന്ന പുരുഷൻ—പാട്ടു പാടി ആകർഷിച്ച്, മൃഗങ്ങളെ അടുത്തു പിടിക്കുന്ന വേടനാണ്. ഇപ്പോൾ സ്ത്രീയായി കാണുന്ന ഒരുവൾ തന്നെയും, പൂർവ്വജന്മത്തിൽ പുരുഷനായിരുന്ന്, സ്ത്രീയെ മോഹിച്ചതു നിമിത്തം, ഈ ജന്മത്തിൽ സ്ത്രീയായി പിറന്നതാണ്. ആ സ്ത്രീ ഈ ജന്മത്തിൽ പുരുഷനെ കാമിച്ചാൽ, അടുത്തു പുരുഷനായി പിറക്കും. സംസാരം ഇങ്ങനെയാണ് നീണ്ടു നീണ്ടു പോകുന്നതു. സ്ഥൂല ദേഹത്തിൽ അന്തർഹിതമായ ലിംഗദേഹം അല്ലെങ്കിൽ സൂക്ഷ്മദേഹം എന്നതു, സ്ഥൂലദേഹം നശിക്കുമ്പോൾ നശിക്കുന്നതല്ല. സ്ഥൂലദേഹം നശിക്കുമ്പോൾ ലിംഗദേഹം ജീവാത്മാവിനോടു കൂടെ വേറൊരു സ്ഥൂലദേഹത്തിലേക്ക് നീങ്ങുന്നു. ഇതാണ് പുനർജ്ജനനം. പുതിയ സ്ഥൂലദേഹത്തിൽ കടന്ന ജീവാത്മാവ്, പുതിയ കർമ്മങ്ങളാൽ ബന്ധിക്കപ്പെടുകയും, അടുത്ത ജന്മത്തിനു കാരണം സൃഷ്ടിക്കുകയും, ചെയ്യുന്നു. ആ ജന്മത്തിന്റെ അവസാനത്തിലും സ്ഥൂലശരീരം നശിക്കുമ്പോൾ, ലിംഗശരീരം ജീവാത്മാവോട് ഒരുമിച്ച് മറെറാരു സ്ഥൂലശരീരത്തിൽ കയറുന്നു. ഇങ്ങനെ സംസാരം നീളുന്നു. ലിംഗദേഹത്തിനു നാശമുണ്ടാകുന്നതു, ജീവാത്മാവ് പരമാത്മാവ് തന്നെയാണെന്ന്, ആത്മദർശനം സമ്പാദിക്കുന്ന സമയം മാത്രം ആണ്. അപ്പോൾ ജീവാത്മാവ് മുക്തനാകും. മരണം എന്നതു ഭയപ്പെടേണ്ട ഒന്നല്ല. ജീവാത്മാവിന്റെ ഗതിയെ അറിഞ്ഞ്, ധീരൻ, കർമ്മങ്ങളെ കാമിക്കാതെ വർത്തിക്കണം; അങ്ങനെ വർത്തിക്കുന്നവൻ അടുത്ത ജന്മത്തിനു കരുക്കളെ പിടിക്കുന്നില്ല. അസംഗനായ ജീവാത്മാവ്, ലിംഗ ദേഹത്തെ തന്നെയും പിന്നിൽ തള്ളി മുക്തിയെ പ്രാപിക്കുന്നു.

സകാമ നിഷ്കാമ കർമ്മങ്ങൾ. ഭക്തി. ജ്ഞാനം.

കപിലൻ തുടന്നു പറഞ്ഞു:—"യുവാവ് ഗൃഹസ്ഥനായി; വിധി പ്രകാരമുള്ള കർമ്മങ്ങളെ അനുഷ്ഠിക്കുന്നു; അവയുടെ ഫലങ്ങളെ അനുഭവിക്കുന്നു; പിന്നെയും അനുഷ്ഠിക്കുന്നു; പിന്നെയും അനുഭവിക്കുന്നു; ഇങ്ങനെ ബഹു ജന്മങ്ങളിൽ ക്ലേശിക്കേണ്ടവനായി. കാമ പൂരണത്തെ പുരസ്കരിച്ച് വിധിപ്രകാരമുള്ള സ്വധർമ്മങ്ങളെ അനുഷ്ഠിക്കുന്ന കാമ മൂഢന്മാർ, ഭാഗവതധർമ്മമായ ഈശ്വരാരാധനത്തെ അവഗണിക്കുകയും, കാമങ്ങളെ നൽകുന്ന ദേവന്മാരെയും പിതൃക്കളെയും ഉദ്ദേശിച്ച് യജിക്കുകയും, ചെയ്യുന്നു. അവർ ചന്ദ്രലോകത്തെ പ്രാപിച്ചു, ഭൂമിയിൽ ആർജിച്ച പുണ്യങ്ങളെ ഉണ്ണും: ചന്ദ്രലോകത്തിൽ അമൃത പാനം മുതലായ ഭോഗങ്ങളെ അവർ അനുഭവിക്കും. എന്നാൽ ദേവന്മാർ, പിതൃക്കൾ മുതലായവരൊക്കെയും ബ്രഹ്മാവിന്റെ ദൈനന്ദിന സൃഷ്ടിയിൽ പെട്ടവരാണ്. അവരൊക്കെയും ബ്രഹ്മ പ്രഭാതത്തിൽ ഉണ്ടെന്നും ബ്രഹ്മ സന്ധ്യയിൽ ഇ

* ശൈശവം=അഞ്ചു വയസ്സു വരെ
പൌഗണ്ഡം=പതിനാറു വയസ്സുവരെ.

ല്ലെന്നും ആകുന്നവരാണ്. അവരെ ആശ്രയിക്കുകയും അവരെ ഉദ്ദേശിച്ച് ഭജിക്കുകയും ചെയ്യുന്നവർക്ക്, അനുഭവമാകുന്ന സ്വർഗ്ഗസുഖം ഒരു ബ്രാഹ്മ ദിവസത്തെ കവിഞ്ഞ് ദീർഘിക്കുന്നതല്ല. ദേവന്മാർ മുതലായവരെ ആശ്രയിച്ച് ചന്ദ്രനിൽ കയറിയ ജീവാത്മാവു, വീണ്ടും പുരുഷ രേതസ്സിൽ കയറി, യോനികളിൽ ശയിക്കുക തന്നെ ചെയ്യും. ബ്രാഹ്മ ദിവസം മുന്നൂററി അറുപതു കൂടിയാൽ ഒരു ബ്രാഹ്മ വർഷമായി. ബ്രഹ്മാവിന്റെ ആയുസ്സ് നൂറു ബ്രാഹ്മ വർഷമാണ്. നൂറു ബ്രാഹ്മവർഷം തികയുന്ന സന്ദർഭത്തിൽ, ഒരു ബ്രഹ്മാവു പ്രലയിക്കുകയും, വേറൊരു ബ്രഹ്മാവ് പിറക്കുകയും ആണ്. ആയതിനാൽ ബ്രഹ്മാവിനെ ആരാധിക്കുന്നവർ നൂറ് ബ്രാഹ്മ വർഷം ബ്രഹ്മലോകത്തു പരമസുഖത്തെ അനുഭവിക്കും. ബ്രഹ്മാവിന്റെ ആയുസ്സ് പൂർണ്ണമാകുമ്പോൾ, ഭൂമി, ജലം, അനലൻ, അനിലൻ, ആകാശം, മനസ്സ്, ഇന്ദ്രിയങ്ങൾ, അഹങ്കാരം, എന്നിവ ഉൾപ്പെടുന്ന ബ്രഹ്മാണ്ഡമാകുന്ന ബ്രാഹ്മശരീരം, പുരുഷോത്തമനായ ഹരിയിൽ ലയിച്ച്, ബ്രാഹ്മ പ്രളയം നടക്കുന്നു. അതുവരെയും ബ്രഹ്മാവിന്റെ സന്നിധിയിൽ ധന്യത പൂണ്ടിരുന്ന ധന്യന്മാരും, ശ്രീഹരിയെ പ്രാപിക്കുന്നു. ദേവന്മാർ മുതലായവരെ ആശ്രയിച്ച് ചന്ദ്രലോകത്തിൽ കയറിയവർ, വീണ്ടും യോനികളിൽ പിറന്ന് കഷ്ടപ്പെടേണ്ടതാണ്: ബ്രഹ്മ ലോകത്തെ പ്രാപിച്ചവരാകട്ടെ, പുനർജന്മം ഇല്ലാത്തവരാണ്. എന്നാൽ ആ ധന്യന്മാർ തന്നെയും പരമ പദമായ ഹരിപദത്തെ പ്രാപിക്കുന്നതു—ബ്രഹ്മ ലോകത്ത് ദീർഘകാലം താമസിച്ചതിനു ശേഷം തന്നെ. ഹരിയെ ആരാധിക്കുന്നവരുടെ ധന്യത ആകട്ടെ, പരമമാണ്. സ്വധർമ്മമെന്നുള്ള അഭിമാനത്തെ വെടിഞ്ഞ്—അവ മൂലമുള്ള കാമങ്ങളെ വേണ്ടെന്നു വച്ച്—സർവ്വ സംഗങ്ങളെയും ഉപേക്ഷിച്ച്—കാമപൂരണത്തിനുള്ള പ്രവൃത്തികളെ ദൂരെയാക്കി—നിവൃത്തിമാർഗ്ഗത്തെ സ്വീകരിച്ച്—നിർമ്മലന്മാരും, നിരഹങ്കാരികളും ആയി—പ്രശാന്തന്മാരും, ശുദ്ധ മാനസന്മാരും ആയി—ഹരി പദാരാധനം എന്ന ഒന്നിനായി മാത്രം ജീവിക്കുന്നവർ—ചരമത്തിൽ—സൂക്ഷ്മ മാർഗ്ഗത്തിൽ സഞ്ചരിച്ച്—സൃഷ്ടി സ്ഥിതി സംഹാരകനും, സർവ്വനിയന്താവും വിശ്വതോ മുഖനും ഒരിക്കലും പ്രലയം ഇല്ലാത്തവനും ആയ—പരമപുരുഷനെത്തന്നെ പ്രാപിക്കുന്നു. സർവ്വ ഭൂതങ്ങളുടെ ഹൃദയ പത്മങ്ങളിൽ വസിക്കുന്നവനും, സർവ്വ മഹിമകളുടെ നിലയനവും, ആയ, പരമ പുരുഷനെ ഭവതി—സർവ്വ ഭാവങ്ങളെക്കൊണ്ടും, ഭജിച്ചുകൊള്ളുക.

മാതാവേ! പരമപുരുഷനിൽ ഭക്തി, മോക്ഷത്തിനാധാരം എന്നു ഞാൻ പറഞ്ഞതിനാൽ, ജ്ഞാനം ആവശ്യമില്ലാത്തതാണ്, എന്നു അർത്ഥമാകരുത്. മുകളിൽ പറഞ്ഞ രീതിക്ക് ഭഗവാനെ കുറിച്ചു ഭക്തിയുള്ളവർ—വൈരാഗ്യത്തെയും, അതു മൂലം ജ്ഞാനത്തെയും, സമ്പാദിക്കും. പദാർത്ഥങ്ങൾ ഒക്കെയും, ഈശ്വരസൃഷ്ടികൾ തന്നെ. ഒന്നു മറെറാന്നു ആകാത്തതു്, എന്നു തോന്നുന്നതു് ഇന്ദ്രിയങ്ങളുടെ വിഷമമായ സ്ഥിതി കൊണ്ടു മാത്രമാണ്. ആ വാസ്തവത്തെ കാണുവാൻ കഴിവു പ്രാപിച്ച മനസ്സ്, സമ ദർശനം ചെയ്യുന്നു. ആ മനസ്സ് ആത്മ ദർശനം ചെയ്യും. ആ മനസ്സ്, ജ്ഞാനത്തെ സമ്പാദിക്കും. പല ഭാവങ്ങളിൽ കാണപ്പെടുന്നതു്, ഈശ്വരൻ തന്നെ. ഈശ്വരൻ ആകട്ടെ, ജ്ഞാനം, ബ്രഹ്മം, പരമാത്മാവ്, പുരുഷൻ, ഭഗവാൻ എന്ന പല നാമങ്ങളാൽ അറിയപ്പെടുന്നു. ആ നാമങ്ങളൊക്കെയും അർത്ഥമാകുന്ന ഈശ്വരൻ തന്നെ, ബഹുരൂപങ്ങളായി കാണപ്പെടുന്നു. ഈ സംഗതിയെ ഗ്രഹിക്കുവാനാണ്, യോഗികളുടെ സർവ്വ പരിശ്രമങ്ങൾ. ഒന്നിനോടും ഒട്ടാതെ എല്ലാററിൽ നിന്നും ദൂരെ ഇരുന്നു കൊണ്ട്, സർവ്വത്തെയും സമവീക്ഷണം ചെയ്യാൻ യോഗികൾ, യത്നിക്കുന്നു. സർവ്വവും ഈശ്വരനാണ്: ആയതിനാൽ ഒന്നോട് അടുക്കുക എന്നുള്ളതും, മറെറാന്നിനോട് അകലുക എന്നുള്ളതും പരമ പുരുഷ ദർശനത്തിനും, ജ്ഞാനത്തിനും വിഘാതമാണ്. എന്നാൽ മനസ്സ് ഒരു പദാർത്ഥത്തിലും വിശേഷിച്ച് ഒട്ടാതെ നില്ക്കുന്ന യോഗി, എല്ലാവരേയും, സമാവസ്ഥയിൽ കാണും. അങ്ങനെ സമഭാവന സിദ്ധിക്കണമെങ്കിൽ, അടങ്ങിയ മനസ്സ്, വൈരാഗ്യം, യോഗം, ഭക്തി, എന്നവ ആവശ്യമാണ്. ഭോ വന്ദിതേ! പ്രകൃതിയുടെയും പുരുഷന്റെയും സമ ഭാവനത്തെയും, ബ്രഹ്മ ദർശനത്തെ സാധിക്കുന്ന ജ്ഞാനത്തെയും, ഞാൻ ഇവിടെ വിവരിച്ചു. അനഘേ! സത്വ രജ സ്തമസ്സുകളെ കവിയുന്ന ജ്ഞാനം, അതുപോലെ തന്നെ ഭക്തി, എന്നവ രണ്ടും—ഭഗവാൻ എന്ന വിഷയത്തിലേക്കു ആളുകളെ നടത്തുവാൻ ഉള്ളവ തന്നെ. ഭഗവാൻ എന്ന ഒന്നിനെ രണ്ടു മാർഗ്ഗങ്ങളിൽ കൂടെ പ്രാപിക്കുക എന്നതു്, അസാദ്ധ്യമാണ് എന്നു കരുതേണ്ട; ഒരു പദാർത്ഥത്തിനു പല ഗുണങ്ങൾ ഉണ്ടാവാം. അതിന്റെ ഗന്ധത്തെ നാസികയിൽ കൂടെയും, രസത്തെ നാവിൽ കൂടെയും, രൂപത്തെ കണ്ണിൽ കൂടെയും, നാം പ്രാപിക്കാറുണ്ട്; അതുപോലെ ജ്ഞാനി ഭഗവാനെ ഒരു ഭാഗത്തും, ഭക്തൻ ഭഗവാനെ വേറൊരു ഭാഗത്തും, സമീപിക്കുന്നു. പൊതു ഉപയോഗത്തിനായി കുളം കുഴിക്കുക മുതലായ ക്രിയകൾ, യാഗങ്ങൾ, തപസ്സ്, വേദാദ്ധ്യയനം, ആത്മജ്ഞാനം, മനസ്സിനെയും ഇന്ദ്രിയങ്ങളെയും വിജയിക്കുക, കർമ്മത്യാഗം, വിവിധയോഗങ്ങൾ, ഭക്തി പ്രവൃത്തി രൂപമായ സകാമകർമ്മം, നിവൃത്തിരൂപമായ നിഷ്കാമകർമ്മം, ആത്മതത്വത്തിന്റെ അവബോധം, ദൃഢമായ വൈരാഗ്യം. എന്നവയെ കൊണ്ട്—സഗുണനും, നിർഗ്ഗുണനും, സ്വയം ജ്യോതിസ്സും, ആയ ഭഗവാൻ പ്രാപ്യനാകുന്നു.

കർദ്ദമന്റെ ഭാര്യയും കപിലന്റെ മാതാവും ആയ ദേവഹൂതി മോഹം, നശിച്ച്, പുരുഷൻ, പ്രകൃതി, ജീവാത്മാവ് എന്ന

**ദേവഹൂതി: കപിലൻ**

ഭണ്ഡാഗാരങ്ങളുടെ താഴ്കോലായ കപിലനെ ഇങ്ങനെ സ്തുതിച്ചു:— "നിന്തിരുവടിയുടെ നാഭിയിൽ നിന്ന് ബ്രഹ്മാവ് പിറന്നു. നിന്തിരുവടിയുടെ ശരീരത്തെ—പഞ്ചഭൂതങ്ങൾ, ദശേന്ദ്രിയങ്ങൾ, ഗുണങ്ങളുടെ ആസ്ഥാനമായ മനസ്സ് എന്നവ ചേർന്നുണ്ടായതും സകല ലോകങ്ങൾക്കും ആധാരമായതും ആയ ശരീരത്തെ— വെള്ളങ്ങളിൽ കണ്ട്, ബ്രഹ്മാവ് ധ്യാനിച്ചു. ഗുണങ്ങളുടെ വ്യാപാരത്താൽ ബഹു മുഖമായി പുറപ്പെട്ട വീര്യം നിമിത്തം, നിന്തിരുവടി, നിഷ്ക്രിയനെങ്കിലും ലോകത്തെ സൃഷ്ടിച്ചു. നിന്തിരുവടിയുടെ വീര്യം നിഷ്ഫലമാകുന്നില്ല; അളക്കാവതല്ലാത്ത ശക്തിയുടെ നിലയനമായ നിന്തിരുവടി, ജീവാത്മാക്കളുടെ ഈശ്വരനാകുന്നു. ഭോ! നാഥ! യുഗാവസാനങ്ങളിൽ വിശ്വത്തെ ഉള്ളിലൊതുക്കുന്ന പ്രഭു, എന്റെ ഉദരത്തിൽ

എങ്ങനെ ഒതുങ്ങി ? യുഗാന്തങ്ങളിൽ ചരണാരവിന്ദത്തെ മുഖാര
വിന്ദത്തിൽ അപ്പിച്ചുകൊണ്ടു് ആലിലയിൽ വിശ്രമിക്കുന്നതു്, നി
ന്തിരുവടി തന്നെ. നിന്തിരുവടി, പാപന്മാരെ സംഹരിക്കുവാനും
ഹിത കമ്മാക്കളുടെ വിഭൂതികളെ മഹിമപ്പെടുത്തുവാനും വരാഹം
മുതലായ രൂപങ്ങളിൽ, മുമ്പു് അവതരിച്ചിട്ടുണ്ടു്. നിന്തിരുവ
ടിയുടെ കപിലാവതാരം, ബ്രഹ്മജ്ഞാന മാർഗ്ഗത്തെ പ്രചരിപ്പിക്കു
വാനാണു്, എന്നു് ഞാൻ കരുതുന്നു. നിന്തിരുവടിയുടെ നാമ
ത്തെ ഒരിക്കൽ കേൾക്കുകയോ, കീർത്തിക്കുകയോ, അല്ലെങ്കിൽ നി
ന്തിരുവടിയെ പ്രണമിക്കുകയോ, സ്മരിക്കുകയോ, ചെയ്യുന്ന ചണ്ഡാ
ലൻ തന്നെയും, യാഗം ചെയ്യാൻ അധികാരിയാകുന്നു. ഭഗ
വൻ! പ്രത്യക്ഷ ദർശനം സിദ്ധിച്ച ഞാൻ പരമ ധന്യയായി. നി
ന്തിരുവടിയുടെ നാമത്തെ ഉച്ചരിക്കുന്ന ചണ്ഡാലൻ തപസ്സു ചെ
യ്യുവനായി; ഹോമിച്ചവനായി; സ്നാപിതനായി; വേദാദ്ധ്യയനം
ചെയ്യുവനായി. നിന്തിരുവടിയുടെ മഹിമ വലിയതു തന്നെ; നി
ന്തിരുവടി ത്രിഗുണങ്ങളെ ധ്വംസിക്കുന്നു: നിന്തിരുവടി വിഷയങ്ങ
ളിൽ നിന്നു നിവർത്തിച്ചവരുടെ മനസ്സിൽ മാത്രം വിളങ്ങുന്നു. നി
ന്തിരുവടി വേദഗർഭനാകുന്നു. കപിലനും വിഷ്ണുവും ആയ പരമ
പുരുഷനും ബ്രഹ്മാവും ആയ നിന്തിരുവടിയെ, ഞാൻ വന്ദിക്കു
ന്നു":— കപിലൻ പറഞ്ഞു:— "അല്ലയോ മാതാവേ !
ഞാൻ ഉപദേശിച്ച മാർഗ്ഗം ലളിതമായതു തന്നെ. ഭവതി ഈ മാ
ർഗ്ഗത്തിൽ സഞ്ചരിച്ചു് അചിരേണ പരമ പദവിയെ പ്രാപിക്കും.
ഞാൻ ഉപദേശിച്ച മാർഗ്ഗം വേദജ്ഞന്മാർ, ബഹുമാനിക്കുന്നതാണു്.
ഭവതി ആ മാർഗ്ഗത്തിൽ സഞ്ചരിച്ചുകൊള്ളുക. ഭവതി സംസാരാ
തീതനായ എന്നെ പ്രാപിക്കും. ഈ മതം അറിയാത്തവർ, മരണ
ത്തെ പ്രാപിക്കുന്നു."

മാതാവായ ദേവഹൂതി അനുവദിച്ചു: പുത്രനായ കപി
ലൻ യാത്ര പറഞ്ഞു വനവാസത്തെ സ്വീകരിച്ചു. ദേവഹൂതിയാ
കട്ടെ, മകൻ ഉപദേശിച്ച മാർഗ്ഗത്തെ അനുസരിച്ചു്,—സരസ്വ
തീ നദിക്കു് അലങ്കാരമായ ആശ്രമത്തിൽ യോഗത്തെ അനുഷ്ഠിച്ചു.
ദിവസം മൂന്നു പ്രാവശ്യം വീതം സ്നാനം പതിവായതിനാൽ, ദേവ
ഹൂതിയുടെ കേശം കപിശ വർണമായി: അതു ജട കെട്ടി. ആ
ഉഗ്രതാപസ, ഉപവാസ കൃശയായി: ആ മഹാരാജ്ഞി, മരവിരി
ഉടുത്തു. കർദ്ദമ പ്രജാപതിയുടെ തപസ്സിന്റെയും യോഗത്തിന്റെ
യും വൈഭവത്താൽ, സർവ്വ ഉപകരണങ്ങളെക്കൊണ്ടും സമൃദ്ധമാ
യി വൈമാനികന്മാർ അസൂയപ്പെട്ട മഹിമകളോടു കൂടെ നിന്ന

കനക സൌധത്തെ—ദേവഹൂതി നോക്കിയില്ല. പാൽനുര പോ
ലെ സുഖസ്പർശമായ ശയ്യകളും, ആനക്കൊമ്പിൽ പണിതു് പൊൻ
കര പൂണ്ടിരുന്ന പര്യങ്കങ്ങളും പട്ടുമെത്തയിട്ട കനകാസനങ്ങ
ളും—നിരുപയോഗങ്ങളായി. ആഭരണം അണിഞ്ഞു് ചമഞ്ഞു
നിന്ന ചേടികളും, രത്നദീപങ്ങളും, മരതക സ്ഫടിക ഭിത്തിക ക
ളിൽ നിരർത്ഥകമായി നിഴലിച്ചു. സൌധത്തിന്റെ ചുററിലും
ഉപവനങ്ങളിൽ ദേവവൃക്ഷങ്ങളിൽ, ഇണപ്പക്ഷികൾ പാടി; വ
ണ്ടുകൾ മുരണ്ടുകൊണ്ടു് പറന്നു: അവയെ സല്ക്കരിക്കുവാൻ ആൾ
ഉണ്ടായില്ല. എന്നാൽ സർവ്വ സംഗ പരിത്യാഗം ചെയ്ത ദേവഹൂ
തിയുടെ മുഖം, കപിലൻ സന്ന്യാസ പ്രസ്ഥാനം ചെയ്ത സമയം
മുതൽ, വിഷാദമായി. ഭർത്താവായ കർദ്ദമൻ സന്ന്യസിച്ചു; പുത്ര
നായ കപിലൻ അനുഗമിച്ചു; സർവ്വ തത്വങ്ങളേയും ഗ്രഹിച്ച ദേ
വഹൂതി തന്നെയും, കിടാവിനെ കാണാത്ത പശുവിനെപ്പോലെ,
ആതുരയായി. കപിലനായി അവതരിച്ച പുത്രനായ ഹരിയെ
ത്തന്നെ ധ്യാനിച്ച ദേവഹൂതി—ഉദ്യാനങ്ങൾ, ദാസികൾ, സൌ
ധങ്ങൾ എന്ന ബാഹ്യ കാര്യങ്ങളെ കാണാതായി. കപിലൻ ഉപ
ദേശിച്ചതുപോലെ, ദേവഹൂതിയാകട്ടെ പ്രസന്നനായ ഭഗവാ
നെ വ്യസ്തമായും സമസ്തമായും ധ്യാനിച്ചു. വിദ്യാധരികൾ സമർപ്പി
ച്ച ആഹാരത്തിൽ അല്പം മാത്രം ഭക്ഷിച്ച മഹാ താപസ, ആന
ന്ദം നിറഞ്ഞ മനസ്സിൽനിന്നു് പൊങ്ങിയ പ്രഭ നിമിത്തം, പ്രഭ
കയറിയ തീപോലെ, നിന്നു. വാസുദേവനിൽ മനസ്സു് വ്യാപ
രിച്ചിരുന്ന ആ ഏകാഗ്രനിഷ്ഠ, മുടി അഴിഞ്ഞതു് അറിഞ്ഞില്ല;
മുണ്ടു് അഴിഞ്ഞതു് അറിഞ്ഞില്ല: ദേവഹൂതി ബ്രഹ്മ നിർവാണത്തെ
പ്രാപിച്ചു. ആ പരമ പാവന, സിദ്ധിയെ പ്രാപിച്ച സരസ്വ
തീ പ്രദേശത്തിനു്, സിദ്ധപദം എന്നു പേരായി.

കപിലൻ ആശ്രമത്തിൽ നിന്നു വടക്കു കിഴക്കോട്ടേയ്ക്കാണു്
പോയതു്. മദ്ധ്യേ മാർഗ്ഗം സിദ്ധന്മാർ ചാരണന്മാർ, ഗന്ധർവ്വന്മാർ,
അപ്സരസ്സുകൾ, മുനികൾ, എന്നിവർ കപിലനെ സ്തുതിച്ചു. ക
ടലുകളൊക്കെയും അർഘ്യവും ആസനവും നല്കി. സാംഖ്യാചാര്യ
ന്മാരാൽ കപിലൻ പ്രശംസിതനായി. മൂന്നു ലോകങ്ങളുടെ ഉ
പശാന്തിയെ പ്രാർത്ഥിച്ചുകൊണ്ടു്, സർവ്വത്തിലും സമഭാവനയോടു്
കൂടെ—കപിലാചാര്യൻ, ഇന്നും വിജയിക്കുന്നു. കുതിരയെ അ
ന്വേഷിച്ചു ചെന്ന സഗര പുത്രന്മാരെ പാതാളത്തിൽ ദഹിപ്പിച്ചു്
ഭസ്മമാക്കിയതു്, ഈ കപിലനത്രെ.

---

# ചരിത്രകാണ്ഡം

വൈവസ്വതകാലം

## IV

## ബ്രഹ്മാവിൻെറ പുത്രനായ രുചിപ്രജാപതി

ബ്രഹ്മാവിൻെറ പുത്രനായ രുചിപ്രജാപതി, സ്വായംഭുവ ൻെറ പുത്രിയായ ആകൂതിയെ വിവാഹം ചെയ്തു. സ്വായംഭുവനു പുത്രന്മാർ ഉണ്ടായിരുന്നു: എങ്കിലും, ആ രാജാവു പുത്രികാധർമ്മം അനുസരിച്ചും, ശതരൂപയുടെ സമ്മതത്തോടുകൂടെയും, ആണ്, ആകൂതിയെ രുചിക്കു ദാനം ചെയ്തതു്. പുത്രികാധർമ്മം എന്നതിനു പുത്രിയുടെ പുത്രൻ, പുത്രിയുടെ അച്ഛൻെറ ദത്തുപുത്രനാകുമെന്നു അർത്ഥമാകും. ഭഗവാനായ രുചിക്കു് ആകൂതിയിൽ ഒരു പുത്രനും, ഒരു പുത്രിയും ജനിച്ചു. സാക്ഷാൽ വിഷ്ണു തന്നെ അവതാരമെടുത്ത പുത്രനു്, യജ്ഞൻ എന്നു നാമമായി; മഹാലക്ഷ്മിയുടെ അംശമായ പുത്രിക്കു ദക്ഷിണ എന്നു നാമമായി. യജ്ഞൻ സ്വായംഭുവൻെറ ആശ്രമത്തിലും ദക്ഷിണ, രുചിയുടെ ആശ്രമത്തിലും വളൎന്നു. കുട്ടികൾ വളൎന്നു. യജ്ഞൻ ദക്ഷിണയെ വിവാഹം ചെയ്തു. വിഷ്ണു ലക്ഷ്മിയെ പിരിഞ്ഞിരിക്കുക ഇല്ലല്ലൊ. ദക്ഷിണ പന്ത്രണ്ടു പുത്രന്മാരെ പ്രസവിച്ചു. അവരുടെ നാമങ്ങൾ, ഇവയാകുന്നു:—തോഷൻ, സംതോഷൻ, പ്രതോഷൻ, ഭദ്രൻ, ശാന്തി, ഇഡസ്പതി, ഇധ്മൻ, കവി, വിഭു, വഹ്നി, സുദേവൻ, രോചനൻ. അവർ സ്വായംഭുവൻെറ കാലത്തു്, തുഷിതാക്കൾ എന്നു പേരായ ദേവന്മാരായി. അതിനിടയ്ക്കു് കാമഭോഗങ്ങളിൽനിന്നു് വിരക്തനായ സ്വായംഭുവൻ,—കൂടെ ശതരൂപയും—സുനന്ദ എന്ന നദിയുടെ തീരത്തു്, ഒററക്കാലിൽനിന്നു്, ആറു വർഷകാലം ഘോരമായ തപസ്സു് തപിച്ചു. സ്വായംഭുവൻ ഇങ്ങനെ പ്രാർത്ഥിച്ചു:—" വാസുദേവൻ സകല ദേഹങ്ങളിൽ വർത്തിച്ചു് സകലവും കാണുന്നു. വിശ്വത്തിനു് ചേതനയെ നൽകുന്നവനും, വിശ്വത്തിൽനിന്നു് ചേതനയെ ആവശ്യപ്പെടാത്തവനും, വിശ്വം ഉറങ്ങുമ്പോൾ ഉണർന്നിരിക്കുന്നവനും—ആയവൻ, സർവ്വത്തേയും, അറിയുന്നു. ആ പ്രഭുവിനെ ഒരു സത്വവും, അറിയുന്നില്ല. വിശ്വവും, വിശ്വത്തിലുള്ള സർവ്വവും പ്രഭുവിനെ ആശ്രയിച്ചു സ്ഥിതിചെയ്യുന്നു. ആയതിനാൽ സർവ്വ സത്വങ്ങളും തൃഷ്ണയെ ഉപേക്ഷിച്ചു്, ലഭിക്കുന്നതുകൊണ്ടു തൃപ്തിപ്പെടട്ടെ. ആരും കാണാതെ സർവ്വത്തേയും കാണുന്നവനും, സർവ്വദാ കാണുന്ന കണ്ണുകൾ ഉള്ളവനും, ആയ സർവ്വഭൂത നിലയനനെ—പക്ഷിയെപ്പോലെ പറന്നു കയറുന്ന പ്രഭുവിനെ—സർവ്വന്മാരും ഉപാസിക്കേണ്ടതാകുന്നു.

ന യസ്യാദ്യന്തൌ മധ്യം ച
സ്വഃ പരോ നാന്തരം ബഹിഃ
വിശ്വസ്യാമൂനിയ ദ്യസ്മാൽ
വിശ്വം ച തദൃതം മഹത്

പ്രഭുവിനു് ആദിയില്ല; അന്തമില്ല; മധ്യമില്ല; സ്വന്തമില്ല; സ്വന്തമല്ലാത്തതില്ല; അകമില്ല; പുറമില്ല; ഈ ഭേദങ്ങളൊക്കെയും വിശ്വത്തിൻെറ ലക്ഷണങ്ങളാണ്; വിശ്വം തന്നെയും പ്രഭുവാകുന്ന ആധാരത്തിന്മേൽ, നില്ക്കുന്നു. പ്രഭു ഋതവും, മഹത്തും ആകുന്നു.

സ വിശ്വകായഃ പുരുഹൂത ഈശഃ
സത്യഃ സ്വയം ജ്യോതി രജഃ പുരാണഃ
ധത്തേസ്യ ജന്മാദ്യ ജയാത്മശക്ത്യാ
താം വിദ്യയോ ദസ്യ നിരീഹ ആസ്തേ.

പ്രഭു വിശ്വകായനാണ്; പുരുഹൂതനാണ്; ഈശനാണ്; സത്യനും സ്വയം ജ്യോതിസ്സും, അജനും പുരാണനും, ആണ്. പ്രഭു ആത്മശക്തികൊണ്ടു ജന്മം മുതലായവയെ പ്രഭവിപ്പിക്കുന്നു: എന്നാൽ ജ്ഞാനബലത്താൽ അവയെ സ്പൃശിക്കാതെ നിന്നു്, നിരീഹനായി വർത്തിക്കുന്നു. ആയതിനാൽ ഋഷികൾ അകർമ്മത്തെ കാംക്ഷിച്ചു്, ഒന്നാമതായി, കർമ്മങ്ങളെ ചെയ്യുന്നു. കർമ്മങ്ങളിൽ ആരംഭിക്കുന്ന അവർ, അകർമ്മങ്ങളിൽ പരിണമിക്കുന്നു. ഭഗവാൻ കർമ്മങ്ങളെ ചെയ്യുന്നില്ല എന്നല്ല; കർമ്മങ്ങളോടു സംഗമില്ലാതെ നില്ക്കുന്നു എന്നാണ്. ഭഗവാൻ ആത്മലാഭം ചെയ്യുന്ന വിഷയത്തിൽ, സംപൂർണ്ണ കാമനാണ്. ആയതിനാൽ, ഭഗവാനെ അനുകരിക്കുന്നവർ, സർവ്വ സംഗങ്ങളെ ജയിക്കുന്നു.

ത മീഹമാനം നിരഹം കൃതം ബുധം
നിരാശിഷം പൂർണ്ണ മനന്യചോദിതം
നൄൻ ശിക്ഷയന്തം നിജ വർത്മ സംസ്ഥിതം
പ്രഭും പ്രപദ്യേഖില ധർമ്മ ഭാവനം.

കർമ്മങ്ങളെ ചെയ്യുന്നവൻ, അഹങ്കാരമില്ലാത്തവൻ, ജ്ഞാനി, അന്യനിൽ നിന്നു് ആശിസ്സിനെ ആഗ്രഹിക്കാത്തവൻ, പൂർണ്ണൻ, അന്യ പ്രേരണത്തിനു വഴിപ്പെടാത്തവർ, മനുഷ്യർക്കു മാതൃകയായവൻ, സ്വപഥത്തിൽ നിന്നു മാറുവാൻ ആവശ്യമില്ലാത്തവൻ, അഖില ധർമ്മങ്ങളെ നിവൃത്തിക്കുന്നവൻ—ആയ പ്രഭുവിനെ ഞാൻ നമസ്കരിക്കുന്നു." ഇങ്ങനെ മന്ത്രോപനിഷത്തിനെ ജപിച്ചുകൊണ്ടിരുന്ന സ്വായംഭുവൻെറ നേരെ—അസുരന്മാരും യാതുധാനന്മാരും, കോപിച്ചിറങ്ങി. സർവ്വഗതനായ യജ്ഞൻ, അസുരന്മാർ മുതലായവരുടെ ഉദ്യമത്തെ കണ്ടു: യമന്മാർ മുതലായ ദേവന്മാരോടു ചേൎന്നു്, അവരെ സംഹരിച്ചു. യജ്ഞൻ ദീർഘകാലം, സ്വർഗ്ഗത്തെ ഭരിച്ചു.

# ചരിത്രകാണ്ഡം

വൈവസ്വത കാലം.

## V

## ബ്രഹ്മാവിന്റെ പുത്രനായ മരീചി പ്രജാപതി

ബ്രഹ്മാവിന്റെ മനസ്സിൽ നിന്നു മരീചി പിറന്നു. മരീചി കർദ്ദമ പ്രജാപതിയുടെയും ദേവഹൂതിയുടെയും പുത്രിമാരിൽ പ്രഥമയായ കലയെ ബ്രഹ്മ സന്നിധിയിൽ വച്ച് വിവാഹം ചെയ്തു.

പത്നീ മരീചേ സ്തു കലാ സുഷുവേ കർദ്ദമാത്മജാ
കശ്യപം പൂർണിമാനം ച യയോ രാപൂരിതം ജഗത്

"മരീചിയുടെ ഭാര്യയായ കർദ്ദമാത്മജ-കല-കശ്യപനെയും പൂർണിമാവിനെയും പ്രസവിച്ചു; അവരെക്കൊണ്ട് ജഗത്തു നിറഞ്ഞു" എന്നാണ് പ്രസിദ്ധി. എന്നാൽ പൂർണിമാവിന്റെ വംശം പ്രസിദ്ധ മായതോ ദീർഘമായതോ അല്ല. പൂർണിമാവിന് വിരജൻ, വിശ്വഗൻ എന്ന രണ്ടു പുത്രന്മാരും, ദേവകുല്യ എന്ന ഒരു പുത്രിയും, പിറന്നു. വിരജൻ, വിശ്വഗൻ എന്നവരെക്കുറിച്ച് ചരിത്രം ഇല്ല. ദേവകുല്യയാകട്ടെ ഹരിയുടെ പാദശൌചം ചെയ്ത്, സ്വർന്നദി-ഗംഗ-യായി പരിണമിച്ചു. മരീചിയുടെ വേറൊരു ഭാര്യയാണ് ഊർണ; ഊർണയ്ക്ക് പുത്രന്മാർ ആറ്; അവർ ബ്രഹ്മശാപം നിമിത്തം ഒന്നാമതായി ഹിരണ്യ കശിപുവിന്റെ പുത്രന്മാരായും, അടുത്ത ജന്മത്തിൽ വസുദേവന്റെയും ദേവകിയുടേയും പുത്രന്മാരായും, പിറന്നു. കൃഷ്ണന്റെ ജ്യേഷ്ഠന്മാരായി പിറന്ന ഈ ആറു പേരെയാണ്, ജനന സമയത്തുതന്നെ കംസൻ കൊന്നത്. ഇവരെക്കുറിച്ച് ഈ ഗ്രന്ഥ പരമ്പരയിൽ കൃഷ്ണ ചരിത്രത്തിൽ പ്രസ്താവം ഉണ്ട്.

### മരീചിയുടെ വംശപ്പട്ടിക




കശ്യപന്റെ ഭാര്യമാർ:—

(എ) പ്രാചേതസ ദക്ഷന്റെ അറുപത് പുത്രിമാരിൽ പതിമ്മൂന്നു പേർ. അദിതി, ദിതി, ദനു, കാഷ്ഠ, അരിഷ്ഠ, സുരസ, ഇള, മുനി, ക്രോധവശ, താമ്ര, സുരഭി, സരമ, തിമി.

(ബി) വൈശ്വാനരൻ എന്ന അസുരന്റെ പുത്രികളായ പുലോമ, കാലക.

(സി) കശ്യപൻ തന്നെ താർക്ഷ്യൻ എന്ന നാമത്തിൽ പ്രാചേതസ ദക്ഷന്റെ തന്നെ പുത്രികളായ കദ്രു. വിനത, പതംഗി, യാമിനി എന്നവരെയും പരിഗ്രഹിച്ചു. കശ്യപനു ഭാര്യമാർ ആകെ പത്തൊമ്പത്.

൧. അദിതിയുടെ പുത്രന്മാർ: വിവസ്വാൻ, അര്യമാവ്, പൂഷാവ്, ത്വഷ്ടാവ്, സവിതാവ്, ഭഗൻ, ധാതാവ്, വിധാതാവ്, വരുണൻ, മിത്രൻ, ശക്രൻ, ഉരുക്രമൻ—എന്ന പന്ത്രണ്ട് ആദിത്യന്മാർ. പതിനൊന്നാമനായ ശക്രൻ ദേവേന്ദ്രനായി വ്യവഹരിക്കപ്പെടുന്നു.

൨. ദിതിയുടെ പുത്രന്മാർ ഹിരണ്യാക്ഷൻ, ഹിരണ്യകശിപു, മരുത്തുകൾ. ഹിരണ്യാക്ഷൻ ദൃഷദ്ഭാനുവിനെ വിവാഹം ചെയ്തു: ശകുനി, ശംബരൻ, ധൃഷ്ടൻ, ഭൂതസന്താപനൻ, വൃകൻ, കാലനാഭൻ, മഹാനാഭൻ, ഹരിശ്മശ്രു, ഉത്കചൻ—എന്നവരുടെ പിതാവായി. ഹിരണ്യകശിപു ജംഭാസുരന്റെ പുത്രിയായ കയാധുവിനെ വിവാഹം ചെയ്തു: സംഹ്രാദൻ, അനുഹ്രാദൻ, ഹ്രാദൻ, പ്രഹ്രാദൻ എന്ന പുത്രന്മാരുടെയും, സിംഹിക എന്ന പുത്രിയുടെയും പിതാവായി. സംഹ്രാദൻ, കൃതിയെ വിവാഹം ചെയ്ത് പഞ്ചജനന്റെ പിതാവായി. അനുഹ്രാദൻ സൂർമ്മ്യയെ വിവാഹം ചെയ്തു: അവരുടെ പുത്രന്മാർ ബാഷ്കലൻ, മഹിഷൻ. ഹ്രാദൻ, ധമനിയെ വിവാഹം ചെയ്തു: ധമനി വാതാപിയേയും ഇല്വലനെയും പ്രസവിച്ചു. പ്രഹ്രാദന്റെ ഭാര്യ ധൃതി; പുത്രൻ വിരോചനൻ. വിരോചനന്റെ പുത്രൻ മഹാബലി. മഹാബലി ആകട്ടെ, ഉശന അല്ലെങ്കിൽ കോടര അല്ലെങ്കിൽ വിന്ധ്യാവലി എന്ന സ്ത്രീയെ വിവാഹം ചെയ്തു. അവരുടെ പല പുത്രന്മാരിൽ ജ്യേഷ്ഠനും, പ്രബലനും ബാണൻ; ബാണന്റെ പുത്രി ഉഷ. ഉഷയെ അനിരുദ്ധൻ വിവാഹം ചെയ്തു. മരുത്തുകൾ ദേവത്വം പ്രാപിച്ചു.

൩. ദനുവിന്റെ പുത്രന്മാർ അറുപത്തൊന്നു; അവർ പ്രായേണ വീര്യവാന്മാരാണ്.

൪. കാഷ്ഠ—കുളമ്പില്ലാത്ത മൃഗങ്ങളുടെ മാതാവായി.

൬. *അരിഷ്ട—ഗന്ധർവ്വന്മാരെ പ്രസവിച്ചു.

൭. സുരസ. യാതുധാനന്മാരുടെ മാതാവായി.

൮. മുനി—അപ്സരസ്സുകളുടെ മാതാവായി.

൯. ക്രോധവശ—ദന്തശൂകം മുതലായ പാമ്പുകളെ പെററു.

൧൦. താമ്ര—ശ്യേനങ്ങളേയും ഗൃധ്രങ്ങളെയും പെററു.

൧൧. സുരഭി—ഗോപാത്തുകളേയും പശുക്കളേയും ഇരട്ടക്കുളമ്പുള്ള മററു മൃഗങ്ങളേയും പെററു.

൧൨. സരമ—കാട്ടുമൃഗങ്ങളെ പെററു.

൧൩. തിമി—ജല ജന്തുക്കളെ പ്പെററു.

൧൪. പുലോമ—
൧൫. കാലക— } എന്ന രണ്ടു പേരിൽ പിറന്ന പൌലോമന്മാരെയും കാലകേയന്മാരെയും അജ്ജുന പാണ്ഡവൻ സംഹരിച്ചു.

൧൬. കദ്രു—അനന്തൻ മുതലായി പലവിധത്തിലുള്ള പ്രസിദ്ധസപ്പങ്ങളെ പ്രസവിച്ചു.

൧൭. വിനത—അരുണൻേറയും ഗരുഡൻേറയും മാതാവായി.

൧൮. പതംഗി—പതംഗങ്ങളെ പ്പെററു.

൧൯. യാമിനി—ശലഭങ്ങളെ പ്പെററു.

കദ്രു, വിനത, പതംഗി. യാമിനി എന്നവരെ കശ്യപൻ വരിച്ചതു താർക്ഷ്യൻ എന്ന പേരിലാണ്. താർക്ഷ്യൻ എന്നതു കശ്യപനു കേവലം ഒരു നാമാന്തരമോ, രൂപാന്തരം ലഭിച്ച കശ്യപൻെറ നാമമോ എന്നു നിശ്ചയമില്ല.

---

* 'അരിഷ്ടായാ ശ്ച ഗന്ധർവ്വാഃ കാഷ്ഠായാ ദ്വിശഫേതരാഃ'
എന്ന ശ്ലോകാംശത്തിൻെറ തജ്ജമയാണ്, അരിഷ്ട, ഗന്ധർവ്വന്മാരെ പ്രസവിച്ചു എന്നു് മുകളിൽ കാണിച്ചിരിക്കുന്നതു്. എന്നാൽ,
"അന്തരാഭവദേഹേƒശ്വേ ഗന്ധർവ്വോ ദിവ്യഗായനെ"
എന്നു് അമരം ഉള്ളതിനാൽ ഗന്ധർവ്വ ശബ്ദത്തിന്നു് അശ്വം എന്നു് അർത്ഥം സ്വീകരിച്ചാൽ, അരിഷ്ട കുതിരകളുടെ മാതാവായി എന്നു സിദ്ധിക്കും.

൧. കശ്യപൻെറ ഭാര്യമാരുടെ പേരുകളെ ഭാഗവതം പറയുംപ്രകാരം മുകളിൽ പറഞ്ഞു. ഭാരതത്തിൽ കാണുന്നതു്, ചില ഭേദങ്ങളോടു കൂടെയാണ്. ഭാരതത്തിൽ ക്രോധവശ എന്ന ഒരു നാമം ഇല്ല. ക്രൂര എന്നു് ഒന്നുണ്ട്. ക്രൂരയുടെ പുത്രന്മാരെ ഇങ്ങനെ വിവരിക്കുന്നു.

ക്രൂരസ്വഭാവം ക്രൂരായാഃ പുത്ര പൌത്ര മനന്തകം
ഗണ ക്രോധവശോ നാമ ക്രൂരകർമ്മാരിമർദ്ദനഃ

ക്രൂരയുടെ പുത്ര പൌത്രന്മാർ വളരെ വളരെയാണ്. അവർ ക്രൂരന്മാരാണു ; ക്രൂര കർമ്മാക്കളാണ്; അരി മർദ്ദനന്മാരാണ്.

൨. കശ്യപൻെറ ഭാര്യാ പിതാവായ ദക്ഷൻ, ദക്ഷ പ്രജാപതിയല്ല; ആ പ്രജാപതിയുടെ അവതാരമായ പ്രാചേതസ ദക്ഷനാണ്.

## കശ്യപൻ

സാരതരവും വിപുലവും ജഗത്തിനെ പൂരിപ്പിച്ചതും ആയ കശ്യപ വംശത്തെ ഇനി വിവരിക്കാം.

മരീചേഃ കശ്യപഃ പുത്രഃ കശ്യപസ്യ സുരാസുരാഃ
ജജ്ഞിരേ നൃപശാർദ്ദൂല ലോകാനാം പ്രഭവ സ്തു യഃ

മരീചിയുടെ പുത്രനും സുരന്മാരുടേയും അസുരന്മാരുടേയും പിതാവും ആയ കശ്യപനെ, ലോക പിതാവെന്നു് പറയും. കശ്യപൻെറ ഭാര്യമാരിൽ കാഷ്ഠ, അരിഷ്ട, സുരസ, ഇള, ക്രോധവശ, താമ്ര, സുരഭി, സരമ, തിമി, പതംഗി, യാമിനി, എന്നവരുടെ വംശങ്ങളെക്കുറിച്ച്, മുകളിൽ കാണുന്ന സംക്ഷേപത്തെ കവിഞ്ഞ് ഒന്നും പ്രസ്താവിക്കവാനില്ല. ശേഷിച്ച ഭാര്യമാരായ മുനി, ദനു, കദ്രു, വിനത, ദിതി, അദിതി എന്നവരിൽ ഉണ്ടായ വംശങ്ങളെ കീഴിൽ വിവരിക്കുന്നു. മുനി, അപ്സരസ്സുകളുടെ മാതാവായി. അപ്സരസ്സുകളുടെ ഉല്പത്തിയെ വേറെ വിധത്തിലും പ്രസ്താവിക്കാറുണ്ട്. ക്ഷീര സാഗര മഥന ത്തിൽ ഇവർ ഉത്ഭവിച്ചു എന്നു് ഒരിടത്തു കാണുന്നു. ചില സ്ഥാനങ്ങളിൽ പ്രാകൃത വൈകൃത സൃഷ്ടിക ളോടു് ഒരുമിച്ച് ഗന്ധർവ്വന്മാരെയും അപ്സരസ്സുകളെയും കാണുന്നുണ്ട്. അപ്സരസ്സുകൾ എല്ലാവരും ഒരേ വഗ്ഗത്തിൽ പ്പെട്ടവരല്ല എന്നു കരുതിയാൽ, പൂർവ്വാ പര വിരോധം വളരെ കുറയും.

പ്രഹസ്യ ഭാവ ഗംഭീരം ജിഘ്രന്ത്യാƒത്മാന മാത്മനാ
കാന്ത്യാ സസൃജ ഭഗവാൻ ഗന്ധർവ്വാƒപ്സരസാം ഗണാൻ.

ഭഗവാൻ ഭാവ ഗംഭീര മായ ഒരു ഒരു ചിരി ചിരിച്ചു; സ്വയം വിസ്മയിച്ച കാന്തിയെ ആലംബമാക്കി, ഗന്ധർവ്വന്മാരെയും അപ്സരസ്സുകളെയും സൃഷ്ടിച്ചു.

തത ശ്ചാപ്സരസോ ജാതാ നിഷ്കകണ്ഠ്യഃ സുവാസസഃ
രമണ്യഃ സ്വർഗ്ഗിണാം വല്ഗു ഗതി ലീലാ വിലോകനൈഃ

"അതിൻെറ ശേഷം, കനക മാലകൾ അണിഞ്ഞു്, നേർത്ത വസ്ത്രം ഉടുത്തു്, മധുരമായ ഗതി ലീലാ വിലോകനങ്ങളെ കൊണ്ടു് സ്വർഗ്ഗവാസികളെ തപിപ്പിക്കുന്ന അപ്സരസ്സുകൾ എഴുന്നു വന്നു." ഇങ്ങനെ യാണ് അപ്സരസ്സുകൾ പാൽക്കടലിൽ നിന്നു പൊങ്ങിവന്നതു് വണ്ണിക്ക പ്പെട്ടിരിക്കുന്നതു്. സുരാംഗന, സ്വർവേശ്യ എന്നൊക്കെയും ഇവക്കു നാമങ്ങൾ ഉണ്ടു്. അപ്സരസ്സുകൾ ഒക്കെയും രൂപ ഗുണ ലക്ഷണ സമ്പന്നക ളാണ്. അപ്സരസ്സുകൾ ആകെ പതിമ്മൂന്നാണ് എന്നും, പ്രധാന അപ്സരസ്സുകൾ ഏഴാണ് എന്നും, മററും, പല പട്ടികകൾ പ്രസിദ്ധമായി ഉണ്ടു്.

അരിഷ്ടാƒസൂത സുഭഗാ ദേവീ ദേവർഷിതഃ പുരാ
അലംബുഷാ മിശ്രകേശീ വിദ്യുത്പർണ്ണാ തിലോത്തമാ
അരുണാ രക്ഷിതാ ചൈവ രംഭാ തദ്വത് മനോരമാ
കേശിനീ ച സുബാഹു ശ്ച വിഖ്യാതൌ ച ഹാ ഹാ ഹൂഹൂഃ
തുംബുരു ശ്ചേതി ചത്വാരഃ സ്മൃതാ ഗന്ധർവ്വ സത്തമാഃ

ഈ പ്രമാണ പ്രകാരം അരിഷ്ട പതിമ്മൂന്നു് അപ്സരസ്സുക-

ളുടേയും നാല്പ് ഗന്ധർവന്മാരുടേയും മാതാവാണ്. അപ്സരസ്സുകളുടെ നാമങ്ങൾ:—അലംബുഷ, മിശ്രകേശി, വിദ്യുത്പർണ, തിലോത്തമ, അരുണ, രക്ഷിത, രംഭ, മനോരമ. കേശിനി, സുബാഹു, സുരജ, സുരത, സുപ്രിയ എന്നാണ്. ഗന്ധർവന്മാരുടെ നാമങ്ങൾ:—അതിബാഹു, ഹാഹാ, ഹൂഹൂ, തുംബുരു. പ്രധാന അപ്സരസ്സുകൾ ഏഴാണ് എങ്കിൽ അവരുടെ നാമങ്ങൾ ഇങ്ങനെയാണ്.

ഘൃതാചീ മേനകാ രംഭാ ഉവ്ശീ ച തിലോത്തമാ
സുകേശീ മഞ്ജുഘോഷാ ദ്യാഃകഥ്യന്തേ f പ്സരസോ
ബുധൈഃ

ഈ പട്ടികയിൽ മഞ്ജുഘോഷ ആദിയായവർ എന്ന് കാണുന്നതിനാൽ, അപ്സരസ്സുകൾ ഏഴിൽ അധികമാകുന്നതിന്, ഈ വിധിയിൽ വിരോധമില്ല. അപ്സരസ്സുകളുടെ വേറൊരു പട്ടിക ഇങ്ങനെയാണ്.

അനൂചാനാ f നവദ്യാ ച ഗുണമുഖ്യാ ഗുണാവരാ
അദ്രികാ ച തഥാ സോമാ മിശ്രകേശീ ത്വലംബുഷാ
മരീചിഃ ശുചികാ ചൈവ വിദ്യുത്പർണാ തിലോത്തമാ
അംബികാ ലക്ഷണാ ക്ഷേമാ ദേവി രംഭാ മനോരമാ
അസിതാ ച സുബാഹു ശ്ച സുപ്രിയാ ച വപു സ്തഥാ
പുണ്ഡരികാ സുഗന്ധാ ച സുരസാ ച പ്രമാഥിനീ
കാമ്യാ ശാരദ്വതീ ചൈവ നനൃതു സ്തത്ര സംഘശഃ
മേനകാ സഹജന്യാ ച കർണികാ പുഞ്ജികസ്ഥലാ
ക്രതുസ്ഥലാ ഘൃതാചീ ച വിശ്വാചീ പൂവ്ചിത്യപി
ഉമ്ലോചേതി ച വിഖ്യാതാ പ്രമ്ലോചേതി താ ദശ
ഉവ്ശ്യേകാദശീ താസാം ജഗ്മു ശ്ചായതലോചനാഃ

വേറൊരു പട്ടിക ഇങ്ങനെയാണ് :—

ഘൃതാചീ മേനകാ രംഭാ പൂവ്ചിത്തിഃ സ്വയംപ്രഭാ
ഉവ്ശി മിശ്രകേശീ ച ദണ്ഡഗൗരി വരൂഥിനി
ഗോപാലി സഹജന്യാ ച കുംഭയോനിഃ പ്രജാഗരാ
ചിത്രസേനാ ചിത്രലേഖാ സഹാ ച മധുരസ്വരാ
ഏതാ ശ്ചാന്യാ ശ്ച നനൃതുഃ തത്ര തത്ര ശുചിസ്മിതാഃ

വേറൊരു പട്ടിക ഇങ്ങനെ കാണുന്നു :—

യഥോർവരാ മിശ്രകേശീ രംഭാ ചൈവോവ്ശീ തഥാ
അലംബുഷാ ഘൃതാചീ ച ചിത്രാ ചിത്രാംഗദാ രുചിഃ
മനോഹരാ സുകേശി ച സുമുഖി ഹാസിനീ പ്രഭാ
വിദ്യുതാ പ്രശമീ ദാന്താ വിദ്യോതാ രതി രേവ ച
ഏതാശ്ചാന്യാ ശ്ച വൈ ബഹ്വഃ പ്രനൃത്താ f പ്സരസഃ
ശുഭാഃ

പട്ടികകൾ വേറെയും ഉണ്ട്: പല പട്ടികകളിലും—ഏതാശ്ചാന്യാശ്ച—ഇവരും വേറെയും—എന്നു കാണുന്നതിനാൽ അപ്സരസ്സുകളുടെ സംഖ്യ ക്ലിപ്തം ചെയ്യപ്പെടാവുന്നതല്ല എന്നു തോന്നുന്നു. അലംബുഷ, വൈവസ്വത മനുവിൻെറ വംശത്തിൽ പെട്ട തൃണബിന്ദുവിൻെറ ഭാര്യയായി താമസിച്ച്, ഇഡവിഡ എന്നൊരു പുത്രിയെ പ്രസവിക്കുക ഉണ്ടായി. ഈ ഇഡവിഡ, വിശ്രവസ്സിൻെറ ഭാര്യയായി, കുബേരനെ പ്രസവിച്ചു. അലംബുഷ വേറെയും മൂന്നു പുത്രന്മാരെ പ്രസവിച്ചു :—വിശാലൻ, ശൂന്യബന്ധു, ധൂമ്രകേതു. ഇവരിൽ വംശ വദ്ധനനായ വിശാലൻ വൈശാല വംശത്തിൻെറ സ്ഥാപകനായി. അലംബുഷയെ കണ്ട് കാമിച്ച ദധീചി മഹർഷിയുടെ രേതസ്സ് സരസ്വതി നദിയിൽ പതിച്ചു എന്നും, അതിൽനിന്നു സാരസ്വതൻ എന്നു ഒരു ഋഷി ജനിച്ചു എന്നും പറയപ്പെടുന്നു. മിശ്രകേശി ചേദിവംശത്തിൽപെട്ട വത്സകൻെറ ഭാര്യയായി, വൃകൻ മുതലായവരുടെ മാതാവായി. പൂരുവംശത്തിൽ പെട്ട രൗദ്രാശ്വനെ വിവാഹം ചെയ്ത് മിശ്രകേശി, ഋചേയു മുതലായ പത്തു പുത്രന്മാരുടെ മാതാവായി എന്നു ഒരേടത്തു കാണുന്നു.

അനപഗ് ഭാനു പ്രഭൃതയോ മിശ്രകേശ്യാം മനസ്വിനഃ
രൗദ്രാശ്വസ്യ മഹേഷ്വാസ ദശാപ്സരസി സൂനവഃ
ഋചേയു രഥ കക്ഷേയുഃ കൃകണേയു ശ്ച വീര്യവാൻ.

" അപ്സരസ്സായ മിശ്രകേശിയിൽ രൗദ്രാശ്വന് ഋചേയു മുതലായി പത്തു പുത്രന്മാർ പിറന്നു. " ആ പത്തു പുത്രന്മാർ യജ്വാക്കളും ശൂരന്മാരും, ബഹുശ്രുതന്മാരും, സവ്വശാസ്ത്രവിദ്വാന്മാരും, ധമ്മ പരായണന്മാരും ആയിരുന്നു. പ്രഥമനായ ഋചേയു, അനാധൃഷ്ടി എന്ന നാമത്തിൽ ഇന്ദ്രസമ വിക്രാന്ത നും ചക്രവർത്തിയും ആയി. തിലോത്തമ അരിഷ്ടയുടെ പുത്രിയാണെന്നും, സുന്ദോപ സുന്ദന്മാരുടെ വധകാര്യം പ്രമാണിച്ച് ബ്രഹ്മാവ് ആവശ്യപ്പെടുകയാൽ വിശ്വകമ്മാവിനാൽ സൃഷ്ടിക്കപ്പെട്ടവളാണെന്നും, കാണപ്പെടുന്നുണ്ട്. വിശ്വകമ്മാവ് സൃഷ്ടിച്ച സ്ത്രീയിൽ അപ്സരസ്സായ തിലോത്തമ ഉൾപുകി എന്നായിരിക്കാം. തിലോത്തമയെ ലോക ചരിത്രത്തിൽ പലപ്പോഴും കാണുന്നുണ്ട്. രംഭ, വിശ്വാമിത്രൻെറ തപോവിഘ്നം ചെയ്യുവാനായി ചെന്ന സമയം, ശാപമേററ്, കല്ലായിപ്പോക ഉണ്ടായിട്ടുണ്ട്. രംഭയും ലോകചരിത്രത്തിൽ പല ഘട്ടങ്ങളിലും പ്രത്യക്ഷപ്പെടുന്നുണ്ട്. ഘൃതാചി, ദ്രോണൻെറ മാതാവാണ്. ഘൃതാചിയെ കണ്ട് കാമിച്ച ഭരദ്വാജൻെറ രേതസ്സ്, ദ്രോണത്തിൽ സംരക്ഷിക്കപ്പെട്ടതിൽ നിന്നാണ്, ദ്രോണൻ പിറന്നത്. ശുകപക്ഷിയുടെ രൂപത്തിൽ ചെന്ന ഘൃതാചിയെ കണ്ട്, വ്യാസനു ഇന്ദ്രിയ സ്ഖലനമുണ്ടാകയും, ആ ശുക്ലത്തിൽ നിന്നു വ്യാസനു പുത്രൻ പിറക്കുകയും ചെയ്തു. ആ പുത്രനാണ് ശുകൻ എന്ന നാമത്തിൽ പ്രസിദ്ധനായ പരമ ഭാഗവതൻ.

ച്യവനസ്യ ച ദായാദഃ പ്രമതി ന്നാമ ധാമ്മികഃ
പ്രമതേ രപ്യഭൂൽ പുത്രോ ഘൃതാച്യാം രുരു രിത്യുത

ച്യവനൻെറ ധാമ്മികനായ പുത്രന്—പ്രമതിക്ക്—രുരു എന്ന് ഒരു പുത്രൻ ഘൃതാചിയിൽ പിറക്കുക ഉണ്ടായി. രൗദ്രാശ്വൻ വിവാഹം ചെയ്ത അപ്സര സ്ത്രീ ഘൃതാചി യാണ് എന്നും, ഘൃതാചി ഋതേയു മുതലായി പത്തു പുത്രന്മാരെ പ്രസവിച്ചു എന്നും, ഒരേടത്തു കാണുന്നു.

സംയാതി സ്സുതസ്യാ / ഹംയാതി രൌദ്രാശ്വ സ്തൽസുതഃ സ്മൃതഃ
ഋതേയു സ്തസ്യ കക്ഷേയുഃ സ്ഥണ്ഡിലേയുഃ കൃതേയുകഃ
ജലേയുഃ സന്നതേയു ശ്ച ധർമ്മ സത്യ വ്രതേയവഃ
ദശൈതേ / പ്സരസഃ പുത്രാ വനേയു ശ്ചാവമഃ സ്മൃതഃ
ഘൃതാച്യാ മിന്ദ്രിയാണീ വ മുഖ്യസ്യ ജഗദാത്മനഃ

സംയാതിയുടെ പുത്രനായ അഹം യാതിയുടെ പുത്രനായ രൌദ്രാശ്വൻ, ഘൃതാചി എന്ന അപ്സരസ്സിൽ ഋതേയു മുതലായ പത്തു പുത്രന്മാരുടെ പിതാവായി." മേനക ദ്രുപദന്റെ മാതാവായി. പുത്രാർത്ഥിയായ പാഞ്ചാലൻ തപസ്സ് അനുഷ്ഠിച്ച് വനങ്ങളിൽ താമസിക്കവെ, യാദൃച്ഛികമായി മേനകയെ കാണുകയും ഇന്ദ്രിയം സ്ഖലിക്കുകയും ആ ശുക്ലത്തിൽ നിന്നു ദ്രുപദൻ ജനിക്കുകയും ചെയ്തതാണ്. മേനക വിശ്വാമിത്രന്റെ ഭാര്യയായി, പ്രസിദ്ധയായ ശകുന്തളയുടെ മാതാവായി. മേനകയ്ക്കും മനുഷ്യ ചരിത്രത്തിൽ വലിയ സ്ഥാനമുണ്ട്. ഉർവ്വശി, നാരായണ ഋഷിയുടെ ഊരുക്കളിൽ നിന്നു ജനിച്ചു നാരായണ ഋഷി ബദരികയിൽ കഠിന തപസ്സ് ചെയ്യുന്നതു കണ്ട് അസൂയപ്പെട്ട ഇന്ദ്രൻ, തപോ വിഘ്നം വരുത്തുവാനായി കാമനെ അയച്ചു. നാരായണനാകട്ടെ സ്ഥിര ചിത്ത നായിനിന്ന്, കാമനെ അതിഥിയായി ക്ഷണിച്ചു. അവിടെ പ്രത്യക്ഷ ന്മാരായ ദേവന്മാരു മായി നടന്ന സംഭാഷണത്തിന്റെ മദ്ധ്യത്തിൽ—പല പരമ തരുണികൾ പ്രവേശിക്കുന്നതു കണ്ട്, സുരന്മാർ വിസ്മയിക്കുകയും, "അവരിൽ ഒരുവളെ സ്വർഗ്ഗത്തിനു അലങ്കാരമായി കൂട്ടത്തുകൊള്ളാം" എന്നു നാരായണൻ അനുവദിച്ചതു് അനുസരിച്ച് സുരന്മാർ ഒരുവളെ സ്വീകരിച്ചു കൊണ്ട് സ്വർഗ്ഗത്തേക്കു മടങ്ങുകയും ചെയ്തു. ആ സ്ത്രീയാണ് ഉർവ്വശി. അരിഷ്ടയിൽ ജനിച്ചതു് നാരായണ നിർമ്മിതയായ ഉർവ്വശിയുടെ അവതാരമായിരിക്കാം ഉർവ്വശിയെ മിത്രാ വരുണന്മാർ കണ്ടു മോഹിച്ച സമയം, അഗസ്ത്യനും വസിഷ്ഠനും പിറന്നു. വസിഷ്ഠന്റെ വംശം നോക്കുക. മിത്രാ വരുണന്മാരുടെ ശാപം നിമിത്തം മാനുഷിയായി പ്പിറന്ന ഉർവ്വശി, നാരദ മുഖത്തു നിന്നു പുരൂരവസ്സിനെ കുറിച്ചു കേൾക്കുകയും, പുരൂരവസ്സിന്റെ ഭാര്യയായി, ആയുസ്സു മുതലായി ആറു പേരെ പ്രസവിക്കുകയും ചെയ്തു. സോമവംശത്തിൽ പുരൂരവസ്സിന്റെ ചരിത്രം നോക്കുക. സ്വർഗ്ഗത്തിൽ ഇന്ദ്രന്റെ അതിഥിയായി താമസിച്ച അർജ്ജുനനെ കാമിക്കുകയും, അർജ്ജുനനു ഷണ്ഡത്വം പ്രദാനം ചെയ്യുകയും, ചെയ്തതു് ഉർവ്വശിയാണ്: സോമവംശം നോക്കുക. കഠിന തപസ്സു ചെയ്യുന്ന രാജാക്കന്മാർ, ഋഷിമാർ മുതലായവർ, സ്വർഗ്ഗത്തെ അപഹരിക്കുമെന്നു ഭയമുണ്ടാകുന്ന സന്ദർഭങ്ങളിൽ, തപോവിഘ്നം വരുത്തുവാനായി ഇന്ദ്രൻ മുതലായവർ കാമദേവനു തുണയായി അയക്കുന്നതു്, അപ്സരസ്സുകളെ യാണ്. അങ്ങനെയും അല്ലാതെയും ലോക ചരിത്രത്തിൽ അധികം പ്രസിദ്ധി സമ്പാദിച്ചിട്ടുള്ളതു്, ഉർവ്വശി, മേനക, രംഭ, തിലോത്തമ എന്ന നാലു അപ്സരസ്സുകളാകുന്നു. അപ്സരസ്സുകളെ സംബന്ധിച്ചെന്നതു പോലെ ഗന്ധർവ്വന്മാർ മുതലായവരുടെ നാമങ്ങളെ കുറിച്ചും മതാന്തരങ്ങൾ ഉണ്ട്.

ദനുവിന് പുത്രന്മാർ അറുപത്തൊന്ന്. ദാനവന്മാർ എന്ന നാമത്തെ സവിശേഷം അർഹിക്കുന്ന അവർ വീര്യവാന്മാരാണ്. ദനുവിന്റെ പുത്രന്മാരിൽ പ്രധാനന്മാർ:—ദ്വിമൂർദ്ധാവ്, ശംബരൻ, അരിഷ്ടൻ, ഹയഗ്രീവൻ, വിഭാവസു, അയോമുഖൻ, ശംഖശിരസ്സ്, സ്വർഭാനു, കപിലൻ, അരുണൻ, പുലോമാവ്, വൃഷപർവ്വാവ്, ഏകചക്രൻ, അനുതാപനൻ, ധൂമ്രകേശൻ, വിരൂപാക്ഷൻ, വിപ്രചിത്തി, ദുർജ്ജയൻ എന്നവരത്രേ. * ശംബരൻ, രുഗ്മിണീ പുത്രനായ പ്രദ്യുമ്നനെ അപഹരിച്ചതും: പ്രദ്യുമ്നൻ, ശംബരനെ കൊന്നതും: ഈ ഗ്രന്ഥ പരമ്പരയിൽ കൃഷ്ണ ചരിത്രത്തിൽ ഉണ്ട്. ഈ ശംബരനെ ഹിരണ്യക ശിപുവിന്റെ പുത്രനായ ശംബരനെന്നു തെററിദ്ധരിക്കരുതു്. ദനുപുത്രനായ ഹയഗ്രീവൻ വേദങ്ങളെ അപഹരിച്ച ഹയഗ്രീവനല്ല. ദേവന്റെ ഏഴാമത്തെ അവതാരമായ യജ്ഞനെയും ചിലപ്പോൾ ഹയഗ്രീവൻ—ഹയശിരസ്സ്—എന്നു പറയും. ആ ഹയഗ്രീവനാണ് മധു കൈടഭന്മാരിൽ നിന്നു വേദങ്ങളെ മോഷ്ടിച്ച്, ബ്രഹ്മാവിനു സമർപ്പിച്ചതു്. കപില ദാനവനും, ഭഗവ ദവതാര മായ കപിലനിൽ നിന്ന് ഭിന്നൻ തന്നെ. പുലോമൻ ഇന്ദ്രഭാര്യയായ ശചിയുടെ പിതാവാണ്. വൃഷപർവ്വാവ് പ്രബലനായ അസുരനത്രെ. വൃഷപർവ്വാവിന്റെ പുത്രി ശർമ്മിഷ്ഠ, യയാതിയുടെ ഭാര്യയായി. വീര്യവാനായ വിപ്രചിത്തി ഹിരണ്യക ശിപുവിന്റെ പുത്രിയായ സിംഹികയെ വിവാഹം ചെയ്തു നൂററൊന്നു പുത്രന്മാരുടെ പിതാവായി. അവരിൽ പ്രഥമൻ, അമൃത മഥന ശേഷം, വിഷ്ണു തല കണ്ടിച്ച രാഹുവും, ശേഷിച്ചവർ കേതുക്കളും, ആണ്. അദിതിയുടെ പുത്രനായ ഇന്ദ്രന്റെ ചരിത്രത്തിൽ സമുദ്ര മഥന വിവരണം നോക്കുക.

കശ്യപന്റെ ശേഷിച്ച ഭാര്യമാരായ ദിതി, അദിതി, കദ്രു, വിനത എന്ന നാലു ഭാര്യമാരിൽ ദേവിച്ച വംശങ്ങൾ ദീർഘങ്ങളും പ്രസിദ്ധങ്ങളും ആണ്.

---

* പ്രാചേതസ ദക്ഷന്റെ കാലം കഴിഞ്ഞ് അനേക വർഷങ്ങളുടെ ശേഷമാണ് കൃഷ്ണന്റെ കാലം. ശംബരൻ അതുവരെക്കു ജീവിച്ചിരുന്നുവോ എന്നതിനെ കുറിച്ചു പല ന്യായങ്ങൾ പറയാം. (1) എല്ലാ സമുദായങ്ങളുടെയും പുരാതന ഗ്രന്ഥങ്ങളിൽ വളരെ നീണ്ട ആയുസ്സുള്ള മനുഷ്യരെ കുറിച്ച് പ്രസ്താവമുണ്ട്. ബൈബിളിന്റെ പ്രഥമ ഭാഗത്തിൽ അഞ്ഞൂറു വർഷത്തിൽ അധികം ജീവിച്ചിരുന്ന അനേകരെ കുറിച്ചു പ്രസ്താവിച്ചിരിക്കുന്നു. അതുപോലെ പൂർവ്വകാലങ്ങളിൽ ഭാരതീയന്മാരിൽ പലരും അനേക ശതവർഷം ജീവിച്ചിരുന്നു എന്നു പൌരാണികന്മാർ വിശ്വസിച്ചിരിക്കാം. (2) പ്രദ്യുമ്നൻ കൊന്ന ശംബരൻ കശ്യപന്റെ ഭാര്യയായ ദനുവിന്റെ വംശത്തിൽ അനേക വർഷങ്ങളുടെ ശേഷം ജനിച്ച ഒരുവൻ ആയിരിക്കാം. ഒരു വംശത്തെ കുറിച്ചു സംക്ഷേപിച്ചു പറയേണ്ടി വരുമ്പോൾ, പല തലമുറകളെ വിസ്മരിച്ച ശേഷം പ്രസിദ്ധനായ ഒരു അനന്തരഗാമിയെ പുത്രത്വേന പ്രസ്താവിക്കുക എന്നതു്, പൌരാണിക ചരിത്രകാരന്മാർ എല്ലാ രാജ്യങ്ങളിലും അനുകരിച്ചിട്ടുള്ള ഒരു രീതി യാണ്. (3) പ്രദ്യുമ്നൻ കൊന്ന ശംബരൻ ദനുവിന്റെ പുത്രൻ അല്ലായിരിക്കാം. നാമസാമ്യം കൊണ്ടു രണ്ടാളുകളെ ഒരുവനായി ഗണിച്ചു എന്നു വന്നുകൂടാത്തതല്ല. ഈ രീതിക്കു പിശക എല്ലാ രാജ്യ ചരിത്രങ്ങളിലും കാണാവുന്നതാണ്— മേൽ കാണുന്ന രീതിക്ക് വ്യാഖ്യാനം പല ആളുകളെയും കൂട്ടങ്ങളെയും സംബന്ധിച്ചു സ്മരിക്കേണ്ടതത്രേ.

## കശ്യപന് ദിതിയിൽ സിദ്ധിച്ച വംശങ്ങൾ

ദിതി, ദീർഘകാലം പ്രസവിക്കുക ഉണ്ടായില്ല. സപത്നികളുടെ മാതൃത്വം നിമിത്തം അസൂയ കൊണ്ടും, സ്വന്തം അപുത്രത്വം നിമിത്തം സങ്കടംകൊണ്ടും, ദിതി പുത്രദാനത്തിനായി കശ്യപനെ നിർബ്ബന്ധിച്ചു. ഒരു ദിവസം സന്ധ്യയായി. കശ്യപൻ ഭഗവാനെ ധ്യാനിച്ച് അഗ്നി ഗൃഹത്തിൽത്തന്നെ ഇരിക്കുന്നു. ഭാര്യയായ ദിതി മുമ്പു പതിവില്ലാത്തതു പോലെ, ബദ്ധപ്പെട്ട് അഗ്നി ഗൃഹത്തിൽ ചെന്നു കയറി: കശ്യപന്റെ ധ്യാനത്തിനു ഭംഗം വരുമാറ് ഇങ്ങനെ പറഞ്ഞു:—"ഭർത്താവേ! കശ്യപ! എന്റെ അച്ഛൻ ജ്യേഷ്ഠാനുജകളായ ഞങ്ങൾ പതിമ്മൂന്നു സ്ത്രീകളെ അങ്ങയ്ക്കായി ദാനം ചെയ്തിരിക്കുന്നു: ഞങ്ങൾക്ക് എല്ലാവക്കും സന്താനമുണ്ടായി കാണണമെന്ന്, അച്ഛൻ ഇച്ഛിക്കുന്നു; ഞങ്ങളിൽ ചിലക്ക് ശിശുക്കൾ ജനിച്ചിരിക്കുന്നു. ശേഷിച്ച കൂട്ടത്തിൽ പ്പെട്ട ഞാൻ സപത്നികളുടെ ഐശ്വര്യത്തെ എങ്ങനെ സഹിക്കും? മഹാത്മാവായ അങ്ങ്, എന്റെ അഭിലാഷത്തെ സാധിപ്പിച്ചു തരുമോ?" സന്ധ്യയായ അസമയത്ത് ഭാര്യയായ ദിതി ഇങ്ങനെ ആവശ്യപ്പെടുവാൻ ഇടയായതിനെ കുറിച്ചു വിസ്മയിച്ച്, കശ്യപൻ പറഞ്ഞു:—"ഭവതി ഇച്ഛിക്കുന്നതിനെ ഞാൻ സാധിച്ചു തരാം. പുരുഷൻ ധമ്മം, അത്ഥം, കാമം എന്നവയെ സാധിക്കുന്നതിന് ഉചിതമായ നിമിത്തം—ഭാര്യയാണ്. ഭാര്യയുടെ അഭിലാഷത്തെ—ആരെങ്കിലും സാധിച്ചു കൊടുക്കാതിരിക്കുമോ? എന്നാൽ ഭോ യശസ്വിനി! സമയം ഇപ്പോൾ സന്ധ്യയാണ്. ഈ സമയം ഭത്തൃ ഭാര്യാചിന്തകൾക്ക് അനുകൂലമല്ല. നാം സജ്ജനങ്ങളുടെ നിന്ദയ്ക്ക് പാത്രമാകരുതല്ലൊ. കൂടാതെയും ദേവി ഒന്നു ആലോചിക്കുക തന്നെ. സാക്ഷാൽ പരമേശ്വരൻ, ഭവതിയുടെ സഹോദരിയുടെ ഭത്താവായ മഹാദേവൻ, ഭൂതഗണങ്ങളാൽ സമാവൃതനായി, നന്ദികേശ്വരനിൽ കയറി, നാട് ചുററുന്നത് സന്ധ്യക്കാണ്. ചുടലക്കളത്തിൽ നിന്നു പുറപ്പെടുന്ന ചുഴലിക്കാററുകൾ വാരി വിതറിയ പൊടി പററി നിറം കയറിയ ജടയെ കിരീടമായി വഹിച്ച രുദ്രൻ—മൂന്നു കണ്ണുകളെക്കൊണ്ട് നോക്കി—പയ്യടനം ചെയ്യുന്ന ഈ സന്ധ്യാ സമയം—കഴിഞ്ഞുകൊള്ളട്ടെ. ഞാൻ ഭവതിയെ അനുഗ്രഹിച്ചു കൊള്ളാം." ദിതി ഒഴിഞ്ഞു മാറിയില്ല. "വിനാശകാലേ വിപരീത ബുദ്ധിഃ" എന്നുണ്ടല്ലോ. മന്മഥ മർദ്ദിതയായ ദിതി—ബ്രഹ്മർഷിയായ കശ്യപന്റെ മുണ്ടിന് പിടിച്ചു. ദൈവം എന്നതു മാററിയാൽ മാറുന്നതല്ല എന്നു കണ്ട കശ്യപൻ, ദൈവത്തെത്തന്നെ നമസ്കരിച്ച്, അഗ്നി ഗൃഹത്തിൽ നിന്ന്—ദിതിയോട് ഒരുമിച്ചു—ഉള്ളറയിലേക്കു കടന്നു. കശ്യപൻ ഉള്ളറയിൽ നിന്ന് ഇറങ്ങി; സ്നാനം ചെയ്തു; പ്രാണായാമം അനുഷ്ഠിച്ച്; മൌനത്തെ വരിച്ചു; ബ്രഹ്മജ്യോതിസ്സിനെ ധ്യാനിച്ചു. അപ്പോഴേക്കു ദിതിയും പശ്ചാത്താപപ്പെട്ട്, ഭത്തൃസമീപത്തെ പ്രാപിച്ചു; പറഞ്ഞു:—"പ്രഭോ ബ്രാഹ്മണ ശ്രേഷ്ഠ! ഞാൻ രുദ്രന്റെ നേരെ അപരാധം ചെയ്തുപോയി. രുദ്രൻ എന്റെ ഗർഭത്തെ വധിക്കാതിരിക്കുവാൻ, അങ്ങ് അനുഗ്രഹിക്കണം." അപരാധത്തെ ഓത്തും, മഹാദേവനെ ഭയന്നും, വിറച്ചു നിന്ന്, സങ്കടം പറഞ്ഞ ദിതിയെ നോക്കി, കശ്യപൻ പറഞ്ഞു:—"ഭോ അഭദ്രെ! ചണ്ഡി! നിന്റെ മനസ്സ് അശുദ്ധമായി; മുഹൂർത്തം ദോഷമുള്ളതായിരുന്നു; നീ എന്റെ ആജ്ഞയെ അനുസരിച്ചില്ല; ദേവന്മാരെ നിന്ദിച്ചു. നിന്റെ ഗർഭത്തിൽ അധമന്മാരായ രണ്ടു പുത്രന്മാർ ഉണ്ട്. അവർ മൂന്നു ലോകങ്ങളെ കഠിനമായി ഹിംസിക്കും, അവർ നിരപരാധികളെ സങ്കടപ്പെടുത്തും; അവർ സ്ത്രീകളെ ബലാൽ ഉപദ്രവിക്കും; മഹജ്ജനങ്ങളെ വിരോധപ്പെടുത്തും. ഭഗവാൻ പരമ പുരുഷൻ അതു സഹിക്കയില്ല: അവതരിക്കും. ഇന്ദ്രൻ പവ്വത പക്ഷങ്ങളെ എന്നതു പോലെ, നിന്റെ പുത്രന്മാരെ സംഹരിക്കും. എന്നാൽ ഭവതി പശ്ചാത്താപപ്പെടുക നിമിത്തം, ഭവതിയുടെ ഒരു പൌത്രൻ സജ്ജന സമ്മതനാകും, വിശ്വപ്രസാദത്തിന് മൂലമായ ഭഗവാൻ, ഭവതിയുടെ പൌത്രനിൽ പ്രസാദിക്കും. ആ പൌത്രൻ ഭക്തന്മാക്ക് ആദശ പുരുഷനാകും; ഭഗവാനെ അന്തർദൃഷ്ടി കൊണ്ടും ബഹിർദൃഷ്ടി കൊണ്ടും ദശിക്കും; പുനർഭവ നിർഭയനായി പരബ്രഹ്മത്തെ പ്രാപിക്കും." ദിതി ആശ്വസിച്ചു; പുത്രന്മാക്ക് ഭഗവാന്റെ കൈകൊണ്ട് മരണം ലഭിക്കുമെന്നും, പൌത്രൻ ഭഗവൽ ഭക്തനാകുമെന്നും അറിഞ്ഞ്—ദിതി അല്പം ആശ്വസിച്ചു.

കശ്യപന്റെ വീര്യം ദിതിയിൽ പ്രകാശിച്ചു; ദിതിയിൽ നിന്നു പുറപ്പെട്ട തേജസ്സു നിമിത്തം നക്ഷത്രങ്ങൾ മങ്ങി; ചന്ദ്രൻ നിഷ്പ്രഭനായി; സൂര്യൻ ഇരുണ്ടു; ദിക്കുകളെ വിവേചിച്ചറിയുവാൻ കഴിയാതെ ദിക്പാലകന്മാർ—സംഭ്രാന്തന്മാരായി; അവർ ബ്രഹ്മസദസ്സിൽ ചെന്ന്—ഇങ്ങനെ സങ്കടം നിവേദിപ്പിച്ചു:—"സവജ്ഞ! സമത്ഥ! ലോകപിതാമഹ! അങ്ങ് ഈ അന്ധകാരത്തെ കാണുന്നില്ലയോ? ഞങ്ങൾ ഭയ കാതരന്മാരായിരിക്കുന്നു. ദിതിയുടെ ഗർഭത്തിൽനിന്ന് പുറപ്പെടുന്ന തേജസ്സ് സവ ദിക്കുകളിലും വദ്ധിച്ചു കയറുന്നു. ഈ പരമാന്ധകാരത്തെ നോക്കുവാൻ ഞങ്ങൾ ആളല്ല; ഭോ സവ നിയന്താവേ! അങ്ങേയ്ക്കു നമസ്കാരം. അന്ധകാരം നിമിത്തം കണ്ണു കാണാതായ ഞങ്ങൾ കമ്മം ചെയ്യുവാൻ വയ്യാത്തവരായി. തിരുവടി ഞങ്ങൾക്കു സുഖത്തെ നല്കുമോ? അങ്ങ് ഞങ്ങളെ ദയാപൂവം വീക്ഷിക്കുമോ?" ബ്രഹ്മാവ് പറഞ്ഞു:—"ഭോ ദേവന്മാരെ! ദിതിയുടെ ഗർഭത്തിന് ഒരു ചരിത്രം ഉണ്ട്. ദിതിയുടെ ഗർഭം വഹിക്കുന്നത്—പരമ ഭാഗവതന്മാരായ ജയനും വിജയനും, ശാപം നിമിത്തം ഉൾപ്രവേശിക്കുന്ന ആസുര പ്രജകളെ ആണ്. സനകൻ മുതലായവരും ഭഗവാനും നിർദ്ദേശിച്ച തനുസരിച്ച്, ആ ദ്വാര പാലകന്മാർ പ്രഥമ ജന്മത്തിനായി ദിതിയുടെ ഗർഭത്തിൽ കടന്നിരിക്കുന്നു. ഭഗവാന്റെ ഹിതം നിമിത്തം ഉണ്ടായ ഈ ഭയത്തെ നീക്കുവാൻ നാം ആളല്ല. ഭഗവാൻ തന്നെ ഈ ലോകോപദ്രവത്തിന് പ്രതിവിധിയെ സൃഷ്ടിക്കും." ബ്രഹ്മാവ് അപ്രത്യക്ഷനായി. ദേവന്മാർ സ്വർല്ലോകത്തേക്കു മടങ്ങി. ഗർഭം വളർന്നതിനോടുകൂടെ ആശങ്കയും അധികമായ ദിതി—ഗർഭത്തെ നൂറു വർഷം ഉദരത്തിൽ സംരക്ഷിച്ചു: അതിന്റെ ശേഷം ഇരട്ടക്കുട്ടികളെ പ്രസവിച്ചു. ലോകവിനാശം സമീപിച്ചു എന്ന് സകലരും ഭയപ്പെടുമാറ്, അന്നു നടന്ന ദുർല്ലക്ഷണങ്ങൾ നിരവധി ആയിരുന്നു: പവ്വതങ്ങളും ഭൂമികളും കുലുങ്ങി; ദിക്കുകൾ ജ്വലിച്ചു: അശനികൾ തീമഴ പെയ്തു; ധൂമകേതുക്കൾ ലോകഭയം ചെയ്തു; വട്ടത്തിൽ കറങ്ങുന്ന ചുഴലിക്കാററുകളാകുന്ന ഭടന്മാരോടും വാനത്ത് പറക്കുന്ന പൊടിയാ

കുന്ന ക്രൂരകളോടും കൂടെ, കഠിന സ്പർശനവും ഘോര ഭയങ്കരവും ആയ കൊടുങ്കാററ്—മരങ്ങളെ ഇളക്കിമറിച്ച്, വിജയിച്ച്, വീശി. മേഘങ്ങൾ—മിന്നൽക്കീററുകൾ കയറി—ചിരിച്ചു; നക്ഷത്രങ്ങൾ നശിച്ചു; അന്ധകാരം എവിടെയും നിറഞ്ഞു; സരിത്തുകൾ ഇളകി മറിഞ്ഞു; താമരകൾ ഉണങ്ങിക്കത്തി; തിരമാലകൾ അടിച്ചിളകി; കലങ്ങി മറിഞ്ഞ പുറംകടലുകളിൽ, തിമി, തിമിംഗലം മുതലായവ ആരാവം ചെയ്തു. സൂര്യന്റേയും ചന്ദ്രന്റേയും ചുററിലും പരിവേഷങ്ങളെ അടിക്കടി കാണായി; ഭൂഗർഭം അമറി; നരികൾ തീ ഛർദ്ദിച്ച് അമംഗളമായി കൂകികൊണ്ട്—ഗ്രാമങ്ങളുടെ നടുവേ ഓടി. പട്ടികൾ തല എടുത്ത് പിടിച്ചുകൊണ്ട്, ചിലേടങ്ങളിൽ പാടി; കഴുതകൾ കൂട്ടമായി സംഭ്രമിച്ച്, കുളമ്പുകൊണ്ട് തറ അടിച്ചു പൊടിച്ചു, ഖാംകാര ശബ്ദം പുറപ്പെടുവിച്ചുകൊണ്ട് ഇവിടേയും, അവിടേയും, എവിടേയും പേടിപ്പിച്ചു നടന്നു; പക്ഷികൾ പേടിച്ച്, കൂടുവിട്ട്, പറന്നു. പശുക്കൾ കൂട്ടിലും കാട്ടിലും മലവും മൂത്രവും വിസർജ്ജിച്ചു; മേഘങ്ങൾ അമേദ്ധ്യം വർഷിച്ചു: പ്രതിമകൾ കണ്ണുനീരൊലിപ്പിച്ചു; മരങ്ങൾ കാററില്ലാത്തപ്പോൾ തന്നെ മറിഞ്ഞുവീണു; പശുക്കൾ ചോര ചുരത്തി. സകലരും ഭയന്നു.

ശിശുക്കൾ വളർന്നു. ആദ്യം ജനിച്ച ശിശുവിനെ ഹിരണ്യാക്ഷനെന്നും, രണ്ടാമതു ജനിച്ച ശിശുവിനെ ഹിരണ്യകശിപു എന്നും * നാമകരണം ചെയ്തു. കുമാരന്മാർ കല്ലുമല പോലെ, വളർന്നു. കുമാരന്മാർ തറയിൽ ചുവടു വച്ചതിനനുസരിച്ച്, ഭൂമി അമർന്നു: അരയിൽ കെട്ടിയ അരഞ്ഞാണംകൊണ്ടു—ജ്യോതിർഗോളങ്ങളെ നിഷ്പ്രഭമാക്കി; തടിച്ച ഉടലുകൊണ്ട് ഭൂഭാഗങ്ങളിൽ വഴി തടഞ്ഞു; കനകകിരീടങ്ങളെക്കൊണ്ട് മേഘമാർഗ്ഗങ്ങളെ ഉരസി. ഹിരണ്യകശിപു മൂന്നു ലോകങ്ങളെ ജയിച്ചു.

ഹിരണ്യാക്ഷൻ.

ഹിരണ്യാക്ഷൻ ഗദ കൈയിലെടുത്തു ഗർജ്ജിച്ച് യുദ്ധമ്മദനായി—സ്വർഗ്ഗത്തു കയറി. ചിലമ്പിട്ട കാലുകൾ അടിച്ച് തറകളൊക്കെയും ചവിട്ടി പ്പൊടിച്ച്—കഴുത്തിൽ വൈജയന്തി എന്ന മാല ധരിച്ച്—തോളിൽ മഹാ ഗദയെ കയററി വെച്ച്,—അഹങ്കാരം കൊണ്ടും വീര്യം കൊണ്ടും വരം കൊണ്ടും ഗർവ്വിതനായി—അകുതോഭയനായി—കയറിച്ചെന്ന ഹിരണ്യാക്ഷനെ കണ്ട്—ഗരുഡനെ കണ്ട പാമ്പുകളെ പ്പോലെ—ദേവന്മാർ വാവിട്ട് നിലവിളിച്ചു; അവർ ഓടി ഒളിച്ചു; ദേവന്മാരെ ഒരേടവും കാണാഞ്ഞ് ഹിരണ്യാക്ഷൻ അലറി. ഹിരണ്യാക്ഷൻ സ്വർഗ്ഗത്തുനിന്നു കടലിലേക്കു ചാടി. ആ മഹാ പുരുഷൻ ഭൂമിയെ ഒരു പരമ്പുപോലെ തെറുത്തു കൈയിലടക്കി പാതാളത്തിൽ ഒളിച്ചു വെച്ചു. തിമികൾ പേടിച്ചു; തിമിംഗലങ്ങൾ ഓടി; സർവ്വ ജലജന്തുക്കളും ഹിരണ്യാക്ഷനെ കണ്ട മാത്രയിൽ പേടിച്ചു നാലുപാടും പാഞ്ഞു. ആ മഹാബലൻ ശ്വാസവായുക്കളെക്കൊണ്ടു ഇളക്കിയ തിരമാലകളെ, ഇരുമ്പുഗദ കൊണ്ട് തല്ലിത്തകർത്ത് വിനോദിച്ച്, പല വർഷങ്ങൾ കഴിച്ചു. ഹിരണ്യാക്ഷൻ വരുണന്റെ രാജധാനിയായ വിഭാവരിയെ പ്രാപിച്ചു. ഹിരണ്യാക്ഷൻ വരുണനെ പരിഹസിച്ചു പ്രണമിച്ചുകൊണ്ട്. ഇങ്ങനെ നിന്ദിച്ചു:—"ഭോ പ്രഭോ! വരുണ! അങ്ങ് ലോകപാലനല്ലയോ? ദുർമ്മദന്മാരുടെ വീര്യത്തെ അപഹരിക്കുന്നവനും പ്രകൃഷ്ട കീർത്തിമാനും അല്ലയോ? അങ്ങു, പണ്ട് എല്ലാ ദാനവന്മാരെയും ജയിച്ച് ഒരു രാജസൂയം ചെയ്യുക ഉണ്ടായല്ലോ" നിന്ദാവചനങ്ങളെ കേട്ട് വരുണന് കോപം ജനിച്ചു; എങ്കിലും ആ ബലിഷ്ഠനെ എതിരിടുക അപകടം ആയേക്കുമെന്നു സംശയിച്ച്, ഇങ്ങനെ പറഞ്ഞു:—"പ്രഭോ! ഹിരണ്യാക്ഷ! രാജസൂയം ഞാൻ നടത്തിയെന്നു അങ്ങു പറഞ്ഞതു സത്യമാണ്. എന്നാൽ ഞാൻ ഇപ്പോൾ വൃദ്ധനായിരിക്കുന്നു: ഏതാനും കാലമായി യുദ്ധത്തിൽ നിന്നു വിരമിച്ചിരിക്കുന്നു. അങ്ങേയ്ക്കു യോജിച്ച ഒരു എതിരാളിയുണ്ട്; അത്, പരമ പുരുഷനാണ്; അങ്ങയെ പോലെയുള്ള എത്രയോ സമർത്ഥന്മാർ—പരമ പുരുഷനെ പ്രശംസിക്കുന്നു? അങ്ങു പരമ പുരുഷനെ പോരിനു വിളിക്കുക; സർവ്വ ഗർവ്വങ്ങളും നശിച്ചു, അങ്ങു പടക്കളത്തിൽ ചത്തു വീഴും; അങ്ങയുടെ ശരീരം നായ്ക്കൾക്ക് ആഹാരമാകും. ദുഷ്ടന്മാരെ ശിക്ഷിക്കുവാനും, ശിഷ്ടന്മാരെ രക്ഷിക്കുവാനും, ആ പരമ പ്രഭു സർവ്വദാ സന്നദ്ധനാണ്." ഗർവ്വിഷ്ഠനായ ഹിരണ്യാക്ഷൻ സന്തുഷ്ടനായി; പരമ പുരുഷനെ അന്വേഷിച്ചു: മാർഗ്ഗമദ്ധ്യേ നാരദനെ കണ്ടുമുട്ടി: പരമ പുരുഷൻ പാതാളത്തിലാണെന്നു അറിഞ്ഞ്, അധോലോകത്തേയ്ക്കു തിരിച്ചു.

ആ സന്ദർഭത്തിലാണ് സ്വായംഭുവൻ ഭൂമിയെ ഉയർത്തിക്കിട്ടണമെന്ന് അച്ഛനായ ബ്രഹ്മാവിനെ പ്രാർത്ഥിച്ചതു. ബ്രഹ്മാവു നോക്കി; ഭൂമിയെ ഒരേടവും കണ്ടില്ല; വെള്ളങ്ങൾ നാലുപാടും പരന്നു കിടക്കുന്നു. താമരയിൽ ഇരുന്ന ബ്രഹ്മാവ്—താമരയെ ഒഴിച്ച്, വെള്ളം വായു മുതലായ സർവ്വത്തേയും പാനം ചെയ്തിരുന്നതിനാൽ, വെള്ളം എവിടെനിന്ന് വന്നു എന്നു വിസ്മയിച്ചു. ബ്രഹ്മാവു പുരുഷോത്തമനെ ധ്യാനിച്ചു. ബ്രഹ്മാവിന്റെ നാസികയിൽനിന്നു ഒരു സത്വം—കാൽ പെരുവിരലിന്റെ വലിപ്പം മാത്രം ഉണ്ടായിരുന്ന ഒരു ചെറിയ സത്വം—പുറത്തേക്ക് ചാടി. അതു ഒരു പന്നിക്കുട്ടി ആയിരുന്നു. ആ വരാഹം ആകാശത്തു നിന്നു; അതു ബ്രഹ്മാവു നോക്കിക്കൊണ്ടു നില്ക്കവേ, വളർന്നു. അതു ആനയുടെ വലിപ്പമായി. ബ്രഹ്മാവ്, മരീചി, മുതലായവർ സംഭ്രമിച്ച്, ചിന്തിച്ചു:—"എന്ത്? ഈ വരാഹം ദിവ്യമായതു തന്നെ. ഇതു എന്റെ നാസികയിൽ നിന്നു പുറപ്പെട്ടു; ഇതു ആകാശത്തു നില്ക്കുന്നു; ഇതു പർവ്വത പ്രമാണം വളർന്നിരിക്കുന്നു; സാക്ഷാൽ ഭഗവാൻ തന്നെയോ?" വരാഹം വളർന്നു കൊണ്ടിരുന്നു. അതു മേരുവിനെ അതിലംഘിച്ചു, വെളുത്ത വെള്ളിപോലെ മിനുങ്ങിയ ഹിമാലയ വൃക്ഷങ്ങൾ പോലെ നീണ്ടു തടിച്ച്—മേഘങ്ങളെ കവിഞ്ഞു. വരാഹം ഗർജ്ജിച്ചു; ദുഷ്ടന്മാർ കമ്പിച്ചു; ശിഷ്ടന്മാർ ഹൃഷ്ടന്മാരായി. ജലങ്ങളിൽ താണുകിടന്ന ഭൂമിയെ ഉയർത്തുവാനായി—ഭഗവാൻ പിറന്നിരിക്കുക ആണെന്ന് അഭിപ്രായം, മഹർലോകം, ജനർലോകം, തപോലോകം, സത്യലോകം എന്ന നാലു ദേശങ്ങളിൽ പരന്നു. ഋഷിമാർ വേദോച്ചാരണം ചെയ്തു. ഭഗവൽ കീർത്തനങ്ങളെ പാടി സന്തുഷ്ടനായ വരാഹം, വീണ്ടും വീണ്ടും ഗർജ്ജിച്ചു. ഗർജ്ജന ഘോഷപ്രതിഘോഷം ചക്രവാളങ്ങളെ കുലുക്കി മറിച്ച്—ആകാശങ്ങളിൽ ഓളം തല്ലി നടന്നു. വരാഹം സമുദ്രത്തിന്റെ

* കശ്യപന്റെ പ്രഥമ വീര്യം രൂപപ്പെട്ട ശിശു ഹിരണ്യകശിപുവു ആണെന്നും, ഒന്നാമതു പിറന്ന ഹിരണ്യാക്ഷൻ രണ്ടാമതു വീര്യത്തിന്റെ ഫലമാണെന്നും പ്രമാണമുണ്ട്.

അന്തർഭാഗങ്ങളിലേക്ക ചാടി. വജ്രമല വീഴുന്നുവോ? കടൽ
നുറുങ്ങി: വെള്ളം നാലുപാടും ചിതറി; നീണ്ട അലകൾ നെട
കെ ഛല്യങ്ങി ച്ചിതറി. ജ്യോതിർഗ്ഗോളങ്ങളെപ്പോലെ തീ പിടിച്ച
കണ്ണുകളെ കൊണ്ട നോക്കി,—ശിവശൂലങ്ങളെപ്പോലെ എഴുന്നു
നിന്ന സടകളെക്കൊണ്ട ഭയങ്കരനായി—കഠിന ശരീരത്തിൻെറ
ഭാരം താങ്ങുന്ന ഉറച്ച കുളമ്പുകളെക്കൊണ്ട് തറയിൽ കുളം കുഴി
ച്ച്—ആകാശത്തോളം ഉയന്ന വാലിനെ ചക്രവാളങ്ങളിൽ ഇള
കി—ഭൂമിയെവിടെ, ഭൂമിയെവിടെ, എന്ന് മഹാവരാഹം—മണ

ത്തു നടന്നു. മഹാവരാഹം രസാതലത്തെ പ്രവേശിച്ചു; മഹാവരാ
ഹം ഭൂമിയെ കണ്ട; മഹാവരാഹം കുനിഞ്ഞു; മഹാവരാഹത്തി
ൻെറ തേററകളിൽ ഭൂമി കയറി; മഹാവരാഹം ഉയന്നു.

പരമപൂരുഷനെ അന്വേഷിച്ച് ഓടി നടന്ന ഹിരണ്യാക്ഷ
ൻ രസാതലത്തെ പ്രവേശിച്ചു. ഹിരണ്യാക്ഷൻ അവിടെ കണ്ടതു
മേരുസമമായ വരാഹത്തെയാണ്. തേററകളിന്മേൽ ഭൂമിയെ
പാതാളത്തിൽ നിന്നു ഉയത്തി കൊണ്ടു വന്ന മഹാ സത്വത്തെ ക
ണ്ട സമയം—കോപാവിഷ്ടനായ ഹിരണ്യാക്ഷൻ, "അഹോ ക
ഷ്ടം, ഇതു് ഒരു കാട്ടുമൃഗം തന്നെ," എന്ന് ഉറച്ച ശബ്ദത്തിൽ ഗജ്ജി
ച്ചു. ഹിരണ്യാക്ഷൻ വിളിച്ച് പറഞ്ഞു:— "എടാ! ഞാൻ ഇവിടെ
നോക്കി കൊണ്ട നില്ക്കവേ, നീ ഈ ഭൂമിയെ കൊണ്ട പോവുമോ?
അവിടെ വെക്കുക. ഇതിനെ പാതാളത്തിൽ പാപ്പുകാരായ ഞങ്ങൾ
ക്കായി ബ്രഹ്മാവ് തന്നിട്ടുള്ള താകുന്നു. എട! ദേവന്മാർ നിന്നെ
നിയോഗിച്ചിരിക്കുക തന്നെയോ? ഞങ്ങളെല്ലാരും അറിയാതെ, നീ
രാക്ഷസന്മാരെ കൊല്ലുന്നതായി വത്തമാനമുണ്ട്. നിൻെറ തല
ഇന്ന്, ഞാൻ, തല്ലി ഞെരിക്കും. അപ്പോൾ ബ്രാഹ്മണർ ആരെ
ആശ്രയിക്കു'മെന്നു 'കാണാം" ഭഗവാൻ കോപിഷ്ഠനായി. എ
ന്നാൽ തേററകളിൽ ഭൂമി വിറയ്ക്കുന്നതായി അറിഞ്ഞു്—അസുര
ൻ അയച്ച വാഗ് ശരങ്ങളെ അവഗണിച്ച്—കടലിൽ നിന്ന് ക
യറി—ഭൂമിയെ സ്ഥാനത്ത് ഉറപ്പിച്ച്—ആകാശത്തു നിന്നു വീണ
പൂമഴയെ തലയിൽ താങ്ങി—വരാഹം വീണ്ടും കടലിൽ ഇറങ്ങി:
നാലു പാടും അസഭ്യം പറഞ്ഞു കൊണ്ട് പിറകേ പാഞ്ഞു ചെന്ന
ഗവ്വിഷ്ഠനായ ഹിരണ്യാക്ഷനോട്—എരിഞ്ഞ കോപത്തെ ഒതു
ക്കി—ചിരിച്ചു കൊണ്ട്—പറഞ്ഞു:— "ഭോ അഭദ്ര! ഞാൻ ജല
സത്വം തന്നെ. നിന്നെപ്പോലെയുള്ള നായ്ക്കളെ ഞാൻ അന്വേ
ഷിച്ച് നടക്കുകയാണ്. നീ പറഞ്ഞ ധിക്കാര വചനങ്ങളെ ഞാൻ
കേട്ടു; എന്നാൽ ഞാൻ അവയ്ക്കു മറുപടി പറയുന്നില്ല; നിങ്ങൾക്കു
ബ്രഹ്മാവു നൽകിയ ഭൂമിയെ ഞാൻ അപഹരിക്കുക യാണെന്നു നീ
പറഞ്ഞു: ശരി തന്നെ; ഏതായാലും ഞാൻ മത്സരത്തിന് പുറപ്പെട്ടു
പോയി; ആയതിനാൽ മത്സരിക്കാമെന്ന് തന്നെ വച്ചു. ബലവാ
നോട് പിണങ്ങിയ ശേഷം ഞാൻ മടങ്ങിയാൽ ഫലമെന്തു്?"
ഹിരണ്യാക്ഷൻ സംക്രുദ്ധനായി; ഭഗവാനെ ഗദ കൊണ്ട് അടി
ച്ചു; ഭഗവാൻ ചരിഞ്ഞു മാറി, ഗദ ചുററിച്ചു കൊണ്ട് അസുര
ൻെറ വലത്തു പുരികത്തിന് അടിച്ചു. അതു തടുത്ത്, അസുരൻ
അടിച്ചു. രണ്ട പേരും സംക്രുദ്ധന്മാരായി: രണ്ട പേരും ശരീര
ത്തിൽ നിന്നു ചോര ചിതറി; രണ്ടുപേരും സ്പദ്ധിച്ച് അടിച്ചു. യു
ദ്ധം കാണുവാൻ ബ്രഹ്മാവ് അവിടെ അവതരിച്ചു. ബ്രഹ്മാവു പ
റഞ്ഞു:— "ഭഗവൻ! സകല പ്രാണികളെയും പേടിപ്പിച്ചു നട
ക്കുന്ന ഈ അസുരൻ, എന്നോട് വരം വാങ്ങിയിട്ടുള്ളവനാണ്. ഇ
വൻെറ പരാക്രമം അസഹ്യമായിരിക്കുന്നു. പ്രഭോ! മായാചതുര
നും, ഗവിഷ്ഠനും, നിരങ്കുശനും ആയ ഈ ദുഷ്ടൻ—പത്തി ഉയ
ത്തിയ പാമ്പാണ്. അങ്ങ്, ബാലൻ എന്നതു പോലെ, ഇവനോ
ട കളിക്കരുതു്. അസുരന്മാരുടെ ശക്തി വർദ്ധിച്ചു വരുന്ന മുഹൂ
ത്തം സമീപിച്ചു വരുന്നു. ഇപ്പോഴാകട്ടെ അഭിജിത്ത് എന്നു നാ
മമായ മുഹൂത്തമാണ്. അതു നമുക്കു ശ്രേഷ്ഠം തന്നെ. അങ്ങ്
ഇവനെ വേഗം സംഹരിക്കുക." ബ്രഹ്മാവ് പറഞ്ഞ അമൃത മധു
രമായ വചനങ്ങളെ—വരാഹം പ്രേമഗർഭമായ കടാക്ഷം കൊ
ണ്ട്—സ്വീകരിച്ചു. വരാഹം അടിച്ചു; അസുരൻ തടുത്തടിച്ചു;
വരാഹത്തിൻെറ കൈയിൽ നിന്നു ഗദ താഴെ വീണു്—തറയിൽ
കിടന്നു കറങ്ങി. ആയുധം പോയ വരാഹത്തെ അസുരൻ അടി
ക്കാതെ നിന്ന്, അസഭ്യം പറഞ്ഞു. ആകാശത്തു ഹാ ഹാ കാരം
ഉണ്ടായി; വരാഹം ഹിരണ്യാക്ഷൻെറ ധമ്മ ബോധത്തെ മാനി
ച്ചു കൊണ്ട്, സുദർശന ചക്രത്തെ ആവാഹിച്ചു. ചക്രം സന്നദ്ധ
മായി. വൈകുണ്ഠ പാർഷദനായ ജയൻ, അസുരൻെറ രൂപത്തി
ൽ നിന്നു കാണിക്കുന്ന വിക്രമം കണ്ട്, ഹൃഷ്ടനായ വരാഹം ചരി
താത്ഥനായി. സ്വന്തം അനുചരനായ ഹിരണ്യാക്ഷൻെറ സമര
ചതുരതയെ അനുമോദിച്ചു വിഹരിച്ചു കൊണ്ടിരുന്ന ഭഗവാൻെറ
മഹിമയെ മുഴുവനായി അറിയാഞ്ഞ ദേവന്മാർ, "ഇവനെ കൊല്ലു
ക, ഇവനെ കൊല്ലുക" എന്നു വീണ്ടും വീണ്ടും അപേക്ഷിച്ചു. സു

ദർശനചക്രം എടുത്തു നിന്ന വരാഹത്തെ ഹിരണ്യാക്ഷൻ കണ്ട്, ഉഗ്രനിശ്വാസം ചെയ്തുകൊണ്ട്—ചുണ്ടു കടിച്ചു: "ഇതാ നീ ചത്തു" എന്നു പറഞ്ഞു കൊണ്ട്, ദേവാനെ താഡിച്ചു. ആഞ്ഞു ചെന്ന ഗദയെ വരാഹം ഇടതു കാൽ കൊണ്ട് ചവുട്ടി ത്തറയിൽ വിഴ്ത്തി. അസുരൻ വീണ്ടും ആ ഗദ യെടുത്ത് അടിച്ചു; അലറി; ആഞ്ഞിറങ്ങിയ ഗദയെ വരാഹം കൈ കൊണ്ട് പിടിച്ചു. വരാഹം തിരികെ കൊടുത്ത ഗദയെ അഭിമാനപൂർവ്വം ഉപേക്ഷിച്ചു കൊണ്ട്—ഹിരണ്യാക്ഷൻ ത്രിശ്ശൂലത്തെ വരാഹത്തിനെതിരായി പ്രയോഗിച്ചു. സുദർശനം ത്രിശ്ശൂലത്തെ മുറിച്ചു. അസുരൻ അടുത്ത്, വരാഹത്തെ മാറത്ത് ഇടിച്ചു; പൂമാല കഴുത്തിൽ വീണ മത്തഗജം പോലെ, വരാഹം കുലുങ്ങാതെ നിന്നു. ഹിരണ്യാക്ഷൻ അപ്രത്യക്ഷനായി: ഭയങ്കരമായ മായാപ്രയോഗം ആരംഭിച്ചു. മിന്നലുകൾ മിന്നി; ആകാശം അന്ധകാര മയമായി. മേഘങ്ങൾ: ചോര, മൂത്രം, മലം, അസ്ഥി, തല രോമം എന്നവയെ വർഷിച്ചു: പർവ്വതങ്ങളിൽ നിന്ന് ആയുധങ്ങൾ പുറപ്പെട്ടു. ആയുധം ധരിച്ച അരക്കപ്പെണ്ണുങ്ങൾ മുടി അഴിച്ചിട്ടു കൊണ്ട്, എവിടെയും ഓടി. മായകൾക്കെതിരായി സുദർശനം ചാടി ഇറങ്ങി; ദിതിയുടെ മുലകൾ ചോര ചുരത്തി. മായ കെട്ട ഹിരണ്യാക്ഷൻ, വരാഹത്തെ മാറോട് ചേർത്ത് ഞെരുക്കി. ഹിരണ്യാക്ഷന്റെ കൈകളിൽ നിന്നു തെററി മാറിയ വരാഹം—അസുരന്റെ ചെവി ക്കുററിക്ക് അടിച്ചു. ഹിരണ്യാക്ഷൻ ചുവട് മുറിഞ്ഞ മരം പോലെ വീണു. ഹിരണ്യാക്ഷന്റെ കണ്ണുകൾ തുറിഞ്ഞു; അവയവങ്ങൾ തളർന്നു. ഹിരണ്യാക്ഷന്റെ പ്രാണങ്ങൾ പറന്നു. ദേവന്മാർ തുഷ്ടന്മാരായി; പുഷ്പവൃഷ്ടി ചെയ്തു; വരാഹം വൈകുണ്ഠത്തെ പ്രാപിച്ചു.

ദേവന്മാരുടെ പക്ഷത്ത് ചതിവിൽ ചേർന്നുകൊണ്ട് ഹരി, ഹിരണ്യാക്ഷനെ വധിച്ചതായി പ്രസ്താവിച്ചു കൊണ്ട് ഹിരണ്യകശിപു പരമ കോപനനായി. ഹിരണ്യകശിപു ചുണ്ടു കടിച്ച്, പുരികങ്ങളെ വളച്ചു നിർത്തി: കരാള ദംഷ്ട്രകളിൽ നിന്ന് ദിന്നൽ—പറത്തി; കലങ്ങിയ കണ്ണുകളെ, പുക കയറിയ ആകാശത്ത് ഉറപ്പിച്ചു: ശൂലം കൈയിലെടുത്തു കുലുക്കി ഗർജ്ജിച്ചു:— "ഭോ ദാനവന്മാരേ! ഭോ ദൈത്യന്മാരെ! ദ്വിമൂർദ്ധാവും ത്ര്യക്ഷനും ആയ ശംബരൻ എവിടെ? ശതബാഹുവായ ഹയഗ്രീവൻ എവിടെ

ഹിരണ്യകശിപു

പ്പോയി? നമുചി, പാകൻ, ഇല്വലൻ, വിപ്രചിത്തി, പുലോമൻ, ശകുനി മുതലായവരൊക്കെയും ശ്രദ്ധിച്ചു കേൾക്കുക: ക്ഷണത്തിൽ സന്നദ്ധന്മാരാകുക; ഒട്ടും താമസിച്ചുകൂടാ. വർത്തമാനം നിങ്ങൾ കേട്ടില്ലയോ? ക്ഷുദ്രന്മാരായ ശത്രുക്കൾ എന്റെ സഹോദരനെ കൊന്നു; നിസ്സാരന്മാരായ സുരന്മാരുടെ സഖിതയെ മാനിച്ച് ഹരി, മൂലോക പ്പെരുമാളായ ഹിരണ്യാക്ഷനെ കൊന്നു. ഈ ദേവ ദാനവ വൈരത്തിൽ—ഹരി, ഒരു ഭാഗവും ചേരാതെ നില്ക്കേണ്ടവനാണ്. എന്നാൽ ദേവന്മാർ ആശ്രയിച്ചതു നിമിത്തം, ആയാൾ ആ ഭാഗം ചേർന്നു. യഥാർത്ഥ സ്വഭാവം മറച്ചു വച്ച്, പന്നിയായി വേഷ മെടുത്ത ഹരി, കേവലം കുട്ടികളുടെ സ്വഭാവക്കാരനാണ്; കൂടുന്നവരോടു കൂടെ കൂടും. ഈ ശൂലം കൊണ്ട് അവന്റെ കഴുത്ത് ഞാൻ മുറിക്കും; ചുടുചോര ചിതറും; ആ ചോര കൊണ്ട് ഞാൻ സമര ഭയങ്കരനായ എന്റെ സഹോദരനു തർപ്പണം ചെയ്യും; അല്ലാതെ ഞാൻ അടങ്ങുകയില്ല. ഇവനാണ് ദേവന്മാരുടെ നാരായ വേരായി നില്ക്കുന്നത്. ആ വേര് ഞാൻ മാന്തും; വേര് മുറിഞ്ഞ മരത്തിന്റെ കമ്പുകൾ എന്നതു വണ്ണം സകല സുരന്മാരും ഉണങ്ങും; അവർക്ക് പ്രാണങ്ങൾ ഹരിയാണ്. നിങ്ങൾ ഇപ്പോൾ തന്നെ പുറപ്പെടുക; തപസ്സു ചെയ്യുന്നവരെ കൊല്ലുക; സ്വാധ്യായം, വ്രതം, ദാനം എന്നവ കൊണ്ടു സമയം പാഴാക്കുന്ന സർവ്വ മൂഢന്മാരെയും കൊന്നു മുടിക്കുക. ബ്രാഹ്മണരെ കൊല്ലേണ്ടത് അത്യാവശ്യമാണ്. വിഷ്ണു വർദ്ധിക്കുന്നത്, ബ്രാഹ്മണ കർമ്മം കൊണ്ടത്രെ. വിഷ്ണു, ധർമ്മവും, യജ്ഞവും ആണ്. ദേവന്മാർ, ഋഷികൾ, പിതൃക്കൾ, ഭൂതങ്ങൾ എന്നവർക്കും, ധർമ്മത്തിനും, ആധാരം വിഷ്ണുവാണ്. ബ്രാഹ്മണർ ഉള്ള ഇടങ്ങളെ ഒക്കെയും, പശുക്കൾ ഉള്ള ഇടങ്ങളെ ഒക്കെയും, വേദങ്ങളും വർണ്ണാശ്രമങ്ങളും, ധർമ്മകർമ്മങ്ങളും ഉള്ളിടങ്ങളെ ഒക്കെയും, തീ കൊളുത്തി നശിപ്പിക്കുക; കൊള്ളി വച്ചാൽ ശേഷിക്കുന്നത് ചാരം മാത്രമായിരിക്കണം." പ്രകൃത്യാ ഹിംസാ പരന്മാരായ ദാനവന്മാർ, പരമ കോപനനായ ഹിരണ്യക ശിപുവിന്റെ അഹങ്കാര പരമായ ശാസനം വാങ്ങി, നാട്ടിൽ നിരന്നിറങ്ങി. അവർ പട്ടണങ്ങൾക്കു തീ വച്ചു; ഗ്രാമങ്ങളെ, പ്രജകളെ, ഉദ്യാനങ്ങളെ, കാലിക്കൂട്ടങ്ങളെ—സർവ്വങ്ങളെ—നശിപ്പിച്ചു. അവർ പാലങ്ങളെ പ്പൊളിച്ച് ആററിൽ ഒഴുക്കി; ചിറ മുറിച്ചു കുളങ്ങളിൽ നിന്നു വെള്ളങ്ങളെ വെളിയിൽ വിട്ടു; മൺവെട്ടി കൊണ്ടു വെട്ടി പ്രാകാരങ്ങളെ ഇടിച്ചു വിഴ്ത്തി; മഴു കൊണ്ട് മുറിച്ച് ഫല വൃക്ഷങ്ങളെ മറിച്ചിട്ടു; കൊള്ളിയും കൊണ്ട് ഓടി നടന്ന്, കണ്ടതിനെ കണ്ടതിനെ തീവെച്ച്, കൈ കൊട്ടി അട്ടഹസിച്ചു. അസുര നായകന്മാർ കണക്കില്ലാതെ ചെയ്ത ക്രമക്കേടുകൾ നിമിത്തം അതി ഭീതന്മാരായ ദേവന്മാർ, സ്വർഗ്ഗത്തിൽ നിന്ന് വേഷം മാറി ഇറങ്ങി ഭൂമിയിൽ ഒളിച്ചു നടന്നു. ഹിരണ്യക ശിപുവാകട്ടെ, സഹോദരന്റെ ശേഷക്രിയകളെ ചെയ്ത്, ഹിരണ്യാക്ഷന്റെ ഭാര്യയായ രുഷാഭാനു, പുത്രന്മാരായ ശകുനി മുതലായവർ, എന്നവരെ ഒക്കെയും സമാശ്വസിപ്പിച്ചു. സങ്കട താഡിതയായ ദിതിയുടെ സന്നിധിയിലും, ഹിരണ്യകശിപു സാന്ത്വം പറഞ്ഞു.

ഹിരണ്യകശിപു പറഞ്ഞു:—"അമ്മേ! വധു! പുത്രന്മാരെ! നിങ്ങൾ ഇങ്ങനെ കരയരുത്; ശത്രുക്കളെ മുഖമാക്കി മരിച്ചുവീഴുന്ന

തത്ത്വോപദേശം

ത്, ശൂരന്മാരെ സംബന്ധിച്ച് ശ്ലാഘ്യമാണ്: ഭൂതങ്ങൾ ഒരു സ്ഥലത്തു ഒരുമിച്ചു കൂടുന്നു; സ്വല്പസമയം അങ്ങനെ വർത്തിക്കുന്നു; അതിനു ശേഷം ഓരോന്ന് ഓരോ വഴിക്കു പോകുന്നു. ഭൂതങ്ങളൊക്കെയും പൂർവ്വ കർമ്മങ്ങളനുസരിച്ച് യോജിക്കുകയോ വിയോജിക്കുകയോ ചെയ്യുന്നതിനെ കുറിച്ച്, സങ്കടപ്പെടുന്നതു മൂഢത അല്ലയോ? ജീവാത്മാവു നിത്യനാണ്, അവ്യയനാണ്, ശുദ്ധനും, സർവ്വഗനും, സർവ്വജ്ഞനും ആണ്. ആത്മാവ് മായയെ ആശ്രയിച്ച്, ഗുണങ്ങളെ കൊണ്ടു ശരീരമാകുന്ന ഗോപുരത്തെ സ്വീകരിക്കുന്നു.

യഥാംഭസാ പ്രചലതാ തരവോപി ചലാ ഇവ
ചക്ഷുഷാ ഭ്രാമ്യമാണേന ദൃശ്യതേ ചലതീവ ഭൂഃ

ഏവം ഗുണൈർ ഭ്രാമ്യമാണേ മനസ്യവികലഃ പുമാൻ
യാതി തത് സാമ്യതാം ഭദ്രേ ഹ്യലിംഗോ ലിംഗവാ നിവ.

വെള്ളം ഇളകവേ, തീരത്തു നില്ക്കുന്ന വൃക്ഷങ്ങളും ഇളകുന്നതായി തോന്നുന്നു; കണ്ണുകൾ മറിയവേ, ഭൂമി കറങ്ങുന്നതായി തോന്നുന്നു; അതുപോലെതന്നെ ഗുണങ്ങൾ നിമിത്തം ശരീരം ഭ്രമിക്കവേ, യഥാർത്ഥത്തിൽ ചഞ്ചലത യില്ലാത്ത ജീവാത്മാവു ഭ്രമിക്കുന്നതായി തോന്നുന്നു. ജീവാത്മാവിന് യഥാർത്ഥത്തിൽ ശരീരമില്ല. ജീവാത്മാവ് ശരീരത്തിൽനിന്നു ഭിന്നനാണ്; എന്നാൽ ജീവാത്മാവു ശരീരം ഉള്ളവനെ പ്പോലെയും, ശരീരത്തോടു സമ ചിഹ്നമുള്ളവനെപ്പോലെയും, ഭ്രമിക്കുന്നു. ശരീരമില്ലാത്ത സ്ഥാനത്തു ശരീര ഭാവനയുണ്ടാകുന്നതാണ്, ജീവാത്മാവിന് സിദ്ധിച്ചിരിക്കുന്ന അപകൃഷ്ടത. ഇങ്ങനെ സാഹചര്യങ്ങളിൽ പ്രിയങ്ങളേയും അപ്രിയങ്ങളേയും വൃഥാ കണ്ട്, ജീവാത്മാവ് കർമ്മങ്ങളിൽ ബന്ധിക്കപ്പെടുകയും സംസാരത്തെ ദീർഘിപ്പിക്കുകയും ചെയ്യുന്നു. പുത്രന്മാരെ ! വധു ! മാതാവേ ! ഈ തത്വത്തെ ഉദാഹരിക്കുന്നതായി ഒരു ഇതിഹാസം ഞാൻ കേട്ടിട്ടുണ്ട്; അതിനെ ഇവിടെ വിവരിക്കട്ടയോ ? അത് ഒരു മൃതന്റെ ബന്ധുക്കളും യമനും തമ്മിൽ നടന്ന സംഭാഷണത്തിന്റെ രൂപത്തിലാണ്:—പണ്ടു ഉശീനരം എന്ന രാജ്യത്തു സുയജ്ഞൻ എന്ന വിശ്രുതനായ ഒരു രാജാവുണ്ടായിരുന്നു. ആ രാജാവു യുദ്ധത്തിൽ ഹതനായി; കവചം മുറിഞ്ഞ്, ആഭരണം പൊട്ടിഞ്ഞ്, ശരങ്ങളേററ് മാറു തകന്നു, സുയജ്ഞൻ യുദ്ധഭൂമിയിൽ കിടന്നു. രാജപത്നികൾ ഇറങ്ങിയോടി യുദ്ധക്കളത്തിൽ ചെന്നു; സുയജ്ഞന്റെ ശവം കണ്ട്, അവർ മാറത്തടിച്ചു കൊണ്ട് കേണു:—"അയ്യോ ഞങ്ങൾ അനാഥരായി. അഹൊ ! വിധി ഇത്ര കഠിനനോ? ഉശീനരത്തിന്റെ പ്രാണങ്ങളായ അങ്ങ്, സർവ്വ പ്രജകൾക്കും സങ്കടത്തിനു കാരണനായി. അയ്യോ ! ഞങ്ങൾ എന്തിനു ജീവിക്കുന്നു ? ഞങ്ങൾ കൂടെ വരുവാൻ അങ്ങു അനുവദിക്കണം." രാജവധുക്കൾ ഇങ്ങനെ കരഞ്ഞു കൊണ്ട് ശവത്തിന്മേൽ കെട്ടിപ്പിടിച്ചു നിലവിളിച്ചു കൊണ്ടിരുന്നു. ശവം എടുത്തു മാററുവാൻ നിവൃത്തിയില്ലാതായി. നേരം വൈകി. പ്രേതന്റെ ബന്ധുക്കളുടെ കര കാണാത്ത സങ്കടം കണ്ട്, യമൻ അവിടെ ഒരു ബാലനായി അവതരിച്ചു; പറഞ്ഞു:—"ഇതെന്തു വിസ്മയം ! ജനനം മരണം എന്നവകൊണ്ട് ആകുലമായ ലോകഗതിയെ ദിവസം തോറും കാണുന്ന ഇവരുടെ അജ്ഞാനം ഇത്രയധികമോ ? ഞാൻ ബാലനാണ്; എന്നാൽ കരഞ്ഞ് വിളിക്കുന്ന ഇവരൊക്കെയും എത്രയോ ലോക പരിചയം ഉള്ളവരല്ലയോ ? സുയജ്ഞൻ വന്ന സ്ഥാനത്തേക്ക് മടങ്ങിപ്പോയി; ഇവരൊക്കെയും അങ്ങനെ ചെയ്യാനുള്ളവരും ആണ്. ഇവർ ഇങ്ങനെ പ്രലപിക്കുന്നത് എന്തിന് ? അച്ഛനും അമ്മയും ഉപേക്ഷിച്ചു എങ്കിലും യാതൊരു ക്ലേശവും കൂടാതെ നടക്കുന്ന ഞാൻ തന്നെ പരമ ധന്യൻ. ഗർഭത്തിൽ നമ്മെ കാത്ത ഈശ്വരൻ, എവിടേയും നമ്മെ കാത്തുകൊള്ളും. ഹേ രാജസ്ത്രീകളെ ! നിങ്ങൾ ബുദ്ധിമതികളല്ലയൊ? കേവലം ഇച്ഛകൊണ്ട് സകലത്തെയും പ്രഭു സൃഷ്ടിക്കുന്നു; സകലത്തേയും പ്രഭു രക്ഷിക്കുകയും ഹരിക്കുകയും ചെയ്യുന്നു. ചരാചരാത്മകമായ ലോകം, പ്രഭുവിന്റെ ക്രീഡാ പദാർത്ഥമാകുന്നു. നിഗ്രഹിക്കുന്നതു പ്രഭുവാണ്; സംഗ്രഹിക്കുന്നതും പ്രഭു തന്നെ.

പഥി ച്യുതം തിഷ്ഠതി ദിഷ്ടരക്ഷിതം
ഗൃഹേ സ്ഥിതം തദ്വിഹതം വിനശ്യതി
ജീവത്യനാഥോഽപി തദീക്ഷതോ വനേ
ഗൃഹേഽപി ഗുപ്തോഽസ്യ ഹതോ ന ജീവതി.

ദൈവം രക്ഷിച്ചത് വഴിയിൽ വീണാലും നഷ്ടമാകയില്ല; ദൈവം ശിക്ഷിച്ചത്, വീട്ടിൽ ഇരുന്നാലും നശിച്ചുപോകും. ദൈവം രക്ഷിച്ചവൻ അനാഥനായി കാട്ടിൽ കിടന്നാൽ തന്നെയും വാഴും; ദൈവം അടിച്ചവൻ വീട്ടിൽ വാണാൽ തന്നെയും മുടിഞ്ഞുപോകും. സ്വസ്വ കർമ്മങ്ങളെ അനുസരിച്ചു വരികയും പോകയും ചെയ്യുന്നത്, ഭൂതങ്ങളാകുന്നു. ജീവാത്മാവിനെ പ്രകൃതി പൊതിയുന്നു; എങ്കിലും ജീവാത്മാവിനെ പ്രകൃതി ബാധിക്കയില്ല. ജീവാത്മാവ്, ഗുണങ്ങളെക്കൊണ്ടു പ്രകൃതിയിൽ നിന്നു ഭിന്നനാകുന്നു. ശരീരം കേവലം അജ്ഞാനത്തിന്റെ ഫലമാകുന്നു. അത് ജീവാത്മാവിന് കേവലം ഗൃഹമാകുന്നു. കുമളകൾ തകന്നു പോകും; ശരീരം നശിക്കും.

യഥാഽനലോ ദാരുഷു ഭിന്ന ഈയതേ
യഥാഽനിലോ ദേഹഗതഃ പൃഥക് സ്ഥിതഃ
യഥാ നഭഃ സർവ്വഗതം ന സജ്ജതേ
തഥാ പുമാൻ സർവ്വ ഗുണാശ്രയഃ പരഃ.

തീയ് വിറകിൽനിന്നു വേറെയാണ്; കാററ് ശരീരത്തിനകത്ത് കടന്നാലും വേറെ നില്ക്കും; ആകാശം സർവ്വഗതമാണ് എങ്കിലും യാതൊന്നിനേയും തൊട്ടുന്നില്ല. അങ്ങനെ തന്നെ ജീവാത്മാവ്, യാതൊന്നിനോടും സംഗമില്ലാത്തവനായി നില്ക്കുന്നു. അല്ലയോ മൂഢകളെ ! നിങ്ങൾ എന്തിനു കരയുന്നു ? കേൾക്കേണ്ടവനും മറുപടി പറയേണ്ടവനും ഇവിടെ ഇല്ല. മുഖ്യ പ്രാണൻ ശരീരത്തിൽ വളരെ പ്രാധാന്യമുള്ളതാണ്. എന്നാൽ മുഖ്യ പ്രാണൻ ശ്രോതാവും അനുവക്താവും ആയ ജീവാത്മാവല്ല, ശരീരമല്ല, പ്രാണനുമല്ല. നിത്യനായ ജീവാത്മാവ് പഞ്ചഭൂത മയങ്ങളായ ശരീരങ്ങളെ പ്രാപിക്കുകയും ഉപേക്ഷിക്കുകയും ചെയ്യുന്നു. സുയജ്ഞൻ ഇപ്പോൾ ഇവിടെ ഇല്ല, ജീവാത്മാവ് ശരീരത്തോട് ഒട്ടിച്ചേന്നു നില്ക്കുന്ന കാലമത്രയും, കർമ്മബന്ധത്തിൽ പെടുന്നു; അക്കാലമത്രയും ദുർഗ്ഗതി, ക്ലേശം മുതലായവ ഉണ്ടായിരിക്കും. നിത്യമേത് അനിത്യമേത് എന്ന് അറിയുന്നവൻ ശോചിക്കുക ഇല്ല; എന്നാൽ ശോകം സ്വഭാവമായുള്ളവരെ അന്യഥാ കരിക്കുക സാധ്യമല്ല. ഒരു വ്യാധൻ വല വിരിച്ചു പതുങ്ങിനിന്നു. രണ്ടു കലിംഗ പക്ഷികൾ ആ വഴി പറന്നു ചെല്ലുക ഉണ്ടായി. കലിംഗി വലയിൽ കുരുങ്ങി; കലിംഗം കരഞ്ഞുതുടങ്ങി:—"അഹോ ! ദൈവം ഇത്ര കഠിനനോ ? ദൈവം എന്നെക്കൂടെ എടുത്തുകൊള്ളട്ടെ. ഞാൻ ഇങ്ങനെ അർദ്ധ പ്രാണനായി ജീവിക്കുന്നത് എന്തിന് ? അയ്യോ അമ്മ മരിച്ച കുഞ്ഞുങ്ങളെ ഞാൻ എങ്ങിനെ രക്ഷിക്കും ? അവർ മന്ദഭാഗ്യന്മാരായി; അവർ ഇപ്പോഴും അമ്മയെ നോക്കി പ്പാക്കുകയാണ്." കലിംഗം ഇങ്ങനെ വിവിധ രീതികളിൽ വിലപിക്കവേ, വായുവിൽ ഒരു ഹുങ്കാരം കേൾക്കായി. വ്യാധൻ അയച്ച ഒരു ശരം മാറത്തു തറച്ച്, കലിംഗം തറയിൽ ചത്തുവിണു. അല്ലയോ മഹാ രാജ്ഞികളെ ! നിങ്ങൾ നിങ്ങളുടെ സ്വന്തം നില അ

റിയാതെ എന്തിന് ഇങ്ങനെ കരയുന്നു? നൂറുവർഷം നിലവിളി
ച്ചാൽ തന്നെയും, സ്വയജ്ഞൻ തിരികെ വരികയില്ല." ഹിരണ്യ
കശിപു തുടൎന്നു പറഞ്ഞു:—"ബാലകൻ ചെയ്ത തത്വ പ്രബോധ
നം നിമിത്തം, രാജ്ഞിമാർ മുതലായ സൎവ്വരും, സൃഷ്ടിയുടെ അനി
ത്യതയെ കുറിച്ചു ഗ്രഹിച്ച്, ക്ലേശത്തെ സംഹരിച്ചു. യമൻ അ
വിടെ മറഞ്ഞു. ജ്ഞാതികൾ സ്വയജ്ഞനെ ഉദ്ദേശിച്ച് ശേഷക്രിയ
കൾ ചെയ്തു. അമ്മേ! വധു! പുത്രന്മാരെ! നിങ്ങൾ നിങ്ങളെ
കുറിച്ചോ, അന്യന്മാരെ കുറിച്ചോ ക്ലേശിക്കേണ്ട. ഞാൻ ആരു്?
അപരൻ ആരു്? അജ്ഞാനത്തിൽ നിന്നു ജനിക്കുന്ന സംഗം നിമി
ത്തം സ്വന്തമെന്നും, സ്വന്തമല്ലാത്തതെന്നും ഉള്ള ഭ്രമം, വൃഥാ ഉ
ണ്ടാവുകയാണ്." ഹിരണ്യ കശിപു ചെയ്ത ഉപദേശങ്ങളെ കേ
ട്ട് ദിതിയും, രുഷാഭാനുവും, പുത്രന്മാരും, സങ്കടത്തെ ഉപേക്ഷിച്ചൊ
തുങ്ങി.

ഹിരണ്യ കശിപുവിൻെറ ആകാംക്ഷ കേവലം അസാധാര
ണമായിരുന്നു; ആ അസുര നായകൻ അമരനും അജരനും അജ
യനും ആകണമെന്നു കാമിച്ചു. ഹിരണ്യകശിപു മന്ദര പൎവ്വത
ത്തെ പ്രാപിച്ചു. കാൽ പെരു വിരലിന്മേൽ നിന്ന്, കൈകളെ
തലയിൽവച്ച്, ആകാശത്തു നോക്കിക്കൊണ്ട് പരമ ദാരുണമാ
യ തപസ്സ് ആരംഭിച്ചു. ഹിരണ്യ കശിപുവിൻെറ ജടയിൽ പു
ക പുകഞ്ഞു; പ്രകാശം പ്രകാശിച്ചു; ചൂട ചുട്ടു. ഹിരണ്യകശിപു
സംവൎത്ത നാഗ്നി പോലെ എരിഞ്ഞു നിന്നു. ഹിരണ്യ കശിപു തപ
സ്സിൽ വൎത്തിച്ച സമയം, ദേവന്മാർ സ്വ

ഹിരണ്യകശിപു ബ്രഹ്മാവിനോട് വരം യാചിക്കുന്നത്.

സ്ഥാനങ്ങളെ പ്രാപിച്ചു. ആ കഠിന ത
പസ്സിൻെറ ശിരസ്സിൽ വളൎന്ന പുകയും തീ
യും ചുട്ടു ചുട്ടു കയറി, മേലും കീഴും പാ
ൎശ്വങ്ങളിലും ഉള്ള സൎവ്വ ലോകങ്ങളേയും തപിപ്പിച്ചു. കായലുക
ളും കടലുകളും തികഞ്ഞു; മലകളും ദ്വീപങ്ങളും ഭൂമിയും ഇളകി;
ആകാശത്തു നിന്നു നക്ഷത്രങ്ങൾ പൊഴിഞ്ഞു: ദിക്കുകൾ ജ്വലിച്ചു.
ദേവന്മാർ ചൂട സഹിക്കാഞ്ഞ്, ഓടി ബ്രഹ്മലോകത്ത് ചെന്ന്, ഇ
ങ്ങനെ സങ്കടം ഉണൎത്തിച്ച്:—"ദേവ ദേവ! ഹിരണ്യ കശിപുവി
ൻെറ തപസ്സ് അത്യുഗ്ര മായിരിക്കുന്നു; ലോകങ്ങൾ കരിയുന്നു; സ്വ
ൎഗ്ഗത്ത് താമസിക്കുക അസാധ്യമായി. അങ്ങു ഉപശമം സൃഷ്ടിക്കു
ക ഇല്ല എങ്കിൽ, ലോകങ്ങൾ ഇപ്പോൾ ചാരമാകും. പ്രഭോ! ദു
ശ്ചരമായ ഈ തപസ്സ് തപിക്കുന്നതിൽ ആ ഭയങ്കരനു ഒരു സങ്കല്പമു
ണ്ട്. അങ്ങേയ്ക്കു അജ്ഞാതമായി യാതൊന്നുമില്ല: എങ്കിലും
കേട്ടതിനെ ഞങ്ങൾ പറയാം; ഹിരണ്യകശിപുവിൻെറ ചിന്താഗതി
ഇങ്ങനെയാണ്.—"ബ്രഹ്മാവ് തപോ ബലം കൊണ്ടു ചരാചരാ
ത്മകമായ ലോകത്തെ സൃഷ്ടിച്ചശേഷം പരമോന്നതനായി അധി
വസിക്കുന്നു. അതുപോലെ ഞാനും കാലവും ജീവാത്മാവും നിത്യ
ന്മാരാകയാൽ, വൎദ്ധമാനമായ തപോ ബലംകൊണ്ട് ഉന്നതിയെ
പ്രാപിക്കും. ഞാൻ എൻെറ ഓജസ്സുകൊണ്ട് വിശ്വത്തെ വേറെ
പ്രകാരത്തിൽ വിനിയമനം ചെയ്യും. കാലത്തിന് വശപ്പെട്ടു കഴി
യുന്ന ഇപ്പോഴത്തെ രീതികൊണ്ട് യാതൊരു പ്രയോജനവും ഇല്ല."
ഭോ ഭുവനേശ്വര! ഇങ്ങനെയാണ്, ഹിരണ്യകശിപുവിൻെറ
നിൎബ്ബന്ധം. യുക്തമായതിനെ അങ്ങു ചെയ്യുക. പരമോന്നതമാ

യ അങ്ങയുടെ ഈക്ഷണമാകട്ടെ, ബ്രാഹ്മണരുടേയും ഗോക്കളുടേ
യും പ്രഭവം, ശ്രേയസ്സ്, ഭൂതി, ക്ഷേമം, വിജയം എന്നവയെ പു
രസ്കരിച്ച്, എന്നും വൎദ്ധിക്കുന്നു." ദേവന്മാർ ചെയ്ത നിവേദന
ങ്ങളെ കേട്ട്, ബ്രഹ്മാവ് അപ്പോൾ തന്നെ ഭൃഗു, ദക്ഷൻ മുതലാ
യവരോടു കൂടെ, ഹിരണ്യകശിപുവിൻെറ ആശ്രമത്തെ പ്രാപിച്ചു.
വല്മീകം, പുല്ക്കാട്, മുള എന്നവയാൽ ആവൃതനായി, ചൎമ്മവും മാം
സവും രക്തവും എറുമ്പ് അരിച്ചു സ്തംഭപ്രായനായി, നിന്ന ഹിര
ണ്യ കശിപുവിനെ, വേറെ കാണുവാൻ അവൎക്കു വിഷമമായി. മേ
ഘങ്ങൾ കുളിൽനിന്ന് ലോകങ്ങളെ തപിപ്പിക്കുന്ന സൂൎയ്യനെപ്പോ
ലെ, ലോക തപനം ചെയ്യുന്ന ഹിരണ്യ കശിപുവിനോടായി, ഹം
സ വാഹനനായ ദേവൻ വിസ്മയിച്ച് ചിരിച്ചുകൊണ്ടു പറഞ്ഞു:—
"ഭോ ഭോ കശ്യപപുത്ര! എഴുന്നേല്ക്കുക; അങ്ങ് എഴുന്നേല്ക്കുക; അങ്ങു ത
പഃ സിദ്ധനായിരിക്കുന്നു; അഭീഷ്ടം എന്താണെന്നാൽ ചോദിച്ചു
കൊള്ളുക തന്നെ. അങ്ങേയ്ക്കു വരത്തെ തരുവാനായി ഞാൻ വ
ന്നിരിക്കുന്നു. അങ്ങയുടെ ധൈൎയ്യസാരം മഹദത്ഭുതം തന്നെ. എ
റുമ്പു കരണ്ടു ശേഷിച്ച ശരീരത്തിൽ, പ്രാണങ്ങൾ അസ്ഥികളോ
ടു പറ്റി നില്ക്കുന്നു: ഒരു ഋഷിയെങ്കിലും മുമ്പു ഇങ്ങനെ സാധി
ച്ചിട്ടില്ല; ഇനി സാധിക്കുകയുമില്ല. ജലസ്പൎശം അശേഷം ഇല്ലാ
തെ, നൂറു ദിവ്യ വൎഷങ്ങളെ ആരു സഹിക്കും? അല്ലയോ ഹിരണ്യ
കശിപോ! അങ്ങു സാധിച്ച ദുഷ്കരമായ വ്യവസായം നിമിത്തം
അങ്ങ് എന്നെ ജയിച്ചിരിക്കുന്നു. ഭോ അസുരപുംഗവ! അമർ
ത്യനായ എന്നെ, മൎത്യനായ അങ്ങ് കണ്ടു; അതു വൃഥാവാകയി
ല്ല. സൎവ്വാശിസ്സുകളേയും ഞാൻ അങ്ങേയ്ക്കു നല്കുന്നു." ലോക പി
താമഹൻ, ഇത്രയും പറഞ്ഞശേഷം കമണ്ഡലുവിൽ നിന്നു ദിവ്യജലം
കൈയിൽ ഒഴിച്ച്, ഹിരണ്യ കശിപുവിൻെറ ശരീരത്തിൽ തളിച്ചു:
ഹിരണ്യകശിപു വല്മീകത്തിൽ നിന്നിളകി, മുളകളെ ഭേദിച്ച്, സ
ൎവ്വാവയവ സംപന്നനായി, വജ്ര സംഹനനായി, അവതരിച്ചു.
ചുട്ടെടുത്ത പൊന്നുപോലെ, വിറകിൽ കാളിയ തീപോലെ, ഹിര
ണ്യകശിപു യുവാവായി നിന്ന്, പ്രഭ ചിതറി. അരയന്നത്തിൻെറ
പുറത്ത് ചിരിച്ചു അനുഗ്രഹിച്ചിരിക്കുന്ന ദേവനെക്കണ്ട്, പരമോ
ത്സാഹ വാനായ ഹിരണ്യകശിപു, തറയിൽ തല തട്ടി നമസ്കരിച്ചു.
ഹിരണ്യ കശിപു എഴീറ്റുനിന്നു; പ്രാഞ്ജലിയായി നിന്നു; മുമ്പിൽ
നില്ക്കുന്ന പ്രഭുവിനെവിരിഞ്ഞ കണ്ണുകളെക്കൊണ്ട് നോക്കിനിന്നു:
ഹൎഷാശ്രുക്കളെ പ്പൊഴിച്ച്, പുളകിതാംഗനായി, ഗദ്ഗദ വച
നങ്ങളെ ഇങ്ങനെ അറിവിച്ചു:—'കല്പാന്തത്തിൽ കാലം സൃഷ്ടിച്ച
അന്ധമായ തമസ്സിൽ വിശ്വം മുങ്ങിക്കിടന്നു. ആ വിശ്വത്തെ സ്വ
ജ്യോതിസ്സു കൊണ്ട് വീണ്ടും പ്രകാശിപ്പിച്ച സ്വയം ജ്യോതിസ്സും, ര
ജസ്സു സത്വം തമസ്സ് എന്നവയെക്കൊണ്ടു സൃഷ്ടി സ്ഥിതി സംഹാ
രങ്ങളെ നടത്തുന്നവനും, ആയ നിന്തിരുവടിക്ക് നമസ്കാരം. പര
മ ബീജമായ നിന്തിരുവടിക്ക് നമസ്കാരം; ജ്ഞാനമൂൎത്തിയും വിജ്ഞാ
നമൂൎത്തിയും ആയ നിന്തിരുവടിക്കു നമസ്കാരം. പ്രാണങ്ങൾ, ഇ
ന്ദ്രിയങ്ങൾ, മനസ്സു, ബുദ്ധി എന്ന വികാരങ്ങളിൽ പ്രത്യക്ഷനാകു
ന്ന നിന്തിരുവടിക്ക് നമസ്കാരം. നിന്തിരുവടി, മുഖ്യ പ്രാണൻ വ
ഴിയായി ചരാചരാത്മകമായ ലോകത്തെ ഭരിക്കുന്നു.

* വ്യക്തം വിഭോ സ്ഥൂല മിദം ശരീരം
യേനേന്ദ്രിയ പ്രാണ മനോ ഗുണാം സ്ത്വം
ഭുംക്തേ സ്ഥിതോ ധാമനി സാരമേഷ്ഠ്യ
അവ്യക്ത ആത്മാ പുരുഷഃ പുരാണഃ

അനന്താവ്യക്ത രൂപേണ യേനേദ മഖിലം തതം
ചിദചിച്ഛക്തി യുക്തായ തസ്മൈ ഭഗവതേ നമഃ

പ്രഭോ ! സ്ഥൂലമായ വിശ്വം നിന്തിരുവടിയുടെ ശരീരമാകുന്നു; നിന്തിരുവടി ഇന്ദ്രിയങ്ങളെക്കൊണ്ട്, പ്രാണങ്ങളേക്കൊണ്ട്, മനസ്സിനേക്കൊണ്ട്, അതിനെ ഭുജിക്കുന്നു; എന്നാൽ നിന്തിരുവടി, പരമോന്നതമായ ധാമത്തിൽ തന്നെ സ്ഥിതി ചെയ്യുകയും ചെയ്യുന്നു. നിന്തിരുവടി അവ്യക്തനായ പരമാത്മാവും, പുരാണനായ പുരുഷനും ആകുന്നു. അനന്തവും അവ്യക്തവും ആയ രൂപം കൊണ്ടു സർവ്വലോകങ്ങളിലും വ്യാപരിക്കുന്നവനും, ചിത്തും അചിത്തും ആയവനും ആയ—ഭഗവാനായ—നിന്തിരുവടിക്ക് നമസ്കാരം.

യദി ദാസ്യ സ്യഭിമതാൻ വരാൻ മേ വരദോത്തമ!
ഭൂതേഭ്യ സ്ത്വ ദ്വിസൃഷ്ടേഭ്യോ മൃത്യുർ മാ ഭൂത് മമ പ്രഭോ

നാന്തർ ബഹിർ ദിവാനക്തം അന്യസ്മാ ദപി ചായുധൈഃ
നഭൂമൗ നാംബരേ മൃത്യുഃ ന നരൈഃ ന മൃഗൈ രപി

വ്യസുഭിർ വാ/സുമത്ഭിർ വാ സുരാസുര മഹോരഗൈഃ
അപ്രതി ദ്വന്ദ്വതാം യുദ്ധേ ഐകപത്യം ച ദേഹിനാം

സർവ്വേഷാം ലോകപാലാനാം മഹിമാനം യഥാത്മനഃ
തപോ യോഗ പ്രഭാവാണാം യ ന്ന രിഷ്യതി കർഹിചിത്.

ഭോ വരദോത്തമ! നിന്തിരുവടി വരങ്ങളെ തരുമെങ്കിൽ—ഞാൻ ഇങ്ങനെ പ്രാർത്ഥിക്കുന്നു. പ്രഭോ! നിന്തിരുവടി സൃഷ്ടിച്ച ഒരു ഭൂതവും എന്നെ കൊല്ലരുത്. പ്രഭോ! അന്തർ സ്ഥലങ്ങളിൽ, ബഹിർ സ്ഥലങ്ങളിൽ, ഭൂമിയിലാകട്ടെ, ആകാശത്താകട്ടെ, പകലിലാകട്ടെ, രാത്രിയിലാകട്ടെ,—മനുഷ്യനാകട്ടെ, മൃഗമാകട്ടെ, യാതൊരു ആയുധമാകട്ടെ, മരിച്ചവരാകട്ടെ, ജീവനുള്ളവരാകട്ടെ, സുരന്മാരാകട്ടെ, അസുരന്മാരാകട്ടെ, ഉരഗന്മാരാകട്ടെ,—എന്നെ കൊല്ലരുത്. ഞാൻ സർവ്വദേഹികളുടെ ഏക പതിയാകണം. പ്രഭോ! സർവ്വലോക പാലന്മാരുടെ മഹിമാവും നിന്തിരുവടിയുടെ തപോ യോഗത്തിന്റെ മഹിമാവും, ഒരിക്കലും കുറയാത്ത മഹിമാവും എനിക്കു ലഭിക്കണം," ദാരുണമായ തപസ്സു നിമിത്തം സംപ്രീതനായ ബ്രഹ്മാവ്, ഹിരണ്യകശിപുവിനെ സർവ്വാനുഗ്രഹങ്ങളെക്കൊണ്ട് അനുഗ്രഹിച്ചുകൊണ്ട് അരുളിച്ചെയ്തു:—"മകനെ! നീ ചോദിക്കുന്ന വരങ്ങൾ മനുഷ്യർക്ക് സമ്പാദിക്കാകുന്നവയല്ല. അവ എത്രയും ദുർല്ലഭങ്ങളാണ്; എങ്കിലും നീ ചോദിച്ചവയെ ഒക്കെയും ഞാൻ നല്കുന്നു." ഹിരണ്യകശിപു അനുഗൃഹീതനായി; ദാതാവിനെ പൂജിച്ചു. പ്രജാപതികൾ പാടുന്ന സ്തുതി ഗീതങ്ങളെ കേട്ടുകൊണ്ട്, ബ്രഹ്മാവു അന്തർഹിതനായി.

ഹിരണ്യാക്ഷനെകൊന്ന ഹരിയെക്കുറിച്ച് ക്രോധം നിറഞ്ഞ മനസ്സും, തപസ്സു നിമിത്തം പൊന്നൊളി ചിതറിയ ശരീരവും, ഇണങ്ങിയ ഹിരണ്യകശിപു, സ്വന്തം രാജധാനിയെ പ്രാപിച്ചു; ഗർജ്ജിച്ചു. അതിന്റെ ശേഷം മൂന്നു ലോകങ്ങളിൽ നടന്ന ഹിംസകൾക്ക് ആരു് കണക്കെടുക്കും!!

അത്യുഗ്രനാ മവൻ ചെയ്ത പരാക്രമം
അത്യന്ത കഷ്ടം പറഞ്ഞാലൊടുങ്ങുമോ
സത്തമരാമവർ പത്തനേ വാഴ്കിലും
തത്ര ചെന്നത്തൽ കൂടാതെ വധിച്ചവ
തത്തൽ സമസ്ത പദാർത്ഥങ്ങളൊക്കെയും
പത്തനവും തൻ കരസ്ഥ മാക്കും ദ്രുതം
ചട്ടങ്ങളിങ്ങനെ യെന്നല്ലവൻ പിന്നെ
വിഷ്ടപം മൂന്നും കരസ്ഥ മാക്കീടിനാൻ.

ഹിരണ്യകശിപു ദിക്കുകളെ ജയിച്ചു; മൂന്നു ലോകങ്ങളെ ജയിച്ചു: സുരാസുരന്മാരെ, മനുഷ്യന്മാരെ, ഉരഗന്മാരെ, സിദ്ധചാരണ വിദ്യാധരന്മാരെ,—ഋഷികളെ, പിതൃക്കളെ, മനുക്കളെ,—യക്ഷ രക്ഷ പിശാചങ്ങളെ,— പ്രേതങ്ങളെ,— ഭൂതപതികളെ,— ജയിച്ചു. ആ വിശ്വജിത്ത് സർവ്വ സത്വ പതികളെ ജയിച്ച ശേഷം, സ്വവീര്യംകൊണ്ട് ലോക പാലന്മാരുടെ സ്ഥാനങ്ങളെ അപഹരിച്ചു. സാക്ഷാൽ വിശ്വകർമ്മാവു നിർമ്മിച്ച ഇന്ദ്രധാനിയെ, ഹിരണ്യകശിപു സ്വധാനിയാക്കി. മൂന്നു ലോകങ്ങളുടെ സർവ്വൈശ്വര്യങ്ങൾക്കും കേന്ദ്രമായ ഇന്ദ്രധാനിയിൽ—മഹാമരതക ത്തറകളും, പവിഴക്കല്പടികളും, സ്ഫടിക ച്ചുവരുകളും, വൈഡൂര്യ തൂണുകളും, വിചിത്ര വിതാനങ്ങളും, പത്മരാഗാസനങ്ങളും, മുത്തുകൊണ്ട് വിളുമ്പു വച്ച് പാൽപ്പത പോലെ പതുപതുത്ത പട്ടുകിടക്കകളും, ചിലമ്പുകൾ കിലുക്കി തറയിൽ നോക്കി സുന്ദര മുഖം കണ്ടുകൊണ്ട് വിരണ്ടു നടക്കുന്ന സുന്ദരികളും,—ഇണങ്ങിയ ഇന്ദ്രധാനിയിൽ—സർവ്വ ലോക ചക്രവർത്തിയായ മഹാ ബലവാൻ, ഊർജ്ജിതങ്ങളായ ശാസനങ്ങളെ മൂന്നു ലോകങ്ങളിലും അയച്ചുകൊണ്ട്—പരമ പ്രതാപവാന്മാരായ സുരന്മാരാൽ അഭിവന്ദിത പാദനായി,—വിഹരിച്ചു. ക്രൂരഗന്ധം വമിച്ച മധു കുടിച്ചു മത്തനായി,—കലങ്ങിയ കണ്ണുകളെക്കൊണ്ടു ദാരുണമായി നോക്കിയ, പ്രതാപവാനെ,—കൈകളിൽ പൂജാ ദ്രവ്യങ്ങളെ എടുത്തു പിടിച്ചുകൊണ്ട്—ബ്രഹ്മാ വിഷ്ണു ശിവന്മാരെ ഒഴിച്ചുള്ള സകല ദേവന്മാരും, ആരാധിച്ചു നിന്നു. ഓജസ്സോടുകൂടി മഹേന്ദ്രാസനത്തിൽ വാണരുളിയ പ്രഭുവിനെ, വിശ്വാവസു, തുംബുരു, നാരദൻ, ഗന്ധർവ്വന്മാർ. സിദ്ധന്മാർ, ഋഷികൾ എന്നവരൊക്കെയും വീണ്ടുംവീണ്ടും പാടി സ്തുതിച്ചു; അപ്സരസ്ത്രീകൾ വേറെ നൃത്തിച്ചു. വർണ്ണാശ്രമ ധർമ്മങ്ങളെ അനുഷ്ഠിച്ചവർ—ഭൂരി ദക്ഷിണകൾ കൊടുത്തു. യാഗങ്ങളിൽ, ഹവിസ്സിനെ, പരമ തേജസ്സനായ ഹിരണ്യ കശിപു വാങ്ങി. കൃഷി കൂടാതെ തന്നെ ഏഴ ദ്വീപങ്ങളും വിളഞ്ഞു; ആകാശം ആശ്ചര്യകർമ്മങ്ങളെകണ്ട്, അനുമോദിച്ചു: നദികളും സമുദ്രങ്ങളും രത്നങ്ങളെ, ക്ഷാരം, മദ്യം, ഘൃതം, മധു, ദധി, ക്ഷീരം, അമൃതജലം എന്നവയെ, തരംഗങ്ങളിൽ തരംഗങ്ങളിൽ വഹിച്ചു ചെന്നു: പ

* വ്യക്തം വിഭോ എന്നാദിയായ രണ്ടു ശ്ലോകങ്ങളിൽ ബ്രഹ്മാവ്, പരബ്രഹ്മം എന്ന കല്പനയാ സ്തുതിക്കപ്പെടുന്നു.

വ്വതങ്ങൾ ഉപത്യകകളിൽ വിഹാരസ്ഥാനങ്ങളെ നൽകി; വൃക്ഷങ്ങൾ സർവ്വ ഋതുകളിൽ പൂക്കളും കായ്കളും കൊണ്ട് അനുഗ്രഹിച്ചു നിന്നു. ഹിരണ്യകശിപു സർവ്വലോക പ്രതാപവാനായി, വർദ്ധിച്ചു. ഹിരണ്യകശിപു സർവ്വ ദിഗ്വിജയം സാധിച്ചു; ഹിരണ്യകശിപു ത്രിലോക ശാസിതാവായി; സർവ്വകാമങ്ങളെ യഥേഷ്ടം ഭുജിച്ചു; ഒന്നുകൊണ്ടും തൃപ്തനാകാഞ്ഞ അജിതേന്ദ്രിയൻ, നൂതന നൂതന ഭോഗങ്ങളെ അന്വേഷിച്ചും സൃഷ്ടിച്ചും ഭുജിച്ചു. സർവ്വലോകങ്ങളും സർവ്വലോകപാലന്മാരും അലബ്ധശരണന്മാരായി; അവർ ഹരിയെ ശരണം പ്രാപിച്ചു. അവർ ഹരിയെ ഇങ്ങനെ സ്തുതിച്ചു.

ഓം നമോ ഭഗവതേ മഹാപുരുഷായ മഹാത്മനേ
വിശുദ്ധാനുഭവാനന്ദ സംദോഹായ യതോ ƒ ഭയം
തസ്യൈ നമോസ്തു കാഷ്ഠായൈ യത്രാത്മാ ഹരിരീശ്വരഃ
യദ് ഗത്വാ ന നിവർത്തന്തേ ശാന്താഃ സന്ന്യാസിനോ ƒ മലാഃ

"ഓം, ഭഗവാന് നമസ്കാരം; മഹാപുരുഷന് നമസ്കാരം; മഹാത്മാവിന് നമസ്കാരം; വിശുദ്ധാനുഭവാനന്ദ സന്ദോഹനായ അഭയപ്രദാതാവിന് നമസ്കാരം. ഈശ്വരനും പരമാത്മാവും ആയ ഹരി വിജയിക്കുന്ന പ്രദേശത്തിന് നമസ്കാരം. ശാന്തന്മാരും അമലന്മാരും ആയ സന്ന്യാസികൾ പ്രാപിച്ച് പുനർഭവ ഭയം ഒഴിയുന്ന സ്ഥാനത്തിന് നമസ്കാരം:" അതാ! ആകാശത്തു നിന്നു ഒരു ശബ്ദം; സാധുക്കൾക്കു അഭയപ്രദവും, ദിക്കുകളിൽ മേഘഘോഷം പോലെ ഉരുണ്ടു നടന്നതും, നിരാധാരവും ആയ ഒരു ശബ്ദം— ഇങ്ങനെ കേൾക്കായി :—

മാ ഭൈഷ്ട വിബുധശ്രേഷ്ഠാഃ സർവ്വേഷാം ഭദ്രമസ്തു വഃ
മദ്ദർശനം ഹി ഭൂതാനാം സർവ്വശ്രേയോപപത്തയേ
ജ്ഞാതമേതസ്യ ദൗരാത്മ്യം ദൈതേയാപസദസ്യ ച
തസ്യ ശാന്തിം കരിഷ്യാമി കാലം താവത് പ്രതീക്ഷത
യദാ ദേവേഷു വേദേഷു ഗോഷു വിപ്രേഷു സാധുഷു
ധർമ്മേ മയി ച വിദ്വേഷഃ സ വാ ആശു വിനശ്യതി
നിർവൈരായ പ്രശാന്തായ സ്വസുതായ മഹാത്മനേ
പ്രഹ്ളാദായ യദാ ദ്രുഹ്യേ ദ്ധനിഷ്യേ ƒ പി വരോർജ്ജിതം.

അല്ലയോ ദേവശ്രേഷ്ഠന്മാരെ! നിങ്ങൾ ഭയപ്പെടേണ്ട. നിങ്ങൾക്കു മംഗളം ഭവിക്കട്ടെ. എന്റെ ദർശനം ഭൂതങ്ങൾക്ക് സർവ്വശ്രേയസ്സുകൾക്കും നിദാനമാണ്. ഈ ദുരാത്മാവിന്റെ ദുരാത്മതയെ ഞാൻ അറിഞ്ഞിരിക്കുന്നു. ആ ദുരാത്മതയ്ക്കു ഞാൻ പരിഹാരം ചെയ്തുകൊള്ളാം. അതുവരെക്കു നിങ്ങൾ ക്ഷമിക്കണം. ദേവന്മാരെ, വേദങ്ങളെ, ഗോക്കളെ, ബ്രാഹ്മണരെ, സാധുക്കളെ, ധർമ്മത്തെ, എന്നെ—ദ്വേഷിക്കുന്നവൻ, നശിക്കുവാൻ താമസമില്ല. നിർവൈരൻ, പ്രശാന്തൻ മഹാത്മാവ്, സ്വപുത്രൻ ആയ പ്രഹ്ളാദനെ ഹിരണ്യകശിപു ദ്രോഹിക്കും. അപ്പോൾ ആ വരബലമത്തനെ ഞാൻ ഹനിച്ചുകൊള്ളാം." ലോകഗുരുവിന്റെ ആശിസ്സിനെ വാങ്ങിയ ദേവന്മാർ, സംപ്രീതന്മാരായി സ്വസ്ഥാനങ്ങളിലേക്ക് പോയി. ഹിരണ്യകശിപു ഹതനായി എന്നു ദ്യോവിൽ വർത്തമാനം പരന്നു.

ഹിരണ്യകശിപുവിന് ഭാര്യയായ കയാധുവിൽ സംഹ്രാദൻ, അനുഹ്രാദൻ, ഹ്രാദൻ, പ്രഹ്രാദൻ എന്നു നാലു പുത്രന്മാർ ഉണ്ടായിരുന്നു. ആ പരമാത്ഭുതന്മാരിൽ പ്രഹ്രാദൻ അല്ലെങ്കിൽ പ്രഹ്ളാദൻ ഹരിസേവാനിരതനായി. ബ്രാഹ്മണഭക്തൻ, ശീലസമ്പന്നൻ, സത്യസന്ധൻ, ജിതേന്ദ്രിയൻ, സർവ്വഭൂതപ്രിയസുഹൃത്തമൻ,

പ്രഹ്ളാദൻ

—ആയ പ്രഹ്ളാദൻ, ആര്യന്മാരുടെ പാദങ്ങളെ ദാസനെപ്പോലെ പൂജിച്ചു; ദീനന്മാരിൽ പിതൃവത്സലനായി; സമസ്ഥിതിയിൽ നിന്നവരോടു സഹോദരനേപ്പോലെ വർത്തിച്ചു. ഗുരുക്കന്മാരെ ഈശ്വരനേപ്പോലെ ഉപാസിച്ചു. വിദ്യ, അർത്ഥം, രൂപം ജന്മം, എന്നവ കൊണ്ട് ഉന്നതനായ ആ സ്നിഗ്ദ്ധൻ, സർവ്വ ഭാവങ്ങളെ കൊണ്ടും വിനയം പ്രദർശിപ്പിച്ചു. മനസ്സു ഒരിക്കലും ക്ഷോഭിക്കാതെയും, കേട്ടതോ കണ്ടതോ ആയ യാതൊന്നിനേ കുറിച്ചും സ്പൃഹയില്ലാതെയും, ഇന്ദ്രിയങ്ങളെയും പ്രാണങ്ങളെയും ബുദ്ധിയേയും ശരീരത്തേയും ജയിച്ച ആ പ്രശാന്തകാമൻ, അസുരനെങ്കിലും അസുരത കൂടാതെ വർദ്ധിച്ചു. അസുരശത്രുക്കളായ ദേവന്മാർ കൂടെയും സാധുഗാഥാസദസ്സുകളിൽ പ്രഹ്ളാദനെ ആദർശപുരുഷനായി ചൂണ്ടിക്കാണിക്കുക പതിവായി. വാസുദേവനിൽ നൈസർഗ്ഗികമായ രതി പ്രഹ്ളാദനിൽ എന്നതുപോലെ, ഇത്ര ദൃഢമൂലമായ ഭഗവത്ഭക്തന്മാർ അധികം ഉണ്ടായിട്ടില്ല. ക്രീഡാപദാർത്ഥങ്ങളെ എറിഞ്ഞുകളഞ്ഞ്, ബാലനായ പ്രഹ്ളാദൻ,—നാലു പാടും നടക്കുന്നതൊന്നും അറിയാതെ—ചിലപ്പോൾ ധ്യാനത്തിൽ നില്ക്കും. ഗോവിന്ദന്റെ പരിരംഭണങ്ങളിൽ പ്രേമപൂർവ്വം വർത്തിച്ച പ്രഹ്ളാദൻ, ഇരുന്നതും നടന്നതും ഉണ്ടതും സംസാരിച്ചതും തന്നത്താനറിയാതെയാണ്. വൈകുണ്ഠചിന്തകളിൽ മനസ്സു മുഴുകിയ, പ്രഹ്ളാദൻ ചിലപ്പോൾ ചിരിച്ചു; ചിലപ്പോൾ കരഞ്ഞു; വേറെ ചിലപ്പോൾ പാട്ടു പാടി. പ്രഹ്ളാദൻ ചിലപ്പോൾ തൊണ്ട തുറന്നു നദിച്ചു; ചിലപ്പോൾ നർത്തിച്ചു; ചിലപ്പോൾ ഹരിഭാവത്തെ പ്രദർശിപ്പിച്ചു. ആ അപരിച്ഛിന്നാത്മാവ്, ചില സമയം സ്വശരീരത്തെ തടവിക്കൊണ്ടും, പ്രണയ പാരവശ്യം കൊണ്ട് കണ്ണടച്ചിരുന്നു കരഞ്ഞുകൊണ്ടും, രോമങ്ങൾ എഴുന്നേറ്റു നില്ക്കുമാറ് ആനന്ദം അനുഭവിച്ചു. ഭക്തന്മാരോടുള്ള സംസർഗ്ഗം നിമിത്തം പരിശീലിച്ച ഭഗവത്സേവനം നിമിത്തം നിർവൃതിയെ അടഞ്ഞ പ്രഹ്ളാദൻ, പല ദുരാചാരപരന്മാരെ സൽപഥങ്ങളിലേക്കു ആകർഷിച്ചു.

സത്തമന്മാരാമവരിൽ വച്ചെത്രയും
ഉത്തമനാകിയ പ്രഹ്ളാദ ബാലകൻ
ഉത്തമപൂരുഷ സക്തി പൂരൈവ താൻ
ചിത്തത്തിലാക്കി വച്ചീടുക കാരണം
സിദ്ധിച്ച ഭക്തിയ ദ്വേൽത്തടേ വച്ചതിൽ
ശ്രദ്ധയാകും വളമിട്ടു മുളപ്പിച്ച്
തുഷ്ട്യാ നനച്ചു വേരൂന്നിപ്പടർന്നു
ജ്ഞാനങ്ങളാകുന്ന പുഷ്പ സമൂഹവും
മോക്ഷമാം പക്വം ഫലിക്കും ലതയ്ക്കൊരു
വൃക്ഷമായ് വന്നിതു പ്രഹ്ളാദ ബാലകൻ.

ആ കാലത്തിന് മുമ്പുതന്നെ ശുക്രൻ അസുരന്മാരുടെ ആചാര്യനായി തീർന്നിരുന്നു. ശുക്രന്റെ പുത്രന്മാരായ ശണ്ഡനും അക്കനും ആണ്, ഹിരണ്യ കശിപുവിന്റെ രാജധാനിയിൽ അസുര ബാലന്മാരെ വിദ്യ അഭ്യസിപ്പിക്കുവാൻ നിയോഗിക്കപ്പെട്ടിരുന്നത്. മററു അസുര ബാലന്മാരോടുകൂടെ പ്രഹ്ളാദനും ആചാര്യന്മാൎക്ക ശിഷ്യപ്പെട്ടു. ആചാര്യന്മാർ പറഞ്ഞതൊക്കെയും പ്രഹ്ളാദൻ കേട്ടു; ആവൎത്തിച്ചു പറഞ്ഞു; എന്നാൽ സ്വന്തമെന്നും സ്വന്ത മല്ലാത്തതെന്നും ഉള്ള തെററായ ആശയങ്ങളുടങ്ങിയ ആ ഉപദേശങ്ങളെ പ്രഹ്ളാദൻ മനസ്സുകൊണ്ട് മാനിച്ചില്ല.

ഹിരണ്യ കശിപുവിന്റെ വൈരം.

അങ്ങനെ ഇരിക്കവേ, ഹിരണ്യ കശിപു ഒരിക്കൽ മകനെ മടിയിൽ എടുത്തിരുത്തി, "കുഞ്ഞേ! സാധുവായതു എന്തു് എന്നു കുഞ്ഞു വിചാരിക്കുന്നു" എന്നു ചോദിച്ചു. പ്രഹ്ളാദൻ പറഞ്ഞു:

ത ത്സാധു മന്യേ ƒ സുരവൎയ്യ ദേഹിനാം
സദാ സമുദ്വിഗ്ന ധിയാ മസദ് ഗ്രഹാത്
ഹിത്വാ ത്മപാതം ഗൃഹ മന്ധകൂപം
വനം ഗതോ യ ദ്ധരി മാശ്രയേത്.

"അല്ലയോ അസുര രാജാവേ! അച്ഛ! മനുഷ്യരൊക്കെയും അസത്തായതിനെ സ്വീകരിച്ചു്, മനസ്സു കലങ്ങി കാലക്ഷേപം ചെയ്യുന്നതായി ഞാൻ കാണുന്നു. അങ്ങനെ ഉള്ളവർ ആത്മാവിന്റെ അധഃപതനത്തിനു കാരണമായ ഗൃഹമാകുന്ന അന്ധകൂപത്തെ ഉപേക്ഷിച്ചു്, വനത്തിൽ താമസിച്ചു്, ഹരി സേവനത്തിൽ കാലം പോക്കുന്നതാണു സാധുവായതു് എന്നു ഞാൻ വിചാരിക്കുന്നു." പ്രഹ്ളാദൻ പറഞ്ഞ മറുപടി ശത്രുവായ ഹരിയുടെ പക്ഷം ആശ്രയിച്ചാണെന്നു കണ്ടു്, ഹിരണ്യകശിപു ചിരിച്ചുംകൊണ്ടു പറഞ്ഞു:— "കുട്ടികളുടെ മനസ്സിനെ സമീപസ്ഥന്മാർ എത്ര ക്ഷണത്തിൽ ചീത്തയാക്കുന്നു? ആരവിടെ? കുഞ്ഞു് ഇനിമേൽ ആചാൎയ്യന്റെ ഗൃഹത്തിൽ തന്നെ താമസിക്കട്ടെ. വിഷ്ണുവിനെ സ്വകാൎയ്യമായി പ്രശംസിക്കുന്ന ബ്രാഹ്മണർ ഇവിടെ കാണും. അവരുടെ ചതിവുകളിൽ ബാലൻ പെടുവാൻ ഇടയാവരുതു്." പ്രഹ്ളാദൻ ഗുരുഗൃഹത്തിൽ ചെന്നു ചേൎന്നു. ആചാൎയ്യന്മാർ പ്രഹ്ളാദനെ മന്ദമായി സമീപിച്ചു്, സന്തോഷിപ്പിച്ചു കൊണ്ടു പറഞ്ഞു:— വത്സ! പ്രഹ്ളാദ! കുഞ്ഞിനു മംഗളം ഭവിക്കട്ടെ! ഞങ്ങൾ ചോദിക്കുന്നു. കുഞ്ഞു സത്യം പറയണം. കുഞ്ഞിന്റെ ബുദ്ധി ഇത്ര വളരെ ഭ്രമിച്ചതെങ്ങനെ? ഇത്ര ചെറുപ്പത്തിൽ തന്നെ ഇത്ര വലിയ ബുദ്ധിഭേദം കുഞ്ഞിനു എങ്ങനെ സംഭവിച്ചു? ഭോ കുലനന്ദന! ഈ ബുദ്ധി ഭേദത്തിനു കാരണം കുഞ്ഞിന്റെ സ്വഭാവം തന്നെയോ അതോ വല്ലവരുടെയും ഉപദേശമോ? ആചാൎയ്യന്മാരായ ഞങ്ങൾ സത്യം അറിയട്ടെ." പ്രഹ്ളാദൻ പറഞ്ഞു:— "സ്വന്തമെന്നും സ്വന്ത മല്ലാത്തതെന്നും ഉള്ള അസത് തത്വത്തെ അജ്ഞാനികളിൽ മായ കൊണ്ടു സൃഷ്ടിക്കുന്ന ഭഗവാനു നമസ്കാരം. "ഞാൻ ഒരുവൻ, അവൻ അപരൻ" എന്ന പക്ഷ ബുദ്ധിയെ പ്രസാദം കൊണ്ടു് നഷ്ട മാക്കുവാൻ കഴിയുന്ന ഒരു ഭഗവാൻ ഉണ്ടു്. ഏകനെന്നും അന്യനെന്നും അബുദ്ധികൾ വ്യാഖ്യാനിക്ക
ന്ന പരമാത്മാവ്—ദുർജ്ഞേയമായ ഗതിയോടു കൂടിയ പരമാത്മാ
വ്—വേദജ്ഞന്മാരും ബ്രഹ്മാദികൾ തന്നെയും മുഴുവനായി അറി
യാത്ത പരമാത്മാവ്,—എന്റെ ബുദ്ധിയെ ഇങ്ങനെ ഭേദപ്പെടു
ത്തി. ഇരുമ്പ് കാന്തത്തിലേക്ക് സ്വയം ഓടി ചെല്ലുന്നു; ആചാ
ൎയ്യരെ! അതു പോലെ എന്റെ മനസ്സ് ചക്രപാണിയായ ഭഗവാ
ന്റെ സന്നിധിയിലേക്ക് ദൈവാൽ ഓടി ചെല്ലുന്നു." പ്രഹ്ളാദ
ൻ വിരമിച്ചു. രാജ സേവകനായ ആചാൎയ്യൻ പരമ ദീനനായി;
കോപിച്ചു; പറഞ്ഞു:— "ചൂരലെവിടെ? ഈ വംശ ദ്രോഹിയെ
പ്രഹരിക്കണം. അസുര ചന്ദന വന ത്തിൽ കണ്ടക മരം മുളച്ചു
വോ? ഇവൻ വിഷ്ണുവിന്റെ കൈയിൽ ആയുധമായി." ആ
ചാൎയ്യൻ ഇങ്ങനെ ഭയപ്പെടുത്തി; അദ്ധ്യാപനം തുടൎന്നു; ഗുരു, ശി
ഷ്യനു് ധൎമ്മം, അൎത്ഥം, കാമം എന്നവ സംബന്ധിച്ച സൎവ്വത്തെയും
ഉപദേശിച്ചു. ഒരു ദിവസം മാതാവു് ഊട്ടി ഉടുപ്പിച്ചു് നിൎത്തിയി
രിക്കവേ, പ്രഹ്ളാദനെ—ആചാൎയ്യൻ അച്ഛന്റെ സന്നിധിയിലേ
ക്കു് നയിച്ചു. സാഷ്ടാംഗം വീണു നമസ്കരിച്ച മകനെ, സം
പ്രീതനായ അച്ഛൻ എടുത്തു് ആലിംഗനം ചെയ്തു്, ആനന്ദിച്ചു്,
മടിയിൽ ഇരുത്തി, മൂൎദ്ധാവിൽ ചുംബിച്ചു്—പറഞ്ഞു:— "കുഞ്ഞേ!
കുഞ്ഞു പഠിച്ചതിൽ ഉത്തമമായതു് ഏതെങ്കിലും ഒന്നു ചൊല്ലുക; ഞാ
ൻ കേൾക്കട്ടെ." പ്രഹ്ളാദൻ പറഞ്ഞു:

ശ്രവണം കീൎത്തനം വിഷ്ണോർ സ്മരണം പാദ സേവനം
അൎച്ചനം വന്ദനം ദാസ്യം സഖ്യ മാത്മ നിവേദനം.

ഇതി പുംസാ ƒ ൎപ്പിതാ വിഷ്ണൗ ഭക്തി ശ്ചേ ന്നവലക്ഷണാ
ക്രിയതേ ഭഗവത്യദ്ധാ ത മന്യേ ƒ ധീത മുത്തമം.

"ഭഗവത് കഥകളെ കേൾക്കുക, ഭഗവൽ കഥകളെ കീൎത്തിക്കുക, ഭഗവാനെ സ്മരിക്കുക, ഭഗവൽ പാദങ്ങളെ സേവിക്കുക, ഭഗവാനെ അൎച്ചിക്കുക, ഭഗവാനെ വന്ദിക്കുക, ഭഗവാന്റെ സന്നിധിയിൽ ദാസഭാവേന വൎത്തിക്കുക, ഭഗവാനെ ആലോചനയ്ക്കു സഖിയായി സ്വീകരിക്കുക, ഭഗവാനായി സ്വശരീരത്തെ തന്നെയും സമൎപ്പിക്കുക, ഇങ്ങനെ നവ ലക്ഷണമായ ഭക്തിയെ ഭഗവാനെ കുറിച്ചു പരിശീലിക്കണ മെന്നുള്ളതാണ്, ഞാൻ അഭ്യസിച്ചവയിൽ ശ്രേഷ്ഠമായതു്. ഹിരണ്യക ശിപുവിന്നു് കോപം വളൎന്നു; ചുണ്ടു വിറച്ചുവെ ആചാൎയ്യ പുത്രനോടു് ഇങ്ങനെ പറഞ്ഞു:— "ദുഷ്ട ബ്രാഹ്മണ! താൻ കുട്ടിയെ എന്താണു് പഠിപ്പിച്ചതു്? താൻ ഹരിപക്ഷത്തു ചേൎന്നുവോ? തനിക്കു എന്നെ ഭയമില്ല. വ്യാജവേഷത്തിൽ നടക്കുന്നവനെ ഒരിക്കലല്ലെങ്കിൽ പിന്നൊരിക്കൽ തിരിച്ചറിയാൻ ഇട കിട്ടും." ആചാൎയ്യ പുത്രൻ പറഞ്ഞു:— "പ്രഭോ! ഈ കുട്ടിയെ ഇതു ഞാനാകട്ടെ അന്യനാകട്ടെ പഠിപ്പിച്ചതല്ല; ഇതു കുട്ടിയുടെ സ്വഭാവമാണു്; അങ്ങു് കോപിക്കരുതു്. ഞാൻ യാതൊരു ക്രമക്കേടും ചെയ്തില്ല." ഹിരണ്യ കശിപു അല്പം ശമിച്ചു; പ്രഹ്ളാദനെ നോക്കി പ്പറഞ്ഞു:— "എടാ! ഗുരുമുഖത്തു നിന്നല്ല എങ്കിൽ, ഇതു നീ എവിടെ നിന്നു അഭ്യസിച്ചു"? പ്രഹ്ളാദൻ പറഞ്ഞു:— "കൃഷ്ണനിൽ ഭക്തി യുറയ്ക്കുന്നതു് അന്യൻ മൂലമല്ല; തന്നെത്താൻ ശ്രമിച്ചല്ല; ഗൃഹ കാൎയ്യങ്ങളിൽ കാലക്ഷേപം ചെയ്യുന്നവരോടുള്ള സംസൎഗ്ഗത്തിൽ നിന്നല്ല. ഇന്ദ്രിയവിജയം സാധിക്കാത്തതു നിമിത്തം അന്ധകാരത്തിൽ കഴിയുന്നവരിൽ നിന്നല്ല;



ചർവിത ചർവ്വണം ചെയ്യുന്നവരിൽ നിന്നല്ല. ബഹിരർത്ഥങ്ങളിൽ സം ഗമുള്ളവരും, അന്ധന്മാർ നടത്തുന്ന അന്ധന്മാരും, വിഷ്ണു തങ്ങൾ ക്കു ലാഭമെന്നും, ഗതിയെന്നും, അറിയുന്നില്ല. ലോക മുഖമായ സർവ്വത്തെയും ഉപേക്ഷിച്ച പുണ്യ പുരുഷന്മാരുടെ പാദങ്ങൾ ചവു ട്ടിയ പൊടി കൊണ്ടു സ്വയം അഭിഷേകം ചെയ്യുന്നവൻ, മാത്ര മാണ്—സർവ്വ അനർത്ഥങ്ങൾക്കും പരിഹാരമായ വിഷ്ണു പാദങ്ങ ളെ പ്രാപിക്കുന്നതു്." പ്രഹ്ളാദൻ വിരമിച്ചു; ഹിരണ്യകശിപു അലറി. പ്രഹ്ളാദനെ മടിയിൽ നിന്നു് താഴെ തള്ളിയിട്ടു; അ മരാത്ത അമർഷം നിമിത്തം ശരീരം കുലുങ്ങി; കണ്ണുകൾ കലങ്ങി: ഗർജ്ജിച്ചു : "ഇവനെ ഇപ്പോൾ കൊല്ലണം. ആരവിടെ? ഇവ നെ കൊണ്ടുപോവുക. എൻെറ ജ്യേഷ്ഠനെ കൊന്ന ഹരിയെ ഈ അധമൻ മാനിക്കുന്നു. വലിയച്ഛനെ കൊന്ന ഹരിയെ പൂജിക്കു ന്ന ഇവൻ രാജകുമാരനോ ?! അഞ്ചു വയസ്സിൽ തന്നെ അച്ഛനു കൊള്ളാതായ ഈ പിഞ്ചു പയ്യനെ കൊണ്ടു് ഹരിക്കു തന്നെയും എന്തു പ്രയോജനം ?

പരോ പ്യപത്യം ഹിതകൃ ദ്യഥൌഷധം
സ്വദേഹജോ പ്യാമയവത് സുതോ ഽ ഹിതഃ
ഛിദ്യാ ത്ത ദംഗം യ ദുതാത്മനോ ഽ ഹിതം
ശേഷം സുഖം ജീവതി യ ദ്വിവർജനാത്.

സർവ്വൈ രുപായൈർ ഹന്തവ്യഃ
സംഭോജ ശയനാ സനൈഃ
സുഹൃ ല്ലിംഗധരഃ ശത്രുഃ
മുനേർ ദുഷ്ടു മിവേന്ദ്രിയം.

ഔഷധം പോലെ ഹിതം ചെയ്യുന്നവൻ, അന്യനായാലും അ പത്യം തന്നെ; സ്വ ശരീരാംശ മായ പുത്രൻ തന്നെയും അഹിതനാ യാൽ, രോഗം എന്നതു പോലെ വർജ്ജിക്കപ്പെടണം. അഹിതമാ യ അംഗത്തെ എന്നതു പോലെ അഹിതനായ പുത്രനെ ത്തന്നെ യും, ഛേദിക്കേണ്ടതാണ്. ശേഷിച്ച ഭാഗം സുഖമായിരിക്കും. ഇ വനെ എങ്ങനെ യെങ്കിലും കൊല്ലണം. എന്തു ഉപായം പ്ര

യോഗിച്ചെങ്കിലും കൊല്ലണം. വിഷച്ചോറു കൊടുത്തോ ഇരിക്കുന്നിടത്തോ, കിടക്കുന്നിടത്തോ, ഇവനെ കൊല്ലണം. മുനിമാർ ദുഷ്ടമായ ഇന്ദ്രിയത്തെ കൊല്ലുന്നു." രാക്ഷസ രാജാവിന്റെ ആജ്ഞാ കരന്മാരായ രാക്ഷസന്മാർ ഭൈരവാ രാവം ചെയ്തു. വീണേടത്തു തന്നെ കിടന്ന പ്രഹ്ളാദനെ സർവ മർമ്മങ്ങളിൽ ശൂലങ്ങളെ കൊണ്ട് കുത്തി: "വെട്ടുക, അടിക്കുക" എന്ന് തുടരെ ഗർജ്ജിച്ചു. എന്നാൽ അവർ ചെയ്ത പ്രയോഗങ്ങളൊക്കെയും ഭഗവത് ധ്യാന നിരത നായ ഭക്തനിൽ നിഷ്ഫലങ്ങളായി. രാക്ഷസന്മാർ ചെയ്ത പ്രയോഗങ്ങൾ നിഷ്ഫലങ്ങളാകുന്നതു കണ്ട സമയം, ഹിരണ്യ കശിപു ചില ആശങ്കകൾക്കു അധീനനായി; പ്രഹ്ളാദനെ കൊല്ലുന്നതിനായി പ്രത്യേകം ചട്ടംകെട്ടുകൾ ചെയ്തു. ക്രൂരനായ ഹിരണ്യ കശിപുവിന്റെ ദുഷ്ടന്മാരായ ഭൃത്യന്മാർ പ്രഹ്ളാദനെ ആനകളെ കൊണ്ടു കുത്തിച്ചു; പാമ്പുകളെ കൊണ്ടു കടിപ്പിച്ചു; മല മുകളിൽ നിന്നു തള്ളിയിട്ടു; മായ പ്രയോഗിച്ചു; ജയിലിൽ വച്ചു; വിഷം കൊടുത്തു; പട്ടിണി യിട്ടു; മഞ്ഞിൽ കിടത്തി; തീയിൽ ചുട്ടു; വെള്ളത്തിൽ എറിഞ്ഞു; കാററിൽ നിർത്തി; മണ്ണിൽ കുഴിച്ചിട്ടു. പാപനായ അസുരൻ അപാപനായ മകനെ കൊല്ലുവാൻ വഴി കണ്ടില്ല. ഹിരണ്യകശിപു ചിന്താധീനനായി: "ഈ പയ്യൻ എന്നെ പ്പറഞ്ഞ അസഭ്യങ്ങൾക്കു കണക്കില്ല. സകല വിധോ പായങ്ങളെയും ഞാൻ പ്രയോഗിച്ചു; എന്നാൽ സർവ്വം ഇവനിൽ നിഷ്ഫലങ്ങളായി. ഇവന്റെ തേജസ്സ് ഇവനെ തുടരെ രക്ഷിക്കുന്നു. ഇവൻ എന്റെ കൺമുമ്പിൽ നില്ക്കുന്നു. ഈ പയ്യൻ അശേഷം പേടിക്കുന്നില്ല: ഇവൻ മന്ദനല്ല. ഞാൻ ചെയ്ത സകല ക്രൂര കർമ്മങ്ങളെയും ഇവൻ സ്മരിക്കുന്നു. ശുനഃശേഫനെ ഈ പ്രഭു, വിജയിക്കുന്നു. ഇവൻ അപ്രമേയനാണ്. ഇവൻ ഒന്നിനെയും ഭയപ്പെടുന്നില്ല; ഇവനു മരണമില്ലയോ? എന്റെ പ്രവൃത്തികൾ മൂലം ഞാൻ തന്നെ മരിക്കുമോ? ഭാവി ആരു കണ്ടു?"

ഹിരണ്യ കശിപു മ്ലാനനായി; അധോ മുഖനായി ഇരുന്നു. ആ സന്ദർഭത്തിൽ ശണ്ഡനും അമർക്കനും അവിടെ ച്ചെന്ന് ഹിരണ്യകശിപുവിന്റെ കാതുകളിൽ, ഇങ്ങനെ മന്ത്രിച്ചു:— "അങ്ങ് എന്തിനു ഭയപ്പെടുന്നു? ആരെ ഭയപ്പെടുന്നു? അങ്ങ് ഏകനായി നിന്ന് പുരിക ക്കൊടി കൊണ്ട് സർവ്വ രാജാക്കന്മാരെയും ഭയപ്പെടുത്തി, ജഗത് ത്രയത്തെ രക്ഷിച്ചില്ലയോ? പ്രഭോ! ശിശുക്കളുടെ വാദം ഗുണദോഷ ചിന്തനത്തിനു വിഷയമല്ല. അങ്ങ് ഈ പ്രഹ്ളാദനെ വരുണ പാശങ്ങളെ കൊണ്ടു കെട്ടിയിടുക തന്നെ. ഈ ഭീതൻ ഓടിപ്പോകാതിരിക്കട്ടെ. പ്രായം ചെല്ലുന്നതിന് അനുസരിച്ചും, ആര്യന്മാരെ സേവിക്കുന്നതു കൊണ്ടും ആളുകളുടെ ബുദ്ധിക്കു സ്വഭാവ ഭേദം വരാവുന്നതാണ്. ഞങ്ങളുടെ അച്ഛനും അങ്ങയുടെ ആചാര്യനും ആയ ശുക്രൻ, ഇപ്പോൾ ഇവിടെ ഇല്ലല്ലൊ. ആ സർവ്വജ്ഞനും വന്നു ചേരട്ടെ." ഹിരണ്യകശിപു അനുവദിച്ചു; പറഞ്ഞു:— "രാജാക്കന്മാരും ഗൃഹ ധർമ്മികളും, അറിഞ്ഞിരിക്കേണ്ട ധർമ്മങ്ങളെ, നിങ്ങൾ ഇവനു ഉപദേശിക്കണം." ഗുരു പുത്രന്മാർ പ്രഹ്ളാദനെ ക്കൂട്ടിച്ചു കൊണ്ടു പോയി; മുറപ്രകാരം ഉപദേശം തുടങ്ങി. എന്നാൽ ധർമ്മം, അർത്ഥം, കാമം എന്നവയെ ക്കുറിച്ചു അവർ ചെയ്ത ഉപദേശം മോക്ഷ കാമനായ ശിഷ്യന് സമ്മതമായില്ല. സുഖം അസുഖം മുതലായ ദ്വന്ദ്വങ്ങളെ ക്കുറിച്ചുള്ള ചിന്തകൾ മോക്ഷ കാമന്മാർക്ക് ഒരിക്കലും തൃപ്തി പ്രദമാകയില്ല. ആചാര്യൻ ഗൃഹകാര്യങ്ങളിൽ ബദ്ധശ്രദ്ധനായിരിക്കുന്ന സന്ദർഭങ്ങളിൽ, സഹപാഠികൾ പ്രഹ്ളാദനെ വിനോദങ്ങൾക്കു ക്ഷണിച്ചു പോന്നു.

**അസുര. ബാലകന്മാർക്ക് തത്വോപദേശം.**

വിദ്വാനായ പ്രഹ്ളാദൻ ആകട്ടെ, അവരുടെ സംസാര ബന്ധത്തെ ക്കുറിച്ച് അനുകമ്പാ പരവശനായി, ഉന്നത വിഷയങ്ങളെ ക്കുറിച്ചു സംഭാഷിക്കുക പതിവാക്കി. അവർ പ്രഹ്ളാദന്റെ ഗൌരവത്തെ മാനിക്കുകയും ക്രീഡാ പദാർത്ഥങ്ങളെ ഉപേക്ഷിച്ച് ഉപദേശങ്ങളെ കേൾക്കുന്നതിൽ താല്പര്യം പ്രദർശിപ്പിക്കുകയും ചെയ്തുപോന്നു. മനസ്സു ദൂഷിത മാകാഞ്ഞവരും ദ്വന്ദ്വങ്ങളെ സംബന്ധിച്ച ഉപദേശങ്ങൾ മനസ്സിൽ ഉറച്ചു കഴിഞ്ഞിട്ടില്ലാത്തവരും ആയ വയസ്യന്മാർ, ശുദ്ധങ്ങളായ ഉപദേശങ്ങളെ ക്കുറിച്ച്, കുതുകികളായി. മഹാ ഭാഗവതനായ അസുര ബാലകൻ, ശ്രദ്ധാപൂർവ്വം നിന്ന വയസ്യന്മാരോട് ചിരികൾ ഇങ്ങനെ ഉപദേശിച്ചു.

> ഹന്താർഭകാ മേ ശൃണുത വചോ വഃ സർവതഃ ശിവം
> വയസ്യാൻ പശ്യത മൃതാൻ ക്രീഡാന്ധാ മാ പ്രമാദ്യത
>
> ന പുരാ വിവശം ബാലാ ആത്മനോർത്ഥേ പ്രയൈക്ഷിണഃ
> ഗുരുക്തമപി ന ഗ്രാഹ്യം യദനർത്ഥേർത്ഥകല്പനാ
>
> യ ദൃക്ക്യാ ന പ്രബുധ്യേത സുപ്ത സ്യ ജ്ഞാനനിദ്രയാ
> ന ശുദ്ധ്യാൽ മതം തസ്യ യഥാ ന്ധോർഹ്യന്ധ നായകഃ
>
> കഃ ശത്രുഃ കഃ ഉദാസീനഃ കിം മിത്രം ദേഹ ആത്മനഃ
> ഭേത്സ്യപി നയൈഃ കിം സ്യാൽ ദൈവം സംപൽ വിപൽ പദം
>
> യോ ന ഹിംസ്യാൽ ധർമ്മകാമം ആത്മാനം സ്വജനേ വശഃ
> പുനഃ ശ്രീലോകയോർ ഹേതുഃ സ മുക്താൻ ധ്യോതി ദുർലഭഃ

"അല്ലയോ സവയസ്യന്മാരേ! ഞാൻ പറയുന്ന വാക്കുകളെ നിങ്ങൾ ശ്രദ്ധിക്കുക: നിങ്ങളുടെ സമ വയസ്സന്മാർ എത്രയോ പേർ മരിച്ചു പോയിരിക്കുന്നു. ക്രീഡകളിൽ സമയ വ്യയം ചെയ്ത്, നിങ്ങൾ അന്ധന്മാരാകരുത്. പഴയ കാലങ്ങളിൽ ബാലകന്മാർ സംസാര മോചനത്തെക്കുറിച്ച് ജാഗരൂകന്മാർ ആയിരുന്നു. ഇപ്പോൾ കാലം മാറിക്കാണുന്നു. അനർത്ഥത്തെ അർത്ഥമെന്നു കല്പിച്ച്, ഗുരു തന്നെ ഉപദേശിച്ചാലും നിങ്ങൾ സ്വീകരിക്കരുത്. അജ്ഞാനമാകുന്ന നിദ്ര ബാധിച്ചവൻ, ഉണരുവാൻ ഉപയോഗപ്പെടാത്ത ഉപദേശം സ്വീകാര്യമല്ല. അന്ധനെ വഴി കാണിക്കുവാൻ അന്ധൻ അസമർത്ഥനാകുന്നു. ശത്രുവെന്നോ, മിത്രമെന്നോ, ഉദാസീനനെന്നോ, ആരെക്കുറിച്ചും നാം വിചാരിക്കേണ്ടതില്ല. അങ്ങനെ ഇരിക്കെ, വർത്തിക്കപ്പെടേണ്ട രീതികളെക്കുറിച്ച്, പ്രസ്താവിക്കുന്ന രാജ്യതന്ത്രങ്ങളെ ഗ്രഹിക്കുവാൻ, നാം എന്തിനു പരിശ്രമിക്കുന്നു? സമ്പത്തുകൾക്കും വിപത്തുകൾക്കും പ്രമാണം ദൈവമാകുന്നു. ധർമ്മത്തെ ധ്വംസിക്കാത്തവരും, കാമങ്ങളെ ഉപേക്ഷിക്കുന്നവരും, സ്വജനങ്ങളുടെ സമൃദ്ധിയെ കാംക്ഷിക്കാത്തവരും, നിവൃത്തി മാർഗ്ഗങ്ങളെ അന്വേഷിക്കുന്നവരും—എത്രയോ ദുർല്ലഭമാണ്.

പ്രഹ്ളാദൻ തുടന്നു:—

കൌമാര ആചരേൽ പ്രാജ്ഞോ ധർമ്മാൻ ഭാഗവതാ നിഹ
ദുർല്ലഭം മാനുഷം ജന്മ ത ദപ്യധ്റുവ മർത്ഥദം

യഥാ ഹി പുരുഷസ്യേഹ വിഷ്ണോഃ പാദോപ സർപ്പണം
യ ദേഷ സർവ്വ ഭൂതാനാം പ്രിയഃ ആത്മേശ്വരഃ സുഹൃത്

സുഖ മൈന്ദ്രിയകം ദൈത്യാ ദേഹ യോഗേന ദേഹിനാം
സർവ്വത്ര ലഭ്യതേ ദൈവാൽ യഥാ ദുഃഖ മയത്നതഃ

തൽ പ്രയാസോ ന കർത്തവ്യോ യത ആയുർ വ്യയഃ പരം
ന തഥാ വിന്ദതേ ക്ഷേമം മുകുന്ദ ചരണാംബുജം

തതോ യതേത കുശലഃ ക്ഷേമായ ഭയ മാശ്രിതഃ
ശരീരം പൌരുഷം യാവൽ ന വിപദ്യേത പുഷ്കലം

പുംസോ വർഷശതാ ഹ്യായുഃ ത ദർദ്ധം ചാഽജിതാത്മനഃ
നിഷ്ഫലം യ ദസൌ രാത്ര്യാം ശേതേഽന്ധം പ്രാപിത സ്തമഃ

മുഗ്ദ്ധസ്യ ബാല്യേ കൌമാരേ ക്രീഡതോ യാതി വിംശതിഃ
ജരയാ ഗ്രസ്ത ദേഹസ്യ യാത്യകല്പസ്യ വിംശതിഃ

ദുരാപൂരേണ കാമേന മോഹേന ച ബലീയസാ
ശേഷം ഗൃഹേഷു സക്തസ്യ പ്രമത്തസ്യാഽപയാതി ഹി

പശ്യധ്വം മതി വൈഷമ്യം ജ്ഞാതിനാം നഃ കുടുംബിനാം
ശ്രേയോ വിഘാതാ ദായാസാൽ ഈഹതാ മനു സംസൃതിം

കോ ഗൃഹേഷു പുമാൻ സക്തം ആത്മാന മജിതേന്ദ്രിയഃ
സ്നേഹ പാശൈർ ദൃഢൈ ർബ്ബദ്ധം ഉത്സഹേത വിമോചിതും

കോ ന്വർത്ഥ തൃഷ്ണാം വിസൃജേൽ പ്രാണേഭ്യോഽപി യ ഈപ്സിതഃ
യം ക്രീണാത്യസുഭിഃ പ്രേഷ്ഠൈഃ തസ്കരഃ സേവകോ വണിക്

വിത്തേഷു നിത്യാഭി നിവിഷ്ടചേതാ
വിദ്വാം ശ്ച ദോഷം പര വിത്ത ഹർത്തുഃ
പ്രേത്യേഹ ചാഥാപ്യജിതേന്ദ്രിയഃ ത-
ദശാന്ത കാമോ ഹരതേ കുടുംബീ

വിദ്വാ നപീത്ഥം ദനുജാഃ കുടുംബം
പുഷ്ണൻ സ്വലോകായ ന കല്പതേ വൈ
യഃ സ്വീയ പാരക്യ വിഭിന്ന ഭാവ-
സ്തമഃ പ്രപദ്യേത യഥാ വിമൂഢഃ

യതോ ന കശ്ചിൽ ക്വച കുത്രചി ദ്വാ
ദീനഃ സ്വ മാത്മാന മലം സമർത്ഥഃ
വിമോചിതും കാമദൃശാം വിഹാര-
ക്രീഡാമൃഗോ യ ന്നിഗഡോ വിസർഗ്ഗഃ

തതോ വിദൂരാൽ പരിഹൃത്യ ദൈത്യാഃ
ദൈത്യേഷു സംഗാ വിഷയാത്മകേഷു
ഉപേത നാരായണ മാദിദേവം
സ മുക്തസംഗൈ രിഷ്ടിതോഽപവർഗ്ഗഃ

ന ഹ്യച്യുതം പ്രീണയതോ ബഹ്വായാസോ സുരാത്മജാഃ
ആത്മത്വാൽ സർവ്വഭൂതാനാം സിദ്ധത്വാ ദിഹ സർവ്വതഃ

പരാവരേഷു ഭൂതേഷു ബ്രഹ്മാന്ത സ്ഥാവരാദിഷു
ഭൌതികേഷു വികാരേഷു ഭൂതേഷ്വഥ മഹത്സു ച

ഗുണേഷു ഗുണസാമ്യേ ച ഗുണ വ്യതികരേ തഥാ
ഏക ഏവ പരോ ഹ്യാത്മാ ഭഗവാ നീശ്വരോഽവ്യയഃ

പ്രത്യഗാത്മ സ്വരൂപേണ ദൃശ്യ രൂപേണ ച സ്വയം
വ്യാപ്യ വ്യാപക നിർദ്ദേശ്യോ ഹ്യനിർദ്ദേശ്യോഽവികല്പിതഃ

കഥാ പ്രിയായാഃ അനുകമ്പിതായാഃ
സംഗാ രഹസ്യം രുചിരാം ശ്ച മന്ത്രാൻ
സുഹൃൽസു ച സ്നേഹസിതഃ ശിശൂനാം
കലാക്ഷരാണാ മനുരക്ത ചിത്തഃ

പുത്രാൻ സ്മരം സ്താ ദുഹിതൄർ ഹൃദയ്യാ
ഭ്രാതൄൻ സ്വസൄ ർവ്വാ പിതരൌ ച ദീനൌ
ഗൃഹാൻ മനോജ്ഞോരു പരിച്ഛദാം ശ്ച
വൃത്തി ശ്ച കുല്യാഃ പശു ഭൃത്യ വർഗ്ഗാൻ

ത്യജേത കോശസ്കൃത ദിവേഹമാനഃ
കർമ്മാണി ലോഭാ ദവിതൃപ്തകാമഃ
ഔപസ്ഥ്യ ജൈഹ്വ്യം ബഹു മന്യമാനഃ
കഥം വിരജ്യേത ദുരന്തമോഹഃ

കുടുംബ പോഷായ വിയ ന്നിജായു-
ർന്ന ബുധ്യതേഽർത്ഥം വിഹതം പ്രമത്തഃ
സർവ്വത്ര താപത്രയ ദുഃഖിതാത്മാ
നിർവിദ്യതേ ന സ്വകുടുംബരാമഃ

* കൌമാരത്തിങ്കൽ തന്നെ ഭഗവൽ പ്രിയങ്ങളാം
ശ്രീ മെത്തും ധർമ്മങ്ങളെ ചെയ്തുകൊള്ളണം നിങ്ങൾ:
ദുർല്ലഭ മെന്നപോലെ കേവല മനിശ്ചിത-
കാലമാം നരജന്മം മാത്രമാ ണർത്ഥപ്രദം

മാമക സഖാക്കളേ! വിഷ്ണു തൻ പദ യുഗ്മ-
സാമീപ്യ മൊന്നു തന്നെ കാമിത ലാഭായനം
സർവ്വഭൂതങ്ങൾക്കതിപ്രിയനാ മാത്മേശനും
ദുർവ്വിധി യകററിടും സുഹൃത്തു മവനല്ലോ.

യത്ന മെന്നിയെ ദേഹയോഗത്താൽ ദുഃഖ പ്രാപ്തി
പ്രത്നനാം ദേഹി ക്കനുഭൂതമായ് വരും മട്ടിൽ,
ഇന്ദ്രിയ സുഖങ്ങളു മെങ്ങുമേ ലഭിക്കുന്നു—
ണ്ടൊന്നു മായവൻ പ്രവർത്തിക്കാതെ യിരിക്കിലും

* "കൌമാരത്തിങ്കൽ തന്നെ"—മുതലായതു് മഹാകവി കെ. വി. സൈമൺ തർജ്ജമ ചെയ്തതു്.

അതിനാ ലായുർവ്വ്യയ രൂപ മിന്ദ്രിയസുഖ-
യത്നം തുടരൊല്ലാ ബുദ്ധിമാ നൊരുനാളും
ത ല്ലരിശ്രമം മൂലം മുകുന്ദ പാദാബ്ജത്തോ-
ടല്പവും സമീപിക്കാൻ സാദ്ധ്യമ ല്ലറിഞ്ഞാലും.

സംസാര ഭയ മുദി ച്ചുള്ളോരു പടുപ്രജ്ഞൻ,
കംസാരി പദസേവ ചെയ്യതിനുള്ള യത്നം,
ചെയ്യണ, മിശ്ശരീരം പൌരുഷ യുക്തമായി
* വയ്യക ത്തിരിക്കു മ്പോളെന്നാണു വിദ്വന്മതം;

ശതവർഷായു സ്സത്രേ മനുഷ്യ ന്നതിലർദ്ധം
ക്ഷതിയേല്പുന്ന രാത്രികാല, മായതിലവൻ.

അന്ധമാം തമസ്സിനാ ലാവൃത നില പൂണ്ടു
സ്വാന്തമാം പടുക്കയി ലുറങ്ങുന്ന കമ്മാവായ്
ആദ്യ മുള്ളിരുപതു വയസ്സ് കളിയിലു-
മന്ത്യമാ മിരുപതു ശക്തിഹീനതയിലും

പോയ പിൻപിടസ്സുള്ള ജീവിതകാലം ലബ്ധ-
മാകുവാൻ കഴിയാത്ത കാമസംഹതിയാലും,
ബലവ ത്തരമാകും മോഹത്തിൻ നിരയാലും
തുലവാക്കുന്നു മന്ദ മാനസൻ ഗൃഹാധിപൻ.

നോക്കുവിൻ കുടുംബത്തിൽ ശണ്ഠകളുണ്ടാകുന്നു;
നീക്കുന്നു പരസ്പരബന്ധ ബോധവു മപ്പോൾ ;
വൈകുണ്ഠ പ്രാപ്തി ക്കേററം തടസ്ഥ മുണ്ടാകുവാൻ
കൈകണ്ട മാർഗ്ഗമാ മി സ്സംസാരം തുടരുന്നു.

മുറിപ്പാൻ പണിയേറും സ്നേഹപാശത്താൽ ചുററി-
മുറുക്കി കെട്ടിട്ടുള്ളോ രജിതേന്ദ്രിയനാകും,
ഗൃഹിക്കു വിമോചനം സ്വയമേ സമ്പാദിക്കാ-
നൊരിക്കൽ പോലും ശക്യമാവുക യില്ലയല്ലോ.

പ്രാണങ്ങളെയും തൃണ മെ ന്നെണ്ണി സദാകാലം
പ്രാണികൾ ഭരിക്കുന്നു നാണക മോരോതരം,
ചോരന്മാർ സേവകന്മാർ കച്ചോടം ചെയ്യുന്നോരും
ചോരയെ വിററീടുന്നു വിൽക്കാശു വാങ്ങുവാനായ്.

അനുകമ്പിതയാകും പ്രിയയു മവളോട-
ങ്ങനുകഭാവം പൂണ്ടു ചെയ്തീടും സുരതവും,
രുചിര മന്ത്രജാലം, സുഹൃമാം സ്നേഹ മിവ
പ്രചുരപ്രേമ്ണാ കരുതീടുന്ന പൂരുഷനും,
ശിശുക്ക ളുതിതരാം മോഹന നിനാദത്തോ-
ടശങ്കമാത്രം വാക്കി ലാകൃഷ്ടഹൃദയനും
പുത്രന്മാർ, സുപുത്രികൾ, ഭ്രാതാക്കൾ, സ്വസാക്കളും
വിത്രസ്തരാകും മാതാപിതാക്കന്മാരും പിന്നെ,
ശോഭന ഗൃഹങ്ങളും കോമള വസ്ത്രങ്ങളും
പ്രാഭവ വിദ്യോതക ഗാർഹിക വസ്തുക്കളും
പശുക്കൾ ഭൃത്യവർഗ്ഗ മിവയെ നിരന്തരം
മനസ്സിൽ ചിന്തിച്ചതി ലാസക്തി യെഴുവോനും

ജീവിതാവശ്യങ്ങൾ തൻ തിരത്തള്ളലാൽ ഭുവി-
ലാവില മനസ്സോടു കർമ്മങ്ങൾ ചെയ്യുന്നോനും,
ലോഭത്തിൻ പ്രഭാവത്താൽ സംതൃപ്തി യൊരുനാളും
പ്രാപിക്കാതുള്ള കാമ മോഹിത ഹൃദയനും,
ഉപസ്ഥം, ജിഹ്വ യെന്നീ യംഗങ്ങൾക്കുള്ള രസം
ഭുജിച്ചു ത ച്ചിന്തയിൽ ദിവസം കഴിപ്പോനും,
ദുരന്ത കാമികളാ ണെങ്ങിനെ യവ രുള്ളം
തുറന്നു വിഷയോപ സേവന മുപേക്ഷിക്കും ?

കുടുംബ പരിപോഷ മൊന്നു താ നുദ്ദേശിച്ച്
നടന്നു നിജായുസ്സു പോക്കുന്നു നരാധമൻ ;
ജീവിതോദ്ദേശം നഷ്ട മാവതു ഗ്രഹിപ്പീല
താപ ത്രയാവിഷ്ടനായ് തൃപ്തിയു മെത്തുന്നീലാ

അന്യവിത്താപഹാരി കുഭയ ലോകത്തിലും
വന്നു കൂടുന്ന നാശ മറിയും ഗൃഹസ്ഥനും
ഇന്ദ്രിയ ജയ മെന്യേ പരദ്രവ്യേ ഛ പൂണ്ടി-
ട്ടുന്നത കാമനായി സ്സരസ്വം ഹരിക്കുന്നു,

ബാലരേ ! ഗൃഹകാര്യ വ്യാപൃത രാത്മാവിനെ
യാലോകി പ്പതിനൊട്ടും സമർത്ഥരാ വില്ലോർത്താൽ
മാമകം പരകീയ മെന്നുള്ള ഭാവം മൂല-
മായവർ തമസ്സേന്തും മൂർഛിത നെന്നപോലെ

യാതൊരു പുമാൻ ക്രീഡാസക്തമാം മൃഗം പോലെ
മേദിനി തന്നിൽ വിഹരിക്കുന്നു വിശൃംഖലം
ലോക ജീവിത ഭ്രാന്തി യാന്നോര ഗ് ഗൃഹപതി
ദിന നാമവൻ മുക്തി യെങ്ങിനെ സമ്പാദിക്കും ?
ആയവനുള്ള പുത്ര കളത്ര വിഭവങ്ങ-
ളാകവേ യാത്മ ബന്ധ ഹേതുവായ് ഭവിക്കുന്നു.

അതിനാൽ സഖാക്കളേ ! വിഷയ സക്തന്മാരാം
ദിതിജന്മാരെ വിട്ട ങ്ങാദി ദൈവത മാകും
മധു വൈരിയെ വേഗം ശരണം പ്രാപിക്കുവിൻ ;
മതിമത്തുക ളോതു ന്നവനെ സ്സദ്ഭക്തിയായ്

സർവ്വ ഭൂതാന്തസ്ഥനാ മച്യുത നതു കൊണ്ടും,
സർവ്വ വിശ്വത്തിങ്കലും വ്യാപിച്ചു നില്ക്കകൊണ്ടും,
ഭഗവൽ പ്രീണനത്തി നുദ്യമിപ്പവർക്കതു
ലഘുവിൽ സുസാദ്ധ്യമായി ഭവിക്കുന്നിതു നൂനം

പരവു മപരവു മായുള്ള ഭൂതത്തിലും
പരമാത്മാവു മുതൽ സ്തംബത്തോളവു മുള്ള
സ്ഥാവരാദികളിലും ചേതനാ രഹിതരായി
മേവുന്ന നാനാവിധ വസ്തു സഞ്ചയത്തിലും
മഹത്തായുള്ളവയിൽ, ഗുണത്തിൽ ഗുണസാമ്യ-
സ്ഫുരത്താം പ്രകൃതിയിൽ മഹത്വത്തിങ്കലും,
അവ്യയൻ, പരമാത്മാ, ഭഗവാൻ, സർവ്വേശ്വരൻ,
നിർവ്യലീകനായ് പ്രകാശി ച്ചീടുന്നെല്ലാപ്പോഴും

* വയ്യകം=ലോകം.

ദൃശ്യനായ് പ്രത്യ ഗാത്മസ്വരൂപനായി ട്ടനി–
ർദ്ദേശ്യനായ് തഥാ വ്യാപ്യ വ്യാപക നിർദ്ദേശ്യനായ്
കേവലാനന്ദ ഭവ്യാനുഭവ സ്വരൂപനായ്
മായയാൽ മറഞ്ഞു ള്ളോരൈശ്വര്യ പ്രഭാവനായ്
ഭാസിക്കും സർവ്വേശ്വരൻ ത്രിഗുണ കർത്താവെന്നു
ഭാസുരോത്തമന്മാരാ ലീഡിത നായീടുന്നു.

അല്ലയോ അസുര ബാലകന്മാരെ! ശുദ്ധമായ ഈ ഭാഗവത ജ്ഞാനത്തെ ബ്രഹ്മ സാക്ഷാല്ക്കാരം ചെയ്തു നാരദൻ എനിക്കു പണ്ടു ഉപദേശിച്ചതാണ്." അസുര ബാലകന്മാർ പറഞ്ഞു:— "പ്രഹ്ളാദ! നാം കുട്ടികളായിരിക്കവെ തന്നെ, ശുക്രപുത്രന്മാർക്കു ശിഷ്യപ്പെട്ടതാണ്. വേറെ യാതൊരു ഗുരുവിൻെറ മുഖത്തുനിന്നും, നാം യാതൊന്നും അഭ്യസിച്ചിട്ടില്ല. അന്തഃപുരങ്ങളിൽ വളരുന്ന നമുക്ക് മഹത്സംഗം എങ്ങനെ സിദ്ധിക്കും? അങ്ങേയ്ക്കു നാരദൻ ഉപദേശിച്ചു എന്നു പറയുന്നതു് എങ്ങനെ? ഭോ സൌമ്യ! ഞങ്ങളെ വിശ്വസിച്ചു പറയാമെങ്കിൽ അതു കേൾക്കണമെന്നുണ്ട്."

മഹാ ഭാഗവതനായ അസുര ബാലകൻ ചിരിച്ചുകൊണ്ടു പറഞ്ഞു:—"എൻെറ അച്ഛൻ മന്ദര പർവ്വതത്തിൽ ദീർഘകാലം തപസ്സു അനുഷ്ഠിച്ച സംഗതി നിങ്ങൾ അറിഞ്ഞിട്ടുള്ളതാണല്ലോ. അച്ഛൻ തപസ്സിനായി പുറപ്പെട്ട സമയം ഇന്ദ്രൻ മുതലായവർ ഹൃഷ്ടന്മാരാ
യി, തങ്ങളിൽ ഇങ്ങനെ പറഞ്ഞു.—
ഗർഭസ്ഥനായ പ്ര "ലോക താപനനായ ദുഷ്ടനെ സ്വപാപം
ഹ്ളാദന് നാരദൻ ഭക്ഷിച്ചിരിക്കുന്നു. എറുമ്പു അരിച്ച പാ
ഉപദേശിച്ചു എന്ന് മ്പിനെപ്പോലെ, ആ ദ്രോഹി പാപജീ
ർണ്ണനായി". ലോകങ്ങളെ വീണ്ടു എടു
ക്കുവാനായി സുരന്മാർ പരിശ്രമം ആരംഭിച്ചു. സുരന്മാർ ചെയ്തു
വലിയ പ്രസ്ഥാനങ്ങളെ കുറിച്ചു കേട്ട അസുരന്മാർ പേടിച്ച് സ
ർവ്വദിക്കുകളിലേക്കും ഓടി. പ്രാണ രക്ഷണത്തെ കാംക്ഷിച്ച അ
വർ, പുത്ര മിത്ര കളത്ര ങ്ങളേയും, ഗൃഹ പശു പരിഛദ ങ്ങളേയും
പിറകിൽ തള്ളി, ബദ്ധപ്പെട്ടു ഒളിച്ചു ഓടി. വിജേതാക്കളായ സു
രന്മാർ, രാജ ശിബിരങ്ങളെ ആക്രമിച്ച്, എൻെറ മാതാവായ മ
ഹാ റാണിയെ ബന്ധിച്ച്— സ്വർഗ്ഗത്തേക്കു മടങ്ങവേ—ദേവർ
ഷിയായ നാരദൻ യദൃഛയാ ആ വഴിയെ ചെല്ലുകയും, കുരരിയേ
പോലെ കരയുന്ന എൻെറ മാതാവിനെ അടിമകളുടെ സംഘ
ത്തിൽ കാണുകയും ചെയ്തു. നാരദൻ പറഞ്ഞു:—"അല്ലയോ!
ഇന്ദ്ര! ഈ സ്ത്രീ യാതൊരു അപരാധവും ചെയ്തില്ല. പര പരിഗ്ര
ഹത്തെ പിടിച്ചുകൊണ്ടു പോകുന്നതു് ധർമ്മവുമല്ല. മഹാഭാഗ!
ഈ സ്ത്രീയെ വിട്ടുകളയണം." ഇന്ദ്രൻ പറഞ്ഞു:—"ഭോ നാരദ!
ഇവളുടെ ജഠരത്തിൽ, മഹാസുരനായ ഹിരണ്യ കശിപുവിൻെറ വീ
ര്യം പ്രതിഷ്ഠയെ പ്രാപിച്ചിട്ടുണ്ട്. പ്രസവം കഴിഞ്ഞാൽ ഇവളെ
വിട്ടുകളയാം." നാരദൻ പറഞ്ഞു:—"ഇന്ദ്ര! ഇവളുടെ ഗർ
ഭത്തിൽ സ്ഥാനം പിടിച്ചിരിക്കുന്നതു്, മലം അശേഷം ഇല്ലാത്ത ഒരു
മഹ ഭാഗവതനാണ്. മഹാ പ്രഭുവായ ഹരിയുടെ അനുചരനും
ബലവാനും ആയ ആ ശിശുവിനെ നിഗ്രഹിക്കുവാൻ, അങ്ങു ആ
ളാകയില്ല." ദേവർഷിയുടെ വാക്കുകളെ മാനിച്ച് ഇന്ദ്രൻ, ഹ
രിഭക്തയായ എൻെറ മാതാവിനെ നമസ്കരിച്ച്, സ്വർഗ്ഗത്തേക്കു പോയി. നാരദൻ എൻെറ മാതാവിനെ ആശ്രമത്തിലേക്കു കൊണ്ടുപോയി; പറഞ്ഞു:—"വത്സെ! ഭർത്താവ് തിരികെ വരുന്നതുവരക്ക് ഇവിടെ താമസിച്ചു കൊള്ളുക." പരമ ഘോരമായ തപസ്സു കഴിഞ്ഞു് അച്ഛൻ മടങ്ങി വരുന്നതുവരക്ക് എൻെറ മാതാവു നാരദാശ്രമത്തിൽ താമസിച്ചു. ഗർഭഗതനായ ശിശുവിൻെറ ക്ഷേമത്തെ പുരസ്കരിച്ചും, ഇഛിക്കുന്ന സമയം പ്രസവം നടക്കണമെന്നു കാംക്ഷിച്ചും, എൻെറ മാതാവ്, നാരദനെ പരിചരിച്ചു. കാരുണികനായ ഋഷി ആ രണ്ടു വരങ്ങളെയും എൻെറ അമ്മയ്ക്കു നല്കി; കൂടാതെയും ഗർഭത്തിൽ കിടക്കുന്ന എനിക്ക് പ്രയോജനപ്പെടണമെന്നു കരുതി, ധർമ്മതത്വത്തെയും ജ്ഞാനത്തെയും എൻെറ അമ്മക്ക് ഉപദേശിക്കുകയും ചെയ്തു. എന്നാൽ കാലദീർഘതം കൊണ്ടും, സ്ത്രീസ്വഭാവം കൊണ്ടും, അമ്മ അതൊക്കെയും വിസ്മരിച്ചിരിക്കുകയാണ്. ഋഷിയുടെ അനുഗ്രഹം നിമിത്തം അവയൊക്കെയും ഇന്നും എൻെറ ഹൃദയത്തിൽ തെളിഞ്ഞുനില്ക്കുന്നു. ഭക്തിയിൽ നില്ക്കുന്നവരുടെ മനസ്സിൽ നിന്ന് ജ്ഞാനം മാഞ്ഞു പോകയില്ല. പെണ്ണുങ്ങളായാലും കുഞ്ഞുങ്ങളായാലും ഭക്തിയിൽ നില്ക്കുക പ്രയാസമുള്ളതല്ല; ഞാൻ അനുഗൃഹീത നായിരിക്കുന്നതു കാണുക. ജന്മം മുതലായ ഭാവങ്ങൾ ശരീരത്തിനു മാത്രം ഉള്ളവയാണ്; ആത്മാവിനു ഇല്ല. വൃക്ഷങ്ങളിൽ ഫലങ്ങൾ എന്നതു വണ്ണം അവസ്ഥാ ഭേദങ്ങൾ പ്രഭവിച്ചു വർദ്ധിച്ചു പ്രലയിക്കുന്നതു്, ശരീരങ്ങളിൽ മാത്രമാകുന്നു. ഈശ്വരനായ കാലം ഈ പരിണാമങ്ങൾക്കു ആധാരമാകുന്നു.

ആത്മാ നിത്യോഽവ്യയഃ ശുദ്ധ ഏകഃ ക്ഷേത്രജ്ഞ ആശ്രയഃ
അവിക്രിയഃ സ്വദൃക് ഹേതുഃ വ്യാപകോഽസംഗ്യനാവൃതഃ

ആത്മാവാകട്ടെ നിത്യനാണ്; അവ്യയനാണ്; ശുദ്ധനാണ്; ഏകനും ക്ഷേത്രജ്ഞനും ആണ്; ആധാരനും വികാര ഹീനനും ആണ്; സ്വയം ജ്യോതിസ്സും ഹേതുവും ആണ്. സർവ്വ വ്യാപകനും സംഗ മില്ലാത്തവനും പരിഛേദം ഇല്ലാത്തവനും, ആണ്. വിദ്വാൻ ആത്മാവിൻെറ ഈ പന്ത്രണ്ടു ലക്ഷണങ്ങളെ അറിഞ്ഞ്, ശരീരം സംബന്ധിച്ച്, ഞാൻ എൻേറതു് എന്ന അജ്ഞാന ബോധത്തെ ഉപേക്ഷിക്കുന്നു.

സ്വർണ്ണം യഥാ ഗ്രാവസു ഹേമകാരഃ
ക്ഷേത്രേഷു യോഗൈഃ തദ്ഭിജ്ഞ ആപ്നുയാത്
ക്ഷേത്രേഷു ദേഹേഷു തഥാത്മയോഗൈഃ
അദ്ധ്യാത്മവിത് ബ്രഹ്മഗതിം ലഭേത.

അഷ്ടൌ പ്രകൃതയഃ പ്രോക്താ ത്രയ ഏവ ഹി തദ്ഗുണാഃ
വികാരാഃ ഷോഡശാ ചാര്യൈഃ പുമാനേകഃ സമന്വയാത്.

ദേഹ സ്തു സർവ്വസംഘാതോ ജഗ ത്തസ്ഥു രിതി ദ്വിധാ
അത്രൈവ മൃഗ്യഃ പുരുഷോ നേതി നേതീ ത്യത ത്യജൻ.

അന്വയ വ്യതിരേകേണ വിവേകാ നാഗതാത്മനാ
സർഗ്ഗ സ്ഥാന സമാമ്നായൈർ വിമൃശത്ഭി രസത്വരൈഃ.

ബുദ്ധേർ ജാഗരണം സ്വപ്നഃ സുഷുപ്തി രിതി വൃത്തയഃ
താ യേനൈവാ നുഭൂയന്തേ സോഽദ്ധ്യക്ഷഃ പുരുഷഃ പരഃ.

ഏഭിഃ ത്രിവൎണ്ണൈഃ പൎയ്യസ്തൈഃ ബുദ്ധിഭേദൈഃ ക്രിയോത്ഭവൈഃ
സ്വരൂപ മാത്മനോ ബുദ്ധ്യേത് ഗന്ധൈർ വായു മിവാന്വയാത്.

ഏതദ്ദ്വാരോ ഹി സംസാരോ ഗുണ കൎമ്മ നിബന്ധനഃ
അജ്ഞാന മൂലോ ഽ പാൎത്ഥോ ഽ പി ശംസഃ സ്വപ്നഃ ഇവേക്ഷ്യതേ.

സ്വൎണ്ണ നിൎമ്മാതാവ് പഠിച്ച വഴികൾ പ്രയോഗിച്ച്, കല്ലുകളിൽ നിന്നും തറകളിൽ നിന്നും സ്വൎണ്ണത്തെ, സമ്പാദിക്കുന്നു; അതുപോലെതന്നെ അദ്ധ്യാത്മവിത്ത്, ദേഹങ്ങളായ തറകളിൽ നിന്ന് ബ്രഹ്മഗതിയെ, ആത്മ സാക്ഷാല്ക്കാരത്തിനു ഉപയോഗപ്പെടുന്ന മാൎഗ്ഗങ്ങളിൽ നടന്ന്, സമ്പാദിക്കുന്നു. പ്രകൃതി, മഹത്തത്വം, അഹംതത്വം, അഞ്ചുതന്മാത്രകൾ, എന്നിങ്ങനെ പ്രകൃതികൾ എട്ട്; സത്വം, രജസ്സ് തമസ്സ് എന്നു ഗുണങ്ങൾ മൂന്ന്; കൎമ്മേന്ദ്രിയങ്ങൾ അഞ്ചും, ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചും, മനസ്സും, ഭൂതങ്ങൾ അഞ്ചും, ചേൎന്ന് വികാരങ്ങൾ പതിനാറ്;—എന്നാൽ അവയോടു സംബന്ധിച്ചു നില്ക്കുന്ന ജീവാത്മാവ്, ഒന്ന്, ഇങ്ങനെയാണ് കപിലൻ മുതലായ സാംഖ്യാചാൎയ്യന്മാർ പ്രസ്താവിച്ചിരിക്കുന്നത്. സ്ഥാവരം ജംഗമം എന്നിങ്ങനെ ദേഹം രണ്ടുതരമാണ്; ആ ഓരോന്നും പ്രകൃതികൾ ഗുണങ്ങൾ വികാരങ്ങൾ എന്നവയുടെ സംഘാതം തന്നെ. പുരുഷനെ അന്വേഷിക്കുന്നവർ ദേഹത്തിൽ അന്വേഷിക്കണം. പുരുഷനല്ലാത്ത ഓരോന്നിനേയും ഇതല്ല ഇതല്ല—നേതി നേതി—എന്നു വൎജ്ജിച്ച്, പുരുഷനെ പ്രാപിക്കണം. ബദ്ധപ്പെടുന്നവൻ പുരുഷനെ കണ്ടെത്തുന്നതല്ല. അനുമാനം, വിവേചനം, വിവേകം, ക്ഷമ, പ്രഭവരീതി നിരീക്ഷണം, സ്ഥിതിരീതി നിരീക്ഷണം, പ്രലയരീതി നിരീക്ഷണം, എന്ന മാൎഗ്ഗങ്ങളിൽക്കൂടെ പുരുഷനെ അന്വേഷിക്കണം. ബുദ്ധിക്കു ജാഗരണം, സ്വപ്നം, സുഷുപ്തി എന്ന മൂന്നു വൃത്തികളാണ്. ആ മൂന്നിനേയും അറിയുന്നവനും, അനുഭവിക്കുന്നവനും, പുരുഷനാണ്. ഗുണങ്ങളോടു ചേൎന്നതും, കൎമ്മങ്ങളിൽ നിന്നു ജനിക്കുന്നതും ആയ ജാഗരണം, സ്വപ്നം, സുഷുപ്തി എന്ന ബുദ്ധിവൃത്തികൾ, അനാത്മാവിനെ സംബന്ധിക്കുന്നവയാണ്. അവയെ അങ്ങനെ ഗ്രഹിച്ച്, പുരുഷൻ അല്ലെങ്കിൽ ജീവാത്മാവ് വേറെയാണെന്ന് അറിയേണ്ടതാണ്. വായു, ഗന്ധത്തോടു ചേൎന്നു നില്ക്കുന്നു; എന്നാൽ വായു ഗന്ധത്തിൽനിന്നു ഭിന്നനാണ്. ഗുണങ്ങളോടും കൎമ്മങ്ങളോടും ബന്ധിച്ചുനില്ക്കുന്ന ബുദ്ധിയും, ബുദ്ധിയുടെ വൃത്തികളും, സംസാരത്തിന്റെ ദ്വാരമാണ്. ബുദ്ധിയും ബുദ്ധിവൃത്തികളും, അനാത്മാവു ആണെന്നും, പുരുഷൻ അല്ലെങ്കിൽ ജീവാത്മാവ് വേറാണെന്നും, അറിയുന്നവൻ, സംസാരത്തിൽനിന്നു മുക്തനായി. ആ ജ്ഞാനമില്ലാത്തവൻ സംസാരത്തിൽ ഭ്രമിക്കുമെന്നുള്ളതിനാൽ, സംസാരത്തിനു മൂലം അജ്ഞാനമാണെന്നു പറയും. ഇങ്ങനെ ഗ്രഹിച്ചാൽ സംസാരം ആധാര മില്ലാത്തതാണ് എന്നു തെളിയും; എങ്കിലും സ്വപ്നം യഥാൎത്ഥമാണെന്നു ഉറങ്ങുന്നവൻ ഭ്രമിക്കുന്നതുപോലെ, സംസാരം യഥാൎത്ഥമാണെന്ന്, അജ്ഞാനത്തിൽ നില്ക്കുന്നവൻ ഭ്രമിക്കുന്നു.

മനോമയത്വാൽ സൎവ്വാൎത്ഥാഃ സ്വപ്ന ജാഗരയോഃ സമാഃ
ദുഃഖാനൎത്ഥാ ദപി ധ്യാതുഃ ശോക മോഹഭയ പ്രദാഃ

പരസ്യ നിൎഗ്ഗുണസ്യാ ഽ ഗുണസംഗാൽ ജനിർ മൃതിഃ
ഹരി സംചിന്തയാ സൎവ്വേ പ്രയാന്തി പരമം പദം.

മനസ്സും അതിൽനിന്നു ഉത്ഭവിക്കുന്ന കൎമ്മങ്ങളും യോജിക്കുന്ന സൎവ്വ കാൎയ്യങ്ങൾ, സ്വപ്നവും ജാഗരവും പോലെ ക്ഷണികങ്ങളാണ്. അവ അനൎത്ഥത്തിനു കാരണമാണ് എന്നു അനുഭവമുള്ളവനും, അവയെത്തന്നെ ധ്യാനിച്ച് ശോകം മോഹം ഭയം എന്നവയെ അനുഭവിക്കുന്നു. ജീവാത്മാവ് യഥാൎത്ഥത്തിൽ നിൎഗ്ഗുണനാണ്; എന്നാൽ ആ ജീവാത്മാവ്, ഗുണങ്ങളോടു ബന്ധമുള്ളതായി സ്വയം ഭ്രമിച്ച് ജനനമരണങ്ങൾക്കു അധീനനാകുന്നു. ഹരിചിന്തനത്തിൽ നിരതൻ പരമ പദത്തെ പ്രാപിക്കും.

തസ്മാത് ഭവത്ഭിഃ കൎത്തവ്യം കൎമ്മണാം ത്രിഗുണാത്മനാം
ബീജ നിൎഹരണം യോഗഃ പ്രവാഹോ പരമോ ധിയഃ

തത്രോപായ സഹസ്രാണാം അയം ഭഗവ ദോദിതഃ
യ ദീശ്വരേ ഭഗവതി യഥാ യൈ രഞ്ജസാ ഗതിഃ

ഗുരു ശുശ്രൂഷയാ ഭക്ത്യാ സൎവ്വ ലബ്ധാൎപണേന ച
സംഗേന സാധുഭക്താനാം ഈശ്വരാ രാധനേന ച

ശ്രദ്ധയാ തത് കഥായാം ച കീൎത്തനൈർ ഗുണകൎമ്മണാം,
തത് പാദാംബു രുചി ധ്യാനാത് ത ല്ലിംഗേ ക്ഷണാദിഭിഃ

ഹരിഃ സൎവ്വേഷു ഭൂതേഷു ഭഗവാ നാസ്ത ഈശ്വരഃ
ഇതി ഭൂതാനി മാനസാ കാമൈഃ തൈഃ സാധു മാനയേത്

ഏവം വിനിൎജ്ജിത ഷഡ് വൎഗ്ഗൈഃ ക്രമതേ ഭക്തി രീശ്വരേ
വാസുദേവേ ഭഗവതി യയാ സംലഭതേ രതിം.

അല്ലയോ അസുര ബാലന്മാരെ! നിങ്ങൾ ചെയ്യേണ്ടതു എന്താണെന്ന് ഇവിടെ പ്രത്യക്ഷമാണ്. സത്വ രജ സ്തമസ്സുകളാകുന്ന ആധാരത്തിന്മേൽ സൎവ്വ കൎമ്മങ്ങളും നില്ക്കുന്നു. ആ കൎമ്മങ്ങളുടെ ബീജത്തെ നിങ്ങൾ സംഹരിക്കണം; അതിനുള്ള മാൎഗ്ഗം, ബുദ്ധിയുടെ പ്രവാഹത്തെ ശമിപ്പിക്കണമെന്നുള്ളതാണ്. ഗുരു ശുശ്രൂഷ, ഭക്തി, ലഭിച്ച സൎവ്വത്തിന്റേയും അൎപ്പണം, സാധു ഭക്തന്മാരോടുള്ള സംഗം, ഈശ്വരാരാധനം, ശ്രദ്ധ, കഥാശ്രവണം, കൎമ്മകീൎത്തനം, പാദാംബുപ്രദ ധ്യാനം, പ്രതിമാദൎശനം, എന്നിവയെക്കൊണ്ട് ഹരിയെ ഉപാസിക്കണം; ഈശ്വരനായ ഭഗവാൻ സൎവ്വ ഭൂതങ്ങളിൽ വൎത്തിക്കുന്നു, എന്നറിഞ്ഞുകൊണ്ട്, സൎവ്വഭൂതങ്ങൾക്കും കാമങ്ങളെ നല്കിക്കൊണ്ട്, മനസ്സുകൊണ്ട് അവയെ മാനിക്കണം. ഇങ്ങനെ ആറു വികാരങ്ങളെ ജയിച്ചവർ, വാസു ദേവനായ ഭഗവാനിൽ ഭക്തിയെ വളൎത്തി, രതിയെ, സമ്പാദിക്കും.

നിശമ്യ കൎമ്മാണി ഗുണാ നതുല്യാൻ—
വീൎയ്യാണി ലീലാതനുഭിഃ കൃതാനി
യദാ തിഹൎഷോത് പുലകാശ്രു ഗദ് ഗദം
പ്രോത് കണ്ഠ ഉദ് ഗായതി രൌതി നൃത്യതി.

യദാ ഗ്രഹഗ്രസ്ത ഇവ ക്വചിത് ഹസ—
ത്യാക്രന്ദതേ ധ്യായതി വന്ദതേ ജനം
മുഹുഃ ശ്വസൻ വക്തി ഹരേ ജഗല്പതേ
നാരായണേ ത്യാത്മമതിർ ഗതത്രപഃ.

തദാ പുമാൻ മുക്ത സമസ്ത ബന്ധന
സ്തദ്ഭാവ ഭാവാനുകൃതാശയാകൃതിഃ
നിർദഗ്ധ ബീജാനുശയോ മഹീയസാ
ഭക്തി പ്രയോഗേണ സമേത്യധോക്ഷജം.

അധോക്ഷജാലംഭമിഹാശുഭാത്മനഃ
ശരീരിണഃ സംസൃതി ചക്ര ശാതനം
തത് ബ്രഹ്മ നിർവാണ സുഖം വിദുർ ബുധാഃ
തതോ ഭജധ്വം ഹൃദയേ ഹൃദീശ്വരം.

കോ ƒ തിപ്രയാസോ ƒ സുരബാലകാ ഹരേ
രുപാസനേ സ്വേ ഹൃദി ഛിദ്രവത്സതഃ
സ്വസ്യാത്മനഃ സഖ്യുരശേഷ ദേഹിനാം
സാമാന്യതഃ കിം വിഷയോപപാദനൈഃ.

രായഃ കലത്രം പശവഃ സുതാദയോ
ഗൃഹാ മഹീ കുഞ്ജര കോശ ഭൂതയഃ
സർവേർത്ഥകാമാഃ ക്ഷണ ഭംഗുരായുഷഃ
കുർവന്തി മർത്ത്യസ്യ കിയത് പ്രിയം ചലാഃ.

ഏവം ഹി ലോകാഃ ക്രതുഭിഃ കൃതാ അമീ
ക്ഷയിഷ്ണവഃ സാതിശയാ ന നിർമ്മലാഃ
തസ്മാ ദദൃഷ്ട ശ്രുത ദൂഷണം പരം
ഭക്ത്യൈകയേശം ഭജതാ ƒ ത്മലബ്ധയേ.

കദധ്യർത്ഥ്യേഹ കർമ്മാണി വിദ്വാന്മന്യസകൃന്നരഃ
കരോത്യതോ വിപര്യാസം അമോഘം വിന്ദതേ ഫലം.

സുഖായ ദുഃഖമോക്ഷായ സംകല്പ ഇവ കർമ്മിണഃ
സദാ ƒ പ്നോതീഹ യാ ദുഃഖം അനീഹായാഃ സുഖാവൃതഃ.

കാമാൻ കാമയതേ കാമ്യൈർ യദർത്ഥമിഹ പൂരുഷഃ
സ വൈ ദേഹസ്തു പാരക്യോ ഭംഗുരോ യാത്യുപൈതി ച.

കിമു വ്യവഹിതാപത്യ ദാരാഗാര ധനാദയഃ
രാജ്യം കോശ ഗജാ മാത്യ ഭൃത്യാപ്താ മമതാസ്പദാഃ

കിമേതൈരാത്മനസ്തുച്ഛൈഃ സഹ ദേഹേന നശ്വരൈഃ
അനർത്ഥൈ രർത്ഥസംകാശൈഃ നിത്യാനന്ദ മഹോദധേഃ.

നിരൂപ്യതാമിഹ സ്വാർത്ഥഃ കിയാൻ ദേഹഭൃതോ ƒ സുരാഃ
നിഷേകാദി ഷ്വവസ്ഥാസു ക്ലിശ്യമാനസ്യ കർമ്മഭിഃ

കർമ്മ ണ്യാരഭതേ ദേഹി ദേഹേ നാത്മാ ƒ നുവർത്തിനാ
കർമ്മഭി സ്തനുതേ ദേഹം ഉഭയം ത്വവിവേകതഃ.

തസ്മാ ദർത്ഥാശ്ച കാമാശ്ച ധർമ്മാശ്ച യദപാശ്രയാഃ
ഭജതാ നീഹയാ ƒ ത്മാനം അനീഹം ഹരി മീശ്വരം

സർവ്വേഷാമപി ഭൂതാനാം ഹരി രാത്മേശ്വരഃ പ്രിയഃ
ഭൂതൈർ മഹത്ഭിഃ സ്വകൃതൈഃ കൃതാനാം ദ്വിജസംജ്ഞിതഃ.

ദേവോ ƒ സുരോ മനുഷ്യോ വാ യക്ഷോ ഗന്ധർവ്വ ഏവ ച
ഭജൻ മുകുന്ദ ചരണം സ്വസ്തിമാൻ സ്യാത് യഥാ വയം

നാലം ദ്വിജത്വം ദേവത്വം ഋഷിത്വം വാ ƒ സുരാത്മജാഃ
പ്രീണനായ മുകുന്ദസ്യ ന വൃത്തം ന ബഹുജ്ഞതാ.

ന ദാനം ന തപോ നേജ്യാ ന ശൌചം ന വ്രതാനി ച
പ്രിയതേ ƒ മലയാ ഭക്ത്യാ ഹരി രന്യ ദ്വിഡംബനം.

തതോ ഹരൌ ഭഗവതി ഭക്തിം കുരുത ദാനവാഃ
ആത്മൌപമ്യേന സർവ്വത്ര സർവ്വഭൂതാത്മനീശ്വരേ.

ദൈതേയാ യക്ഷ രക്ഷാംസി സ്ത്രിയഃ ശൂദ്രാ വ്രജൌകസഃ
ഖഗാ മൃഗാഃ പാപജീവാഃ സന്തി ഹ്യച്യുതതാം ഗതാഃ.

ഏതാവാ നേവ ലോകേ ƒ സ്മിൻ പുംസഃ സ്വാർത്ഥഃ പരഃ സ്മൃതഃ
ഏകാന്തഭക്തിർ ഗോവിന്ദേ യത് സർവ്വത്ര തദീക്ഷണം.

ഹരി സാധിച്ചതായ കർമ്മങ്ങളെ കുറിച്ച്—ഹരിയുടെ നിസ്തുലങ്ങളായ ഗുണങ്ങളെ കുറിച്ച്—ഹരി കേവലം ലീലയ്ക്കായി സ്വീകരിച്ച അവതാരങ്ങളിൽ പ്രദർശിപ്പിച്ച വീര്യങ്ങളെ കുറിച്ച്—കേൾക്കുന്ന ഘട്ടങ്ങളിൽ—ഭക്തൻ—രോമാഞ്ചം കൊളളുമാറ്—കണ്ഠം ഇടറി, വാക്കുകൾ തടയുമാറ്— പാടിക്കരഞ്ഞു നൃത്തം വയ്ക്കുമാറ്—പരമാനന്ദം അനുഭവിക്കുന്നു. ഭക്തൻ ഭൂത ബാധകൊണ്ടെന്നതു പോലെ ലജ്ജ മറന്ന്—, ചിലപ്പോൾ ചിരിക്കുന്നതായും, വേറെ ചിലപ്പോൾ കരയുന്നതായും, മററു ചിലപ്പോൾ ധ്യാനത്തിൽ സ്ഥിതി ചെയ്യുന്നതായും, ഒരു നിമിഷത്തിൽ കാണുന്നവരെ തൊഴുന്നതായും, അടുത്ത നിമിഷത്തിൽ ദീർഘശ്വാസം ചെയ്യുന്നതായും, വേറൊരു നിമിഷത്തിൽ "ഹരേ ജഗൽപതേ നാരായണ" എന്നു ഹരിനാമകീർത്തനം ചെയ്യുന്നതായും, എപ്പോൾ കാണുന്നുവോ—അപ്പോൾ ആ ഭക്തൻ സമസ്ത ബന്ധനങ്ങളും ഒഴിഞ്ഞ്, ആശയവും ആകൃതിയും ഹരിഭാവത്തെ പ്രാപിച്ച്, കർമ്മ ബീജത്തെയും അതിൻെറ ഫലങ്ങളെയും ദഹിപ്പിച്ച്, മഹത്തായ ഭക്തിപ്രയോഗം മൂലം അധോക്ഷജനെ പ്രാപിക്കുന്നു. അശുഭങ്ങളായ വാസനകളിൽ നില്ക്കുന്ന അശുഭാത്മാക്കൾ അധോക്ഷജനെ ആലിംഗനം ചെയ്ത്, ശരീരത്തിൽ നില്ക്കുന്ന ജീവാത്മാവിൻെറ സംസാരചക്രത്തെ ഭംഗം ചെയ്യുന്നു. അപ്പോൾ ബ്രഹ്മ നിർവ്വാണ സുഖം ലബ്ധമായി എന്നു വിദ്വാന്മാർ പറയുന്നു. ആയതിനാൽ വയസ്യന്മാരെ ! നിങ്ങൾ ഹൃദിസ്ഥനായ ഈശ്വരനെ ഹൃദയം കൊണ്ടു ഭജിച്ചുകൊളളുക. അല്ലയോ അസുര ബാലകന്മാരെ ! ആകാശം എന്നതുപോലെ ഹൃദയത്തിൽ വർത്തിക്കുന്ന ഹരിയെ ഉപാസിക്കുക എന്നതു പ്രയാസമോ ? തനിക്കു തന്നെയും, സർവ്വ ദേഹികളുടേയും സഖിയായ ആത്മാവിനും, ഇന്ദ്രിയ വിഷയ പദാർത്ഥങ്ങളെക്കൊണ്ട് എന്തു പ്രയോജനം ? വിഭവം, ഭാര്യ, മൃഗങ്ങൾ, പുത്രന്മാർ ഗൃഹം, ഭൂമി, ആന, ഖജനാ, മററു ഭൂതികൾ, എന്നവ ഇന്ദ്രിയങ്ങൾക്കു വിഷയങ്ങളാണ് ; അവ എത്രയോ അസ്ഥിരങ്ങളാണ് ; ആയുസ്സിന് ഏതു മുഹൂർത്തത്തിലും അവസാനം സംഭവിക്കാവുന്ന മനുഷ്യന്, അവയെക്കൊണ്ടു എന്തു പ്രയോജനം ? അതുപോലെ തന്നെ, യാഗങ്ങളെക്കൊണ്ടു സമ്പാദിക്കുന്ന ലോകങ്ങളും ക്ഷയമുളളവ തന്നെ. അവയെ അപേക്ഷിച്ച് ഉയർന്ന ലോകങ്ങൾ ഉണ്ടെന്നാൽ, അവ അപൂർണ്ണങ്ങളും തന്നെ. ആയതിനാൽ ആത്മസാക്ഷാല്ക്കാരത്തെ മുൻനിറുത്തി കാണാവുന്നതോ കേൾക്കാവുന്നതോ

ആയ യാതൊരു ദോഷവുമില്ലാത്ത പരമാത്മാവിനെ പരമ ഭക്തി പൂൎവ്വം നിങ്ങൾ ഭജിക്കുക. വിദ്വാൻ എന്നു സ്വയം അഭിമാനിക്കുന്ന ഒരുവൻ ഓരോ ഫലത്തെ ഉദ്ദേശിച്ച് കൎമ്മങ്ങളെ ചെയ്യുകയും, വിപരീത ഫലങ്ങളെ അനുഭവിക്കുകയും, ചെയ്യുന്നു. കൎമ്മികളൊക്കെയും ആഗ്രഹിക്കുന്നതു് പാപവിമോചനത്തെയും, സുഖത്തെയും ആണ്. എന്നാൽ കൎമ്മംകൊണ്ടു ദുഃഖമാണ്, അനുഭവപ്പെടുന്നതു്. സുഖത്തിന് ആധാരം അകൎമ്മമാണ്. മനുഷ്യർ ശരീരത്തെ ഉദ്ദേശിച്ച്, പദാൎത്ഥങ്ങളിൽ നിന്ന് കാമങ്ങളെ ലഭിക്കണമെന്നു കാംക്ഷിക്കുന്നു; എന്നാൽ ശരീരമാകട്ടെ കുറുക്കൻ പരുന്തു മുതലായ അന്യന്മാരുടെ വകയും ക്ഷണികവും ആണ്. അവ പോകയും, വരുകയും, ചെയ്യുന്നു. സ്വശരീരം തന്നെയും അന്യന്റെ സ്വത്തായിരിക്കെ, പുത്രന്മാർ, ഭാൎയ്യ, ഗൃഹം, ധനം, രാജ്യം, കോശം, ആന, അമാത്യന്മാർ, ഭൃത്യന്മാർ, ബന്ധുക്കൾ, എന്നവയെക്കുറിച്ച് യാതൊന്നുംതന്നെ, പറയേണ്ടതില്ല. ജീവാത്മാവു നിത്യാ ഽ നന്ദ മഹാ സാഗര മാകുന്നു; അൎത്ഥത്തിന്റെ രൂപത്തിൽ തോന്നിക്കുക മാത്രം ചെയ്യുന്നതും ദേഹത്തോടുകൂടി നശിക്കുന്നതും ആയ തുച്ഛങ്ങളും നശ്വരങ്ങളും അനൎത്ഥ മൂലങ്ങളും ആയ വിഭവങ്ങളെക്കൊണ്ട്, ആ ആത്മാവിന് എന്തു പ്രയോജനം? അല്ലയോ അസുര ബാലകന്മാരെ! നിങ്ങൾ ആലോചിച്ചു നോക്കുക! വിവാഹം മുതലായ കൎമ്മങ്ങൾ നിമിത്തം ക്ലേശിക്കേണ്ടതും ശരീരമുള്ളതും ആയ ജീവാത്മാവിന്, ലാഭിക്കാവുന്നതു എന്തു്? ഒരുവൻ ജീവാത്മാവിനെ അനുവൎത്തിക്കുന്ന ദേഹം കൊണ്ടു് കൎമ്മങ്ങളെ ആരംഭിക്കുന്നു; ആ കൎമ്മങ്ങളെക്കൊണ്ടു് ശരീരത്തെ പോഷിപ്പിച്ച് അവിവേകം മൂലം ശരീരത്തെയും കൎമ്മത്തെയും, വൎദ്ധിപ്പിക്കുന്നു. ആയതിനാൽ കൎത്തവ്യം എന്താണു്? നിങ്ങൾ സകല ആഗ്രഹങ്ങളേയും വൎജ്ജിക്കുക. സൎവ്വ കൎമ്മങ്ങളും സൎവ്വ അൎത്ഥങ്ങളും സൎവ്വ കാമങ്ങളും ആശ്രയിക്കുന്ന, ഈശ്വരനും നിസ്പൃഹനും ആയ ഹരിയെ ഭജിക്കുക. പഞ്ചമഹാ ഭൂതങ്ങളെക്കൊണ്ടു് ഹരി സ്വയം സൃഷ്ടിച്ച സൎവ്വ ഭൂതങ്ങളുടെ പ്രിയനും സൎവ്വത്തിനും ബീജമായവനും ആയ ഹരി ജീവാത്മാവിന്റെയും ഈശ്വരനാകുന്നു. ദേവൻ, അസുരൻ, മനുഷ്യൻ, യക്ഷൻ, ഗന്ധൎവ്വൻ എന്നവരൊക്കെയും, മുകുന്ദ ചരണത്തെ ഭജിച്ച്, നാം എന്നതുപോലെ സ്വസ്തിയെ പ്രാപിക്കുന്നു. അല്ലയോ അസുര പുത്രന്മാരേ! ദ്വിജത്വം, ദേവത്വം, ഋഷിത്വം, വൃത്തം, വിപുലമായ ജ്ഞാനം, ദാനം, തപസ്സ്, ഇജ്യ, ശൌചം, വ്രതം—എന്നവയൊന്നും ഹരിയെ പ്രീണിപ്പിക്കുവാൻ മതിയായതല്ല. ഹരി പ്രീണിക്കുന്നതു്, അമലമായ ഭക്തി ഒന്നു മാത്രം കൊണ്ടാണ്. മററുള്ളതൊക്കെയും കേവലം ആചാരമാകുന്നു. അല്ലയോ അസുരന്മാരേ! സൎവ്വ ഭൂതാത്മാവായ ഈശ്വരനിൽ, ഭഗവാനിൽ, ഹരിയിൽ, ഭക്തിയോടു കൂടെ വൎത്തിക്കുക. നിങ്ങൾക്കെന്നതു പോലെ അന്യന്മാൎക്കും ലോകത്തിൽ ക്ലേശങ്ങൾ അധികമാണ്. ദൈതേയന്മാർ, യക്ഷന്മാർ, രാക്ഷസന്മാർ, സ്ത്രീകൾ, ശൂദ്രന്മാർ, ഗോപാലന്മാർ, പക്ഷികൾ, മൃഗങ്ങൾ, പാപജീവന്മാര എന്നവരൊക്കെയും ഭക്തി നിമിത്തം പരമ പദത്തെ പ്രാപിച്ചിട്ടുണ്ട്. ഒരു മനുഷ്യൻ ഈ ലോകത്തിൽ സ്വാൎത്ഥമായി കരുതുവാനുള്ളതു്, ഹരിയെക്കുറിച്ച് ഏകാന്ത ഭക്തിയും, സൎവ്വത്തിലും ഹരി സാന്നിദ്ധ്യമുണ്ടെന്നുള്ള ആദൎശവും, മാത്രമാണു.

അസുര ബാലകന്മാർ വിഷ്ണുഭക്തന്മാരായി.

പ്രഹ്ലാദനാ ലനുശാസിതരാ മവർ
ആഹ്ലാദ മാത്മജ്ഞാനാൎത്ഥം തെളിഞ്ഞുടൻ
വിഷ്ണു ഭക്ത്യാ വിളങ്ങീടിനാ രേററവും
കൃഷ്ണ രാമാദി ജപവും തുടങ്ങിനാർ.

ഹിരണ്യ കശിപുവിനെ ഭയന്ന ഗുരു പുത്രൻ, ശിഷ്യന്മാരുടെ രീതി കണ്ടു് വ്യഥിതനായി. വേറെ പോംവഴിയില്ല എന്നു കണ്ടു്, യാഥാൎത്ഥ്യമൊക്കെയും ഹിരണ്യ കശിപുവായ അസുരപ്പെരുമാളെ ഗ്രഹിപ്പിച്ചു. ഹിരണ്യകശിപു കേട്ടു: പുത്രന്റെ

നരസിംഹം.

ദുഷ്ടത ദുസ്സഹമാണെന്നു ഉറച്ച ആ പരമ ദുഷ്ടൻ, കോപിച്ചു; ചുണ്ടു കടിച്ചു; വിറഞ്ഞ ശരീരത്തെ വിറപ്പിച്ചു; ചവിട്ടേററ പാമ്പുപോലെ ഫൂല്ക്കാരം ചെയ്തു: കലങ്ങിയ കണ്ണുകളിൽനിന്നു തീ വെട്ടിച്ചു പറത്തി; ഗൎജ്ജിച്ചു; വിനയപൂൎവ്വം ബദ്ധാഞ്ജലിയായി നിന്ന സുരസ ദുൎഗ്ഗ ശരീര നായ കുമാരനെ നോക്കി ഇങ്ങനെ ഇടി വെട്ടിച്ചു;—"എടാ! അനുസരണം കെട്ടവനേ! മന്ദ! ഞാൻ ഇപ്പോൾ, ഇവിടെ, നിന്നെ കൊല്ലും; എടാ കുലം മുടിക്കുന്നവനെ! എടാ! ദ്രോഹി! ഞാൻ ചെയ്യുന്ന ശാസനത്തെ നീ അനുസരിക്കുക ഇല്ല എന്നോ? ഞാൻ കോപിക്കുമ്പോൾ മൂന്നു ലോകങ്ങളും സകല ലോകപാലന്മാരും വിറയ്ക്കുന്നു. നീ,—നീ,—മൂഢൻ,— ആരുടെ ബലം കണ്ടുകൊണ്ടു്—നീ,—ചാകുവാൻ ചാടിപ്പുറപ്പെടുന്നു?

എന്തെടാ! കശ്മല! ദുൎബ്ബലനായ നീ
എന്തു ബലം കൊണ്ടിവിടെ മമാജ്ഞയും
ലംഘിച്ചു നമ്മുടെ ദേശികൻ തന്നെയും
ശങ്കിച്ചിരിയാതെ ജാത്യാരിയാകിയ
പങ്കജനാഭനെ സേവിച്ചു കൊള്ളുന്നു.
പങ്ക്തികൾ തന്നിൽ വച്ചഗ്രേസരനായ
നി ങ്കഴുത്തി ന്നറുത്തിടു ന്നതുണ്ടു ഞാൻ
എങ്കര വാൾ കൊണ്ടതി ന്നില്ല സംശയം.
എന്നാ ലിവിടെ നിൻബന്ധുവാ യുള്ളവൻ
നിന്നെ വന്നിങ്ങു രക്ഷിക്ക മെന്നാകിലോ
നന്നു നന്നെങ്ങിരിക്കു ന്നോനവ നെന്നെ—
ന്തെന്നോടു കശ്മല! ചൊല്ലു ചൊല്ലിന്നു നീ.

പ്രഹ്ലാദൻ പറഞ്ഞു:—

ന കേവലം മേ ഭവത ശ്ച രാജൻ
സ വൈ ബലം ബലിനാം ചാ ഽ പരേഷാം
പരേ ഽ വരേ ഽ മീ സ്ഥിര ജംഗമാ യേ
ബ്രഹ്മാദയോ യേന വശം പ്രണീതാഃ.

സ ഈശ്വരഃ കാലഃ ഉരുക്രമോ ഽ സാ—
വോജഃ സഹഃ സത്വ ബലേ ന്ദ്രിയാത്മാ
സ ഏവ വിശ്വം പരമഃ സ്വശക്തിഭിഃ
സൃജത്യ വത്യത്തി ഗുണത്രയേശഃ

ജഹ്യാ സുരംഭാവ മിമം ത്വ മാത്മനഃ
സമം മനോ ധത്സ്വ ന സന്തി വിദ്വിഷഃ
ഋതേ/ ജിതാ ദാത്മന ഉത് പഥ സ്ഥിതാ
ത്ത ദ്ധി ഹ്യനന്തസ്യ മഹത് സമർഹണം

ദസ്യൂൻ പുരാ ഷണ്ണ വിജിത്യ ലുംപതോ
മന്യന്ത ഏകേ സ്വജിതാ ദിശോ ദശ
ജിതാത്മനോ ജ്ഞസ്യ സമസ്യ ദേഹിനാം
സാധോഃ സ്വമോഹപ്രഭവാഃ കുതഃ പരേ.

അല്ലയോ രാജാവേ ! എനിക്കും അങ്ങേയ്ക്കും ബലമായവൻ, ബലവാന്മാരായ സകലക്കും ബലമായവൻ, തന്നെ. ബ്രഹ്മാവു മുതൽ ഉച്ചങ്ങളും നീചങ്ങളും ആയ സർവ്വ ചരാചര ങ്ങളെയും സ്ഥാനത്തു നിർത്തുന്ന ബലം, വേറെയല്ല. എൻെറയും, സർവ്വന്മാരുടെയും, ബലം, ഈശ്വരനാണ് ; കാലമാണ് ; മഹാപാദനാണ് ; എൻെറയും സർവ്വന്മാരുടെയും ബലം ഓജസ്സും, തിതിക്ഷയും, സത്വവും, ഇന്ദ്രിയങ്ങളുടെ ആത്മാവും, ആകുന്നു. എൻെറയും സർവ്വന്മാരുടെയും ബലം, സത്വ രജ സ്തമസ്സു കളുടെ പ്രഭുവും, സ്വശക്തി കളെക്കൊണ്ട് വിശ്വങ്ങളെ സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുന്ന പരമനും ആകുന്നു. അച്ഛ! അങ്ങ് ഈ ആസുര ഭാവത്തെ ഉപേക്ഷിക്കുക: മനസ്സിനെ വികാരങ്ങളിൽ നിന്നു മടക്കുക ; അടക്കമില്ലാത്ത മനസ്സിനെ കവിഞ്ഞ ശത്രു, യാതൊരുത്തനും ഇല്ല. അനന്തനായ ഈശ്വരൻെറ ഉപാസനം, മനസ്സിനെ ജയിക്കുക മാത്രമാണ്. മനസ്സിനെ ചോരണം ചെയ്യുന്ന ആറു ചോരന്മാരെ ജയിക്കാത്ത പലരും, പത്തു ദിക്കുകളെയും ജയിച്ചതായി സ്വയം അഭിമാനിക്കുന്നു. ആത്മാവിനെ ജയിച്ച്, ജ്ഞാനം സമ്പാദിച്ച്, സർവ്വത്തെയും സമതയിൽ കാണുന്ന സാധുവിന് ശത്രുക്കൾ എവിടെ ? ശത്രുക്കൾ ഒക്കെയും അജ്ഞാനത്തിൽ നിന്നു പ്രഭവിക്കുന്നു.

ഇന്നി ങ്ങെനിക്കു തന്നെ യൊരു ബന്ധു വ
ല്ലിന്ദിരാ വല്ലഭ നായ ജഗന്മയൻ
നാനാ ചരാചര ജാതിക ളുള്ളിലും
നാനാ വിധാത്മ ഭൂഖണ്ഡങ്ങൾ തന്നിലും
ഭൂ വാരി വായ്വഗ്നി ഖാദികൾ തന്നിലും
നീവാര രത്ന കനകാദി കളിലും
സ്ഥൂണ സൂക്ഷ്മ സ്വരൂപാദിക ളിലും
ഘ്രാണ രസ സ്പർശനാദ്യങ്ങൾ തന്നിലും
കാണായവററിലും കേൾക്കായവററിലും
താനായ് നിറഞ്ഞു മറഞ്ഞു നില്ക്കും പരൻ
താ നഖിലാത്മൈക ബന്ധു വാകുന്നത–
ട്ടീന പ്രിയാനുകൂലം ബല മായതും
താനല്ലയോ സകലാത്മൈക ബന്ധുവായ്
സാനന്ദ മമ്പോടു പാലിപ്പ തൊക്കെയും
നൂന മെനിക്കും ഭവാനും ജഗത്രയ–
സ്ഥാന നിവാസികൾക്കും പുന രെന്നിയേ
മററില്ലൊരു ബലമെ ന്നറിഞ്ഞീടുക.
മററും ജഗത്രയാധീന നാകും ഭവാൻ
നിത്യം നിഖിലൈക ബന്ധുവാ മീശ്വര–

നത്യന്ത ശത്രുവെ ന്നിങ്ങനെ തോന്നിയ
ബുദ്ധിഭ്രമ മതികഷ്ടമാ മാസുര
ബുദ്ധി യതിനെ ത്യജിച്ചു കളഞ്ഞിനി
ശുദ്ധാത്മനാ സകലം സമീകൃത്യ സൽ–
ബുദ്ധ്യാ ഭഗവത് ഭജനം തുടങ്ങുക
വിശ്വൈക നായകനാം ഭവാനെ സ്സദാ.

ഹരി വംശ സംഹാരം ചെയ്വാൻ ഉറച്ചു പുറപ്പെട്ട്, ദീർഘ തപസ്സു ചെയ്ത് വരം വാങ്ങിയ മൂലോക പ്പെരുമാൾ—മകൻ മുമ്പിൽ നിന്നു പറഞ്ഞ കടുത്ത വാക്കുകളും ശകാരങ്ങളും കേട്ട സമയം,—ഏതേതെല്ലാം വികാരങ്ങൾക്കു അധീനനായി, എന്തെന്തെല്ലാം പ്രവർത്തിച്ചു എന്നത്—വാക്കിനു വിഷയമല്ല. ഹിരണ്യ കശിപുവിൻെറ കണ്ണുകളിൽ നിന്നു തീ പറന്നു; മിന്നൽ മിന്നി; ചോര ചിതറി; ഹിരണ്യകശിപു പല്ലുകൾ ഞെരുമ്മിക്കടിച്ചു പൊടിച്ചു; മദം കൊണ്ട് മത്തു പിടിച്ച് പൊട്ടിച്ചിരിച്ചു. ഹരി പദ ഭജനം താൻ ചെയ്യേണ്ടതാണെന്നു കേട്ട്, ദുർഗർവ്വ സമ്രാഡായ ഹിരണ്യ കശിപു, മൂന്നു ലോകങ്ങളിൽ മടങ്ങാഞ്ഞ വാൾ ഊരിയെടുത്ത് ആകാശത്തു കുലുക്കി; അമറി:—“ദുഷ്ടാ ! നീ ചാകണം; നീ ചത്തു; ധിക്കാരം ഇങ്ങനെ ആരു പറയും ! മൂഢ ! മരണം അടുത്തവർ പറയുന്നതൊക്കെയും വിവരക്കേടു തന്നെ. എടാ! ഞാനൊഴിച്ച് ജഗദീശ്വരനായി, വേറെ ആരുണ്ട് ? എവിടെയുണ്ട് ? അങ്ങിനെയൊരുത്തൻ, എവിടേയും ഉണ്ട് എങ്കിൽ—ഈ തൂണിൽ എന്തുകൊണ്ടു ഇല്ല ? മൂഢ ! നിൻെറ കഴുത്തു ഞാൻ വെട്ടുന്നു. ഹരി രക്ഷിക്കുമെങ്കിൽ കാണട്ടെ.” നാലുപാടും ശകാരം വാരിക്കോരി പ്പെയ്തു കൊണ്ട്, മഹാ ബലവാനായ അസുര ബലവാൻ, മഹാഭാഗവതനായ മകൻെറ നേരെ വാളുംകൊണ്ടു ചാടി; അരിശം വളൎന്ന അസുരൻ മുഷ്ടി ചുരുട്ടി തൂണിന്മേൽ ഇടിച്ചു; തൂണുനിന്നു വിറച്ചു. അഹോ ! എന്ത് ? കെട്ടുകൾ പൊട്ടി ആകാശങ്ങൾ ഇടിഞ്ഞു ഇറങ്ങുന്നുവോ? ഭൂലോക ജലങ്ങൾ ഒരുമിച്ചു കൂടി വിരണ്ടടിച്ചു ഉയരുന്നുവോ ? അണ്ഡ കടാഹം പൊട്ടി ത്തെറിക്കുമാറ് കേൾക്കുന്ന പരമ ഭീഷണമായ ശബ്ദം എന്ത്? എവിടെനിന്ന് ? ലോകങ്ങളൊക്കെയും ഉരുണ്ടു വീഴുന്നു എന്നു ഭയന്ന്, ബ്രഹ്മാവു മുതലായവർ ആസനങ്ങളിൽനിന്നു എഴീററ് നാലുദിക്കിലേക്കും നോക്കി. ഹിരണ്യകശിപുവിൻെറ ഇടിയേററ് വിറച്ചു കറങ്ങിയ തൂണിൽനിന്ന്, സർവ്വലോകഭയം ചെയ്തു ഒരു നൃസിംഹം—ചാടി ഇറങ്ങി. താമരതുല്യ പോലെ നിന്ന്, ഹരിനാമ ജപം ചെയ്ത പരമ ഭാഗവതനെ, കൊല്ലുവാനായി, കവ കവച്ചു ഓടിച്ചെന്ന അസുരപ്രഭു—പിറകിൽ ഭൂമി പൊട്ടുന്ന ശബ്ദം കേട്ട്—വെട്ടിത്തിരിഞ്ഞു; മൃഗവുമല്ല, മനുഷ്യനുമല്ല, എന്ന രൂപത്തിൽ നിന്ന വിചിത്ര മൃഗേന്ദ്ര ചിത്രത്തെക്കണ്ടു. വട്ടക്കണ്ണുകളിൽ നിന്നു നാലുപാടും പറന്നു ചിതറി പ്പരന്ന അഗ്നി ജ്വാലകളെക്കൊണ്ട്, ആ സന്ധ്യാ സമയത്തിനു തീ വെച്ചുകൊണ്ട്—നീണ്ടു വെളുത്ത് തടിച്ചുരുണ്ടുനിന്ന കൊലപ്പല്ലുകളെക്കൊണ്ട് ഇടിവാൾ മിന്നിച്ച്,—ചോര പുരണ്ട വാൾ പോലെ നീണ്ടിളകിയ നാക്കുകൊണ്ടു ലോകഭയം ചെയ്ത്,—കല്പാന്ത സംഹാരക ദാരുണമാകും വണ്ണം തുടരെ, തുടരെ ത്തുടരെ, ഗർജ്ജിച്ചുകൊണ്ട്—ഭഗവാൻ, ഭക്തൻെറ വാക്കുകൾ സത്യമാകുമാറ്, ചരാചരാത്മകമായ ലോകത്തിൽ എവിടേയും സാന്നിദ്ധ്യം സർവ്വ സമ്മതമാകുമാറ്,

ത്തൂണിൽനിന്നു് നരസിംഹമായി അവതരിച്ചു. നരസിംഹമായി അവതരിച്ച ഹരിയെ മഹാ പാപനായ അസുരൻ കണ്ടു. ജടമൂടിയ മുഖത്തു് ഉരുകിയ പൊന്നു പോലെ ഇളകുന്ന കണ്ണുകൾ—ജടയുടെ ഇടയിൽ കോർത്തുകെട്ടി കിടന്ന പുരിക രോമങ്ങൾ—ഉറച്ച തൂൺ പോലെ കൂർത്തു് ഉയർന്നുനിന്ന കാതുകൾ—തുറന്ന നാസികകൾ—പർവ്വത ഗുഹപോലെ പൊളിഞ്ഞ വായ്—കുറുകി തടിച്ച കഴുത്തു്—ഉറച്ചു പരന്ന മാറു്—ഒതുങ്ങിയ അര—കൂർത്ത നഖങ്ങൾ—എഴുന്നുനിന്ന അനവധി കൈകൾ—എന്നവകൊണ്ടു ഭയങ്കരനായ നൃസിംഹം ശരീരംകൊണ്ടു ആകാശത്തെ ഉരസിനിന്നു. സർവ്വ ദൈത്യന്മാരും ഓടി. തളരാതെ ഹിരണ്യ കശിപു തളരാതെ നിന്നു്, "എന്തു്? എന്നെ കൊല്ലാമെന്നു വച്ചു് ഹരി ഒരു മായയും കൊണ്ടു ഇറങ്ങിയിരിക്കുന്നുവോ" എന്നു ചലിച്ചു്—ആ അസുര ഭൂഷ്യപ്രഭു തടിച്ച ഗദ കലുക്കികൊണ്ടു്—അടിക്കുവാനായി—നൃസിംഹത്തിന്റെ നേരെ—ചാടി. പാററ തീയെ സമീപിച്ചു. സകല തപസ്സുകളേയും സത്വ തേജസ്സു കൊണ്ടു് ഉണ്ടുമുടിച്ച ഹരിയെ, ഗ്രസിക്കുവാനായി തമോ ബിന്ദു, ബദ്ധപ്പെട്ടു. അസുരൻ നൃസിംഹത്തെ അടിച്ചു. ഗരുഡൻ പാമ്പിനെ എന്നതുപോലെ, ക്രീഡാ ലോലുപനായ * നൃസിംഹത്തിന്റെ കൈയിൽനിന്നു് ഹിരണ്യകശിപു തെററിമാറി. മേഘങ്ങളിൽ മറഞ്ഞുനിന്നു സമരഗതിയെ വീക്ഷിച്ച ദേവന്മാർ, വീര്യക്കുറവു നിമിത്തം നൃസിംഹം, ഹിരണ്യ കശിപുവിനെ വിട്ടുകളഞ്ഞുവോ എന്നു ഭയന്നു. വിശ്രമം ലഭിച്ച അസുരൻ, വാൾ എടുത്തുകൊണ്ടു് വീണ്ടും നൃസിംഹത്തിന്റെ എതിരേ പാഞ്ഞു. രണ്ടു ചിറകുകളും നിവിർത്തു പറക്കുന്ന കഴുകനെപ്പോലെ, വാളും പരിചയും ഇളക്കി—ഓടിപ്പാഞ്ഞു ചെന്നു്,—മഹാസുരനെ നോക്കി, നൃസിംഹം രൂക്ഷനായി നിന്നു്, കണ്ണഞ്ചോക്കും കട്ടത്തു തുടങ്ങി. പേടിച്ച അസുരൻ കണ്ണടച്ചു. കണ്ണടച്ച അസുരനെ നൃസിംഹം പിടിച്ചു. പാമ്പിന്റെ വായിൽ എലി പിടച്ചു. കൈയിൽ പിടഞ്ഞ അസുരനെ നൃസിംഹം ഇരുന്നു്, മടിയിൽ മലർത്തിക്കിടത്തി, മടിയിൽ കിടന്ന അസുരന്റെ വയറിനെ നൃസിംഹം നഖങ്ങളേകൊണ്ടു കീറി. ഗരുഡൻ പാമ്പിനെ തുടരെ മാന്തിപ്പറിച്ചു കൊത്തികൊന്നു. കോപംകൊണ്ടു തീ കട്ടത്തു പിടിച്ച കണ്ണുകളെകൊണ്ടു നോക്കി,—തുറന്ന വായുടെ രണ്ടുവശങ്ങളിലും നീണ്ട നാക്കിനെ ആട്ടി അടിച്ചു്—മുഖത്തു നിന്നും ജടകളിൽ നിന്നും ചോരയെ ചോലപോലെ ഒഴുക്കികൊണ്ടു്—നൃസിംഹം—ആനയെ കൊന്നു് കുടൽ വാരി കഴുത്തിലിട്ട സിംഹത്താനെപ്പോലെ—എഴുന്നിററു; നഖാഗ്രം കൊണ്ടു കുത്തി യെടുത്ത ആന്ത്രങ്ങളെ, കൈയിലും കഴുത്തിലും വളച്ചിട്ടു കൊണ്ടു്, നൃസിംഹം ഹിരണ്യകശിപുവിന്റെ തോൽ മൂടിയ അസ്ഥി വിധാനത്തെ ദൂരെ എറിഞ്ഞു. നൃസിംഹം നാലുപാടും നോക്കി: ഗർജ്ജിച്ചു. നഖശസ്ത്രങ്ങളെ നൂറു കൈകളിൽ കലുക്കി കാണിച്ചു്, കണ്ട കണ്ട അസുരന്മാരെ ഒക്കെയും ഓടി നടന്നു പിടിച്ചു്, നൃസിംഹം കൊന്നു ഗർജ്ജിച്ചു തിന്നുനടന്നു. നൃസിംഹത്തിന്റെ ജടകൾ തട്ടി മേഘങ്ങൾ തകർന്നു; നൃസിംഹത്തിന്റെ കണ്ണേററു് ഏററു് ഗ്രഹങ്ങൾ കെട്ടു; നൃസിംഹത്തിന്റെ ശ്വാസോച്ഛ്വാസത്തിന്റെ അടി യേററു്, കടലുകളിൽ അലകൾ പെരുകി: നൃസിംഹത്തിന്റെ ഗർജ്ജനങ്ങളെ കേട്ടു് ദിഗ്ഗജങ്ങൾ കരഞ്ഞു: നൃസിംഹത്തിന്റെ സടകളുടെ അടിയെ പ്പേടിച്ചു് വിമാനങ്ങൾ ആകാശത്തു പൊങ്ങിപ്പറന്നു; നൃസിംഹത്തിന്റെ പുവടുകൾ അമർത്തി ഭൂമി ചിലേടങ്ങളിൽ അമർന്നു; മററു ചിലേടങ്ങളിൽ ഉയർന്നു; ചുവടു വച്ചു നടന്ന നൃസിംഹത്തെ പ്പേടിച്ചു്, മലകൾ മറിഞ്ഞു വീണു; നാലു പാടും പരന്ന നൃസിംഹ പ്രഭ നിമിത്തം ആകാശ ഭാഗങ്ങളെ കണ്ടുകൂടാതായി. നൃസിംഹം സഭയിൽ സിംഹാസനത്തിൽ പ്രഭാ പൂർണ്ണനായി ഇരുന്നു; ശത്രുക്കൾ എവിടെ എവിടെ എന്നു കണ്ണു വെട്ടി ത്തെറിപ്പിച്ചു; പരമ കോപനനായി, പരമ പ്രചണ്ഡനായി ഇരുന്നു. നൃസിംഹം ദുരാസദനായി. ലോകത്രയങ്ങളിൽ സർവ്വാധികൾക്കു മൂലമായ മഹാസുരനെ കൊന്നു്, ഹരി വിജയിക്കുന്ന വൃത്താന്തം, സ്വർഗ്ഗകോണങ്ങളിൽ പെണ്ണുങ്ങൾ പാടി പ്രഹർഷം പൂണ്ട ദേവന്മാർ ദേവ പുഷ്പങ്ങളെ വാരി വാരി ശിരസ്സിൽ തുടരെ അർപ്പിച്ചു. സ്വർഗ്ഗത്തു് പെരുമ്പറ മുഴങ്ങി; ഗന്ധർവ്വ പുരുഷന്മാർ പാടി; ഗന്ധർവ്വ സ്ത്രീകൾ ആടി; ആകാശം വിമാന ചാരികളെ കൊണ്ടു നിറഞ്ഞു. സ്വർഗ്ഗ പ്രഭുക്കന്മാരൊക്കെയും തലയിൽ കൈ കൂപ്പികൊണ്ടു് പിറകെ പിറകെ ഇറങ്ങി, പരമ തേജസ്കനായ ഹരിയുടെ സമീപത്തു്, ഭക്തിപൂർവ്വം നിന്നു. ബ്രഹ്മാവു്, രുദ്രൻ, ഇന്ദ്രൻ, ഋഷികൾ, പിതൃക്കൾ, സിദ്ധന്മാർ, വിദ്യാധരന്മാർ, ഉരഗന്മാർ, മനുക്കൾ, പ്രജാപതികൾ, ഗന്ധർവ്വന്മാർ, ചാരണന്മാർ, യക്ഷന്മാർ, കിംപുരുഷന്മാർ, വൈതാളികന്മാർ, കിന്നരന്മാർ, സുനന്ദൻ, കുമുദൻ മുതലായ വിഷ്ണുപാർഷദന്മാർ, എന്നവരൊക്കെയും ഭക്തിപൂർവ്വം നിരന്നു നിന്നു.

ബ്രഹ്മാവു സ്തുതിച്ചു:—

നതോ സ്മ്യനന്തായ ദുരന്തശക്തയേ
വിചിത്രവീര്യായ പവിത്രകർമ്മണേ
വിശ്വസ്യ സർഗ്ഗ സ്ഥിതി സംയമാൻ ഗുണൈഃ
സ്വലീലയാ സംദധതേ ऽ വ്യയാത്മനേ.

ഞാൻ അനന്തനെ, ദുരന്തശക്തിയെ, വിചിത്രവീര്യനെ, പവിത്ര കർമ്മനെ, നമസ്കരിക്കുന്നു; ഞാൻ വിശ്വത്തിന്റെ സൃഷ്ടി സ്ഥിതി സംഹാര ങ്ങളെ സ്വഗുണങ്ങളെ കൊണ്ടു കേവലം ലീലയായി നടത്തുന്ന അവ്യയനായ പരമാത്മാവിനെ നമസ്കരിക്കുന്നു.

നൃസിംഹസ്തവനം.

രുദ്രൻ സ്തുതിച്ചു:—

കോപകാലോ യുഗാന്തസ്തേ ഹതോ ऽ യ മസുരോ ऽ ല്പകഃ
തൽസുതം പാഹ്യുപസൃതം ഭക്തം തേ ഭക്തവത്സല!

നിന്തിരുവടിയുടെ കോപകാലം ഒരു യുഗത്തിന്റെ അവസാനമാകുന്നു; ഈ യുഗാന്തത്തിൽ അല്പനായ ഈ അസുരൻ ഹതനായി; ഭോ ഭക്തവത്സല! നിന്തിരുവടിയെ ശരണം പ്രാപിച്ചിരിക്കുന്ന ഈ അസുര പുത്രനെ, ഭക്തനെ, നിന്തിരുവടി രക്ഷിക്കേണമേ!

* ഇരുപത്തിരണ്ടു് അവതാരങ്ങളിൽ നരസിംഹം പതിന്നാലാമത്തതാണു്.

ഇന്ദ്രൻ സ്തുതിച്ചു :—

പ്രത്യാനീതാഃ പരമഭവതാ ത്രായതാ നഃ സ്വഭാഗാ
ദൈത്യാക്രാന്തം ഹൃദയകമലം തദ്ഗൃഹം പ്രത്യബോധി
കാലഗ്രസ്തം കിയ ദിദ മഹോ നാഥ ! ശുശ്രൂഷതാം തേ
മുക്തി സ്തേഷാം ന ഹി ബഹുലതാ നാരസിംഹാപരൈഃ കിം.

പരമ രക്ഷകനായ നിന്തിരുവടി, യജ്ഞത്തിൽ നിന്തിരുവടിക്കു ലഭിക്കേണ്ട ഹവിർഭാഗത്തെ വീണ്ടെടുത്തു. ഈ അസുരൻ ആക്രമിച്ചതും, നിന്തിരുവടിയുടെ ഗൃഹമായതും, ആയ, അടിയങ്ങളുടെ ഹൃദയകമലം ഇതാ വീണ്ടും വിടന്നിരിക്കുന്നു. ഭോ നാഥ ! കാലത്തിൽ അവസാനമുള്ള അല്പ വിഭവങ്ങൾ അടിയങ്ങൾക്ക്, ആവശ്യമില്ല ; ഭോ നൃസിംഹ ! നിന്തിരുവടിയെ ശുശ്രൂഷ ചെയ്യുന്നതിൽ, തല്പരന്മാ രായവർ, മുക്തിയെ ത്തന്നെയും വിലവയ്ക്കുന്നില്ല. അവർക്കു മററു വിഭവങ്ങളെക്കൊണ്ടു എന്തു പ്രയോജനം?

ഋഷികൾ സ്തുതിച്ചു :—

ത്വം നഃ തപഃ പരമ മാത്ഥ യ ദാത്മ തേജോ
യേനേ ദ മാദി പുരുഷാത്മഗതം സസർജ
ത ദ്വിപ്രലുപ്ത മമുനാദ്യ ശരണ്യപാല
രക്ഷാ ഗൃഹിത വപുഷാ പുന രന്വമംസ്ഥാഃ

ഭോ ആദിപുരുഷ ! നിന്തിരുവടിയുടെ ഗർഭത്തിൽ വർത്തിച്ച വിശ്വത്തെ സൃഷ്ടിച്ച നിന്തിരുവടിയുടെ തേജസ്സിനെ വിളക്കിക്കാണിക്കുന്ന തപസ്സിനെ, നിന്തിരുവടി അടിയങ്ങൾക്കു ഉപദേശിച്ചുതന്നു. ആ തപസ്സിനെ ഈ അസുരൻ നഷ്ടമാക്കി ; എന്നാൽ അഭയം അപേക്ഷിക്കുന്നവർക്ക് അഭയം നൽകുന്ന നിന്തിരുവടി, രക്ഷാവപുസ്സിനെ സ്വീകരിച്ച്, ആ തപസ്സിനെ ഇന്നു പുനഃസ്ഥാപനം ചെയ്തു.

പിതൃക്കൾ സ്തുതിച്ചു :—

ശ്രാദ്ധാനി നോ ƒ ധിബുഭുജേ പ്രസഭം തനൂജൈർ
ദത്താനി തീർത്ഥസമയേ ƒ പ്യപിബ ത്തിലാംബു
തസ്യോ ദരാ ന്നഖവിദീർണ്ണവപാദ്യ ആർച്ഛ
ത്തസ്മൈ നമോ നൃഹരയേ ƒ ഖിലധർമ്മ ഗോപ്ത്രേ.

പുത്രന്മാർ സമർപ്പിച്ച ശ്രാദ്ധങ്ങളെ ഈ അസുരൻ ബലാല്ക്കാരമായി ഉണ്ടു. തീർത്ഥ സമയത്തിൽ സമർപ്പിച്ച തിലാംബുവിനെ കുടിച്ചു ; എന്നാൽ നിന്തിരുവടി നഖങ്ങളെക്കൊണ്ട്, ഈ അസുരൻെറ ഉദരത്തെ കീറി അവയെ ഉദ്ധരിച്ചു ; സർവ്വധർമ്മ സംപാലകനായ നൃസിംഹമായ നിന്തിരുവടിയെ. അടിയങ്ങൾ നമസ്കരിക്കുന്നു.

സിദ്ധന്മാർ സ്തുതിച്ചു :—

യോ നൊ ഗതിം യോഗസിദ്ധാ മസാധുഃ
അഹാരഷീദ്യോഗ തപോ ബലേന
നാനാദർപ്പം തം നഖൈർ നിർദദാര
തസ്മൈ തുഭ്യം പ്രണതാഃ സ്മോ നൃസിംഹ !

അസാധുവായ ഈ അസുരൻ, യോഗ തപോബലം കൊണ്ട് യോഗസിദ്ധമായ ഞങ്ങളുടെ ഗതിയെ അപഹരിച്ചു ; നിന്തിരുവടി പല പ്രകാരങ്ങളിൽ അഹങ്കാരം വർദ്ധിച്ചിരുന്ന ഈ അസുരനെ, നഖങ്ങളെ കൊണ്ടു കീറി ; ഭോ നൃസിംഹ ! അടിയങ്ങൾ നിന്തിരുവടിയെ നമസ്കരിക്കുന്നു.

വിദ്യാധരന്മാർ സ്തുതിച്ചു :—

വിദ്യാം പൃഥഗ് ധാരണയാ ƒ നുരാദ്ധാം
ന്യഷേധ ദജ്ഞോ ബല വീര്യ ദൃപ്തഃ
സ യേന സംഖ്യേ പശുവ ദ്ധത സ്തം
മായാ നൃസിംഹം പ്രണതാ സ്മ നിത്യം.

വിവിധങ്ങളായ യോഗങ്ങളെ കൊണ്ട് അടിയങ്ങൾ സമ്പാദിച്ച വിദ്യയെ, ബലവീര്യംകൊണ്ടു അഹംകരിച്ച ഈ അജ്ഞൻ, നിഷേധിച്ചു ; മായാ നൃസിംഹനായ നിന്തിരുവടി, ഈ അസുരനെ, യജ്ഞ പശുവിനേപ്പോലെ, കൊന്നു. നിന്തിരുവടിയെ അടിയങ്ങൾ നമസ്കരിക്കുന്നു.

ഉരഗന്മാർ സ്തുതിച്ചു :—

യേന പാപേന രത്നാനി സ്ത്രീരത്നാനി ഹൃതാനി നഃ
തദ്വക്ഷഃ പാടനേനാ ƒ സാം ദത്താനന്ദ നമോ സ്തു തേ

ഈ പാപൻ അടിയങ്ങളുടെ രത്നങ്ങളേയും സ്ത്രീരത്നങ്ങളേയും അപഹരിച്ചു ; നിന്തിരുവടി ഈ അസുരൻെറ മാറിനെ കീറി, അടിയങ്ങളുടെ സ്ത്രീകൾക്ക് സന്തോഷത്തെ ദാനം ചെയ്തു. നിന്തിരുവടിയെ അടിയങ്ങൾ നമസ്കരിക്കുന്നു.

മനുകൾ സ്തുതിച്ചു :—

മനവോ വയം തവ നിദേശ കാരിണോ
ദിതിജേന ദേവ പരിഭൂതസേതവഃ
ഭവതാ ഖലഃ സ ഉപസംഹൃതഃ പ്രഭോ
കരവാവ തേ കി മനുശാധി കിംകരാൻ.

ദേവ! അടിയങ്ങൾ നിന്തിരുവടിയുടെ നിദേശ കാരികളായ മനുക്കളാകുന്നു. ഈ അസുരൻ അടിയങ്ങളുടെ സകല നിയമങ്ങളെയും ധ്വംസിച്ചു കളഞ്ഞു പ്രഭോ ! നിന്തിരുവടി ഈ ഖലനെ ഉപസംഹരിച്ചു. നിന്തിരുവടിയുടെ ദാസന്മാരായ അടിയങ്ങൾ ഇനി എന്താണ ചെയ്യേണ്ടതെന്നു ആജ്ഞാപിച്ചാലും.

പ്രജാപതികൾ സ്തുതിച്ചു :—

പ്രജേശാ വയം തേ പരേശാഭിസൃഷ്ടാ
ന യേന പ്രജാ വൈ സൃജാമോ നിഷിദ്ധാഃ
സ ഏഷ ത്വയാ ഭിന്നവക്ഷാ നുശേതേ
ജഗന്മംഗലം സത്വമൂർത്തേ ƒ വതാരഃ

പ്രഭോ ; അടിയങ്ങൾ പ്രജാപതികളാണ് ; നിന്തിരുവടി അടിയങ്ങളെ സൃഷ്ടിച്ച്, സൃഷ്ടി കർമ്മത്തിൽ നിയോഗിച്ചു. എന്നാൽ ഈ അസുരൻ അടിയങ്ങളെ സൃഷ്ടി കർമ്മത്തിൽനിന്നു നിരോധിച്ചു. നിന്തിരുവടി വക്ഷസ്സു ഭേദിച്ച്, ഈ ഇവൻ മരിച്ചു ; ഭോ സത്വമൂർത്തേ ! നിന്തിരുവടിയുടെ അവതാരം ജഗന്മംഗളമായി.

ഗന്ധർവ്വന്മാർ സ്തുതിച്ചു:—

വയം വിഭോ തേ നട നാട്യ ഗായകാ
യേനാ*f*ത്മസാ മ്പീർയ്യബലൌജസാ കൃതാഃ
സ ഏഷ നീതോ ഭവതാ ദശാമിമാം
കി മുത്പഥസ്ഥഃ കുശലായ കല്പതേ.

വിഭോ! അടിയങ്ങൾ നിന്തിരുവടി നിയമിച്ചിരിക്കുന്ന നടന്മാരും, നർത്തകന്മാരും, ഗായകന്മാരും ആകുന്നു. ബലം, വീര്യം, ഓജസ്സ് എന്നിവകൊണ്ട് അടിയങ്ങളെ അടിമകളാക്കിയ ഇവൻ, നിന്തിരുവടിയുടെ വീര്യം നിമിത്തം, ഈ ദശയെ പ്രാപിച്ചു. ദുഷ്ട മാർഗ്ഗങ്ങളിൽ ഭ്രമിക്കുന്നവർ ഐശ്വര്യത്തെ പ്രാപിക്കുക ഇല്ല.

ചാരണന്മാർ സ്തുതിച്ചു:—

ഹരേ! തവാംഘ്രിപങ്കജം ഭവാപവർഗ മാശ്രിതാഃ
യ ദേഷ സാധുഹൃച്ഛയഃ ത്വയാ*f*സുരഃ സമാപിതഃ

ഹരേ! അടിയങ്ങൾ സംസാര വിമോചനപ്രദാനം ചെയ്യുവാൻ കഴിയുന്ന നിന്തിരുവടിയുടെ ചരണാരവിന്ദങ്ങളെ അഭയം പ്രാപിച്ചിരിക്കുന്നു. സാധുജനങ്ങളുടെ ഹൃദയത്തിൽ മുള്ളായ ഈ അസുരൻ അങ്ങയാൽ ഹതനായി.

യക്ഷന്മാർ സ്തുതിച്ചു:—

വയ മനുചരമുഖ്യാഃ കർമ്മഭിഃ തേ മനോജ്ഞൈഃ
ത ഇഹ ദിതിസുതേന പ്രാപിതാ വാഹകത്വം
സ തു ജന പരിതാപം തത്കൃതം ജാനതാ തേ
നരഹര ഉപനീതഃ പഞ്ചതാം പഞ്ചവിംശ.

അടിയങ്ങൾ നിന്തിരുവടിക്ക് പ്രീതിപ്രദങ്ങളായ കർമ്മങ്ങളെ ചെയ്യുന്ന ഭൃത്യന്മാരുടെ സംഘത്തിൽ എപ്പോഴും മുമ്പു നില്ക്കുന്നവരാകുന്നു. അഹൊ! ഈ അസുരൻ അടിയങ്ങളെ കൊണ്ട് ചുമടു ചുമപ്പിച്ചു. അസുരൻ വരുത്തിക്കൂട്ടിയ ജനപരിതാപത്തെ അറിഞ്ഞ നിന്തിരുവടി, നൃസിംഹമായി അവതരിച്ച്, ഇവനെ കൊന്നു. നിന്തിരുവടി ഇരുപത്തഞ്ചാമത്തെ തത്വമാണെന്ന്, അടിയങ്ങൾ അറിയുന്നു.

കിംപുരുഷന്മാർ സ്തുതിച്ചു:—

വയം കിമ്പുരുഷാ സ്ത്വം തു മഹാപുരുഷ ഈശ്വരഃ
അയം കുപുരുഷോ നഷ്ടോ ധിക്കൃതഃ സാധുഭിർയദാ.

അടിയങ്ങൾ കിംപുരുഷന്മാരാണ്. നിന്തിരുവടി ഈശ്വരനായ മഹാപുരുഷനാണ്. സാധുജനങ്ങൾ ഉപേക്ഷിച്ച അസുരനായ ഈ കുപുരുഷൻ നഷ്ടനായി.

വൈതാളികന്മാർ സ്തുതിച്ചു:—

സഭാസു സത്രേഷു തവാ*f*മലം യശോ
ഗീത്വാ സപര്യാം മഹതീം ലഭാമഹേ
യ സ്താം വ്യനൈഷീദ് ഭൃശ മേഷ ദുർജ്ജനോ
ദിഷ്ട്യാ ഹത സ്തേ ഭഗവൻ യഥാ*f*മയഃ

സഭകളിലും സത്രങ്ങളിലും നിന്തിരുവടിയുടെ അമലമായ യശസ്സിനെ പാടി, അടിയങ്ങൾ മഹത്തായ പൂജയെ സമ്പാദിക്കുന്നു. ഭഗവൻ, ആ ബഹുമാനത്തെ അടിയങ്ങളെ സംബന്ധിച്ച് ധ്വംസനം ചെയ്ത ഈ ദുഷ്ടനെ, വൈദ്യൻ രോഗത്തെ എന്നതുപോലെ, നിന്തിരുവടി ധ്വംസിച്ചിരിക്കുന്നു.

കിന്നരന്മാർ സ്തുതിച്ചു:—

വയ മീശ കിന്നരഗണാ സ്തവാനുഗാ
ദിതിജേന വിഷ്ടിമമുനാ*f*നുകാരിതാഃ
ഭവതാ ഹരേ സ വൃജിനോ*f*വസാദിതോ
നരസിംഹ നാഥ വിഭവായ നോ ഭവ.

ഈശ! അടിയങ്ങൾ നിന്തിരുവടിയുടെ അനുഗന്മാരായ കിന്നരന്മാരാകുന്നു, ഈ അസുരൻ അടിയങ്ങളെ കഠിന വൃത്തികളിൽ നിയോഗിച്ചു. ഹരേ! നിന്തിരുവടി ഈ ദുഷ്ടനെ ഹനിച്ചു. ഭോ നരസിംഹ! നാഥ! നിന്തിരുവടി അടിയങ്ങൾക്കു ഐശ്വര്യം വളർത്തണമേ.

വിഷ്ണു പാർഷദന്മാർ സ്തുതിച്ചു:—

അദ്യൈതത് ഹരിനരരൂപ മത്ഭുതം തേ
ദൃഷ്ടം നഃ ശരണദ സർവ്വലോകശർമ്മ
സോ*f*യം തേ വിധികര ഈശ വിപ്രശപ്ത
സ്തസ്യേ*f*ദം നിധന മനുഗ്രഹായ വിദ്മഃ

ഭോ ശരണദ! അടിയങ്ങൾ ഇന്നാണ് നിന്തിരുവടിയുടെ അത്ഭുതമായ ഹരിനര രൂപത്തെ ദർശിച്ചത്. ഈ രൂപം സർവ്വലോകങ്ങൾക്കും ശർമ്മത്തെ വളർത്തുന്നു. ഭോ ഈശ! ഈ അസുരൻ നിന്തിരുവടിയുടെ ആജ്ഞാകരൻ തന്നെ. ബ്രാഹ്മണശാപം ലഭിച്ചു പിറന്ന ഇവന്, ഈ മരണം അനുഗ്രഹ കാരണമായി."

ബ്രഹ്മ രുദ്ര പുരസ്സരന്മാരായ സുരന്മാർ തുടരെ ചെയ്ത സ്തുതികളെക്കൊണ്ട്, ഹരി പ്രസാദിച്ചില്ല, അവർ ഹരിയെ സമീപിക്കുവാൻ ഭയന്നു. നരസിംഹം ദുരാസദനായി, ദുർന്നിരീക്ഷ്യനായി, പീഠത്തിൽ ഇരിക്കുന്നു. ഹരിയുടെ

നരസിംഹ സ്തുതി

അമർഷം അടങ്ങുന്നില്ല എന്നു കണ്ട്, ദേവന്മാർ, സാക്ഷാൽ മഹാലക്ഷ്മിയെ തന്നെ ഹരി സമീപത്തിലേക്കു അയച്ചു; എന്നാൽ മഹാലക്ഷ്മി തന്നെ അദൃഷ്ട ശ്രുത പൂർവ്വമായ രൂപം കണ്ട്, അടുക്കുവാൻ, ധൈര്യപ്പെട്ടില്ല. ബ്രഹ്മാവു പ്രഹ്ളാദനോട് ഇങ്ങനെ പറഞ്ഞു:— "അങ്ങയുടെ അച്ഛനെക്കുറിച്ച് നിന്തിരുവടി ഇപ്പോഴും കോപിച്ചിരിക്കുന്നു. അങ്ങട്ട് അടുക്കുവാൻ ഞങ്ങളാരും ധൈര്യപ്പെടുന്നില്ല.

അൻപോടിതെല്ലാമിവണ്ണമായ് വന്നിതു
തമ്പുരാന്തങ്കളിയായതിതൊക്കെയും
കമ്പമൊഴിഞ്ഞിനി വൈകാതെ ചെന്നു നീ
നാരസിംഹാകൃതി പൂണ്ട ദേവൻ തന്റെ
ചാരത്തു ചെന്നു വന്ദിച്ചിനി സ്സാദരം
ദൈത്യാരി തന്നുടെ കോപമശേഷവും
തീർത്തു ജഗത്രയം പാലിക്ക വേണമേ."

മഹാഭാഗവതൻ സമ്മതിച്ചു; അടുത്തു ചെന്നു; സാഷ്ടാം

ഗം നമസ്കരിച്ചു ;കൈ കൂപ്പി ത്തൊഴുതു. പാദ സമീപത്തുകിടന്ന ബാലനെ പരമ കാരുണികനായ ഹരി എഴീല്പിച്ചു : കാലപ്പാമ്പിനെ ഭയപ്പെട്ടവൎക്കു അഭയം നല്കുന്ന തൃക്കൈ, ബാലന്റെ ശിരസ്സിൽ വച്ചു. ഹരികരാംബുജം ശിരസ്സിനെ സ്പൎശിച്ചപ്പോൾ, പ്രഹ്ലാദനു സൎവ്വ കല്മഷങ്ങളും ഒഴിഞ്ഞു, ഒരു മുഹൂൎത്ത സമയത്തേക്കു ഹരി ദൎശനം സിദ്ധിച്ചു. പ്രഹ്ലാദനാകട്ടെ, ആനന്ദം നിമിത്തം കോൾമയിർ കൊണ്ടു, ഹൃദയം ആൎദ്രമായി, കണ്ണുകൾ നനഞ്ഞു, സംപൂൎണ്ണ നിൎവ്വൃതിക്കു നിദാനമായ ഹരി പാദ പത്മത്തെ ധ്യാനിച്ചു. പ്രഹ്ലാദൻ ഇന്ദ്രിയങ്ങളെ ഒതുക്കി നിൎത്തി, ഏകാഗ്രനായി, കണ്ണും കരളും ഹരിയിന്മേൽ ത്തന്നെ ഉറപ്പിച്ചു കൊണ്ടു, പ്രേമം നിറഞ്ഞ വചനങ്ങളെ, ഗല്ഗദപൂൎവ്വം ഇങ്ങനെ പറഞ്ഞു :—

ബ്രഹ്മാദയഃ സുരഗണാ മുനയോഽഥ സിദ്ധാഃ
സത്വൈക താനമതയോ വചസാം പ്രവാഹൈഃ
നാരാധിതും പുരുഗുണൈരധുനാഽപി പിപ്രുഃ
കിം തോഷ്ടു മൎഹതി സ മേ ഹരി രുഗ്രജാതേഃ

മന്യേ ധനാഭിജന രൂപ തപഃ ശ്രുതൌജഃ
തേജഃ പ്രഭാവ ബല പൌരുഷ ബുദ്ധി യോഗാഃ
നാരാധനായ ഹി ഭവന്തി പരസ്യ പുംസോ
ഭക്ത്യാ തുതോഷ ഭഗവാൻ ഗജയൂഥപായ

വിപ്രാ ദ്വിഷഡ് ഗുണ യുതാ ദരവിന്ദ നാഭ-
പാദാരവിന്ദ വിമുഖാ ച്ഛ്വപചം വരിഷ്ഠം
മന്യേ തദൎപ്പിത മനോ വചനേ ഹിതാൎത്ഥ-
പ്രാണം പുനാതി സ കുലം ന തു ഭൂരിമാനഃ

നൈവാത്മനഃ പ്രഭു രയം നിജ ലാഭ പൂൎണ്ണോ
മാനം ജനാ ദവിദുഷഃ കരുണോ വൃണീതേ
യ ദ്യ ജ്ജനോ ഭഗവതേ വിദധീത മാനം
ത ച്ചാത്മനേ പ്രതിമുഖസ്യ യഥാ മുഖശ്രീഃ

തസ്മാ ദഹം വിഗത വിക്ലബ ഈശ്വരസ്യ
സൎവ്വാത്മനാ മഹി ഗൃണാമി യഥാ മനീഷം
നീചോഽജയാ ഗുണവിസൎഗ്ഗ മനുപ്രവിഷ്ടഃ
പൂയേത യേന ഹി പുമാ നനുവൎണ്ണിതേന.

സൎവ്വേ ഹ്യമീ വിധികരാ സ്തവ സത്വധാമ്നോ
ബ്രഹ്മാദയോ വയ മിവേശ ന ചോദ്വിജന്തഃ
ക്ഷേമായ ഭൂതയ ഉതാത്മസുഖായ ചാസ്യ
വിക്രീഡിതം ഭഗവതോ രുചിരാവതാരൈഃ

ത ദ്യച്ഛ മന്യു മസുര ശ്ച ഹത സ്ത്വയാഽദ്യ
മോദേത സാധു രപി വൃശ്ചിക സൎപ്പ ഹത്യാ
ലോകാ ശ്ച നിൎവ്വൃതിമിതാഃ പ്രതിയന്തി സൎവ്വേ
രൂപം നൃസിംഹ വിഭയായ ജനാഃ സ്മരന്തി.

നാഹം ബിഭേ ദ്യജിത തേഽതിഭയാനകാസ്യ-
ജിഹ്വാൎക്ക നേത്ര ഭ്രുകുടീ രഭസോഗ്രദംഷ്ട്രാൽ
ആന്ത്ര സ്രജഃ ക്ഷതജ കേസര ശങ്കുകൎണ്ണാ-
ന്നിൎഹ്രാദഭീത ദിഗിഭാദരിഭി ന്നഖാഗ്രാൻ

ത്രസ്തോസ്മ്യഹം കൃപണവത്സല ദുഃസഹോഗ്ര-
സംസാരചക്ര കദനാൽ ഗ്രസതാം പ്രണീതഃ
ബദ്ധഃ സ്വകൎമ്മഭി രുശത്തമ തേംഘ്രിമൂലം
പ്രീതോഽപവൎഗ്ഗ മരണം ഹ്വയസേ കദാ നു.

യസ്മാൽ പ്രിയാഽപ്രിയ വിയോഗ സയോഗ ജന്മ
ശോകാഗ്നിനാ സകല യോനിഷു ദഹ്യമാനഃ
ദുഃഖൌഷധം ത ദപി ദുഃഖമതദ്ധിയാഽഹം
ഭൂമൻ ഭ്രമാമി വദ മേ തവ ദാസ്യ യോഗം.

സോഹം പ്രിയസ്യ സുഹൃദഃ പരദേവതായാ
ലീലാകഥാ സ്തവ നൃസിംഹ വിരിഞ്ചഗീതാഃ
അഞ്ജസ്തിത ൎമ്യനുഗൃണൻ ഗുണ വിപ്ര മുക്തോ
ദുൎഗ്ഗാണി തേ പദയുഗാലയ ഹംസ സംഗഃ

ബാലസ്യ നേഹ ശരണം പിതരൌ നൃസിംഹ
നാൎത്തസ്യ ചാഗദ മുദന്വതി മജ്ജതോ നൌഃ
തപ്തസ്യ തൽ പ്രതിവിധി ൎയ്യ ഇഹാഞ്ജസേഷ്ട
സ്താവ ദ്വിഭോ ! തനുഭൃതാം ത്വ ദുപേക്ഷിതാനാം

യസ്മിൻ യതോ യൎഹി യേന ച യസ്യ യസ്മാൽ
യസ്മൈ യഥാ യദുത യസ്ത്വപരഃ പരോ വാ
ഭാവഃ കരോതി വികരോതി പൃഥക്സ്വഭാവഃ
സംചോദിതഃ ത ദഖിലം ഭവതഃ സ്വരൂപം

മായാമനഃ സൃജതി കൎമ്മമയം ബലീയഃ
കാലേന ചോദിത ഗുണാഽനുമതേന പുംസഃ
ഛന്ദോമയം യ ദജയാഽൎപ്പിത ഷോഡശാരം
സംസാര ചക്രമജ കോഽതിതരേ ത്വ ദന്യഃ

സ ത്വം ഹി നിത്യ വിജിതാത്മഗുണഃ സ്വധാമ്നാ
കാലോ വശീകൃത വിസൃജ്യ വിസൎഗ്ഗശക്തിഃ
ചക്രേ വിസൃഷ്ട മജയേശ്വര ഷോഡശാരേ
നിഷ്പീഡ്യ മാനമുപകൎഷ വിഭോ പ്രപന്നം.

ദൃഷ്ടാ മയാ ദിവി വിഭോഽഖില ധിഷ്ണ്യമാനാ-
മായുഃ ശ്രിയോ വിഭവ ഇച്ഛതി യാം ജനോഽയം
യേഽസ്മൽ പിതുഃ കുപിത ഹാസ വിജൃംഭിത ഭ്രൂ-
വിസ്ഫൂൎജ്ജിതേന ലുലിതാഃ സ തു തേ നിരസ്തഃ

തസ്മാ ദമൂ സ്തനുഭൃതാ മഹ മാശിഷോ ജ്ഞ
ആയുഃ ശ്രിയം വിഭവ മൈന്ദ്രിയ മാവിരിഞ്ച്യാൽ
നേച്ഛാമി തേ വിലുലിതാ നുരുവിക്രമേണ
കാലാത്മനോപനയ മാം നിജ ഭൃത്യ പാൎശ്വം.

കുത്രാശിഷഃ ശ്രുതിസുഖാ മൃഗ തൃഷ്ണി രൂപാഃ
ക്വേദം കളേബര മശേഷരുജാം വിരോഹഃ
നിർവിദ്യതേ ന തു ജനോ യ ദപീതി വിദ്വാൻ-
കാമാനലം മധുലവൈഃ ശമയൻ ദുരാപൈഃ

ക്വാ f ഹം രജഃ പ്രഭവ ഈശ തമോധികേ f സ്മിൻ
ജാതഃ സുരേതരകുലേ ക്വ തവാനുകമ്പാ
ന ബ്രഹ്മണോ ന തു ഭവസ്യ ന വൈ രമായാ-
യ ന്മേ f ർപ്പിതഃ ശിരസി പത്മകരഃ പ്രസാദഃ

നൈഷാ പരാവര മതിർ ഭവതോ നനു സ്യാൽ
ജന്തോ ര്യഥാ ത്മസുഹൃദോ ജഗത സ്തഥാ f പി
സംസേവയാ സുരതരോ രിവ തേ പ്രസാദഃ
സേവാനുരൂപ മുദയോ ന പരാവരത്വം.

ഏവം ജനം നിപതിതം പ്രഭവാഹികൂപേ
കാമാഭികാമ മനു യഃ പ്രപതൻ പ്രസംഗാൽ
കൃത്വാ f ത്മസാൽ സുരർഷിണാ ഭഗവൻ ഗൃഹീതഃ
സോ f ഹം കഥം നു വിസൃജേ തവ ഭൃത്യസേവാം.

മല് പ്രാണ രക്ഷണ മനന്ത ! പിതുർ വധ ശ്ച
മന്യേ സ്വഭൃത്യ ഋഷിവാക്യമൃതം വിധാതും
ഖഡ്ഗം പ്രഗൃഹ്യ യ ദവോച ദസ ദ്വിധിത്സു-
സ്ത്വാ മീശ്വരോ മദപരോ f വതു കം ഹരാമി.

ഏക സ്ത്വ മേവ ജഗ ദേത ദമുഷ്യ യ ത്ത്വ-
മാദ്യന്തയോഃ പൃഥഗവസ്യസി മധ്യത ശ്ച
സൃഷ്ട്വാ ഗുണ വ്യതികരം നിജമായ യേദം
നാനേവ തൈ രവസിത സ്തദനു പ്രവിഷ്ടഃ

ത്വം വാ ഇദം സദസദീശ ഭവാം സ്തതോ f ന്യോ
മായാ യ ദാത്മപരബുദ്ധി രിയം ഹ്യപാർത്ഥാ
യ ദ്യസ്യ ജന്മ നിധനം സ്ഥിതി രീക്ഷണം ച
തദ്വൈ ത ദേവ വസുകാലവ ദഷ്ടിതർവോഃ

ന്യസ്യേദ മാത്മനി ജഗ ദ്വിലയാംബു മധ്യേ
ശേഷേ f ത്മനാ നിജസുഖാനുഭവോ നിരീഹഃ
യോഗേന മീലിത ദൃഗാ ത്മനി വീത നിദ്ര-
സ്തുര്യേ സ്ഥിതോ ന തു തമോ ന ഗുണാം ശ്ച യുംക്ഷേ.

തസ്യൈവ തേ വപു രിദം നിജ കാല ശക്ത്യാ
സംചോദിത പ്രകൃതി ധർമ്മണ ആത്മഗൂഢം
അംഭസ്യ നന്തശയനാ ദ്വിരമ ത്സമാധേഃ
നാഭേ രഭൂൽ സ്വകണികാവടവ ന്മഹാബ്ജം

ത ത്സംഭവഃ കവി രതോ f ന്യ ദപശ്യമാന-
സ്ത്വാം ബീജ മാത്മനി തതം സ്വബഹിർ വിചിന്ത്യ
നാവിന്ദ ദബ്ദ ശത മപ്സു നിമജ്ജമാനോ
ജാതേംകുരേ കഥ മുഹോപ ലഭേത ബീജം.

സ ത്വാത്മയോനി രതി വിസ്മിത ആസ്ഥിതോബ്ജം
കാലേന തീവ്രതപസാ പരിശുദ്ധ ഭാവഃ
ത്വാ മാത്മനീശ ഭുവി ഗന്ധ മിവാതി സൂക്ഷ്മം
ഭൂതേന്ദ്രിയാശയമയേ വിതതം ദദർശ.

ഏവം സഹസ്ര വദനാംഘ്രി ശിരഃ കരോരു-
നാസാസ്യ കർണ നയനാ ഭരണാ യുധാ ഢ്യം
മായാമയം സദുപലക്ഷിത സ ന്നിവേശം
ദൃഷ്ട്വാ മഹാപുരുഷ മാപ മുദം വിരിഞ്ചഃ

തസ്മൈ ഭവാൻ ഹയശിര സ്തനുവം ച ബിഭ്ര-
ദ്വേദദ്രുഹാ വതിബലൌ മധുകൈടഭാഖ്യൌ
ഹത്വാ f നയൽ ശ്രുതിഗണാൻ തു രജ സ്തമ ശ്ച
സ ത്വം തവ പ്രിയതമാം തനു മാമനന്തി.

ഇത്ഥം നൃ തിര്യ ഗൃഷി ദേവ ഝഷാ വതാരൈ-
ർല്ലോകാൻ വിഭാവയസി പാസി ജഗൽ പ്രതീപാൻ
ധർമ്മം മഹാപുരുഷ പാസി യുഗാനുവൃത്തം
ഛന്നഃ കലൌ യ ദഭവസ്ത്രി യുഗോ f ഥ സത്വം.

നൈതൻ മന സ്തവ കഥാസു വികുണ്ഠനാഥ !
സംപ്രീയതേ ദുരിത ദുഷ്ട മസാധു തീവ്രം
കാമാതുരം ഹർഷശോക ഭയൈഷണാർത്തം
തസ്മിൻ കഥം തവ ഗതിം വിമൃശാമി ദീനഃ

ജിഹ്വൈകതോ f ച്യുത വികർഷതി മാ f വിതൃപ്താ
ശിശ്നോ f ന്യത സ്ത്വ ഗുദരം ശ്രവണം കുതശ്ചിൽ
ഘ്രാണോ f ന്യത ശ്ചപലദൃക് ക്വ ച കർമ്മ ശക്തിഃ
ബഹ്വ്യഃ സപത്ന്യ ഇവ ഗേഹപതിം ലുനന്തി.

ഏവം സ്വ കർമ്മ പതിതം ഭവ വൈതരണ്യാം
അന്യോന്യ ജന്മ മരണാശന ഭീത ഭീതം
പശ്യഞ്ജനം സ്വപര വിഗ്രഹ വൈര മൈത്രം
ഹന്തേതി പാരചര പീപൃഹി മൂഢ മദ്യ

കോ f ന്വത്ര തേ f ഖില ഗുരോ ഭഗവൻ പ്രയാസ
ഉത്താരണേ f സ്യ ഭവ സംഭവ ലോപ ഹേതോഃ
മൂഢേഷു വൈ മഹ ദനുഗ്രഹ ആർത്ത ബന്ധോ
കിം തേന തേ പ്രിയജനാ നനു സേവതാം നഃ

നൈവോ ദ്വിജേ പര ദു രത്യയ വൈതരണ്യാ
സ്ത്വ ദ്വീര്യ ഗായന മഹാ മൃത മഗ്ന ചിത്തഃ
ശോചേ തതോ വിമുഖ ചേതസ ഇന്ദ്രിയാർത്ഥ-
മായാ സുഖായ ഭര മുദ്വഹതോ വിമൂഢാൻ.

പ്രായേണ ദേവ ! മുനയഃ സ്വ വിമുക്തി കാമാ
മൌനം ചരന്തി വിജനേ ന പരാർത്ഥനിഷ്ഠാഃ
നൈതാൻ വിഹായ കൃപണാൻ വിമുമുക്ഷ ഏകോ
നാന്യം ത്വ ദസ്യ ശരണം ഭ്രമതോ f നുപശ്യേ.

യ ന്മൈഥുനാദി ഗൃഹമേധി സുഖം ഹി തുച്ഛം
കണ്ഡൂയനേന കരയോ രിവ ദുഃഖദുഃഖം
തൃപ്യന്തി നേഹ കൃപണാ ബഹു ദുഃഖ ഭാജഃ
കണ്ഡൂതിവ ന്മനസിജം വിഷഹേന ധീരഃ

മൌന വ്രത ശ്രുത തപോ ഽധ്യയന സ്വധർമ്മ-
വ്യാഖ്യാ രഹോ ജപ സമാധയ ആപവർഗ്ഗ്യാഃ
പ്രായഃ പരം പുരുഷ തേ ത്വ ജിതേന്ദ്രിയാണാം
വാർത്താ ഭവന്ത്യുത ന വാ ഽ ത്ര തു ദാംഭികാനാം

രൂപേ ഇമേ സ ദസതീ തവ വേദ സൃഷ്ടേ
ബീജാംകുരാ വിവ ന ചാന്യ ദരൂപകസ്യ
യുക്താഃ സമക്ഷ മുദയത്ര വിചിന്വതേ ത്വാം
യോഗേന വഹ്നി മിവ ദാരുഷു നാന്യതഃ സ്യാൽ

ത്വം വായു രഗ്നി രവനി ർവിയ ദംബുമാത്രാഃ
പ്രാണേന്ദ്രിയാണി ഹൃദയം ചി ദനുഗ്രഹ ശ്ച
സർവ്വം ത്വ മേവ സഗുണോ വിഗുണ ശ്ച ഭൂമ-
ന്നാന്യ ത്ത്വദ സ്ത്യപി മനോ വചസാ നിരുക്തം.

നൈതേ ഗുണാ ന ഗുണിനോ മഹദാദയോ മേ
സർവേ മനഃ പ്രഭൃതയഃ സഹദേവമർത്ത്യാഃ
ആദ്യന്തവന്ത ഉരുഗായ വിദന്തി ഹി ത്വാം
ഏവം വിമൃശ്യ സുധിയോ വിരമന്തി ശബ്ദാൽ.

ത ത്തേർഹത്തമ നമഃ സ്തുതികർമ്മപൂജാഃ
കർമ്മ സ്മൃതി ശ്ചരണയോഃ ശ്രവണം കഥായാം
സംസേവയാ ത്വയി വിനേതി ഷഡംഗയാ കിം
ഭക്തിം ജനഃ പരമ ഹാസ ഗതൌ ലഭേത.

ശുദ്ധ സത്വമാകുന്ന ബുദ്ധി പൂണ്ട മുനികൾ, സിദ്ധന്മാർ, സുരന്മാർ, ബ്രഹ്മാവു മുതലായവർ എന്നവരൊക്കെയും, അങ്ങയുടെ സംഖ്യാ തീതങ്ങളായ ഗുണങ്ങളെ, വചഃപ്രവാഹങ്ങളെ കൊണ്ടു ആരാധിക്കുവാൻ അശക്ത ന്മാരായിരിക്കുന്നു. രാക്ഷസ ബാലനായ ഞാനു, ഹരിയായ അങ്ങയെ എങ്ങനെ സ്തോത്രം ചെയ്യും? ധനം, അഭിജന്മം, രൂപം, തപസ്സ്, ശ്രുതം, ഓജസ്സ്, തേജസ്സ്, പ്രഭാവം, ബലം, പൌരുഷം, ബുദ്ധി, യോഗം എന്നവയൊന്നും, പരമ പുരുഷനെ പ്രീണിപ്പിക്കുവാൻ മതിയായവ അല്ല; ഭക്തി ഒന്നു കൊണ്ടു മാത്രം ഗജേന്ദ്രനെ കുറിച്ച് ഭഗവാൻ തുഷ്ടനായി. മനസ്സ്, വാക്ക്, വൃത്തി, ധനം, പ്രാണൻ എന്നവയെ ഭഗവാനിൽ സമർപ്പിച്ച ചണ്ഡാലൻ, വംശത്തെ തന്നെയും ശുദ്ധമാക്കുന്നു. ഭൂരിമാനനായും അരവിന്ദ നാഭ പദാരവിന്ദത്തെ കുറിച്ച് വിമുഖനായും വർത്തിക്കുന്ന ബ്രാഹ്മണൻ തന്നെയും, ആ ചണ്ഡാലനു കീഴെയാണ്. ഭഗവാൻ സ്വയം പൂർണ്ണനും പ്രഭുവും ആണ്. അജ്ഞന്മാർ ചെയ്യുന്ന ആരാധനത്തെ കരുണാപൂർവ്വം സ്വീകരിക്കുന്നു: എങ്കിലും, അതുകൊണ്ടു പ്രാപിക്കേണ്ടതു യാതൊന്നുമില്ല. ആരാധന നിമിത്തമുള്ള ഗുണം ആരാധകനു തന്നെ. മുഖത്തിനു ചെയ്യുന്ന അലങ്കാരത്തെ കണ്ണാടിയിൽ സ്വന്തം പ്രതിരൂപത്തിനു തന്നെ ലഭിക്കുന്നതാണ്. ആയതിനാൽ എന്റെ അപര്യ്യാപ്തതയെ അവഗണിച്ച്, ഞാൻ എന്റെ ജ്ഞാനം അനുസരിച്ച്, എന്റെ സർവ്വാത്മാവു കൊണ്ടും, പരമ പുരുഷന്റെ പ്രശംസകളെ പാടും; ത്രിഗുണാത്മകമായ സംസാരത്തിൽ അജ്ഞാനം മൂലം അധഃപതിച്ച മനുഷ്യൻ, പരമ പുരുഷപ്രശംസകൾ നിമിത്തം പരിഷ്കൃതനാകുന്നു. പ്രഭോ! ഹരേ! വിറച്ചു നില്ക്കുന്ന ഈ ബ്രഹ്മാവു തുടങ്ങിയ സർവ്വന്മാരും, സത്വം തന്നെ ധാമമായ അങ്ങയുടെ കിംകര ന്മാരാകുന്നു. അസുരന്മാരായ ഞങ്ങളാകട്ടെ, എത്രയോ നീചന്മാർ! ഭഗവാന്റെ രുചിരങ്ങളായ അവതാര ലീലകൾ, വിശ്വത്തിന്റെ ക്ഷേമത്തെയും ഐശ്വര്യത്തെയും ആത്മ സുഖത്തെയും പുരസ്കരിച്ചു തന്നെ. ഈ അസുരൻ ഹതനായി; തേളിനെയൊ പാമ്പിനെയൊ കൊന്നു കണ്ടാൽ സജ്ജനങ്ങൾ തന്നെയും സന്തോഷിക്കാറുണ്ട്. ഇതാ അസുരൻ ഹതനായതു കണ്ട്, ലോകങ്ങൾ നിർവൃതി പൂകുന്നു. ഭോ നൃസിംഹ! പരമ പദത്തെ വാഞ്ഛിക്കുന്നവർ, അങ്ങയുടെ ഈ അവതാരത്തെ സ്മരിക്കുകയും ധ്യാനിക്കുകയും ചെയ്യും: അങ്ങ് കോപത്തെ പിൻ വലിക്കേണമേ. ഭോ പ്രഭോ! അങ്ങയുടെ മുഖവും, ജിഹ്വയും, സൂര്യ്യ കഠിനങ്ങളായ കണ്ണുകളും, ചഞ്ചലങ്ങളായ പുരികങ്ങളും ഉഗ്രങ്ങളായ ദംഷ്ട്രകളും, കഴുത്തിൽ കാണുന്ന ആന്ത്ര മാലകളും, ചോരയിൽ പുതഞ്ഞ കുഞ്ചിരോമങ്ങളും, കുററി പോലെ കൂർത്ത കാതുകളും, ദിഗ്ഗജങ്ങൾ പേടിക്കുന്ന നിഹ്രാദങ്ങളും, ശത്രുക്കളെ കുത്തി പ്പിളർക്കുന്ന നഖങ്ങളും, ഭയാനകങ്ങളാ യിരിക്കുന്നു; എന്നാൽ ഞാൻ അങ്ങയെ ഭയപ്പെടുന്നില്ല; ഭോ കൃപണ വത്സല! ഉഗ്രവും ദുസ്സഹവും ആയ സംസാര ചക്രത്തെ, ഞാൻ ഭയപ്പെടുന്നു; സ്വകർമ്മങ്ങളാൽ ബദ്ധനാകുവാൻ ഞാൻ ഭയപ്പെടുന്നു; ഭോ സുപ്രശംസിത! സർവ്വ സുഖാവഹമായ മോക്ഷത്തെ പ്രദാനം ചെയ്യുന്ന അങ്ങയുടെ പാദമൂലത്തിലേക്ക് അങ്ങു എന്നെ എപ്പോൾ ക്ഷണിക്കുമോ? പ്രിയങ്ങളായും അപ്രിയങ്ങളായും ഉള്ള ഓരോ രൂപങ്ങളിൽ ജനിച്ചും മരിച്ചും, ഞാൻ താപത്തീയിൽ വേകുന്നു; ദുഃഖത്തിനുള്ള ഔഷധവും ദുഃഖമായി ത്തന്നെ കാണപ്പെടുന്നു; ആ തത്വത്തെ കാണാതെ വിഷയസംഗം നിമിത്തം ഞാൻ ഭ്രമിക്കുന്നു; ഭോ പരിപൂർണ്ണാത്മൻ! എനിക്ക് അങ്ങയുടെ ദാസ്യവും, സംസാരത്തിൽ നിന്നു മോചനവും എങ്ങനെ ലഭിക്കുമോ? ഭോ പ്രിയ സുഹൃത്തെ! പരമ ദൈവമേ! നൃസിംഹ! വിരിഞ്ചൻ പാടുന്ന ഭഗവല്ലീലാ കഥകളെ പാടി ഞാൻ ത്രിഗുണ മോചനം പ്രാപിക്കട്ടെ; അങ്ങയുടെ പാദ യുഗളത്തെ ആലയ മാക്കിയിരിക്കുന്ന പരമ ഹംസന്മാരോടുള്ള സംഗം നിമിത്തം, ഞാൻ ദുർഗ്ഗങ്ങളെ തരണം ചെയ്യട്ടെ. ഭോ പ്രഭോ! അങ്ങ് ഉപേക്ഷിക്കുക ആണ് എങ്കിൽ അച്ഛനും അമ്മയും ബാലനു ശരണമല്ല; ഔഷധം രോഗിക്കു ശരണമല്ല; കപ്പൽ കടലിൽ മുങ്ങിയവനു ശരണമല്ല; സംസാര സന്താപം അനുഭവിക്കുന്നവന്, പ്രതിവിധികൾ സർവ്വവും ക്ഷണികം തന്നെ. ഏതെങ്കിലും ഒരു വിഷയത്തിൽ, ഏതെങ്കിലും ചോദനം അനുസരിച്ച്, ഏതെങ്കിലും സമയത്ത്, ഏതെങ്കിലും ആയുധംകൊണ്ട്, ഏതെങ്കിലും ഒന്നിനെക്കുറിച്ച്, ഏതെങ്കിലും ഒന്നിൽനിന്ന്, ഏതെങ്കിലും ഒന്നിനായി, ഒന്നിനെ മററൊന്നിൽനിന്നു വേറാക്കുവാനായി, ഒന്നിനെ മററൊന്നിലേക്കു നയിക്കുവാനായി,—ഉത്തമനോ അധമനോ ശത്രുവോ ചെയ്യുന്ന സർവ്വവും—അങ്ങയുടെ ചോദനവും നിമിത്തവും അങ്ങയുടെ സ്വരൂപവും തന്നെ. അങ്ങു ചെയ്യുന്ന ചോദനം അനുസരിച്ച്, കാലം മായയെ രജോഗുണ മയമാക്കുന്നു അങ്ങനെ രജോഗുണ മയമായ മായ, മനസ്സിനെ സൃഷ്ടിക്കുന്നു

ആ മനസ്സ്—കർമ്മ സന്നദ്ധവും, ബലമേറിയതും, വേദാദ്ധ്യയനതല്പരവും, ജീവാത്മാവിനെ ആവരണം ചെയ്യുന്ന അജ്ഞാനത്തെ സൃഷ്ടിക്കുന്ന പതിനാറു അരങ്ങളോടു കൂടിയതും ആകുന്നു. ഭോ അജ! ഭഗവത്ഭക്ത നല്ലാതെ ആര്, ഇതിനെ തരണം ചെയ്യും? സ്വധാമ സ്വഭാവംകൊണ്ടു തന്നെ, ആത്മഗുണങ്ങളെ ജയിക്കുന്ന അങ്ങു കാലമാകുന്നു; കാലമാകട്ടെ മായയെ സൃഷ്ടി കർമ്മത്തിൽ പ്രേരിപ്പിക്കുന്നു; അങ്ങു കാരണ കാര്യങ്ങളെ ഭരിക്കുന്ന ശക്തിയാകുന്നു; പ്രഭോ! പതിനാറു അരങ്ങൾ ഉള്ളതായ ചക്രത്തിൽ ഞെങ്ങി ഞെരുങ്ങി അവശനായി ശരണാഗത നായിരിക്കുന്ന എന്നെ അങ്ങ്, അങ്ങയുടെ സമീപത്തേക്കു ആകർഷിക്കണമേ. പ്രഭോ! ജനങ്ങൾ ഉപാസിക്കുന്ന ആയുസ്സിനേയും ഐശ്വര്യത്തേയും വിഭവത്തേയും അറിയുവാൻ എനിക്കു സൌകര്യം ലഭിച്ചിട്ടുണ്ട്. ആ ദേവന്മാരൊക്കെയും എൻെറ അച്ഛൻെറ കോപഹാസത്തിൻെറയും ക്ഷുബ്ധ ഭ്രൂ ചലന ത്തിൻേറയും അടിയേററ്, എത്രയോ പ്രാവശ്യം തകർന്നിരിക്കുന്നു. എന്നാൽ അങ്ങ് എൻെറ അച്ഛനെ സംഹരിച്ചു. ഈ വാസ്തവം ഗ്രഹിച്ചിരിക്കുന്ന ഞാൻ, ശരീരികൾ കാംക്ഷിക്കാറുള്ള ആയുസ്സ്, ഐശ്വര്യം, വിഭവം, ഇന്ദ്രൻ മുതൽ ബ്രഹ്മാവു വരെക്കുള്ള സ്ഥാനം, എന്നിവയെ കാംക്ഷിക്കുന്നില്ല. ഉരുവിക്രമനും കാലാത്മാവും ആയ അങ്ങ്, പ്രതിക്ഷണം ഛേദിക്കാവുന്ന അണിമാദി കളായ സിദ്ധികളേയും ഞാൻ കാംക്ഷിക്കുന്നില്ല. അങ്ങു എന്നെ ഭഗവത്ഭക്തന്മാരുടെ സംഘത്തിൽ സ്ഥാപിക്കണമെ. കാതുകൾക്കു സുഖം വളർത്തുന്ന ആശിസ്സുകൾ കേവലം മൃഗതൃഷ്ണ തന്നെ: സകല രോഗങ്ങളുടെയും നിലയന മായ ശരീരം നിസ്സാരം തന്നെ. ഈ വാസ്തവത്തെ അറിയുന്നവർ തന്നെയും, കൈ വരാത്ത തേൻതുള്ളികളെ കൊണ്ട്, കാമത്തീയെ കെടുത്തുവാൻ ബദ്ധപ്പെടുന്നു. ഭോ ഈശ! തമസ്സ് അധികമായ അസുര കുലത്തിൽ പിറന്ന രജഃപ്രഭവനായ ഞാൻ എവിടെ? അഹോ! ഭഗവദനുകമ്പ! ബ്രഹ്മാവാകട്ടെ, ശിവനാകട്ടെ, മഹാലക്ഷ്മി തന്നെയാകട്ടെ, ഈ വിധമായ ഭഗവൽപ്രസാദത്തെ ലഭിച്ചില്ല; ഭഗവാൻ, കരാര വിന്ദത്തെ എൻെറ ശിരസ്സിൽ അർപ്പിച്ചില്ലയോ? അങ്ങു എനിക്കും ജഗത്തിനും സുഹൃത്തു തന്നെ; സാധാരണന്മാർ കാണുന്ന ഉച്ച നീചത്വ ഭേദം അങ്ങു ഒരേടവും കാണുന്നില്ല. കല്പകവൃക്ഷം ആരാധകന്മാരുടെ ഉച്ച നീചത്വങ്ങളെ അന്വേഷിക്കുന്നില്ല; ആരാധനം അനുസരിച്ച് ഫലം കൊടുക്കുന്നു: അങ്ങയും ആരാധനം അനുസരിച്ചു പ്രസാദിക്കുന്നു. കാമങ്ങളെ തേടുന്ന ജനം ജനന മാകുന്ന സർപ്പങ്ങളെകൊണ്ടു നിറഞ്ഞ കൂപത്തിൽ വീഴുന്നതുപോലെ, വിഷയസംഗം നിമിത്തം അധഃപതിച്ച ഞാൻ, സുരർഷിയായ നാരദനാൽ സ്വീകൃതനായി; ഭഗവൻ! ആ ഞാൻ ഭഗവൽ ഭൃത്യസേവയെ എങ്ങനെ കൈവെടിയും? അങ്ങു എൻെറ അച്ഛനെ വധിച്ചതും, എൻെറ പ്രാണങ്ങളെ രക്ഷിച്ചതും, ഋഷിവാക്യത്തെയും, ദുഷ്ടകർമ്മം ചെയ്യുവാനായി വാളെടുത്തുകൊണ്ട് എൻെറ അച്ഛൻ പറഞ്ഞ വാക്കുകളേയും, സാധൂകരിക്കുവാനാണെന്നു ഞാൻ കരുതുന്നു. "ഇതാ ഞാൻ നിൻെറ ശിരസ്സു ഛേദിക്കുന്നു; ഞാനൊഴിഞ്ഞു ഏതെങ്കിലും ഈശ്വരനോ സ്വാമിയോ നിന്നെ രക്ഷിക്കട്ടെ.' എന്നല്ലയോ അച്ഛൻ കണ്ഠക്ഷോഭം ചെയ്തതു്. ഈ ജഗത്തു അങ്ങു തന്നെ; അങ്ങു ജഗത്തിൻെറ ആദിയേയും അന്തത്തേയും ഒരുമിപ്പിക്കുന്നു; അങ്ങു ജഗത്തിൻെറ മദ്ധ്യവും ആകുന്നു. സ്വമായ കൊണ്ട് ഗുണങ്ങളുടെ വികാരമായ ഈ ജഗത്തിനെ സൃഷ്ടിച്ച്, അതിൽ പ്രവേശിച്ചിരിക്കുന്ന അങ്ങ്, ജഗത്തിൻെറ ആദിയിലും, അന്തത്തിലും, മദ്ധ്യത്തിലും, ഒട്ടാത്തവനായിത്തന്നെ വർത്തിക്കുകയും ചെയ്യുന്നു. ഭോ ഈശ! സദസദാത്മക മായ ഈ ജഗത്തു അങ്ങു തന്നെ; എന്നാൽ അങ്ങു ഇതിൽ നിന്നു അന്യനും ആകുന്നു. ആയതിനാൽ ഇതു എൻേറതു്, ഇതു അവൻേറതു് എന്ന ഭേദദർശനം മായയും നിരർത്ഥകവും തന്നെ. ഒന്നിൻെറ ജന്മം, വിനാശം, സ്ഥിതി, പ്രകാശം എന്നവയ്ക്കു ആധാരമായി യാതൊന്നുണ്ട് എങ്കിൽ—ആ ഒന്നും യാതൊന്നും തമ്മിൽ ഭേദമില്ല. ബീജവും വൃക്ഷവും എന്നവ ഭൂമിയും അതിൻെറ ആധാരവും തന്നെ. അങ്ങു സർവത്തേയും ഉള്ളിലേക്കു വലിച്ചുകൊണ്ട്, പ്രളയ ജല മദ്ധ്യത്തിൽ ആത്മസുഖത്തെ അനുഭവിച്ചു കൊണ്ട് കേവലം പ്രവൃത്തി രഹിതനായി, ശേഷനാകുന്ന ശയ്യയിൽ ശയിക്കുന്നു. യോഗാവസ്ഥയിൽ കണ്ണടച്ചു വർത്തിക്കുന്ന അങ്ങ് നിദ്രയ്ക്കും അജ്ഞാനത്തിനും അധീനനല്ല; അങ്ങു ജാഗ്രത്തു്, സ്വപ്നം, സുഷുപ്തി എന്ന അവസ്ഥകളെ കവിഞ്ഞ്, സ്വമായ തുരീയാവസ്ഥയിൽ വർത്തിക്കുന്നു; അങ്ങു തമസ്സിനെ അറിയുന്നില്ല; ഗുണങ്ങളെ അതി വർത്തിക്കുകയും ചെയ്യുന്നു. അങ്ങയുടെ ശരീരം ഈ ജഗത്തു തന്നെ; ഈ ശരീരം അങ്ങയുടെ സ്വന്തമായ കാല ശക്തിയുടെ പ്രേരണം നിമിത്തം, പ്രകൃതിയുടെ ധർമ്മങ്ങളെ പ്രവർത്തിപ്പിക്കുന്നു; സമാധിയുടെ അവസാനത്തിൽ അങ്ങു ജലങ്ങളിൽ അനന്തനാകുന്ന ശയനത്തിൽനിന്നു എഴീല്ക്കവെ, ബീജത്തിൽ നിന്നു വടവൃക്ഷം എന്നതുപോലെ, അങ്ങയുടെ നാഭിയിൽ നിന്ന്, മുമ്പു ഉള്ളിലൊതുങ്ങിയ ജഗത്താകുന്ന താമര വീണ്ടും എഴുന്നു. പത്മത്തിൽ നിന്നു പിറന്ന പണ്ഡിതനായ ബ്രഹ്മാവു പത്മത്തെ അല്ലാതെ യാതൊന്നിനെയും കണ്ടില്ല. പത്മത്തിൻെറ ബീജം ബ്രഹ്മാവിൽ തന്നെ വ്യാപിച്ചിരുന്നു എങ്കിലും, ബ്രഹ്മാവ് പത്മത്തിൻെറ ബീജത്തെ കണ്ടില്ല. ആയതിനാൽ ബീജത്തെ തന്നിൽ നിന്നു ബഹിർഭാഗത്തു കാണുവാനായി ബ്രഹ്മാവു നൂറു വർഷം ജലങ്ങളിൽ തിരഞ്ഞു. അങ്കുരം പുറപ്പെട്ടശേഷം, അങ്കുരത്തിൽ തന്നെ വ്യാപിച്ചിരിക്കുന്ന ബീജത്തെ വേറെ കാണുക അസാദ്ധ്യ മാണല്ലോ. അതി വിസ്മിതനായ ബ്രഹ്മാവു താമരയിൽ തന്നെ ഇരുന്നു; ദീർഘകാലം തീവ്രമായ തപസ്സു ചെയ്തു പരിശുദ്ധ ഭാവനായി; അപ്പോൾ ബ്രഹ്മാവു കണ്ടു; ഭൂതങ്ങളിലും ഇന്ദ്രിയങ്ങളിലും, മനസ്സിലും വ്യാപിച്ചിരിക്കുന്ന അങ്ങയെ—ഭൂമിയിൽ അതിസൂക്ഷ്മമായ ഗന്ധത്തെ എന്നതുപോലെ—കണ്ടു. ആയിരങ്ങളായ മുഖങ്ങളും, പാദങ്ങളും, ശിരസ്സുകളും, കരങ്ങളും, ഊരുക്കളും, മൂക്കുകളും, വായ്കളും, കാതുകളും, കണ്ണുകളും, ആഭരണങ്ങളും, ആയുധങ്ങളും ഇണങ്ങിയ വിശ്വരൂപനെ—മായാ മയനെ—മഹാ പുരുഷനെ—കണ്ട്, ബ്രഹ്മാവു പരമ പ്രമോദം പൂണ്ടു. അങ്ങു ഹയഗ്രീവനായി പരിണമിച്ച്, രജസ്സിൻേറയും തമസ്സിൻേറയും രൂപങ്ങളായ മധു, കൈടഭൻ എന്ന അതി ബലവാന്മാരെ കൊന്ന്, വേദങ്ങളെ വീണ്ടെടുത്ത്, ബ്രഹ്മാവിനു കൊടുത്തു. സത്വം എന്നതു്, അങ്ങയുടെ പ്രിയതമമായ ശരീര മാകുന്നു എന്നു പറയപ്പെടുന്നു. അങ്ങ് ഇങ്ങനെ മനുഷ്യൻ, മൃഗം, ഋഷി, ദേവൻ, മത്സ്യം, എന്ന അവതാര

ങ്ങളെ കൊണ്ട്, ലോകങ്ങളെ അനുഗ്രഹിക്കുന്നു; ലോക ശത്രുക്കളെ ഹനിക്കുന്നു; ദ്വാപരയുഗത്തിന്റെ സ്വഭാവം അനുസരിച്ച്, ധർമ്മത്തെ രക്ഷിക്കുന്നു; അങ്ങു കലി യുഗത്തിൽ പ്രച്ഛന്ന നായിരിക്കുന്നു; ആയതിനാൽ അങ്ങു, ത്രിയുഗനായി. ഭോ വികുണ്ഠനാഥ! ദുരിതവും ദുഷ്ടവും അസാധ്യവും ആയ മനസ്സ്, അങ്ങയുടെ കഥകളെ പ്രിയപ്പെടുന്നില്ല; ആ മനസ്സ് കാമാതുര മാകുന്നു; അതു ഹർഷം, ശോകം, ഭയം, സ്പൃഹ എന്നിവകൊണ്ടു ആർത്തമാകുന്നു. അങ്ങനെയിരിക്കെ, ദീനനായ ഞാൻ അങ്ങയുടെ ഗതിയെ എങ്ങനെ അന്വേഷിക്കുന്നു. ഭോ അച്യുത! ഒരിക്കലും തൃപ്തി ആകാത്ത ജിഹ്വ ഈ വഴിക്കു വലിക്കുന്നു; ശിശ്നം ആ വഴിക്കു വലിക്കുന്നു; ത്വക്ക്, ഉദരം, ശ്രവണം, ഇവ വേറെ വഴികളിൽ വലിക്കുന്നു; ഘ്രാണം വേറൊരിടത്തേക്ക്, ചപലമായ നേത്രം വേറൊരിടത്തേക്ക്, വലിക്കുന്നു; സപത്നികൾ ഗൃഹനായകനെ എന്നതുപോലെ, ഇന്ദ്രിയങ്ങൾ ദേഹിയെ ആഴയ്ക്കുന്നു. ഭോ പാരചര! ഭഗവൻ! സ്വകർമ്മങ്ങൾ നിമിത്തം സംസാര മാകുന്ന വൈതരണിയിൽ പെട്ടു ഉഴലുന്നവരെ, അങ്ങ് കടാക്ഷിക്കേണമേ! തമ്മിൽ പേടിക്കുന്നവരും, ജന്മ മരണ ഭക്ഷണ ഭീത ന്മാരും, സ്വപര കലഹങ്ങളിൽ പക്ഷ പ്രതിപക്ഷ ബുദ്ധിയോടു ഏടിച്ച്, ആകുല പ്പെടുന്നവരും, ആയ ജനങ്ങളെ, അങ്ങ്, കാണണമേ. അങ്ങ് ഈ മൂഢനെ ഉദ്ധരിച്ച് രക്ഷിക്കണമേ. ഭോ പരാൽപര! ഭഗവ ദ്വീര്യ ഗാന മാകുന്ന മഹാമൃതത്തിൽ മുങ്ങിയ മനസ്സോടു കൂടിയ ഞാൻ, ദുരതി ക്രമമായ ഈ വൈതരണിയേ ഭയപ്പെടുന്നില്ല. ഞാൻ അജ്ഞാനം കൊണ്ടു വിമുഖന്മാരും, ഇന്ദ്രിയങ്ങൾക്കു വിഷയങ്ങളായ മായാ സുഖങ്ങളെ പ്രതീക്ഷിച്ച സംസാര ഭാരത്തെ വഹിക്കുന്നവരും, ആയ മൂഢന്മാരെക്കുറിച്ച്, ശോചിക്കുന്നു. ദേവ! മുനികൾ സ്വന്തം മുക്തിയേ കാമിച്ച പ്രായേണ മൌന വ്രതത്തെ ആചരിച്ചു വർത്തിക്കുന്നു; അവർ പരന്മാരുടെ ഗതിയെക്കുറിച്ച അന്വേഷിക്കാറില്ല; കൃപണന്മാരായ ഇതരന്മാരെ ഉപേക്ഷിച്ച്, ഏകനായി മോക്ഷം സമ്പാദിക്കണ മെന്നല്ല എന്റെ ആഗ്രഹം. സംഭ്രമത്തിൽ നില്ക്കുന്ന സർവ്വ ലോകത്തിനും ശരണം അങ്ങു തന്നെ. ഗൃഹസ്ഥന്മാർ കാംക്ഷിക്കാറുള്ള മൈഥുനം മുതലായ സുഖം എത്ര തുച്ഛം! കൈ കൊണ്ടു ചൊറിഞ്ഞാൽ കൈ സമ്പാദിക്കുന്ന സുഖം, വില വയ്ക്കപ്പെടേണ്ടതില്ല: ഗൃഹസ്ഥധർമ്മം, സങ്കട ശൃംഖല തന്നെ. എന്നാൽ ചൊറിയുവാനുള്ള കാംക്ഷ, നിരോധിക്ക പ്പെടാറുള്ളതു പോലെ, ജ്ഞാനധീരൻ മനസ്സിന്റെ വ്യാമോഹങ്ങളെ നിരോധിക്കുന്നു. മൌനവ്രതം, ശ്രുതം, തപസ്സ്, അധ്യയനം, സ്വധർമ്മ വ്യാഖ്യാനം, വിജനവാസം, ജപം, സമാധി എന്നിവയൊക്കെയും മോക്ഷ സാധകങ്ങൾ തന്നെ; എന്നാൽ—ഭോ പുരുഷ!—ഇവയൊക്കെയും അജിതേന്ദ്രിയന്മാർക്കു കാലക്ഷേപത്തിനു മാത്രം ഉപയോഗപ്പെടുന്നു. എന്നാൽ കപട ഭക്തന്മാർക്കു ഇവ, ഇങ്ങനെയും ഉപയോഗപ്പെടുക ഇല്ല. സത്തു് അസത്തു്—അതായതു കാരണം കാര്യം,—എന്നിങ്ങനെ ബീജവും അങ്കുരവും പോലെ—രണ്ടു രൂപങ്ങൾ, അങ്ങയുടെ രൂപങ്ങളാകുന്നു, എന്നു വേദങ്ങൾ ഘോഷിക്കുന്നു. ഗവേഷണം ചെയ്യുന്ന ഭക്തന്മാർ അങ്ങയെ—വിറകിനകത്തു തീയെ എന്നതുപോലെ—കാണുന്നു. സത്തും അസത്തും വേറെ ഒരിടത്തു നിന്നും ഭവിക്കുന്നതല്ല. അങ്ങു ആകാശവും, വായുവും, അഗ്നിയും, ജലവും, പൃഥിവിയും തന്നെ. തന്മാത്രകളും, പ്രാണങ്ങളും, ഇന്ദ്രിയങ്ങളും, ഹൃദയവും, ചിത്തും, അഹങ്കാരവും, അങ്ങു തന്നെ. സഗുണ സർവ്വസ്വം അങ്ങു തന്നെ; വിഗുണസർവ്വസ്വം അങ്ങു തന്നെ. ഭോ പൂർണ്ണാത്മൻ: വാക്കുകൊണ്ടും മനസ്സുകൊണ്ടും സങ്കല്പിക്ക പ്പെട്ടവയിൽ യാതൊന്നെങ്കിലും അങ്ങയിൽനിന്നു ഭിന്ന മായതല്ല. ഭോ ഉരുഗായ! ഗുണങ്ങളുടെ ദേവതകളാകട്ടെ, ഗുണങ്ങളോടു കൂടിയ മഹത്തത്വം മുതലായവ ആകട്ടെ, മനസ്സു മുതലായവ ആകട്ടെ, ഇന്ദ്രൻ മുതലായ ദേവന്മാരാകട്ടെ, ഋഷികൾ മുതലായ മനുഷ്യരാകട്ടെ,—ഇവരൊക്കെയും പ്രഭവവും, പ്രലയവും ഉള്ളവരാണ്. ഇവർ അങ്ങയെ അറിയുന്നില്ല. ബുദ്ധിമാന്മാർ വേണ്ട അന്വേഷണം ചെയ്തു്, വിമർശനം ചെയ്തു്, വേദാ ധ്യയനത്തിൽ നിന്നും വേദോക്തങ്ങളായ കർമ്മങ്ങളെ അനുഷ്ഠിക്കുന്നതിൽ നിന്നും, വിരമിച്ചു കളയുന്നു. ഭോ അർഹത്തമ! നമസ്സ്, സ്തുതി, കർമ്മം, പൂജ, സ്മൃതി, ശ്രവണം എന്ന ആറു സേവന കർമ്മങ്ങളെ കൂടാതെ—പരമ ഹംസന്മാർക്കു ഗതിയായ അങ്ങയെ കുറിച്ച്—ഭക്തിയെ എങ്ങനെ സമ്പാദിക്കാം?"

പ്രാണികൾക്കീശ്വര! നാഥ! ജയ ജയ
വാണീ ഭഗവതീ നാഥനു മീശനും
വാനവർ നാഥനും ദേവ സമൂഹവും
ദാനവ സംഘവും മാനവ സംഘവും
ദാന യജ്ഞാദിയാം സർവ്വ കർമ്മങ്ങളും
നാടും, നഗരവും, കാടും മലകളും
തോടും പുഴകളും കൂടും സമുദ്രവും
ഓടും മൃഗങ്ങളും ചാടും കപികളും
പാടും കുയിലുക ളാടും മയിലുകൾ
മാടും മഹിഷവും ആടും തൃണങ്ങളും
ചാടും രഥങ്ങളും ഓടും വഴികളും
എന്നു വേണ്ടാ പിന്നെ മന്നിടമേഴര-
ണ്ടുള്ളതിലുള്ള സമസ്ത വസ്തുക്കളും
മന്നിട ദേവനാ യുള്ള ഭവാ നെന്നും
എന്നല്ലവ ഭവാൻ തങ്കലെ ന്നുള്ളതും
എന്നുള്ളി ലോർത്തിരി ക്കുന്ന ഞാ നെപ്പൊഴും
സുന്ദരാംഗ ജഗന്നാഥ ജനാർദ്ദന!

പ്രഹ്ലാദനു വരദാനം.

പരമ ഭക്തൻ വർണ്ണിച്ച നിർഗ്ഗുണനായ ഭഗവാൻ സംപ്രീതനായി; പ്രണമിച്ചുനിന്ന പ്രഹ്ലാദനോടു ഇങ്ങനെ അരുളിച്ചെയ്തു:—"പ്രഹ്ലാദ! ഭദ്ര! നിനക്കു ഭദ്രം ഭവിക്കട്ടെ! ഭോ അസുരോത്തമ! ഞാൻ പ്രീത നായിരിക്കുന്നു. നി അഭിമതമായ വരത്തെ വരിച്ചു കൊള്ളുക തന്നെ. ഞാൻ മനുഷ്യരുടെ കാമ പൂരക നാകുന്നു. ഭോ ആയുഷ്മൻ! ഞാൻ ഗുണങ്ങളാത്തവൻ, എന്നെ ദർശിക്കുന്നതല്ല. എന്റെ ദർശനം ലഭിച്ചവൻ വീണ്ടും ക്ലേശത്തെ അറികയില്ല. ശ്രേയസ്കാമ ന്മാരും, മഹാ ഭാഗന്മാരും ആയ സാധുക്കൾ, സർവ്വാ ശിസ്സുകളുടെ നിലയനമായ എന്നെ പ്രീണിപ്പിക്കുന്നു." അസുരോത്തമ നായ പ്രഹ്ലാദനാകട്ടെ, ലോക പ്രലോഭനങ്ങളിൽ ബുദ്ധി മയക്കിയില്ല; ഭഗവാനിൽ

ഏകാന്ത ഭക്തിയുറച്ച ആ ഭക്തൻ ലോക പ്രലോഭനങ്ങളായ വരങ്ങളെ കാംക്ഷിച്ചില്ല. ഭക്തി യോഗത്തിനു വിഘാതം വരുത്തുന്ന വരങ്ങളെ ഭയന്ന പ്രഹ്ലാദൻ, ഇന്ദ്രിയങ്ങളെ ഭരിക്കുന്ന ഹരിയെ നോക്കി പ്രസാദപൂർവ്വം ഇങ്ങനെ പറഞ്ഞു:—"പ്രഭോ! ഞാൻ സ്വഭാവതഃ കാമങ്ങളിൽ ആസക്തനാണ്. അങ്ങനെ ദുർബലനായ എന്നെ നിന്തിരുവടി പ്രലോഭനം ചെയ്യരുതേ. ഞാൻ സുഖസംഗത്തെ കുറിച്ച ദീനനാണ്; സുഖങ്ങൾ എനിക്കു ആവശ്യമില്ല; മോക്ഷത്തെ കാമിച്ചാണ് ഞാൻ നിന്തിരു വടിയെ ഉപാസിക്കുന്നത്. ഭൃത്യനായ എന്റെ ലക്ഷണങ്ങളെ പരിശോധിക്കുവാനായി, നിന്തിരുവടി ഭക്തനായ എന്നെ കാമ കാര്യങ്ങളിലേക്കു പ്രേരിപ്പിക്കുന്നു, എന്നു ഞാൻ ഭയപ്പെടുന്നു. കാമ കാര്യങ്ങൾ സംസാരത്തിനു ബീജവും, ഹൃദയത്തെ അന്ധ മാക്കുന്നവയും, ആണ്.

മാ മാം പ്രലോഭയോല്പത്ത്യാffസക്തം കാമേഷു തൈർ വരൈഃ
തത്സംഗ ഭീതോ നിർവിണ്ണോ മുമുക്ഷുഃ ത്വാ മുപാശ്രിതഃ

ഭൃത്യ ലക്ഷണ ജിജ്ഞാസുഃ ഭക്തം കാമേഷ്വ ചോദയത്
ഭവാൻ സംസാര ബീജേഷു ഹൃദയ ഗ്രന്ഥിഷു പ്രഭോ!

നാന്യഥാ തേfഖില ഗുരോ ഘടേത കരുണാത്മനഃ
നഷ്ട ഭൃഷ്ട്വേ സ്തമസ്യന്ധേ ത്വ മേകഃ പാര ദർശിനഃ
യ സ്ത ആശിഷ ആശാ സ്തേ ന സ ഭൃത്യഃ സ വൈ വണിക്.

സ വൈ സ്വാമി സ വൈ ഭൃത്യോ ഗുണലുബ്ധൗ ന കാമകൗ
ആശാസാനോ ന വൈ ഭൃത്യഃ സ്വാമിന്യാശിഷഃ ആത്മനഃ
ന സ്വാമി ഭൃത്യതഃ സ്വാമ്യം ഇച്ഛന്യോ രാതി ചാശിഷഃ

അഹം ത്വകാമ സ്ത്വ ദ്ഭക്തഃ ത്വം ച സ്വാമ്യനപാശ്രയഃ
നാന്യഥേഹാവയോ രർത്ഥോ രാജസേവകയോ രിവ

യദി രാസീശ മേ കാമാൻ വരാൻ ത്വം വരദർഷഭ
കാമാനാം ഹൃദ്യ സംരോഹം ഭവത സ്തു വൃണേ വരം

ഇന്ദ്രിയാണി മനഃ പ്രാണാ ആത്മാ ധർമ്മോ ധൃതിർ മതിഃ
ഹ്രീഃ ശ്രീഃ തേജഃ സ്മൃതിഃ സത്യം യസ്യ നശ്യന്തി ജന്മനാ

വിമുഞ്ചതി യദാ കാമാൻ മാനവോ മനസി സ്ഥിതാൻ
തർഹ്യേവ പുണ്ഡരികാക്ഷ! ഭവായാ വകല്പതേ.

നാരദേനോപദിഷ്ടം മേ തവ മന്ത്ര മിമം സ്മരേ
നമോ ഭഗവതേ തുഭ്യം പുരുഷായ മഹാത്മനേ
ഹരയേfദ്ഭുത സിംഹായ ബ്രഹ്മണേ പരമാത്മനേ.

ഭോ അഖിലഗുരോ! നിന്തിരുവടി കരുണാത്മാവാണ്; പരീക്ഷിക്കുവാനല്ലാതെ നിന്തിരുവടി ഭൃത്യനെ പ്രലോഭനം ചെയ്യുന്നതല്ല. അന്ധമായ തമസ്സിൽ കണ്ണു കാണാതായവർക്ക്, നിന്തിരുവടി കര കാണിക്കുന്നു. അനുഗ്രഹങ്ങളെ പ്രാർത്ഥിക്കുന്നവൻ, ഭൃത്യനല്ല, വണിക്കാണ്. സ്വാമിയും ഭൃത്യനും തമ്മിൽ ഇണങ്ങുന്നത്, ഗുണങ്ങളെ കൊണ്ടും, ലാഭത്തെ കൊണ്ടും അല്ല. പ്രതിഫലം ഇച്ഛിച്ചു സേവനം ചെയ്യുന്നവൻ ഭൃത്യനല്ല, സേവനത്തെ കാംക്ഷിച്ച് പ്രതിഫലത്തെ കൊടുക്കുന്നവൻ, സ്വാമിയും അല്ല. ഞാൻ ഭക്തനാണ്; അകാമനാണ്. നിന്തിരുവടി സേവനം കാംക്ഷിക്കാത്ത സ്വാമിയാണ്. രാജാവും സേവകനും തമ്മിലുള്ളതുപോലെ ഒരു ബന്ധം, നാം തമ്മിൽ ഇല്ല. ഭോ വരദർഷഭ! നിന്തിരുവടി എനിക്കു കാമങ്ങളെ നല്കാമെന്നു ആഗ്രഹിക്കുന്നു എങ്കിൽ, ഞാൻ ഇങ്ങനെ പ്രാർത്ഥിക്കുന്നു:— "കാമങ്ങൾ എന്റെ ഹൃദയത്തിൽ മുളക്കരുതേ. കാമങ്ങൾ മുളച്ചാൽ ഇന്ദ്രിയങ്ങളും മനസ്സും നശിച്ചു; പ്രാണങ്ങളും ആത്മാവും നശിച്ചു; ധർമ്മവും, ധൃതിയും, മതിയും നശിച്ചു; ഹ്രീ, ശ്രീ, തേജസ്സ്, സ്മൃതി, സത്യം, എന്നവ ഒക്കെയും നശിച്ചു. മനസ്സിൽ നില്ക്കുന്ന കാമങ്ങളെ മനുഷ്യൻ ഉപേക്ഷിക്കണം. പുണ്ഡരീ കാക്ഷ! അപ്പോഴാണ് മനുഷ്യനു സംസാരമോക്ഷം സിദ്ധിക്കുന്നത്. നിന്തിരുവടിയെ പ്രശംസിക്കുന്നതായ മന്ത്രം നാരദൻ എനിക്കു ഇങ്ങനെ ഉപദേശിച്ചിരിക്കുന്നു:— "ഭഗവാനു നമസ്കാരം, മഹാപുരുഷനു നമസ്കാരം ഹരിക്ക്, അത്ഭുതസിംഹത്തിന്, പരബ്രഹ്മത്തിന്, പരമാത്മാവിന് നമസ്കാരം." നൃസിംഹം പറഞ്ഞു:—

നൈകാന്തിനോ മേ മയി ജാത്വിഹാശിഷ
ആശാസതേfമുത്ര ച യേ ഭവദ്വിധാഃ
അഥാfപി മന്വന്തര മേത ദത്ര
ദൈത്യേശ്വരാണാ മനുഭുംക്ഷ്വ ഭോഗാൻ.

കഥാ മദീയാ ജുഷമാണഃ പ്രിയാ സ്ത്വം
ആവേശ്യ മായാത്മനി സന്ത മേകം
സർവ്വേഷു ഭൂതേഷ്വ ധിയജ്ഞ മീശം
യജസ്വ യോഗേന ച കർമ്മഹിന്വൻ.

ഭോഗേന പുണ്യം കുശലേന പാപം
കലേബരം കാലജവേന ഹിത്വാ
കീർത്തിം വിശുദ്ധാം സുരലോക ഗീതാം
വിതായ മാ മേഷ്യതി മുക്തബന്ധഃ

യ ഏതത് കീർത്തയേ ന്മഹ്യം ത്വയാ ഗീത മിദം നരഃ
ത്വാം ച മാം ച സ്മരൻ കാലേ കർമ്മബന്ധാൻ പ്രമുച്യതേ.

"പ്രഹ്ലാദ! നിന്നെപ്പോലെ എന്നെക്കുറിച്ച ഏകാന്ത ഭക്തിയുള്ളവർ, ഇഹ ലോകത്തെയോ പര ലോകത്തെയോ ലഭിക്കുവാനായി എന്നെ പ്രാർത്ഥിക്കുന്നില്ല. എന്നാൽ ദൈത്യേന്ദ്രന്മാക്കായി നിയമിക്കപ്പെട്ടിട്ടുള്ള സർവ്വ ഭോഗങ്ങളെയും, ഈ മന്വന്തരം മുഴുവൻ നീ അനുഭവിക്കുക തന്നെ. സർവ്വ സ്ഥാനങ്ങളിലും ഉള്ളവനും, സർവ്വഭൂതങ്ങളിൽ അധിയജ്ഞനും, ആയ എന്നെ, സാക്ഷാൽക്കരിച്ചു കൊണ്ട്, നീ സർവ്വ കർമ്മങ്ങളെയും എന്നിൽ അർപ്പിച്ചു കൊണ്ട് യോഗ നിരതനായി, യാഗം ചെയ്യുക. പുണ്യത്തെ അനുഭവിച്ചു മുടിച്ച്, പാപത്തെ കുശലംകൊണ്ടു നശിപ്പിച്ച്, ശരീരത്തെ കാലക്രമം കൊണ്ടു ഉപേക്ഷിച്ച്, വിശുദ്ധമായ കീർത്തി സുരലോക ഗീത മാകുമാറു വളർത്തി, സകല ബന്ധങ്ങളെയും വിജയിച്ച്,— നീ എന്നെ പ്രാപിക്കും. നീ എന്നെ ഉദ്ദേശിച്ചു പാടിയ ഗീതയെ, എന്നെയും നിന്നെയും സ്മരിച്ചുകൊണ്ടു ഉരുവിടുന്ന സർവ്വന്മാരും, കാലത്തിന്റെ പൂർണ്ണതയിൽ കർമ്മ ബന്ധങ്ങളെ വിജയിക്കും." പ്രഹ്ലാദൻ പറഞ്ഞു:— "മഹേശ്വര! വരദേശ്വര! നിന്തിരുവടി ഐശ്വരമാകുന്ന തേജസ്സാകുന്നു. നി

ന്തിരുവടി സർവ്വലോക ഗുരുവാകുന്നു; പ്രഭുവാകുന്നു. അജ്ഞനായ എന്റെ അച്ഛൻ ഈ സത്യത്തെ അറിഞ്ഞില്ല. എന്റെ അച്ഛൻ കോപിഷ്ഠനായി; നിന്തിരുവടിയെ ഭ്രാതൃ ഹന്താവെന്നു സംബോധനം ചെയ്തു. നിന്തിരുവടിയുടെ ഭക്തനായ എന്നെ ദ്രോഹിച്ചു. ഭോ കൃപണവത്സല! എന്റെ അച്ഛൻ ദുരന്തവും ദുസ്തരവും ആയ പാപം ചെയ്തു. നിന്തിരുവടി അപാംഗ വീക്ഷണം കൊണ്ട് എന്റെ അച്ഛനെ പാവന നാക്കണമേ." ഭഗവാൻ പറഞ്ഞു:—"ഭോ അനഘ! പ്രഹ്ളാദ! കുല പാവനനായ നീ പിറന്ന കുലം മഹിമ യുള്ളതായി. നിന്റെ അച്ഛനും കഴിഞ്ഞ ഇരുപത്തൊന്നു തലമുറയിലുള്ള പിതാക്കന്മാരും പൂതന്മാരാ യിരിക്കുന്നു. പ്രശാന്തന്മാർ, സമദർശികൾ, സാധുക്കൾ, സദാചാരന്മാർ, ആയ എന്റെ ഭക്തന്മാർ എവിടെവിടെ ഉണ്ടോ, അവിടവിടെ അവർ—കീകടന്മാർ കൂടെയും—പൂതന്മാരാകുന്നു. എന്നെക്കുറിച്ചുള്ള ഭക്തി നിമിത്തം സകല തൃഷ്ണകളും ഒഴിഞ്ഞ ഭക്തന്മാർ, ഉയർന്നതോ താണതോ ആയ യാതൊരു ഭൂതത്തെയും ഹിംസിക്കുക ഇല്ല. എന്റെ ഭക്തന്മാരിൽ പലർ മേല്ക്കാലങ്ങളിൽ ലോകത്തിൽ അങ്ങയെ അനുകരിക്കും. മേലിൽ സർവ്വ ഭക്തന്മാരും അങ്ങയെ എന്റെ പ്രതിരൂപമായി കാണും. അങ്ങ് അച്ഛന്റെ പ്രേതകാര്യങ്ങളെ ചെയ്യുക. എന്റെ അംഗസ്പർശം സിദ്ധിച്ച ഹിരണ്യകശിപു സർവ്വപ്രകാരങ്ങളിലും പൂതനായി; അങ്ങു മകനായി ജനിച്ചതിനാൽ ഹിരണ്യകശിപു ശ്രേഷ്ഠ സ്ഥാനത്തെ പ്രാപിക്കുന്നു. ബ്രഹ്മജ്ഞന്മാർ ചെയ്യുന്ന വിധികളെ അനുസരിച്ച്, അങ്ങു സിംഹാസനം പ്രാപിക്കുക തന്നെ. മകനേ! നീ മനസ്സിനെ എന്നിൽ ഉറപ്പിച്ചു കൊണ്ടു എന്നെക്കുറിച്ചു ഭക്തിപൂർവ്വം കർമ്മങ്ങളെ അനുഷ്ഠിക്കുക." നൃസിംഹം പ്രസാദ സുമുഖനായി എന്നു കണ്ട സമയം, ബ്രഹ്മാവു ദേവന്മാരോടു ഒരുമിച്ചു നിന്നു പരിശുദ്ധങ്ങളായ പദങ്ങളെ കൊണ്ടു നരഹരിയായ ഹരിയെ ഇങ്ങനെ സ്തുതിച്ചു:—"ദേവദേവാ! അഖിലാധ്യക്ഷ! ഭൂത ഭാവന! സർവ്വപൂർവ്വജ! ലോക സന്താപനം ചെയ്തു അസുരനെ നിന്തിരുവടി ദൈവാൽ കൊന്നു. ഞാൻ സൃഷ്ടിച്ച സൃഷ്ടികളിൽ ഒന്നും കൊല്ലുകയില്ല എന്ന്, എന്നോടു വരം വാങ്ങിയ ഈ തപോ യോഗ ബലോന്മത്തൻ, സകല നിഗമ വിധികളേയും ധ്വംസനം ചെയ്തു. അവന്റെ മകനായ മഹാഭാഗവതനായ ഈ ബാലനെ, നിന്തിരുവടി മരണ മുഖത്തു നിന്നു വലിച്ചെടുത്തു. ഇതാ ഈ ബാലകൻ, പ്രസന്നനായി നില്ക്കുന്നു. നിന്തിരുവടിയുടെ ഈ രൂപത്തെ, പരിശുദ്ധമായ ആത്മാവോടു കൂടെ ചിന്തിക്കുന്നവൻ, ജിഘാംസാ പരായണ മായ മൃത്യുവിൽ നിന്നു എപ്പോഴും രക്ഷിക്കപ്പെടും." നൃസിംഹം പറഞ്ഞു:—

> മൈവം വരോഽസുരാണാം തേ പ്രദേയഃ പത്മസംഭവ
> വരഃ ക്രൂര നിസർഗ്ഗാണാം അഹീനാം അമൃതം യഥാ

"ഭോ പത്മസംഭവ! അങ്ങ് അസുരന്മാക്കു വരം ഇങ്ങനെ നല്കരുത്. ക്രൂര സ്വഭാവന്മാരായ പാമ്പുകൾക്ക് ആരും അമൃതം നല്കാറില്ലല്ലോ." ഭഗവാൻ അന്തർദ്ധാനം ചെയ്തു.

ഭഗവാനായ നൃസിംഹത്തിന്റെ ആജ്ഞ അനുസരിച്ച്, പ്രഹ്ളാദൻ പ്രേത കാര്യങ്ങളെ അനുഷ്ഠിച്ചു; പ്രഹ്ളാദൻ ബ്രഹ്മാവിനെ വന്ദിച്ചു; പരമശിവനെ നമസ്കരിച്ചു; ഭഗല്ക്കലകളായ പ്രജാപതികളെ പൂജിച്ചു. ബ്രഹ്മാവാകട്ടെ, ശുക്രൻ മുതലായവരോടു ചേർന്ന്, പ്രഹ്ളാദനെ ദൈത്യന്മാരുടേയും ദാനവന്മാരുടേയും അധിപനായി അഭിഷേകം ചെയ്തു. ബ്രഹ്മാവു മുതലായവർ പ്രഹ്ളാദനെ അഭിനന്ദിച്ചു; ആശീർവ്വാദം ചെയ്തു; പ്രതിപൂജിതന്മാരായി; സ്വ ധാമങ്ങളിലേക്കു തിരികെ പോയി. ദിതിയുടെ പുത്രന്മാരായി അവതരിച്ച ജയനും വിജയനും സ്വസ്ഥാനങ്ങളെ പ്രാപിച്ച്, രാവണ കുംഭകർണ്ണന്മാരായും, ശിശുപാല ദന്തവക്ത്ര ന്മാരായും, അവതരിക്കുവാനുള്ള കാലത്തെ പ്രതീക്ഷിച്ചു.

ഹിരണ്യാക്ഷൻ, ഹിരണ്യകശിപു എന്ന പ്രതാപ വാന്മാരായ പുത്രന്മാർ രണ്ടുപേരും മരിച്ചതു നിമിത്തം ദിതി ശോകംകൊണ്ടു ഭ്രമിച്ചു; കോപംകൊണ്ടു ജ്വലിച്ചു; ചിന്താക്ലിഷ്ടയായി; "എന്റെ പുത്രന്മാരുടെ രണ്ടുപേരുടേയും മരണത്തിനു കാരണമായവൻ, ഇന്ദ്രനാണ്. പരമ സുഭഗ ശരീര നായ ഇന്ദ്രന്റെ ഹൃദയം ഇത്ര കഠിനമാണെന്നു ആരു കരുതി? ഇന്ദ്രൻ എന്റെ പുത്രന്മാക്കു സഹോദരനല്ലയോ? ആ പാപനെ കൊല്ലാതെ എനിക്കു നിദ്ര എവിടെ? വധകർമ്മം ഇങ്ങനെ ദുഷ്ടമായി നടത്തുന്ന ഇവൻ, നരകത്തിൽ വീഴുകയില്ലയോ? ഇന്ദ്രൻ എന്നും ഈശൻ എന്നും അഭിമാനിക്കുന്ന ശരീരമാകട്ടെ, കൃമിയായും അമേദ്ധ്യമായും ചാരമായും നരകത്തിൽ വേവുകയില്ലയോ? ഇവനു ഭാവിയെക്കുറിച്ചു വിചാരമില്ലയോ? ഈ മദാന്ധന്റെ മദത്തെ ശമിപ്പിക്കുവാൻ ത്രാണിയുള്ള ഒരു മകൻ എനിക്കു ജനിക്കുക ഇല്ലയോ?" ഇങ്ങനെ കഠിന വ്യഥ അനുഭവിച്ച ദിതി സർവ്വഭാവങ്ങളെക്കൊണ്ടും ഭർത്താവിനെ ആചരിച്ചു. ഭയം, പ്രശ്രയം, അനുരാഗം, ശുശ്രൂഷ എന്നിതുകളിൽ ദിതി അദ്വിതീയ യായി. ഭർത്താവായ കശ്യപനെ നല്ലവണ്ണം അറിഞ്ഞിരുന്ന ദിതി, പരമഭക്തി കൊണ്ട്—പ്രിയമായ സംഭാഷണംകൊണ്ട്—മന്ദഹാസം അപാംഗ വീക്ഷണം എന്നവകൊണ്ട്—കശ്യപന്റെ മനസ്സിനെ കവന്നു. കശ്യപൻ വിദ്വാനായിരുന്നു എങ്കിലും ദിതിയുടെ വിദഗ്ധത നിമിത്തം ജഡനായി, ഭാര്യ പറയുന്നതൊക്കെയും ശരി വെക്കുന്ന മട്ടായി. സ്ത്രീ സാമർത്ഥ്യത്തിനു ഇതു പ്രഥമ ദൃഷ്ടാന്തമല്ല.

*മരുത്തുകൾ

> വിലോക്യൈകാന്തഭൂതാനി ഭൂതാ ന്യാദൌ പ്രജാപതിഃ
> സ്ത്രീയം ചക്രേ സ്വദേഹാർദ്ധം യയാ പുംസാം മതിർ ഹൃതാ.

സകല ഭൂതങ്ങളും ബ്രഹ്മചര്യത്തിൽ തല്പരന്മാരായി ഭവിക്കുന്നു എന്നു കണ്ട്, ബ്രഹ്മാവ് പുരുഷന്റെ ദേഹാർദ്ധത്തെ സ്ത്രീയായി സൃഷ്ടിച്ചു; ആ സ്ത്രീ, പുരുഷന്റെ ബുദ്ധിയെ അപഹരിച്ചു. ഇങ്ങനെയാണ് സൃഷ്ടിയുടെ ആരംഭത്തിൽ തന്നെ നടന്നത്. അതെ, ദിതിയുടെ ശുശ്രൂഷ നിമിത്തം കശ്യപൻ പരമ പ്രീതനായി; ചിരിച്ച്, അഭിനന്ദിച്ച്, ദിതിയോടു ഇങ്ങനെ പറഞ്ഞു:—"ഭോ വാമോരു! ഭവതി വരത്തെ വരിക്കുക തന്നെ. ഭോ അനിന്ദിതേ! ഞാൻ പ്രീതനായിരിക്കുന്നു. ഭർത്താവു പ്രീണിച്ചാൽ സ്ത്രീകൾക്കു അ

---

* മരുത്തുകൾ പിറക്കുന്നതിനു മുമ്പും, ഹിരണ്യ കശിപുവിന്റെ മരണത്തിന്റെ ശേഷവും, ദിതിയിൽ പിറന്ന വലൻ, വൃത്രൻ, എന്ന രണ്ടു ദൈതേയ ന്മാരെക്കുറിച്ചുള്ള വിവരണം ഇന്ദ്രന്റെ ചരിത്രത്തിൽ ഉണ്ട്.

ലഭ്യമായതു എന്തു്? സ്ത്രീകൾക്കു പരമ ദൈവതം ഭർത്താവാണെന്നു പ്രസിദ്ധമാണ്. മഹാലക്ഷ്മിയുടെ ഭർത്താവ് ആയ വാസുദേവനല്ലയോ സർവ്വഭൂതങ്ങളുടെ മനസ്സിൽ വർത്തിക്കുന്നതു? പല നാമങ്ങളിലും രൂപങ്ങളിലും വന്ദിക്കപ്പെടുന്നതു്, ഭർതൃ ശരീരനായ വാസുദേവനാണ്. അതുകൊണ്ടു് സുമധ്യമേ! ഐശ്വര്യത്തെ കാമിക്കുന്ന പതിവ്രതകളായ സ്ത്രീകൾ ഈശ്വരനായ ഭർത്താവിനെ അനന്യഭാവേന ആരാധിക്കുന്നു. അല്ലയോ ഭദ്രേ! ഭവതി അനന്യഭാവേന എന്നെ ഭക്തിപൂർവ്വം ആരാധിച്ചിരിക്കുന്നു. ഭവതി വരിക്കുക; അസതികൾ ഒരിക്കലും പ്രാപിക്കാത്ത വരത്തെ ഞാൻ ഭവതിക്കു നല്കും." ദിതി പറഞ്ഞു:—"ഭോ ബ്രാഹ്മണ! അങ്ങു്. എനിക്കു വരത്തെ തരുമെന്നുണ്ടു എങ്കിൽ, ഞാൻ വരിക്കുന്നു. ഇന്ദ്രനെ കൊല്ലുവാൻ കഴിവുള്ള പുത്രൻ എനിക്കു ജനിക്കണം. ആ പുത്രൻ അമർത്ത്യനാകയും വേണം. എൻെറ പുത്രന്മാർ രണ്ടു പേരെയും ഇന്ദ്രൻ കൊന്നു." ദിതി ചെയ്ത അപേക്ഷയെ കേട്ടു് കശ്യപൻ ഹതചേതസ്സനായി:—"അഹോ! ഞാൻ സമ്പാദിച്ച അധർമ്മം വലിയതു തന്നെ. കഷ്ടം ഞാൻ ഇന്ദ്രിയങ്ങൾക്കു അധീനനായി; സ്ത്രീരൂപത്തിൽ നിന്ന മായ എൻെറ മനസ്സിനെ അപഹരിച്ചു; കൃപണനായ ഞാൻ നരകത്തിൽ പതിക്കും; സംശയമില്ല. അല്ലെങ്കിൽ—സ്ത്രീ ഇവിടെ എന്തു് അപരാധം ചെയ്തു? ദിതി സ്ത്രീസ്വഭാവം അനുസരിച്ചു പ്രവർത്തിച്ചു. ഇന്ദ്രിയവിജയം സാധിക്കാത്ത ഞാൻ യഥാർത്ഥമായ എൻെറ സ്വാർത്ഥത്തെക്കുറിച്ചു അജ്ഞനായി. കഷ്ടം, ഞാൻ നശിച്ചു.

ശരത്പത്മോത്സവം വക്ത്രം വചശ്ച ശ്രവണാമൃതം
ഹൃദയം ക്ഷുരധാരാഭം സ്ത്രീണാം കോ വേദ ചേഷ്ടിതം

ന ഹി കശ്ചിൽ പ്രിയഃ സ്ത്രീണാം അഞ്ജസാ സ്വാശിഷാത്മനാം
പതിം പുത്രം ഭ്രാതരം വാ ഘ്നന്ത്യർത്ഥേ ഘാതയന്തി ച.

മുഖം, വിടർന്ന വേനൽത്താമര; വാക്കു്, കാതിനു അമൃതധാര; ഹൃദയം, മിനുമിനുത്ത കത്തി; സ്ത്രീകളുടെ പോക്കു് ആരു കണ്ടു? സ്ത്രീകളുടെ മനസ്സു കണ്ടവനില്ല: ആവശ്യപ്പെട്ടാൽ അവർ ഭർത്താവിനെ, പുത്രനെ, സഹോദരനെ കൊല്ലും, കൊല്ലിക്കും. എന്നാൽ—കൊടുക്കാമെന്നു ഞാൻ പറഞ്ഞു; ആ വാക്കു പാഴാകുവാൻ പാടില്ല; ഇന്ദ്രൻ കൊല്ലപ്പെടുവാനും പാടില്ല, ആകട്ടെ." ഇങ്ങനെ ചിന്തിച്ചു്, കശ്യപൻ അല്പം കുപിതനായും സ്വയം നിന്ദിച്ചുകൊണ്ടും, ഇങ്ങനെ പറഞ്ഞു:—"ഭദ്രേ! ഇന്ദ്രഹന്താവും ദേവബാന്ധവനും ആയ പുത്രൻ ഭവതിക്കു ജനിക്കും. എന്നാൽ അതിനു പ്രാരംഭമായി ഭവതി സംവത്സരദീർഘമായ ഒരു യജ്ഞം അനുഷ്ഠിക്കേണ്ടതുണ്ടു്." ദിതി പറഞ്ഞു:—"ഭോ ബ്രാഹ്മണ! ഏതു വ്രതവും ഞാൻ ആചരിക്കാം, ഞാൻ ആചരിക്കേണ്ടവ എന്തു്? ആചരിച്ചുകൂടാത്തവ എന്തു്? വ്രതഭംഗം വരാതിരിക്കുവാൻ ആവശ്യമായ സർവ്വവും, അങ്ങു് ഉപദേശിച്ചുതരണം." കശ്യപൻ പറഞ്ഞു:—"ഒരു ഭൂതത്തേയും ഹിംസിക്കരുതു്. ഒരു ഭൂതത്തെയും ശപിക്കരുതു്; യാതൊരു അനൃതവും പറയരുതു്; നഖം വെട്ടരുതു്; രോമം കണ്ടിക്കരുതു്; അമംഗലമായ ഒന്നിനേയും സ്പർശിക്കരുതു്; മുങ്ങിക്കുളിക്കരുതു്; കോപിക്കരുതു്; ദുർജ്ജനങ്ങളോടു സംഭാഷിക്കരുതു്; മുഷിഞ്ഞ മുണ്ടു് ഉടുക്കരുതു്; അപരൻ ഉപയോഗിച്ച മാല ചൂടരുതു്: ഉച്ഛിഷ്ടം ഉണ്ണരുതു്; ഭദ്രകാളിക്കു നിവേദിച്ചതു അനുഭവിക്കരുതു്; മാംസം തിന്നരുതു്; ശൂദ്രപ്പെണ്ണു തൊട്ടതും, തീണ്ടാരിപ്പെണ്ണു കണ്ടതും കഴിക്കരുതു്; കൈവെള്ളയിൽ വെള്ളം കുടിക്കരുതു്; ശരീരം കഴുകാതെ, മുടി കെട്ടാതെ, ഉടുത്തൊരുങ്ങാതെ, വാഗ്സംയമം ചെയ്യാതെ, ദേഹം മറയ്ക്കാതെ,—സന്ധ്യയിൽ സഞ്ചാരം ചെയ്യരുതു്. പാദക്ഷാളനം ചെയ്യാതെ, ശരീരത്തെ ശുദ്ധമായി സൂക്ഷിക്കാതെ, മുണ്ടു ഉണങ്ങാതെ, വടക്കോട്ടോ പടിഞ്ഞാറോട്ടോ തലവച്ചു്, അന്യന്മാരുടെ അടുത്തു്, നഗ്നമായി—രാവിലെയും വൈകുന്നേരവും ഉറങ്ങുവാൻ ഇടയാകരുതു്. വെളുത്ത മുണ്ടുടുത്തു്, ശുചിയായി, മംഗളപദാർത്ഥങ്ങളെ വഹിച്ചുകൊണ്ടു്, ദിവസവും പ്രഥമഭക്ഷണത്തിനു മുമ്പു്, പശുക്കളേയും, ബ്രാഹ്മണരേയും, ലക്ഷ്മിയേയും തന്നെയും ആരാധിക്കണം. ഭർത്താവുള്ള സ്ത്രീകളെ, പൂവു്, ചന്ദനം, ബലി, ആഭരണം എന്നവയേക്കൊണ്ടു് അർച്ചിക്കണം; ഭർത്താവിനെ പൂജിക്കണം; ഭർത്താവു ഗർഭത്തിൽ കടന്നതായി ധ്യാനിക്കണം. ഈ വ്രതത്തിനു പുംസവനം എന്നു പേരാണ്. യാതൊരു ന്യൂനതയും ഭവിക്കാതെ ഈ വ്രതത്തെ ഭവതി ഒരാണ്ടു മുഴമിക്കുമെങ്കിൽ—ഇന്ദ്രഹന്താവായ പുത്രൻ ഭവതിക്കു ജനിക്കും." മഹാമനസ്കയായ ദിതി സമ്മതിച്ചു; വ്രതം ആരംഭിച്ചു; കശ്യപനിൽനിന്നു ഗർഭത്തെ ധരിച്ചു. മാതൃഷ്വസാവായ ദിതിയുടെ പ്രസ്ഥാനത്തെ അറിഞ്ഞു് ഇന്ദ്രൻ പരിഭ്രാന്തനായി. ആ പ്രാണരക്ഷണോത്സുകൻ കശ്യപൻെറ ആശ്രമത്തെ പ്രാപിച്ചു്, ദിതിയെ അതിഭക്തിയോടുകൂടെ പരിചരിച്ചു. ദിവസാംകൃത്യസമയത്തു ഇന്ദ്രൻ വനങ്ങളിൽ നിന്നു പുഷ്പം, ഫലം, മൂലം, സമിത്, കുശ, തളിര്, മുള, മണ്ണു്, വെള്ളം എന്നവ സമ്പാദിച്ചു്. ദിതിക്കു സമർപ്പിച്ചു. വ്രതസ്ഥയായ ദിതി, വല്ല അല്പ കാര്യത്തിലെങ്കിലും ഭംഗം വരുത്തുമോ എന്നു നിരീക്ഷിച്ചുകൊണ്ടു്, മൃഗത്തെ കൊല്ലുവാൻ മൃഗവേഷം പൂണ്ടു്, അടുത്തുചെല്ലുന്ന വ്യാധനെപ്പോലെ, ഇന്ദ്രൻ ആശ്രമത്തിൽ താമസിച്ചു. യാതൊരുവക വ്രതച്ഛിദ്രവും കാണാഞ്ഞു്, ഇന്ദ്രൻ തീവ്രസന്താപനായി. അങ്ങനെയിരിക്കവെ ഒരു ദിവസം സന്ധ്യക്കു് വ്രതകഠിനത നിമിത്തം പരിക്ഷീണയായ ദിതി, ജലംകൊണ്ടു ശരീരശുദ്ധി ചെയ്യാതെ, ദൈവാൽ ഉറങ്ങിപ്പോയി. അതു ഇന്ദ്രനു സൗകര്യമായി. യോഗമായാചതുരനായ ഇന്ദ്രൻ നിദ്ര നിമിത്തം നഷ്ടപ്രജ്ഞയായ ദിതിയുടെ ഉദരത്തിൽ കടന്നു. കനകപ്രഭമായ ഗർഭത്തെ വജ്രംകൊണ്ടു ഏഴായി ഖണ്ഡിച്ചു. ആ ഓരോന്നും കരഞ്ഞതു കണ്ടസമയം, കരയരുതു്—* മാരുദ—എന്നു പറഞ്ഞുകൊണ്ടു ഓരോ ഖണ്ഡത്തേയും വീണ്ടും ഏഴായി ഖണ്ഡിച്ചു. മുറിഞ്ഞ കഷണങ്ങൾ നാല്പത്തൊമ്പതും അഞ്ജലി കൂപ്പിക്കൊണ്ടു്, ഇങ്ങനെ സങ്കടനിവേദനം ചെയ്തു:—"അങ്ങു ഞങ്ങൾക്കു സഹോദരനല്ലയോ? അങ്ങു ഞങ്ങളെ കൊല്ലുവാൻ ഉത്സാഹിക്കുന്നതു എന്തിനു്"? ഇന്ദ്രൻ പറഞ്ഞു:—"നിങ്ങൾ ഭയപ്പെടേണ്ട; നിങ്ങൾ എനിക്കുള്ളവരാണ്." അന്നുമുതൽ അവർ ഇന്ദ്രൻെറ പാർഷദന്മാരായി. പല പ്രാവശ്യം വജ്രായുധത്തിൻെറ അടിയേററു എങ്കിലും വാസുദേവപ്രീതിമൂലം ഗർഭഖണ്ഡങ്ങൾ മ

---

* മാരുദ എന്നു കേട്ടുകൊണ്ടു ജനിച്ച അവർ മരുത്തുകളായി.

രിച്ചില്ല. ആദി പുരുഷനെ ഉദ്ദേശിച്ചു ഒരു യജ്ഞം ചെയ്യുന്നവർക്കു സർവ്വ സമതയെ നല്കുന്ന ഹരി ഏകദേശം ഒരു സംവത്സരം വ്രതം അനുഷ്ഠിച്ച ദിതിയെക്കുറിച്ച് കരുണ കാണിക്കാതിരിക്കുമോ? ആ നാല്പത്തൊമ്പതു ഖണ്ഡങ്ങളും ഇന്ദ്രനും ചേർന്നു മരുത്തുകൾ എന്നു പേരായ അമ്പതു ദേവന്മാരായി. മാതൃ ദോഷത്തെ വിസ്മരിച്ച്, ഇന്ദ്രൻ അവർക്കു സോമപാനം ചെയ്യാനുള്ള അവകാശവും നല്കി. ദിതി ഉണർന്നു; അഗ്നി പ്രഭന്മാരായ നാല്പത്തൊമ്പതു പുത്രന്മാർ ഇന്ദ്രനോടു ചേർന്നു നില്ക്കുന്നതു കണ്ട്, ആ അനിർദ്ദിത പരമാനന്ദം പൂണ്ടു. ദിതി പറഞ്ഞു:—"മകനെ! ഇന്ദ്ര! അദിതിയുടെ മക്കളെ പേടിപ്പിക്കുവാൻ തക്ക കരുത്തുള്ള ഒരു കുഞ്ഞിനെ മാത്രം ലഭിക്കുവാനാണ് ദുഷ്കരമായ ഈ വ്രതത്തെ ഞാൻ അനുഷ്ഠിച്ചത്. ഞാൻ ഇവിടെ നാല്പത്തൊമ്പതു പേരെ കാണുന്നു. ഇത് എങ്ങനെ സംഭവിച്ചു? ഞാൻ അറിയുന്നതിൽ വിരോധമില്ലെങ്കിൽ, പറയുക: അനൃതം പറയരുത്." ഇന്ദ്രൻ പറഞ്ഞു:—"മാതാവേ! അമ്മയുടെ ചിന്തയെ ഞാൻ അറിഞ്ഞിരിക്കുന്നു. അത് അറിഞ്ഞു കൊണ്ടാണ് ഞാൻ ഇവിടെ വന്നത്. വ്രതത്തിൽ ഒരു തെററു കണ്ട്, അതിനെ ആശ്രയിച്ച്, ഞാൻ ഗർഭത്തിൽ കടന്ന്, അർഭകനെ ഖണ്ഡങ്ങളാക്കി. ഞാൻ ചെയ്തതു അധർമ്മം തന്നെ. ഞാൻ ഗർഭത്തെ ആദ്യം ഏഴായി കണ്ടിച്ചു; അപ്പോൾ ഏഴു കുമാരന്മാർ ഉണ്ടായി. പ്രാണൻ നശിച്ചില്ല എന്നു കണ്ട്, ഞാൻ ഓരോ ഖണ്ഡത്തെ വീണ്ടും ഏഴായി കണ്ടിച്ചു; നാല്പത്തൊമ്പതു കുമാരന്മാർ പിറന്നു. ആ പരമാശ്ചര്യം കണ്ട സമയം മഹാ പുരുഷപൂജ നിരർത്ഥകമല്ല എന്നു വേണ്ടവണ്ണം ഞാൻ ഗ്രഹിച്ചു. യാതൊരു അനുഗ്രഹത്തെയും പരമ പദത്തെ തന്നെയും കാംക്ഷിക്കാതെ ഭഗവദാരാധനം ചെയ്യുന്നവർ, സ്വാർത്ഥ കുശലന്മാരാണ്. അമ്മേ! ബാലിശനായ ഞാൻ ചെയ്ത അപരാധം അമ്മ ക്ഷമിക്കണം. അമ്മയുടെ ഗർഭം പാഴായതുമില്ലല്ലോ." ദിതി ഇന്ദ്രന്റെ ശുദ്ധഭാവം കണ്ടു സന്തുഷ്ടയായി; അനുഗ്രഹിച്ചു; അനുവദിച്ചു; ഇന്ദ്രനും മരുത്തുകളും സ്വർഗ്ഗത്തേക്കു പോയി.

വിരോചനൻ.

പ്രഹ്ളാദനു ധൃതി എന്ന ഭാര്യയിൽ വിരോചനൻ എന്ന പുത്രൻ ജനിച്ചു. വിരോചനൻ അസുരനായിരുന്നു എങ്കിലും വിധികളെ അനുഷ്ഠിച്ചു പോന്നു. വിരോചനൻ ബ്രാഹ്മണരെ കുറിച്ച് അനുകമ്പയുള്ളവനായിരുന്നു എന്നും, സ്വന്തം ആയുസ്സിനെ തന്നെയും ബ്രാഹ്മണർക്കായി അർപ്പിച്ചിരുന്നു എന്നും, വാമനൻ തന്നെ മഹാബലിയോടു സമ്മതിച്ചു പറയുക ഉണ്ടായിട്ടുണ്ട്. വിരോചനന്റെ പുത്രനായ ബലി, മഹാബലി എന്നു പ്രസിദ്ധനും ഭക്തനും ആയ അസുര പ്പെരുമാൾ, സുരന്മാർക്ക് എതിരായി അനേകമനേകം യുദ്ധങ്ങൾ നടത്തി പ്രഖ്യാതനായി. എന്നാൽ ഇന്ദ്രൻ ഒരിക്കൽ വിജയിയായി; മഹാബലിയെ ബന്ധിച്ചു; മഹാബലിയെ കൊന്നു; ഇന്ദ്രന്റെ ചരിത്രം നോക്കുക. എന്നാൽ ശുക്രൻ മുതലായ ഭാർഗ്ഗവ ബ്രാഹ്മണർ മഹാബലിയെ ജീവിപ്പിച്ചു. അന്നു മുതൽ മഹാബലി പ്രത്യേകം ഭാർഗ്ഗവ ഭക്തനായി.

മഹാബലി.

സംപ്രീതന്മാരായ ആ മഹാ ബ്രാഹ്മണർ മഹാബലിയെ കൊണ്ടു സ്വർഗ്ഗ വിജയ സമ്പാദക മായ വിശ്വജിത്ത് എന്ന യാഗത്തെ യജിപ്പിച്ചു. അവർ മഹാബലിയെ മഹാഭിഷേകം ചെയ്തു. ഹവിസ്സു എരിഞ്ഞ അഗ്നിയിൽ നിന്നു കനക ഫലകങ്ങളിൽ പണിത ഒരു രഥം അവതരിച്ചു; കനക വർണ്ണങ്ങളായ കുതിരകളും, സിംഹം അടയാളമായ ധ്വജവും, കനക പരിഷ്കൃതമായ ദിവ്യ ധനുസ്സും. ശര സമ്പൂർണ്ണമായ രണ്ടു ശരധികളും, ദിവ്യ കവചവും, അവതരിച്ചു. പിതാമഹനായ പ്രഹ്ളാദൻ വാടാപ്പൂമാല ദാനം ചെയ്തു; ശുക്രൻ ശംഖത്തെ ദാനം ചെയ്തു. മഹാബലി, ബ്രാഹ്മണ സമ്പാദിതമായ യുദ്ധ സാമഗ്രികളെ കൊണ്ട്, അലംകൃതനായി; ബലവാനായി. മഹാബലി മംഗളകർമ്മങ്ങളെ ചെയ്തു: ബ്രാഹ്മണരെ പ്രണമിച്ചു; പ്രഹ്ളാദനെ നമസ്കരിച്ചു. മഹാ രഥനായ മഹാബലി മഹാ രഥത്തിൽ കയറി. അര മുറുക്കി, മാലധരിച്ച ധന്വി, ഖഡ്ഗി, ശരധി സമ്പന്നൻ, കനകാംഗദ ലസത് ബാഹു, സ്ഫുരൽ മകര കുണ്ഡലൻ,—സ്ഥാനത്തു എരിഞ്ഞ യാഗാഗ്നിപോലെ—നിന്നു. സമബലൈശ്വര്യന്മാർ, കണ്ണുകളെ കൊണ്ട് ആകാശങ്ങളെ വലിച്ചു കുടിച്ച്, ദിക്കുകൾക്കും വിദിക്കുകൾക്കും തീ വച്ചവർ ഭൂമിയെ പേടിപ്പിച്ച്, വാനങ്ങളെ കമ്പിപ്പിച്ചവർ,—ആയ ആ അസുര നായകന്മാരും, അവരുടെ ലക്ഷങ്ങളായ അനുഗന്മാരും, സർവ്വ സമ്പൽ സമൃദ്ധമായ അമരാവതിയെ മുഖമാക്കി നീങ്ങി. അമരാവതി, നന്ദനം മുതലായ രമ്യോപവനങ്ങളിൽ, നയനാനന്ദകരമായിരുന്നു. അമരാവതി, കാററിലാടിയ ഇളം തളിരുകൾ, മണം പെറുന്ന പൂക്കൾ, രസം നിറഞ്ഞ കായ്കൾ, എന്നവ കൊണ്ടു കമ്പുകൾ ചാഞ്ഞ സുരദ്രുമങ്ങളെ കൊണ്ടും — അന്നം, നീർക്കോഴി, ചക്രവാകം, കാരണ്ഡവം എന്നവയോടു സമ്മേളിച്ച് സുരസ്ത്രീകൾ ചെയ്ത ജല കോലാഹലങ്ങളെ കൊണ്ടും— പഞ്ചേന്ദ്രിയങ്ങളിൽ കുളുർമ്മ വർഷിച്ച സുര സരസ്സുകളെ കൊണ്ടും—അലംകൃതമായി—സുരലോകാലങ്കാരമായി വർത്തിച്ചു. പ്രസന്ന വീഥികൾ, കനക കവാടങ്ങൾ, കാഞ്ചന വാതായനങ്ങൾ, സ്ഫടിക ഗോപുരങ്ങൾ, എന്നിവയെ ഇണങ്ങുമാറു ഇണക്കി, വിശ്വകർമ്മാവു നിർമ്മിച്ച അമരാവതി —പരമ പാവനയായ ആകാശ ഗംഗയാൽ ആവൃതമായി. ഉന്നതങ്ങളായ അട്ടാലങ്ങളോടും, ചുട്ട തീമോടി പിടിച്ച പ്രാകാരങ്ങളോടും കൂടെ—പേടിപ്പിച്ചു നിന്നു. മുത്തുകളെ കൊണ്ടുള്ള വിതാനങ്ങൾ, പൊൻക്കുറകൾ പറന്ന കനക ധ്വജങ്ങൾ, പട്ടുകൊടികൾ അലങ്കരിച്ച മാളിക വരാന്തകൾ എന്നിവയിൽ സുര സുന്ദരീ കളകളങ്ങൾ കൊണ്ടു താളമടിച്ചുകൊണ്ട്—കുയിൽപ്പട, മയിൽപ്പട, പിറാപ്പട എന്നിവ പറന്നു നടന്ന സർവൈശ്വര്യാധാരമായ അമരാവതി—സദാ സർവ്വ രോമ ഹർഷണം ചെയ്തു നിന്നു. സുരസ്ത്രീകളുടെ കേശങ്ങളിൽനിന്നു പെറുക്കിയെടുത്ത സൌഗന്ധിക ഹാരങ്ങളെ അവിടെ തെരുവുകളിൽ മാരുതൻ വീശി വർഷിച്ചു. നിർമ്മല വസ്ത്ര വിശിഷ്ടകളും, നിത്യ യൌവനകളും, പരമ സൌന്ദര്യ നിധികളും, ആയ ലോലാംഗനമാർ, അമരാവതിയിൽ— യജ്ഞ വേദിയിൽ തീനാമ്പുകളെ പ്പോലെ—ഇളകുന്നു. കനക വാതായനങ്ങളിൽ നിന്നു പുറത്തു വന്ന അഗ്ഗരു പുകഞ്ഞ പുക കയറിയ ആ സ്ത്രീകൾ,— ജ്വാലാസാമ്യത്തെ പ്രകടിപ്പിക്കുന്നു. മൃദംഗ സംഗീതം, ശംഖധ്വാനം, ദുന്ദുഭി ഘോഷം എന്നവ വീണാ മുരജ സ്വരങ്ങളിൽ ഇണങ്ങി നടന്ന വായുവിൽ,—സാക്ഷാൽ പ്രഭയെ നിഷ്പ്രഭകളാക്കിയ സ്വർഗ്ഗ പ്പെണ്ണുങ്ങൾ— കിന്നര ഗന്ധർവ്വ സംഗീതങ്ങളെ അനുസരിച്ചു നർത്തിക്കുന്നു. അധർമ്മിഷ്ഠന്മാർക്കു

പ്രവേശമില്ലാത്തതും, ബാലന്മാർക്കും, ശഠന്മാർക്കും, ഭൂതദ്രോഹികൾക്കും അനുഭവമാകാത്തതും, അഹംകാരികൾക്കും, മന്ദന്മാർക്കും, ലുബ്ധന്മാർക്കും അജ്ഞാതവും, ആയ അമരാവതി— സ്വർഗ്ഗ സാമ്രാജ്യത്തിന്റെ വിപുലതയ്ക്കു പരമലക്ഷ്യമായി വിശാലമായി നില്ക്കുന്നു. മഹാബലിയും ബലിഷ്ഠന്മാരായ സൈനികന്മാരും ദേവധാനിയെ നാലു ഭാഗത്തും വളഞ്ഞു. മഹാബലി ശുക്രാചാര്യദത്തവും മഹാസ്വനവും ആയ ശംഖത്തെ ഊതി. സർവ്വസത്വപ്രളയ വിളംബരം ചെയ്തുകൊണ്ട് സംവർത്തന മാരുതൻ ചക്രവാളത്തിൽ നിന്നു ചക്രവാളത്തിലേക്കു പാഞ്ഞ മാതിരിക്ക്— മഹാശംഖഘോഷം, സ്വർഗ്ഗത്തിന്റെ സർവ്വ കോണങ്ങളേയും, കമ്പിപ്പിച്ചു. പേടി എന്തെന്നറിഞ്ഞിട്ടില്ലാഞ്ഞ സ്വർഗ്ഗത്തിന്റെ റാണിമാർ പേടിച്ചു. ഇന്ദ്രൻ സർവ്വദേവഗണങ്ങളോടു കൂടെ ഓടി; ആചാര്യനായ ബൃഹസ്പതിയെ കണ്ടു നമസ്കരിച്ച്, പറഞ്ഞു;— "ഹേ ഭഗവാൻ! നമ്മുടെ പൂർവ്വ ശത്രുവായ മഹാബലി പുറപ്പെട്ടിരിക്കുന്നു; അമരാവതിയെ വളഞ്ഞിരിക്കുന്നു; അതി വിപുലമായ, ഉദ്യമം അസഹനീയമായിരിക്കുന്നു. ആ അസുരന് ഈ തേജസ്സ് എങ്ങനെ ലഭിച്ചു? ആചാര്യരെ! ഈ അമിത ബലനെ ആരു തടുക്കും? വിശ്വത്തെ മുഖം കൊണ്ടു വലിച്ചു കുടിച്ച്, പത്തു ദിക്കുകളെ നാക്കു കൊണ്ടു നക്കി ഉണക്കി, സർവ്വ സുഖങ്ങളെ കണ്ണുകളെക്കൊണ്ടു കൊള്ളിവച്ച്, കടുത്തു കയറുന്ന ഈ അമിത ദ്യുതിമാൻ.—സംവർത്താഗ്നി പോലെ കാളുന്നു. സർവ്വജ്ഞ! ദുർദ്ധർഷമായ ഓജസ്സ്, ബലം, തേജസ്സ് എന്നവയെ ദുർദ്ധർഷൻ എങ്ങനെ സമ്പാദിച്ചു. ബൃഹസ്പതി പറഞ്ഞു:— "ഹേ ഇന്ദ്ര! ഈ ബലവാന്റെ ബല കാരണം എനിക്കു അജ്ഞാതമല്ല; ബ്രഹ്മവാദികളായ ഭാർഗ്ഗവ ബ്രാഹ്മണരാണ്, മഹാബലിക്കു തേജഃപ്രദാനം ചെയ്തത്. കാലൻ കയറിച്ചെന്നാൽ തടുക്കുവാൻ, കുട്ടികൾ ആളാകയില്ല. ബ്രഹ്മവീര്യം കൊണ്ടു ഗർവ്വിച്ചുവരുന്ന മഹാബലിയെ നിരോധിക്കുവാൻ, അങ്ങു ആളല്ല. ഒരു ഉപദേശം മാത്രമാണ്, ഈ ഘട്ടത്തിൽ പറഞ്ഞു തരുവാൻ, ഞാൻ കാണുന്നത്. നാം ഉടനെ സ്വർഗ്ഗം വിടുക തന്നെ; ഇന്ദ്ര! സംശയിക്കേണ്ട. സർവ്വ ദേവന്മാരും സ്വർഗ്ഗത്തെ വിട്ടു മാറിത്താമസിക്കണം. ശത്രുവിന്റെ ദുഷ്കാലത്തെ പ്രതീക്ഷിച്ചു പാർക്കുകയല്ലാതെ, വേറെ ഗതി ഞാൻ കാണുന്നില്ല. വിപ്രബലം നിമിത്തം ഊർജ്ജിത വിക്രമനായ മഹാബലി, ഇപ്പോൾ അപ്രതിക്ഷേധ്യനാണ്. എന്നാൽ ഭാവിയെ കാണുന്ന ഞാൻ കാണുന്നു. ഈ മഹാബലൻ ബ്രാഹ്മണരെ അവമാനിച്ചു ശക്തി കെട്ട്, നശിക്കുന്ന കാലം വരുന്നു." അർത്ഥസമർത്ഥമായ ഗുരൂപദേശം ലഭിച്ച ദേവന്മാർ സ്വർഗ്ഗം ഉപേക്ഷിച്ച്, ഓരോരോ രൂപങ്ങളെ സ്വീകരിച്ച്, മറഞ്ഞു. മഹാബലനായ മഹാബലി ദേവധാനിയിൽ കടന്നു; അമരാവതിയെ വശത്തു നിർത്തി; സ്വർഗ്ഗത്തെ ജയിച്ചു; മൂന്നു ലോകങ്ങളെ ഭരിച്ചു. ശിഷ്യവത്സലന്മാരായ ഭാർഗ്ഗവന്മാർ വിശ്വവിജേതാവിനെ കൊണ്ട് നൂറു അശ്വമേധങ്ങൾ ചെയ്യിച്ചു. മഹാബലി മൂലോകപ്പെരുമാളായി കീർത്തി പരത്തി; സർവ്വ പ്രതാപവാനായി. ബ്രാഹ്മണാനുഗ്രഹം നിമിത്തം നിരന്തരൈശ്വര്യവാനായ മഹാബലി, കൃതകൃത്യനായി.

## കശ്യപന്ന് അദിതിയിൽ സിദ്ധിച്ച വംശങ്ങൾ

കശ്യപന്ന് അദിതിയിൽ പിറന്ന വിവസ്വാൻ മുതലായവർ.

കശ്യപൻ അദിതിയിൽ വിവസ്വാൻ, അര്യമാവ്, പൂഷാവ്, ത്വഷ്ടാവ്, സവിതാവ്, ഭഗൻ, ധാതാവ്, വിധാതാവ്, വരുണൻ, മിത്രൻ, ശക്രൻ, ഉരുക്രമൻ, എന്ന പന്ത്രണ്ടു ആദിത്യന്മാരുടെ പിതാവായി. വിവസ്വാൻ തന്നെയാണ് പന്ത്രണ്ടു ആദിത്യന്മാരായത്. ആ ചരിത്രം ഇങ്ങനെയാണ് :—

## കശ്യപന്ന് അദിതിയിൽ ജനിച്ച വിവസ്വാൻ

അദിതി, ഗർഭം ധരിച്ചിരിക്കവേ, ആശ്രമത്തിൽ ഭിക്ഷ ചോദിച്ചുകൊണ്ടു ചന്ദ്രൻ ചെല്ലുക ഉണ്ടായി. ഗർഭക്ലേശം നിമിത്തം മന്ദയായിരുന്ന അദിതി, ആചാരം ചെയ്യുവാൻ താമസിച്ചത്, അനാദരം നിമിത്തമാണെന്ന്, ചന്ദ്രൻ തെറ്റിദ്ധരിച്ച്,— ഗർഭത്തിൽ കിടക്കുന്ന ശിശു മരിച്ചു പോകുമെന്നു ശപിച്ചു. അതു അദിതിയുടെ സങ്കടത്തെ അധികമാക്കി. അദിതിയുടെ സങ്കടവും, സങ്കടകാരണവും, ദിവ്യ ചക്ഷുസ്സു കൊണ്ടു അറിഞ്ഞ കശ്യപൻ, ശിശു മരിക്കയില്ല എന്നു അനുഗ്രഹിച്ചു. അങ്ങനെ ജനിച്ച ശിശുവിനു മാർത്താണ്ഡൻ എന്ന നാമമായി. മാർത്താണ്ഡൻ എന്നാൽ മൃതമായ അണ്ഡത്തിൽനിന്നു ജനിച്ചവൻ. മാർത്താണ്ഡന്റെ പ്രസിദ്ധമായ നാമം വിവസ്വാൻ എന്നാണ്. വിവസ്വാൻ * വിശ്വകർമ്മാവിന്റെ പുത്രിയായ സംജ്ഞയെ വിവാഹം ചെയ്തു. സംജ്ഞ, വൈവസ്വതൻ എന്നു പേരായ മനുവിന്റെ മാതാവായി. വൈവസ്വതനെ ശ്രാദ്ധദേവൻ എന്നും പറയും. ഇപ്പോൾ നടപ്പിലിരിക്കുന്ന മന്വന്തരത്തിൽ അധികാരിയായ വൈവസ്വത മനുവിൽനിന്നു പിറന്ന സൂര്യവംശം, ചന്ദ്രവംശം എന്നിവയെക്കുറിച്ചു വിപുലമായ വിവരണം ഇതിനു കീഴിലുണ്ട്. സംജ്ഞ വീണ്ടും, യമൻ, യമി എന്ന പുംസ്ത്രീ ദ്വന്ദ്വത്തെ പ്രസവിച്ചു. വിവസ്വാന്റെ പ്രഭാ കർക്കശതയെ സഹിക്കുവാൻ സംജ്ഞക്കു എപ്പോഴും ഭയമായിരുന്നു. ആ ഭയം നിമിത്തം മായാ വൈഭവയായ സംജ്ഞ, ഛായ അല്ലെങ്കിൽ സവർണ എന്നു ഒരു സ്ത്രീയെ സ്വപ്രതിരൂപത്തിൽ സൃഷ്ടിച്ചു. ഛായ പറഞ്ഞു:—"ഹേ ചാരുഹാസിനി! ഞാൻ ഭവതിയുടെ ദാസിയാണ്; ഞാൻ എന്താണു ചെയ്യേണ്ടത്?" സംജ്ഞ പറഞ്ഞു:—"ഭവതിക്കു ഭദ്രം ഭവിക്കട്ടെ! ഞാൻ എന്റെ ഗൃഹത്തിലേക്കു പോകുന്നു. ഭവതി ഇവിടെ വിവസ്വാന്റെ ഭാര്യാവേഷേണ താമസിച്ചു കൊള്ളുക.

---

* വിശ്വകർമ്മാവു അഷ്ടവസുക്കളിൽ ഒരുവനായ വസുവിന്റെ പുത്രനാണ്. അഷ്ടവസുക്കൾ ധർമ്മ പ്രജാപതിയുടെ വംശജന്മാരാണ്. ധർമ്മന്റെ വംശം നോക്കുക.

ഭവതി എന്റെ കുട്ടികളെ വേണ്ടുംവണ്ണം രക്ഷിച്ചു കൊള്ളണം. ഭവതി, ഞാനാണെന്നു തന്നെ വിവസ്വാൻ കരുതിക്കൊള്ളും. കാൎയ്യം വളരെ രഹസ്യമായിരിക്കണം." ഛായ പറഞ്ഞു:—"ദേവി! അങ്ങിനെയാകട്ടെ.. വിവസ്വാൻ എന്റെ മുടികൾ പിടിച്ചിഴക്കുകയോ ശപിക്കുകയോ ചെയ്യുന്നതു വരെയ്ക്കു്, ഞാൻ കാൎയ്യം രഹസ്യമായി രക്ഷിച്ചു കൊള്ളാം." സംജ്ഞ അഛന്റെ ഗൃഹത്തിലേക്കു പോയി. സംജ്ഞ പ്രത്യാഗമിച്ചതു ഭംഗിയായില്ല എന്നു വിശ്വകൎമ്മാവു പിണങ്ങിയതിനാൽ—സംജ്ഞ ഒരു പെൺകുതിരയുടെ രൂപമെടുത്തു്, ഉത്തരകുരു എന്ന രാജ്യത്തു മൈതാനങ്ങളിൽ മേഞ്ഞു നടന്നു. വിവസ്വാൻ ഛായയെ സംജ്ഞയാണെന്നു കരുതി പരിഗ്രഹിച്ചു. ഛായ രണ്ടു പുത്രന്മാരെയും ഒരു പുത്രിയേയും പ്രസവിച്ചു; അവരിൽ ഒരുവൻ സാവൎണിയും മററവൻ ശനിയുമാണ്; പുത്രിയുടെ നാമം തപതി എന്നത്രെ. ഛായ സ്വപുത്രന്മാരെ കുറിച്ചു പക്ഷപാതം പ്രദൎശിപ്പിച്ചു. അതു സംജ്ഞയുടെ പുത്രന്മാൎക്കു വ്യഥാകാരണമായി. വൈവസ്വതൻ ഛായയുടെ അപരാധത്തെ ക്ഷമിച്ചു; എന്നാൽ യമനാകട്ടെ ഛായയെ ചവിട്ടുവാനായി കാൽ പൊക്കി. കോപാധീനയായ ഛായ യമനെ "നിന്റെ കാൽ മുറിഞ്ഞുപോകട്ടെ" എന്നു ശപിച്ചു. ക്ഷോഭം നീങ്ങിയ സമയം യമൻ പശ്ചാത്താപപ്പെട്ടു; പ്രാഞ്ജലിയായി നിന്ന്, വിവരം അഛനെ ഇങ്ങനെ ഗ്രഹിപ്പിച്ചു. "അഛാ! അമ്മ പറഞ്ഞ ശാപം ഫലിക്കാതിരിക്കുവാൻ അഛൻ പരിഹാരം നിൎദ്ദേശിക്കണം. എല്ലാ മക്കളോടും ഒരുപോലെ വൎത്തിക്കണമെന്നുള്ളതു മാതൃധൎമ്മമല്ലയോ? എന്നാൽ ഈ അമ്മ ഞങ്ങളെ നിന്ദിക്കുന്നു. സാവൎണിയേയും ശനിയേയും പ്രിയപ്പെടുന്നു. ഞാൻ കാൽ പൊക്കിയെന്നതു് വാസ്തവമാണ്. എന്നാൽ എന്റെ പാദം മാതാവിന്റെ ശിരസ്സിനെ സ്പൎശിച്ചില്ല. അറിവില്ലായ്ക കൊണ്ടു ഞാൻ ചെയ്ത അപരാധത്തെ അഛൻ ക്ഷമിക്കണം. ആദരിക്കേണ്ട മാതാവിനെ അനാദരിച്ച എന്റെ കാൽ മുറിഞ്ഞു പോകുമെന്നു ഞാൻ ഭയപ്പെടുന്നു. പുത്രൻ അവിവേകം പ്രവൎത്തിക്കുക പതിവില്ലാത്തതല്ല: എന്നാൽ മാതാവു പക്ഷപാതം കാണിക്കുക എന്നതു ആരും കേട്ടിട്ടുള്ളതല്ല. അഛനു കനിഞ്ഞു്, എന്റെ കാലു മുറിയാതെയിരിക്കുന്നതിനു പരിഹാരം പറഞ്ഞുതരണമെ!" വിവസ്വാൻ പറഞ്ഞു:—"മകനെ! നീ സത്യവാനും ധൎമ്മാചാര നിരതനും ആണ്. നിന്നെ കോപം ബാധിക്കുവാൻ ഇടയായതിനു ബലമായ ഏതെങ്കിലും കാരണം കാണും. അമ്മയുടെ ശാപത്തെ അന്യഥാ കരിക്കാവുന്നതല്ല; നിന്റെ കാലിന്മേൽ കൃമികൾ കടിക്കും; മാതാവു പറഞ്ഞ വാക്കുകൾ ഫലിക്കും; എന്നാൽ നീ നിത്യാനന്ദം അനുഭവിക്കും." വിവസ്വാൻ സംജ്ഞയോടു എന്നതുപോലെ ഛായയോടു പറഞ്ഞു:—"അമ്മമാർ എല്ലാ മക്കളേയും ഒരുപോലെ സ്നേഹിക്കേണ്ടതാണ്. ഭവതി എന്തുകൊണ്ടു പക്ഷപാതത്തിനു അധീനയായി?" സംഗതി തെളിഞ്ഞു പോകുമെന്നു ഭയന്ന്, ഛായ മറുപടി പറയാതെ നിന്നു. അതു്, അധിക വിസ്മയത്തിനു കാരണമായി. വിവസ്വാൻ ചിന്തിച്ചു: യോഗബലം മൂലം നടന്ന സംഗതികളെ ഒക്കെയും കണ്ടു. വിവസ്വാൻ കോപിഷ്ഠനായി, ഛായയുടെ മുടിക്കു പിടിച്ചു വലിച്ചു. ഛായ സത്യമൊക്കെയും തുറന്നു പറഞ്ഞു. വിവസ്വാൻ അതി ക്രുദ്ധനായി! ഉടനെ പുറപ്പെട്ടു്, വിശ്വകൎമ്മാവിന്റെ സമീപത്തെ പ്രാപിച്ചു. വിശ്വകൎമ്മാവു വിവസ്വാനെ പ്രസാദിപ്പിച്ചു കൊണ്ടു ഇങ്ങനെ സാമം പറഞ്ഞു:—

"പ്രഭോ! വിവസ്വൻ! അങ്ങയുടെ പ്രഭയെ ആരു എങ്ങനെ സഹിക്കും? അങ്ങയുടെ രൂപം തന്നെയും ആകൎഷകമല്ല. അങ്ങയുടെ പ്രഭയെ വഹിക്കുവാൻ കെല്പില്ലായ്ക നിമിത്തം, സംജ്ഞ കാടു കയറിയതാണ്. ഭാൎയ്യയെ അങ്ങേയ്ക്കു ഇന്നു ഞാൻ കാണിച്ചുതരാം. ആ ശുഭവ്രത തപസ്സു കൊണ്ടു കൃശിതയായി, പെൺകുതിരയുടെ രൂപത്തിൽ, കാടുകളിൽ നടക്കുന്നു. പുല്ലു തിന്നു നടക്കുന്ന ആ താപസ, പരമ കൃശയായി. ആന അടിച്ച താമര പോലെ ആ ഭൎത്തൃഭക്ത, പരമ പീഡിതയായി; ഭോ പ്രഭാകര! അങ്ങു് അനുവദിക്കുമെങ്കിൽ, പ്രശംസനീയയായ സംജ്ഞയെ ഉദ്ദേശിച്ചു്, ഞാൻ അങ്ങയുടെ രൂപത്തെ നയനാനുകൂലമാകുമാറു പരിഷ്കരിക്കാം." സ്വരൂപം ദുസ്സഹമാണെന്നു സൂൎയ്യനു തന്നെ അറിവുണ്ടായിരുന്നു. ആയതിനാൽ രൂപപരിഷ്കാരം ചെയ്യുവാൻ സൂൎയ്യൻ അനുവദിച്ചു. വിശ്വകൎമ്മാവു വിവസ്വാനെ ഒരു ഉളിയുടെ മേൽ സ്ഥാപിച്ചു; കടഞ്ഞു; വളരെ പ്രഭകളെ അറുത്തു കളഞ്ഞു. പ്രഭ കുറഞ്ഞ രൂപഭേദം വന്ന വിവസ്വാൻ, പരമ കോമളനായി. അന്നു മുതലാണ് സൂൎയ്യനെ ചുവപ്പു നിറത്തിൽ കണ്ടതു്. കടച്ചിൽ നടന്ന സമയം മുഖത്തു നിന്നു പൊടിഞ്ഞു നീങ്ങിയ അംശങ്ങൾ പന്ത്രണ്ടു ആദിത്യന്മാരായി. അവൎക്കു വിവസ്വാൻ, അൎയ്യമാവു്, പൂഷാവു്, ത്വഷ്ടാവു്, സവിതാവു്, ഭഗൻ, ധാതാവു്, വിധാതാവു്, വരുണൻ, മിത്രൻ, ഇന്ദ്രൻ, ഉരുക്രമൻ, എന്നു നാമങ്ങളുണ്ടായി. വിവസ്വാൻ സംപ്രീതനായി. വിശ്വകൎമ്മാവു പറഞ്ഞു:—"ഭോ വിവസ്വൻ! അങ്ങയുടെ ഭാൎയ്യ പുല്ലു തിന്നുകൊണ്ടു പെൺകുതിരയുടെ വേഷത്തിൽ ഉത്തരകുരു രാജ്യത്തിൽ മേഞ്ഞു നടക്കുന്നു. അങ്ങു അവിടെ ചെന്നു കാണുക തന്നെ." വിവസ്വാൻ യോഗ ബലത്തിൽ നോക്കി: സംജ്ഞയെ കണ്ടു. പ്രതിനിഷ്ഠയും തപോ വീൎയ്യവും നിമിത്തം സംജ്ഞയെ സമീപിക്കുവാൻ തന്നെയും ആ പ്രദേശത്തു് ആൾ ഉണ്ടായില്ല. വിവസ്വാൻ മുഖംകൊണ്ടു സംജ്ഞയെ സമീപിച്ചു. അടുത്തു ചെന്ന പുരുഷൻ ആരോ ഒരുവനാണെന്നു സങ്കല്പിച്ചു്, സംജ്ഞ മാറിനിന്നു എന്നാൽ അതിനിടയ്ക്കു് വിവസ്വാന്റെ നാസികകളിൽ നിന്നു രണ്ടു പുരുഷന്മാർ പിറന്നു. അവരാണു് അശ്വിനികൾ. വിവസ്വാനും സംജ്ഞയും ആശ്രമത്തിലേക്കു പോന്നു. സംഗതികളൊക്കെയും വെളിവായ സമയം സ്വദുഷ്കൃതത്തെ കുറിച്ചു യമൻ സങ്കടപ്പെട്ടു; അതിനു പരിഹാരമായിട്ടെന്നതു പോലെ, പ്രജാപരിപാലനം ഭക്തിപൂൎവ്വം നടത്തി, ധൎമ്മരാജാവു എന്ന അപര നാമത്തെ സമ്പാദിച്ചു. യമൻ ഇങ്ങനെ അഷ്ടദിക് പാലകന്മാരിൽ ഒരുവനായി; ഇനി സാവൎണി മന്വന്തരത്തിൽ മനുവായി ഭവിക്കുകയും ചെയ്യും. ആ പ്രഭു ഇപ്പോൾ മഹാമേരുവിൽ തപസ്സു ചെയ്തു താമസിക്കുന്നു. ശനി ഒരു ഗ്രഹമായി പരിണമിച്ചു. അശ്വിനികൾ സ്വൎവൈദ്യന്മാരായി. വിവസ്വാനെ കടഞ്ഞ സമയം പ്രഭവിച്ച പ്രഭാംശങ്ങളെ ഒരുമിച്ചു ചേൎത്തു വിശ്വകൎമ്മാവു ചക്രം നിൎമ്മിച്ചു. ദാനവ പരാജയത്തിനു പലപ്പോഴും കാരണമായ വിഷ്ണുചക്രം ഇതാണ്. യമി അല്ലെങ്കിൽ യമുന ലോകപരിശുദ്ധപാവനയായ മഹാ നദിയായി. ഛായയുടെ തപതി എന്ന പുത്രിയെ സംവരണൻ വിവാഹം ചെയ്തു. വിവസ്വാന്റെ വംശ ചരിത്രത്തെ, സൂൎയ്യവംശം എന്ന ഖണ്ഡികയിൽ ഈ ഗ്രന്ഥത്തിൽ ഇതിനു കീഴ് കാണും.

## മംഗളം

പ്രാചീ കുങ്കമ തിലകം പൂർവാചല രോഹണൈക മാണിക്യം
ത്രിഭുവന ഗൃഹൈക ദീപം വന്ദേ ലോകൈക ലോചന ദേവം.

ബ്രഹ്മാണ്ഡ സംപുട കളേബര മധ്യവർത്തി
ചൈതന്യ പിണ്ഡ മിവ മണ്ഡല മസ്തി യസ്യ
ആലോകിതോ ƒ പി ദുരിതാനി നിഹന്തി യ സ്തം
മാർത്താണ്ഡ മാദിപുരുഷം പ്രണമാമി നിത്യം.

സിന്ദൂര സ്പൃഹയാ സ്പൃശന്തി കരിണാം കുംഭസ്ഥ മാധോരണാ
ഭില്ലീ പല്ലവശങ്കയാ വിചിനുതേ സാന്ദ്രദ്രുമ ദ്രോണിഷു
കാന്താഃ കുങ്കമശങ്കയാ കരതലേ മുദ് ഗസ്തി ലഗ്നം ഛായ–
ത്തത്തേജഃ പൃഥമോത്ഭവം ഭ്രമകരം സൗരം ചിരം പാതു വഃ

## സൂര്യകവചം

ശ്രീഗണേശായ നമഃ സൂര്യ ഉവാച

സാംബ സാംബ മഹാബാഹോ ശൃണു മേ കവചം ശുഭം
ത്രൈലോക്യ മംഗലം നാമ കവചം പരമാത്ഭുതം

യജ്ഞാത്വാ മന്ത്രവിത് സമ്യക് ഫലം പ്രാപ്നോതി നിശ്ചിതം
യദ്ധൃത്വാ ച മഹാദേവോ ഗണാനാ മധിപോ ƒ ഭവത്

പഠനാ ദ്ധാരണാ ദ്വിഷ്ണുഃ സർവ്വേഷാം പാലകഃ സദാ
ഏവ മിന്ദ്രാദയ സർവ്വേ സർവ്വൈശ്വര്യ്യ മവാപ്നുയുഃ

കവചസ്യ ഋഷിർ ബ്രഹ്മാ ഛന്ദോ ƒ നുഷ്ടു ബുദാഹൃതഃ
ശ്രീ സൂര്യോ ദേവതാ ചാ ƒ ത്ര സർവ്വ ദേവ നമസ്കൃതഃ

യശ ആരോഗ്യ മോക്ഷേഷു വിനിയോഗഃ പ്രകീർത്തിതഃ
പ്രണവോ മേ ശിരഃ പാതു ഘൃണിർ മേ പാതു ഭാലകം

സൂര്യോ ƒവ്യാ ന്നയന ദ്വന്ദ്വം ആദിത്യഃ കർണ്ണയുഗ്മകം
അഷ്ടാക്ഷരോ മഹാമന്ത്രഃ സർവ്വതന്ത്രേഷു ഗോപിതഃ

ശിവോ വഹ്നി സമായുക്തോ വാമാക്ഷീ ബിന്ദുഭൂഷിതഃ
ഏകാക്ഷരോ മഹാമന്ത്രഃ ശ്രീസൂര്യ്യസ്യ പ്രകീർത്തിതഃ

ഗുഹ്യാ ദ്ഗുഹ്യതരോ മന്ത്രോ വാഞ്ഛാ ചിന്താമണി സ്മൃതഃ
ശീർഷാദി പാദപര്യ്യന്തം സദാ പാതു മനൂത്തമഃ

ഇതി തേ കഥിതം ദിവ്യം ത്രിഷു ലോകേഷു ദുർല്ലഭം
ശ്രീപ്രദം കീർത്തിദം നിത്യം ധനാരോഗ്യ വിവർദ്ധനം

കുഷ്ഠാദി രോഗശമനം മഹാവ്യാധി വിനാശനം
ത്രിസന്ധ്യം യഃ പഠേ ന്നിത്യം അരോഗീ ബലവാൻ ഭവേത്

ബഹുനാ കി മിഹോക്തേന യദ്യ ന്മനസി വർത്തതേ
ത ത്തത് സർവ്വം ഭവേ ത്തസ്യ കവചസ്യ ച ധാരണാത്

ഭൂത പ്രേത പിശാചാ ശ്ച യക്ഷ ഗന്ധർവ്വ രാക്ഷസാഃ
ബ്രഹ്മ രാക്ഷസ വേതാളാ ന ദ്രഷ്ടു മപി തം ക്ഷമാഃ

ദൂരാ ദേവ പലായന്തേ തസ്യ സംകീർത്തനാ ദപി
ഭൂർജപത്രേ സമാലിഖ്യ രോചനാഗുരു കുങ്കമൈഃ

രവിവാരേ ച സംക്രാന്ത്യാം സപ്തമ്യാം ച വിശേഷതഃ
ധാരയേ ത്സാധകശ്രേഷ്ഠഃ ശ്രീസൂര്യ്യസ്യ പ്രിയോ ഭവേത്

ത്രിലോഹ മധ്യഗാം കൃത്വാ ധാരയേ ദ്ദക്ഷിണേ കരേ
ശിഖായാ മഥവാ കണ്ഠേ സോ ƒ പി സൂര്യോ ന സംശയഃ

ഇതി തേ കഥിതം സാംബ ത്രൈലോക്യ മംഗലാഭിധം
കവചം ദുർല്ലഭം ലോകേ തവ സ്നേഹാത് പ്രകാശിതം

അജ്ഞാത്വാ കവചം ദിവ്യം യോ ജപേത് സൂര്യ്യ മുത്തമം
സിദ്ധി ർന്ന ജായതേ തസ്യ കല്പ കോടി ശതൈ രപി

ഇതി ശ്രീ ബ്രഹ്മയാമലേ ത്രൈലോക്യ മംഗലം നാ—
മ സൂര്യ്യ കവചം സംപൂർണ്ണം.

## കശ്യപനു അദിതിയിൽ ജനിച്ച അര്യ്യമാവ്

അര്യ്യമാവ് മാതൃകയെ വിവാഹം ചെയ്തു; മാതൃക ചർഷണികളെ പ്രസവിച്ചു; അവർ മനുഷ്യവംശത്തിൻെറ പിതാക്കളായി.

## കശ്യപനു അദിതിയിൽ ജനിച്ച പൂഷാവ്

പൂഷാവു ദക്ഷ പ്രജാപതിയുടെ യാഗശാലയിൽ ശിവനെ അപഹസിച്ചു ചിരിച്ചതിനാൽ, പല്ലുകൾ ഇല്ലാത്തവനായി; പ്രജാപതി ദക്ഷൻെറ വംശം നോക്കുക.

## കശ്യപനു അദിതിയിൽ ജനിച്ച ത്വഷ്ടാവ്

ത്വഷ്ടാവു രേചനയെ വിവാഹം ചെയ്തു. രേചന ഒരു ദൈത്യൻെറ ഭഗിനി ആയിരുന്നു, എന്നതിൽ കവിഞ്ഞു ഒന്നും തന്നെ അറിയപ്പെടുന്നില്ല. ത്വഷ്ടാവിനു രേചനയിൽ സന്നിവേശൻ, വിശ്വരൂപൻ എന്ന രണ്ടുപുത്രന്മാർ ജനിച്ചു. ഇവരെ കു

ടാതെ ത്വഷ്ടാവു ഹോമകുണ്ഡത്തിൽനിന്നു * വൃത്രൻ എന്നു ഒരു മഹാസുരനെയും പ്രാദുർഭവിപ്പിച്ചിട്ടുണ്ട്. സന്നിവേശനെ കുറിച്ചു ചരിത്രം ഇല്ല. രേചനയുടെ പുത്രന്മാരിൽ വിശ്വരൂപൻ കുറച്ചു കാലം ബൃഹസ്പതിക്കു പകരം ദേവാചാര്യനായിരുന്നു പ്രസിദ്ധനായി. ബൃഹസ്പതി ദേവാചാര്യ പദം വിട്ടുപിരിഞ്ഞു നില്ക്കുവാൻ ഇടയായതു ഇന്ദ്രന്റെ ദർപ്പം നിമിത്തമാണ്. ത്രിഭുവനൈശ്വര്യ മദം നിമിത്തം ഇന്ദ്രൻ സല്പഥത്തിൽ നിന്നു ഭ്രംശിച്ചു. ഒരിക്കൽ ഇന്ദ്രൻ സഭയിൽ പ്രതാപ പൂർവ്വം അദ്ധ്യക്ഷനായിരുന്നു. രുദ്രന്മാർ, ആദിത്യന്മാർ, വിശ്വദേവന്മാർ, നാസത്യന്മാർ, മരുത്തുകൾ, വസുക്കൾ, ഋഷികൾ, സിദ്ധ ചാരണ ഗന്ധർവന്മാർ, കിന്നര പതഗ പന്നഗ വിദ്യാധരന്മാർ, മുതലായ അനേക മനേകം ബ്രഹ്മജ്ഞന്മാർ പാടിയ സ്തുതി ഗീതങ്ങളെ കേട്ടുകൊണ്ട് — ചന്ദ്രമണ്ഡല മനോഹര മായ വെൺ കൊററക്കുടയുടെ കീഴിൽ — സുഗന്ധ വാത തരംഗ ങ്ങളെ ഇളക്കിവിടുന്ന, വെൺചാമരങ്ങളുടെ മദ്ധ്യത്തിൽ — ഇന്ദ്രൻ ഇന്ദ്രാണിയോടു ഒരുമിച്ച് — പരമാസനത്തിൽ ഇരിക്കുക ആയിരുന്നു. ആ സന്ദർഭത്തിൽ പരമാചാര്യ നായ ബൃഹസ്പതി അവിടെ ചെന്നു കയറി. സുരാസുര നമസ്കൃത നായ ആചാര്യൻ, സഭയിൽ കടക്കുന്നതു കണ്ടു; എങ്കിലും ഇന്ദ്രൻ എഴുന്നേല്ക്കയാകട്ടെ, ഇരുപ്പു കൊടുത്തും മററു പ്രകാരങ്ങളിലും ആദരിക്കുക യാകട്ടെ, ചെയ്തില്ല. ഐശ്വര്യ മത്ത നായ ഇന്ദ്രന്റെ വിക്രിയകളെ കണ്ടു, സർവ്വജ്ഞനായ ആചാര്യൻ സഭയിൽ നിന്നു ഉടനെ ഇറങ്ങി, സ്വ ഗൃഹത്തിലേക്കു പോയി. ഗുരുനിന്ദ അപകടമാണ് എന്നു ഓർമ്മവന്ന്, ഇന്ദ്രൻ തുറന്ന സഭയിൽ സ്വയം ഇങ്ങനെ ഭാഷിച്ചു. "അഹോ! കഷ്ടം! ഞാൻ എത്ര അസാരനായി; ഞാൻ ദുഷ്കർമ്മം അനുഷ്ഠിച്ചു. ഐശ്വര്യ മത്ത നായ ഞാൻ സഭയിൽ ഗുരുവിനെ നിന്ദിച്ചു. ദേവന്മാരുടെ ഇന്ദ്രനായ ഞാൻ തന്നെയും ആസുര ഭാവത്തെ പ്രകടിപ്പിക്കുന്നതിനു കാരണമായ ഈ ദേവേന്ദ്ര പദത്തെ ഇനി ആരു മോഹിക്കും? രാജാവ് എഴുന്നേററു നിന്ന്, ആചാരം ചെയ്യുവാൻ ആവശ്യമില്ല എന്നു പറയുന്നവൻ, പരമധർമ്മം അറിഞ്ഞവനല്ല. ദുഷ്പഥങ്ങളിൽ നടന്നു നരകത്തിൽ പതിക്കുന്ന ഉപദേഷ്ടാക്കന്മാർ പറയുന്നതിനെ അനുസരിക്കുന്നവർ, കൽച്ചങ്ങാടംപോലെ താണുപോകും. ഞാൻ, ശഠബുദ്ധി മാററി വെച്ച് അഗാധ ബുദ്ധിമാനായ ഈ ബ്രാഹ്മണനെ, അമരാചാര്യനെ, ശിരസ്സുകൊണ്ടു പാദങ്ങളിൽ നമസ്കരിച്ചു പ്രസാദിപ്പിക്കും." എന്നാൽ ഇന്ദ്രൻ ഇങ്ങനെ ചിന്തിക്കവെ, ബൃഹസ്പതി സ്വഗൃഹത്തിൽ നിന്നിറങ്ങി, മായാബലം നിമിത്തം അദൃശ്യനായി. ത്രിലോകരാജാവായ ഇന്ദ്രനും സർവ്വ സുരന്മാരും ബുദ്ധിച്ചുട്ട് അന്വേഷിച്ചു; ആചാര്യനെ കാണാഞ്ഞ് അവർ പീഡിതന്മാരായി. ആലോചനാകുശലനായ ബൃഹസ്പതി എവിടെയോ പോയതായറിഞ്ഞ്, ദുർമ്മദന്മാരായ അസുരന്മാർ, ആചാര്യനായ ശുക്രന്റെ അനുജ്ഞ വാങ്ങി, യുദ്ധസന്നദ്ധന്മാരായി. ക്രൂരങ്ങളായ അസുര ശരങ്ങൾ പറന്നു ചെന്ന്, ധൃഞ്ഞടിച്ചതു നിമിത്തം, തുടയൊടിഞ്ഞ്, തല പൊളിഞ്ഞ്, കൈ മുറിഞ്ഞ്, ഇന്ദ്രൻ മുതലായ സർവ്വ സുരന്മാരും തല കുനിച്ചു നടന്ന്, ബ്രഹ്മാവിനെ ശരണം പ്രാപിച്ചു. സുരന്മാരെ അർദ്ദിതന്മാരായിക്കണ്ട്, ഭഗവാൻ ബ്രഹ്മാവ്, കൃപാർദ്രനായി ഇങ്ങനെ സാന്ത്വം പറഞ്ഞു:—"അല്ലയോ സുര ശ്രേഷ്ഠന്മാരെ! നിങ്ങൾ ചെയ്ത അപരാധം വലിയതു തന്നെ. ഐശ്വര്യമദം നിമിത്തം, നിങ്ങൾ ബ്രഹ്മിഷ്ഠനും, ദാന്തനും, ബ്രാഹ്മണനും, ആയ ഗുരുവിനെ നിന്ദിച്ചു. അതിന്റെ ഫലം നിങ്ങൾ അനുഭവിച്ചു. ക്ഷീണന്മാരായ ശത്രുക്കൾ സമൃദ്ധന്മാരായ നിങ്ങളെ ക്ലേശിപ്പിച്ചു. മുമ്പൊരിക്കൽ അസുരന്മാർ ശുക്രനെ നിന്ദിച്ച സമയം, നിങ്ങൾ ജയിച്ചു. ഇപ്പോൾ നിങ്ങൾ ഗുരുനിന്ദ ചെയ്ത്, പരാജിതന്മാരായി. ഇന്ദ്ര! ഇതു മറന്നുപോകരുത്. ശുക്രനെ ആരാധിച്ചു പ്രീതിപ്പെടുത്തി വർദ്ധിക്കുന്ന ഈ അസുരന്മാർ, എന്റെ സ്ഥാനത്തെ തന്നെയും അപഹരിക്കു മെന്നു ഞാൻ ഭയപ്പെടുന്നു. അമേയങ്ങളായ മന്ത്രങ്ങളെ കൊണ്ടു ശുക്രൻ രക്ഷിക്കുന്ന അസുരന്മാർ, സ്വർഗ്ഗത്തെ എന്തിനു ഭയപ്പെടുന്നു? എന്നാൽ നിങ്ങൾ ഒന്നറിഞ്ഞു കൊള്ളുക. ഗോവും, ഗോവിന്ദനും, ബ്രാഹ്മണനും, ഈശ്വരന്മാരായ രാജാന്മാൎക്ക്, യാതൊരു അമംഗളവും സിദ്ധിക്കുന്നതല്ല. ആയതിനാൽ—ത്വഷ്ടാവിന്റെ പുത്രനും താപസനും ബ്രാഹ്മണനും ആയ വിശ്വരൂപനെ—നിങ്ങൾ വേഗത്തിൽ പ്രീണിപ്പിക്കുക തന്നെ. വിശ്വരൂപനെ പ്രീതി പ്പെടുത്താമെങ്കിൽ, നിങ്ങൾ ആഗ്രഹിക്കുന്ന വരങ്ങളെ സമ്പാദിക്കാം."

പരിഹാരം ലഭിച്ച സുരന്മാർ അപ്പോൾ ത്തന്നെ വിശ്വരൂപനെ പ്രാപിച്ചു; ആലിംഗനം ചെയ്തുകൊണ്ടു പറഞ്ഞു:—"ഭോ വിശ്വരൂപ! അങ്ങേയ്ക്കു ഭദ്രം ഭവിക്കട്ടെ; ഞങ്ങൾ അങ്ങയുടെ അതിഥികളായി, ഈ ആശ്രമത്തിൽ വന്നിരിക്കുന്നു. വത്സ! പിതൃക്കളായ ഞങ്ങളുടെ സർവ്വ കാമങ്ങളും സാധിക്കട്ടെ. പുത്രന്മാരുടെ പ്രധാന കർമ്മം, പിതൃ ശുശ്രൂഷയാണ്. പുത്രന്മാരുള്ള പുത്രന്മാരും പിതൃ ശുശ്രൂഷയെ

വിശ്വരൂപൻ

വർജ്ജിച്ചുകൂടാ. ബ്രഹ്മചാരികൾ പിതൃ ശുശ്രൂഷയിൽ നിരത രായിരിക്കണ മെന്നുള്ളത്, സംശയമില്ലാത്ത കാര്യമാണ്.

ആചാര്യോ ബ്രഹ്മണോ മൂർത്തിഃ പിതാ മൂർത്തിഃ പ്രജാപതേഃ
ഭ്രാതാ മരുല്പതേർ മൂർത്തിഃ മാതാ സാക്ഷാൽ ക്ഷിതേഃ തനുഃ

ദയായാ ഭഗിനീ മൂർത്തിഃ ധർമ്മസ്യാത്മാതിഥിഃ സ്വയം
അഗ്നേ രഭ്യാഗതോ മൂർത്തിഃ സർവ്വഭൂതാനി ചാത്മനഃ.

വേദങ്ങളെ പഠിപ്പിക്കുന്ന ആചാര്യൻ വേദ സ്വരൂപനായ ബ്രഹ്മാവു തന്നെ; പിതാവു പ്രജാപതി തന്നെ; സഹോദരൻ ജ്യേഷ്ഠമരുത്തു തന്നെ; മാതാവു സാക്ഷാൽ ഭൂമി തന്നെ; ഭഗിനി ദയയാണ്; വന്ന അതിഥി ധർമ്മനാണ്; ഗൃഹത്തിൽ താമസിക്കുന്ന അതിഥി അഗ്നിയാണ്. സർവ്വ ഭൂതങ്ങളും പരമാത്മ പ്രകാശനങ്ങൾ തന്നെ. അല്ലയോ വത്സ! പിതാക്കന്മാരായ ഞങ്ങൾ ആർത്തന്മാരായിരിക്കുന്നു; അങ്ങയുടെ തപസ്സിന്റെ വീര്യം കൊണ്ട്, അങ്ങു ഞങ്ങളെ രക്ഷിക്കണം. ബ്രഹ്മിഷ്ഠനായ—ബ്രാഹ്മണനായ—അങ്ങയെ ഞങ്ങൾ ഗുരുവായി വരിക്കുന്നു. അങ്ങയുടെ തേജസ്സു കൊണ്ടു ഞങ്ങൾക്കു വിജയം ലഭിക്കണമേ. ഗൌരവ കാര്യം സാധിക്കേണ്ട തായ സന്ദർഭങ്ങളിൽ പ്രായം കുറഞ്ഞവരുടെ പാദങ്ങ

* വൃത്രൻ അദിതിയുടെ ഒരു പുത്രനാണെന്നു പത്മപുരാണം പറയുന്നു. മരീചി വംശത്തിൽ കശ്യപന്റെ ചരിത്രത്തിൽ അദിതി നോക്കുക.

ളെ ശരണം പ്രാപിക്കുക എന്നതു നിഷിദ്ധമല്ല; വയസ്സു കൊണ്ടു
ജ്യേഷ്ഠത വേദം ഒഴിച്ചുള്ള കാൎയ്യങ്ങളിൽ മാത്രമാണ്." വി
ശ്വരൂപൻ പ്രസന്നനായി; പറഞ്ഞു :— "പൌരോഹിത്യം എ
ന്നതു ബ്രഹ്മ തേജസ്സിനു ഹാനിയെ ചെയ്യുന്നതാണ്. ഉഞ്ഛ വൃ
ത്തി കൊണ്ടു ആവശ്യമായ സകല സൽക്രിയ കളെയും സാധുക്കൾ
നിൎവ്വഹിക്കുന്നു. പൌരോഹിത്യം ശ്രേയസ്കരമല്ല. ദുൎബ്ബുദ്ധി
കൾ മാത്രമാണ്, പൌരോഹിത്യത്തെ പ്രാപിച്ചു സന്തോഷിക്കുന്ന
ത്. എന്നാൽ ലോക പാലന്മാരായ നിങ്ങൾ ചെയ്തിരിക്കുന്ന അ
പേക്ഷയെ, ഞാൻ നിരസിക്കുന്നില്ല, ദേവന്മാർ ആവശ്യപ്പെടുന്ന
തു് ഒരു നിസ്സാര കാൎയ്യമാണ്. അതു ഞാൻ സാധിച്ചുകൊള്ളാം.
ദേവന്മാൎക്കു ഹിത മായതിനെ പ്രാണങ്ങളെക്കൊണ്ടും അൎത്ഥങ്ങളെ
ക്കൊണ്ടും ഞാൻ സാധിച്ചുകൊള്ളാം." മഹാ തപസ്കനായ വി
ശ്വരൂപൻ പരമമായ സമാധിയോടു കൂടെ, സുരന്മാരുടെ പൌ
രോഹിത്യം സ്വീകരിച്ചു. വൈഷ്ണവ വിദ്യാ വിഭൂ വായ വിശ്വരൂ
പൻ, ശുക്രാചാൎയ്യൻ അസുര ന്മാൎക്കായി വളൎത്തിയ ഐശ്വൎയ്യത്തെ
അപഹരിച്ച്, സുരന്മാൎക്കു ദാനം ചെയ്തു. ഉദാരനായ വിശ്വരൂ
പൻ ഇന്ദ്രന്, സൎവ്വ ശത്രു സംഹാര ക്ഷമമായ നാരായണ വൎമ്മം എ
ന്ന മന്ത്രം ഇങ്ങനെ ഉപദേശിച്ചു :—

നാരായണ വൎമ്മ മന്ത്രം വാങ്ങുവാൻ കാംക്ഷിക്കുന്നവൻ, കൈ
യും കാലും കഴുകി വെടിപ്പു വരുത്തി, ആചമനം ചെയ്ത്, കുശപ്പു
ല്ലു കൈയിലെടുത്ത്, വടക്കു നോക്കി ഇരു
നാരായണവൎമ്മോപദേശം.
ന്ന്, രണ്ടു മന്ത്രങ്ങളെ കൊണ്ട് ഈശ്വര
നെ ശരീരാംഗ ങ്ങളിലും കൈ വെള്ളയി
ലും ധ്യാനിച്ച്, മൌനവ്രതം ആചരിച്ച്, ശുചിയായി വൎത്തിക്കണം.
എന്തെങ്കിലും ആപത്തു അടുക്കുമ്പോൾ നാരായണ വൎമ്മ മന്ത്രത്തെ
ആശ്രയിച്ചു കൊള്ളാം. ദേവന്മാർ, ഭൂതങ്ങൾ, സ്വകൎമ്മങ്ങൾ, എ
ന്നിവ നിമിത്തം മന്ത്രാപേക്ഷകൻ നാരായണ മയ നായി പരിണ
മിക്കണം. പാദങ്ങളിൽ, ജാനുകളിൽ, ഊരുകളിൽ, ഉദരത്തിൽ,
ഹൃദയത്തിൽ, ഉരസ്സിൽ, മുഖത്തിൽ, ശിരസ്സിൽ, എന്ന എട്ടു സ്ഥാന
ങ്ങളിൽ "ഓം നമോ നാരായണായ" എന്ന മന്ത്രത്തിന്റെ എട്ടു
അക്ഷരങ്ങളിൽ ഓരോന്നിനെയും സ്ഥാപിക്കണം ആ അക്ഷര
ങ്ങളിൽ ഓരോന്നിനെ ശിരസ്സു മുതൽ മറിച്ചു സ്ഥാപിക്കുകയും ആ
കാം. അതു കഴിഞ്ഞു ദ്വാദശാക്ഷര മന്ത്രത്തെ കൈവെള്ള മുതൽ
കൈവിരൽ, കാൽവിരൽ എന്നിവയുടെ സന്ധികൾ വരെയും സ്ഥാപി
ക്കണം. അതിന്റെ ശേഷം. 'ഓം വിഷ്ണവേ നമഃ' എന്ന മന്ത്ര
ത്തിന്റെ അക്ഷരങ്ങളെ—ഓം, ഹൃദയത്തിൽ, വി, മൂൎദ്ധാവിൽ, ഷ്
ഭ്രൂമധ്യത്തിൽ, ണ, ശിഖയിൽ. വേ, നേത്രങ്ങളിൽ, എന്ന ക്രമത്തി
ൽ സ്ഥാപിക്കുകയും; ശേഷിച്ച അംശമായ നമഃ എന്നതിൽ പെ
ട്ട നകാരത്തെ സൎവ്വ സന്ധികളിലും സ്ഥാപിക്കുകയും; ചെയ്യണം.
മകാരത്തെ അസ്ത്രമായി ധ്യാനിക്കണം; അങ്ങനെ ചെയ്യുന്നവൻ
മന്ത്രമയനായി: കൂടാതെയും, "മഃ" എന്നതു സൎവ്വ ദിക്കുകളിലും
നിന്നു രക്ഷ നല്കുന്നതായി ധ്യാനിക്കണം. പരമാത്മാവിനെ ധ്യാ
നിക്കണം; ആറു ശക്തികൾ ഇണങ്ങിയവനും, വിദ്യ, തേജസ്സ്, ത
പസ്സ്, എന്നവ ശരീരമായവനും, ആയ പരമാ ത്മാവിനെ, ധ്യാനി
ക്കണം; ഇതും കഴിഞ്ഞാണ്, താഴെ കാണുന്ന മന്ത്രത്തെ ഉച്ചരി
ക്കേണ്ടതു്.

ഓം ഹരി ൎവ്വിദധ്യാൽ മമ സൎവ്വരക്ഷാം
ന്യസ്താംഘ്രിപത്മഃ പതഗേന്ദ്ര പൃഷ്ഠേ
ദരാരി ചൎമ്മാസി ഗദേഷു ചാപ-
പാശാൻ ദധാനോ ഽ ഷ്ടഗുണോ ഽ ഷ്ടബാഹുഃ

ജലേഷു മാം രക്ഷതു മത്സ്യമൂൎത്തിഃ
യാദോ ഗണേഭ്യോ വരുണസ്യ പാശാൽ
സ്ഥലേഷു മായാവടു വാമനോ ഽ വ്യാൽ
ത്രിവിക്രമഃ ഖേ ഽ വതു വിശ്വരൂപഃ

ദുൎഗ്ഗേഷ്വ ഽ വ്യാജി മുഖാദിഷു പ്രഭുഃ
പായാ ന്നൃസിംഹോ ഽ സുര യൂഥ വാരിഃ
വിമുഞ്ചതോ യസ്യ മഹാട്ടഹാസം
ദിശോ വിനേദു ൎന്യ പതംശ്ച ഗൎഭാഃ

രക്ഷത്വസൌ മാ ഽ ധ്വനി യജ്ഞകല്പഃ
സ്വദംഷ്ട്രയോ ന്നീതധരോ വരാഹഃ
രാമോദ്രികൂടേ ഷ്വഥ വിപ്രവാസേ
സ ലക്ഷ്മണോ ഽ വ്യാൽ ഭരതാഗ്രജോ ഽ സ്മാൻ.

മാ മുഗ്രധൎമ്മാ ദഖിലാൽ പ്രമാദാ-
ന്നാരായണഃ പാതു നര ശ്ച ഹാസാൽ
ദത്ത സ്ത്വയോഗാ ദഥ യോഗനാഥഃ
പായാ ദ്ഗുണേശഃ കപിലഃ കൎമ്മബന്ധാൽ.

സനല്കുമാരോ ഽ വതു കാമദേവാൽ
ഹയാനനോ മാം പഥി ദേവ ഹേളനാൽ
ദേവൎഷി വൎയ്യഃ പുരുഷാൎച്ചനാന്തരാൽ
കൂൎമ്മോ ഹരി ൎമ്മാം നിരയാ ദശേഷാൽ

ധന്വന്തരീ ൎഭഗവാൻ പാത്വപത്ഥ്യാൽ
ദ്വന്ദ്വാൽ ഭയാൽ ഋഷഭോ നിൎജ്ജിതാത്മാ
യജ്ഞ ശ്ച ലോകാ ദവതാ ജ്ജനാന്താൽ
ബലോ ഗണാൽ ക്രോധവശാ ദഹീന്ദ്രഃ

ദ്വൈപായനോ ഭഗവാ നപ്രബോധാൽ
ബുദ്ധ സ്തു പാഖണ്ഡ ഗണാൽ പ്രമാദാൽ
കല്ക്കിഃ കലേഃ കാല മലാൽ പ്രപാതു
ധൎമ്മാവനായോരു കൃതാവതാരഃ

മാം കേശവോ ഗദയാ പ്രാത രവ്യാൽ
ഗോവിന്ദ ആസംഗവ മാത്തവേണുഃ
നാരായണ പ്രാഹ്ണ ഉദാത്ത ശക്തിഃ
മധ്യംദിനേ വിഷ്ണു രരീന്ദ്രപാണിഃ

ദേവോ ഽ പരാഹ്ണേ മധുഹോഗ്രധന്വാ
സായം ത്രിധാമാ ഽ വതു മാധവോ മാം.
ദോഷേ ഹൃഷീകേശ ഉതാ ഽ ൎദ്ധരാത്രേ
നിശീഥ ഏകോ ഽ വതു പത്മനാഭഃ

ശ്രീവത്സധാമാ f പരരാത്ര ഈശഃ
പ്രത്യൂഷ ഈശോ f സിധരോ ജനാർദ്ദനഃ
ദാമോദരോ f വ്യാ ദനുസന്ധ്യം പ്രഭാതേ
വിശ്വേശ്വരോ ഭഗവാൻ കാലമൂർത്തിഃ

ചക്രം യുഗാന്താനല തിഗ്മ നേമി
ഭ്രമൽ സമന്താൽ ഭഗവൽ പ്രയുക്തം
ദന്ദഗ്ദ്ധി ദന്ദഗ്ദ്ധ്യരി സൈന്യ മാശു
കക്ഷം യഥാ വാതസഖോ ഹുതാശഃ

ഗദേ f ശ നിസ്പർശന വിസ്ഫുലിംഗേ
നിഷ്പിണ്ഡി നിഷ്പിണ്ഡ്യ ജിതപ്രിയാ f സി
കൂഷ്മാണ്ഡ വൈനായക യക്ഷ രക്ഷോ
ഭൂത ഗ്രഹാം ശ്ചൂർണയ ചൂർണയാരീൻ.

ത്വം യാതുധാന പ്രമഥ പ്രേത മാതൃ
പിശാച വിപ്ര ഗ്രഹ ഘോര ദൃഷ്ടീൻ
ദരേന്ദ്ര വിദ്രാവയ കൃഷ്ണ പൂരിതോ
ഭീമസ്വനോ f രേർ ഹൃദയാനി കമ്പയൻ.

ത്വം തിഗ്മ ധാരാ f സി വരാസി സൈന്യം
ഈശ പ്രയുക്തോ മമ ഛിന്ധി ഛിന്ധി
ചക്ഷുംഷി ചർമ്മ ശ്ശതചന്ദ്ര ഛാദയ
ദ്വിഷാ മഘോനാം ഹര പാപചക്ഷുഷാം.

യ ന്നോ ഭയം ഗ്രഹേഭ്യോ f ഭൂൽ കേതുഭ്യോ നൃഭ്യ ഏവ ച
സരീസൃപേഭ്യോ ദംഷ്ട്രിഭ്യോ ഭൂതേഭ്യോ f ംഹേഭ്യ ഏവ ച

സർവ്വാണ്യേതാനി ഭഗവൻ നാമരൂപാസ്ത്ര കീർത്തനാൽ
പ്രയാന്തു സംക്ഷയം സദ്യോ യേ നഃ ശ്രേയഃ പ്രതീപകാഃ

ഗരുഡോ ഭഗവാൻ സ്തോത്ര സ്തോഭ ശ്ഛന്ദോമയഃ പ്രഭുഃ
രക്ഷത്വശേഷകൃച്ഛ്രേഭ്യോ വിഷ്വക്സേനഃ സ്വ നാമഭിഃ

സർവ്വാപത്ഭ്യോ ഹരേ ർന്നാമ രൂപ യാനായുധാനി നഃ
ബുദ്ധീന്ദ്രിയ മനഃ പ്രാണാൻ പാന്തു പാർഷദ ഭൂഷണാഃ

യഥാ ഹി ഭഗവാ നേവ വസ്തുതഃ സ ദസ ച്ച യത്
സത്യാനേന നഃ സർവ്വേ യാന്തു നാശ മുപദ്രവാഃ

യഥൈകാത്മ്യാനുഭാവാനാം വികല്പ രഹിതഃ സ്വയം
ഭൂഷണായുധലിംഗാഖ്യാ ധത്തേ ശക്തീഃ സ്വമായയാ

തേനൈവ സത്യമാനേന സർവ്വജ്ഞോ ഭഗവാൻ ഹരിഃ
പാതു സർവ്വൈ സ്വരൂപൈ ർന്നഃ സദാ സർവ്വത്ര സർവ്വഗഃ

വിദിക്ഷു ദിക്ഷൂർദ്ധ്വ മധഃ സമന്താ-
ദന്തർ ബഹി ർഭഗവാൻ നാരസിംഹഃ
പ്രഹാപയൻ ലോകഭയം സ്വനേന
സ്വ തേജസാ ഗ്രസ്ത സമസ്ത തേജാഃ

*പരമൈശ്വര്യത്തോടെട്ടു കൈകളിൽ വില്ലും
ശരവും ശംഖും ചക്രം വാൾ ഗദ പരിചയും
കയറും വഹിച്ചു പക്ഷീന്ദ്ര നിൽ കാൽപൂ വച്ചു
കയറും മഹാവിഷ്ണു രക്ഷ തന്നരുളാവൂ!

പാശി പാശവും യാദോ ജാലവും ജലത്തിൽ മാ-
ലേശിടാതെന്നെ കാത്തുകൊള്ളുക മീനാകാരൻ!
വാമനൻ മായാവടു കരയിൽ കാത്തിടാവൂ
വാനത്തിൽ ത്രിവിക്രമൻ വിശ്വരൂപനു മെന്നെ

ആർ മുതിർത്തിടും ഘോര ഗർജ്ജിതാലാശാ ചക്ര-
മാകവേ മുഴങ്ങിപ്പോയ് ഗർഭങ്ങൾ പതിച്ചു പോയ്?
ആ ജഗൽപ്രഭു മഹാ നൃസിംഹം രക്ഷിക്കേണ-
മാഹവ മുഖത്തിലും ദുർഗ്ഗമ മലയിലും

പാലിക്ക മാർഗ്ഗത്തിങ്കൽ പന്നി യായ് തേറ്റത്തുമ്പാൽ
പാരിട മുയർത്തിയ യജ്ഞരൂപനാം ദേവൻ
പാലിക്ക ശൈലാഗ്രത്തിൽ ഭാർഗവൻ പ്രവാസത്തിൽ
പാലിക്ക സലക്ഷ്മണൻ ഭരതാഗ്രജൻ രാമൻ.

നാരായണൻ എന്നെ അഭിചാര പ്രവൃത്തികളിൽ നിന്നും പ്രമാദങ്ങളിൽ നിന്നും, നരൻ എന്നെ അഹങ്കാരത്തിൽ നിന്നും രക്ഷിക്കട്ടെ. ദത്തൻ എന്നെ യോഗാഭാവത്തിൽ നിന്നു രക്ഷിക്കട്ടെ. സനൽക്കുമാരൻ കാമദേവനിൽ നിന്നും, ഹയഗ്രീവൻ ദേവ ഗർഹണത്തിൽ നിന്നും, ദേവർഷി രൂപനായ ഭഗവാൻ—വേദ വിരോധമായ പുരുഷാർച്ചനത്തിൽ നിന്നും, കൂർമ്മ സ്വരൂപനായ ഹരി സർവ്വ നരകങ്ങളിൽ നിന്നും, രക്ഷിക്കട്ടെ. ഭഗവാനായ ധന്വന്തരി അപഥ്യങ്ങളിൽ നിന്നും, ജിതേന്ദ്രിയ നായ ഋഷഭൻ ദ്വന്ദ്വ ഭയത്തിൽ നിന്നും, യജ്ഞൻ ലോക നിന്ദയിൽ നിന്നും, ബലരാമൻ ജനോപദ്രവത്തിൽ നിന്നും, ശേഷൻ സർപ്പ ഭയത്തിൽ നിന്നും, കൂർമ്മ സ്വരൂപനായ ഹരി സർവ്വ നരകങ്ങളിൽ നിന്നും, രക്ഷിക്കട്ടെ. ഭഗവാനായ ദ്വൈപായനൻ അപ്രബോധത്തിൽ നിന്നും, ബുദ്ധൻ പ്രമാദത്തിൽ നിന്നും, പാഖണ്ഡ ഗണങ്ങളിൽ നിന്നും, രക്ഷിക്കട്ടെ. ധർമ്മാവനം ചെയ്യുവാനായി അവതാര മെടുത്ത കല്ക്കി, സർവ്വ കാല മല സ്വരൂപ നായ കല്ക്കിയിൽ നിന്നു എന്നെ രക്ഷിക്കട്ടെ.

മംഗളം വളർത്തട്ടേ കേശവൻ പ്രഭാതത്തിൽ
‡ സംഗവത്തോളം വേണു പൂണ്ട ഗോവിന്ദൻ താനും
പ്രാഹ്ണത്തിലാ ശ്ശക്തി ധരനാം നാരായണൻ
പാലിക്ക നട്ടുച്ചക്കു ചക്രപാണിയാം വിഷ്ണു

അപരാഹ്ണത്തിൽ കാക്ക കുഗ്രധന്വാവാം വിഷ്ണു
കൃപയാ ത്രിധാമാവാം മാധവൻ സായാഹ്നത്തിൽ
പാതിരാവിനു മുമ്പു പാലിക്ക ഹൃഷീകേശൻ
പാതിരാ നേരത്തേകൻ പത്മനാഭനു മെന്നെ.

---

* പരമൈശ്വര്യ—മുതലായതു—ജി. ശങ്കരക്കുറുപ്പ് തർജ്ജമ ചെയ്തതു്.

‡ സംഗവം—പത്തുനാഴിക പുലർച്ചവരയും

പാതിരാവിനു ശേഷം ശ്രീവത്സധാമാ വിഭൻ
പാലിക്ക കമ്പസ്സിങ്കൽ വാളേന്തും ജനാർദ്ദനൻ
പാലനം ചെയ്തീടാവു സന്ധ്യയ്ക്കു ദാമോദരൻ
കാല മൂർത്തി വിഭോശൻ മാർത്താണ്ഡോദയത്തിലും

കല്പാന്ത വഹ്നിക്കൊപ്പം ജ്വലിക്കും ചക്രൻ ദേവൻ
കല്പിച്ച വണ്ണമേ ലോക മെങ്ങുമേ ചുററി ച്ചുററി
വൈരി വർഗ്ഗത്തെ പ്പാടെ ഭസ്മമാക്കുന്നു വേഗം
മാരുത സുഹൃ ത്തഗ്നി ശുഷ്കമാം തൃണം പോലെ.

അല്ലയോ ഗദെ! അങ്ങയുടെ സ്ഫുലിംഗങ്ങൾ വജ്രസ്പർശകഠിനങ്ങളാകുന്നു; അങ്ങു നാരായണനു പരമപ്രിയനാകുന്നു; അങ്ങു കൂശ്മാണ്ഡന്മാർ, വൈനായകന്മാർ, യക്ഷന്മാർ, രാക്ഷസന്മാർ മുതലായ സർവ്വ ഭൂർഭൂതങ്ങളേയും, അരച്ചു അരച്ചു; എൻെറ സർവ്വ ശത്രുക്കളേയും പൊടിച്ചു പൊടിയാക്കേണമേ. അല്ലയോ ശംഖരാജാവേ! കൃഷ്ണനാൽ പൂരിതനായ അങ്ങ്, ഭീമനിഗ്രാദം ചെയ്ത്, യാതുധാനന്മാർ, പ്രമഥന്മാർ, പ്രേതങ്ങൾ, മാതാക്കൾ. പിശാചങ്ങൾ, ബ്രഹ്മരക്ഷസ്സുകൾ, മററു ഘോരനേത്രന്മാർ, എന്നിവരെ ഒക്കെയും—പേടിപ്പിച്ച്, ഓടിക്കണമേ! അല്ലയോ മൂർച്ചവായുള്ള നന്ദകമേ! ഹരിയാൽ നിയുക്തനായ അങ്ങ്, എൻെറ സർവ്വ ശത്രുക്കളെയും ഛേദിച്ചു ഛേദിച്ചു തള്ളണമേ! അല്ലയോ ശതസോമ പ്രഭമായ പരിചയെ അങ്ങു പാപന്മാരായ വൈരികളുടെ നയനങ്ങളെ മറയ്ക്കുകയും, പാപ ചക്ഷുസ്സുകളായ ദോഷകന്മാരുടെ നയനങ്ങളെ തകർക്കുകയും, ചെയ്യേണമേ! ഞങ്ങൾക്കു ഭയത്തെ ചെയ്യുന്ന ഗ്രഹങ്ങൾ, കേതുക്കൾ നൃക്കൾ, സരീസൃപങ്ങൾ, ദംഷ്ട്രികൾ, ഭൂതങ്ങൾ, പാപികൾ,—സർവ്വവും നശിക്കട്ടെ. ഭഗവാൻെറ നാമ രൂപാസ്ത്രങ്ങൾ പ്രകീർത്തിതങ്ങളാകുന്ന ക്ഷണത്തിൽ ഞങ്ങളുടെ ഐശ്വര്യ വിഘാതം കാംക്ഷിക്കുന്ന സർവ്വവും—ഇല്ലെന്നാകട്ടെ. സ്തോത്ര സ്തോഭ ഛന്ദോമയനായ പ്രഭു—ഭഗവാൻ ഗരുഡൻ, സർവ്വകൃച്ഛ്രങ്ങളിൽ നിന്നു നമ്മെ രക്ഷിക്കട്ടെ. വിഷ്വക്സേനൻ സ്വനാമമഹിമ കൊണ്ടു നമ്മെ രക്ഷിക്കട്ടെ. ഹരിയുടെ നാമ രൂപ യാ നായുധങ്ങളും, പാർഷദ ഭൂഷണ ങ്ങളും നമ്മുടെ ബുദ്ധീന്ദ്രിയ മനഃപ്രാണങ്ങളെ, സർവ്വാപത്തുകളിൽ നിന്നു രക്ഷിക്കട്ടെ. ഭഗവാൻ സദസാത്മക മായ സർവ്വലോകങ്ങൾ തന്നെ. ഈ സത്യം നിമിത്തം നാം സർവ്വ ക്ലേശങ്ങളെ ഒഴിഞ്ഞു നില്ക്കട്ടെ. ഹരിയുടെ ഏകാത്മതയെ സാക്ഷാല്ക്കരിച്ചവർ—ഹരിയെ ഏകാത്മാവെന്നും വികല്പരഹിതനെന്നും, ദർശിക്കുന്നു. ആ ഹരി, സ്വമായ കൊണ്ട് ഭൂഷണം, ആയുധം, ലിംഗം എന്ന രൂപങ്ങളിൽ ശക്തിയെ ധരിക്കുന്നു. ആ സത്യത്തെ ആധാരമാക്കി സർവ്വഗനും, സർവ്വജ്ഞനും ആയ ഹരി, സർവ്വ സ്വരൂപങ്ങളെക്കൊണ്ട്, നമ്മെ, സദാ, സർവ്വത്ര, സംരക്ഷിക്കട്ടെ. ഭഗവാൻ നരസിംഹം സ്വതേജസ്സുകൊണ്ടു സർവ്വ തേജസ്സുകളെയും ഉൾക്കൊണ്ടു നിന്നു, നിർഹ്രാദം ചെയ്ത്, ലോകഭയത്തെ പോക്കട്ടെ. ഭഗവാൻ നരസിംഹം, ദിക്കുകളിലും വിദിക്കുകളിലും, മേലും കീഴും, ഉള്ളിലും വെളിയിലും, എല്ലായിടത്തും നമ്മെ സംരക്ഷിക്കട്ടെ."

വിശ്വരൂപൻ തുടർന്നു പറഞ്ഞു:—"ഇന്ദ്ര! ഞാൻ നാരായണവർമ്മമന്ത്രത്തെ അങ്ങേക്ക് ഉപദേശിച്ചു. ഈ ചട്ട ധരിച്ചു കഴിഞ്ഞാൽ അങ്ങു സർവ്വ അസുരന്മാരെയും ജയിച്ചു. ഈ ചട്ട ധരിച്ചിരിക്കുന്നവൻ, കണ്ണുകൊണ്ടു നോക്കുകയോ, കാൽകൊണ്ടു തൊടുകയോ ചെയ്യുന്ന സർവ്വന്മാരും, സകല ഭയങ്ങളെയും ഒഴിഞ്ഞു നില്ക്കും. ഈ വിദ്യയെ ഗ്രഹിച്ചവൻ, ഒരിക്കലും ഒന്നിനേയും ഭയപ്പെടേണ്ടതില്ല; ആ മഹാ ഭാഗനു രാജ ഭയമില്ല, ചോര ഭയമില്ല; പിശാച ഭയവും വ്യാഘ്ര ഭയവും ഇല്ല. ഈ മന്ത്രം ശീലിച്ചിരുന്ന ഒരു കൗശിക ബ്രാഹ്മണൻ, യോഗ ധാരണ ബലം മൂലം മരുഭൂമിയിൽ ചരമം അടഞ്ഞു. ആ ശരീരം കിടന്ന സ്ഥാനത്തിൻെറ മുകളിൽ കൂടെ ചിത്രരഥൻ എന്നു പേരായ ഒരു ഗന്ധർവ്വരാജാവ് സ്വ സ്ത്രീകളോടു കൂടെ വിമാനത്തിൽ യാത്ര ചെയ്യുകയുണ്ടായി. എന്നാൽ മന്ത്രപൂതങ്ങളായി ഭൂമിയിൽ കിടന്ന അസ്ഥികളെ അതിക്രമിച്ച ഘട്ടത്തിൽ, വിമാനവും ഗന്ധർവ്വനും കീഴ്ക്കാം പാടായി തറയിലേക്കു വീണു. ചിത്രരഥൻ പരമ വിസ്മിതനായി ബാലഖില്യന്മാർ ചെയ്ത ഉപദേശം അനുസരിച്ച്, സംഗതി ഗ്രഹിച്ച്, ബ്രാഹ്മണൻെറ അസ്ഥികളെ സംഭരിച്ച്, പ്രാചീസരസ്വതിയിൽ നിക്ഷേപിച്ചു സ്നാനം ചെയ്തശേഷം ചിത്രരഥൻ, സ്വസ്ഥാനത്തേക്കു പോയി. ഇന്ദ്ര! ഭയകാലത്തു ഈ മന്ത്രത്തെ കേൾക്കുകയോ അതിനെ ജപിക്കുകയോ ചെയ്യുന്നവൻ, സകല ഭയങ്ങളെയും ഒഴിഞ്ഞു നില്ക്കും; ആ ആളിനെ സർവ്വ ഭൂതങ്ങളും നമസ്കരിക്കും."

വിശ്വരൂപനു മൂന്നു തലകൾ ഉണ്ടായിരുന്നു. അവ, വേറെ വേറെ സോമം, സുര എന്നവ പാനം ചെയ്യുവാനും അന്നം ഭക്ഷിക്കുവാനും ഉപയോഗപ്പെട്ടിരുന്നു എന്നാണു പറയുന്നത്. വിശ്വരൂപൻ യജ്ഞ കർമ്മങ്ങൾ സംബന്ധിച്ച്, ദേവന്മാർക്കുള്ള അംശങ്ങളെ "ഇതു ഇന്ദ്രനു" എന്നിങ്ങനെ ഒക്കെയും ഉച്ചത്തിൽ പറഞ്ഞുകൊണ്ട് അഗ്നിയിലേക്ക് പ്രത്യക്ഷത്തിൽ എറിഞ്ഞു. ദേവന്മാർ പിതാവാണെന്നു അറിഞ്ഞ് വിശ്വരൂപൻ അവരെക്കുറിച്ച് ഭക്തിപൂർവ്വം വർത്തിച്ചു. എന്നാൽ യജമാ

**വൃത്രാസുരൻ.**

നനായ വിശ്വരൂപൻ മാതൃസ്നേഹം നിമിത്തം അസുരന്മാർക്കും അംശങ്ങളെ പരോക്ഷമായി നല്കുക പതിവായി. വിശ്വരൂപൻെറ നടപടിയെ ഇന്ദ്രൻ ഗ്രഹിച്ചു; അതു ദേവ നിന്ദയും അധർമ്മവും ആണെന്നു അനുമാനിച്ചു; വിശ്വരൂപനെ കുറിച്ചു ഭയമുണ്ടായിരുന്ന ഇന്ദ്രൻ കോപം പൂണ്ട വിശ്വരൂപൻെറ ശിരസ്സുകളെ കണ്ടിച്ചു വീഴ്ത്തി. വിശ്വരൂപൻെറ ശിരസ്സുകളിൽ സോമം കുടിച്ചതു കപിഞ്ജലം എന്ന പക്ഷിയായി; സുര കുടിച്ചതു കലവിംഗം എന്ന പക്ഷിയായി; അന്നം ഉണ്ടതു് തിത്തിരി പക്ഷിയും ആയി. ബ്രഹ്മഹത്യ അപ്പോൾ രൂപമെടുത്തു് ഇന്ദ്രൻെറ നേരെ ചെന്നു; അതിനെ ഹിംസിക്കുവാൻ കഴിയുമായിരുന്നു എങ്കിലും അതിനെ ഇന്ദ്രൻ അഞ്ജലി പൂർവ്വം സ്വീകരിച്ചു; വർഷാവസാനത്തിൽ അതിനെ നാലായി കണ്ടിച്ചു; ആ അംശങ്ങളെ ഭൂമി, ജലം, വൃക്ഷം, സ്ത്രീ എന്നവയിൽ വിതരണം ചെയ്തു. "കുഴിഞ്ഞേടം നിറയും" എന്ന വരത്തോടു കൂടെ, ഭൂമി അതിനെ വാങ്ങി. ആ പാപമാണ്, ഇന്ന് അങ്ങിങ്ങ്, ഉപ്പുതറകളായി കാണുന്നതു്. "ചേരുന്നേടം വലിപ്പമടയും" എന്ന വരത്തോടു കൂടെ ജലം അതിനെ വാങ്ങി; ആ പാപമാണ് ഇന്നു കുമിളയും നുരയും ആയി കാണുന്നതു; "മുറിഞ്ഞാലും മരിക്കയില്ല" എന്ന വരത്തോടു കൂടെ മരങ്ങൾ അതിനെ വാങ്ങി; ആ പാപമാണ് ഇന്നു കറയായി കാണുന്നതു്. "കാമം ഒഴിയാതെ നി

ല്ലം" എന്ന വരത്തോടുകൂടെ സ്ത്രീകൾ അതിനെ വാങ്ങി; ആ പാപമാണ് ഇന്നു സ്ത്രീകളിൽ പ്രതിമാസം രജോരൂപത്തിൽ കാണുന്നതു്.

വൃത്രൻ.

വൃത്രനെ ഇന്ദ്രൻ ഹനിച്ചതായി അറിഞ്ഞു് പിതാവായ ത്വഷ്ടാവു ക്രോധിച്ചു. ഇന്ദ്രനെ കൊല്ലണമെന്ന് ഉറച്ചുകൊണ്ട്, "ഭോ ഇന്ദ്രശത്രോ! അങ്ങു വർദ്ധിച്ചു വളരുക. ക്ഷണത്തിൽ ഇന്ദ്രനെ കൊല്ലുക" എന്നിങ്ങനെ ജപിച്ചുകൊണ്ടും, ഹവിസ്സിനെ അഗ്നിയിൽ എറിഞ്ഞു. അന്വാഹാര്യ്യ വചനൻ എന്നു പേരായ ആ അഗ്നിയിൽ നിന്നു്, ഘോര ദർശനനായ ഒരു സ്വരൂപം എഴീററു.

ത്വഷ്ടാ തുടങ്ങിന ഹോമ കുണ്ഡത്തിൽ നി-
ന്നെട്ടാശകൾ ബത പൊട്ടു മാറുററമായ്
വെട്ടു മിടികളും ഞെട്ടുമാ റാഴികൾ
വട്ടം തിരിഞ്ഞു കീഴ്മേൽ മറിയും വണ്ണം
പൊട്ടി പ്പൊരി കനൽ തൂകും മിഴികളോ-
ടട്ടഹാസങ്ങളും ചെയ്യെഴുന്നീടിനാൻ.
വൃത്രോഽസുരേന്ദ്രന-ത്യുഗ്ര പരാക്രമ
ചക്ര നഭം തല തട്ടി നില്ക്കുന്നവൻ
വക്ത്രം പിളൎന്നലറി കൊണ്ടു പാഞ്ഞു ചെ-
ന്നെത്തുന്നതു കണ്ടു സർവ്വ ഭൂതങ്ങളും
പേടി ച്ചതിശയമോടി കിഴച്ചിട-
റീടുന്ന വരൊളിച്ചാർ പല ദിക്കിലും
കൂടെ ത്തുടൎന്നു ടുക്കുന്നവരോട തിൽ-
ചാടി പ്പിടിച്ചുടൻ വാരി വിഴുങ്ങിയും
ഘോരൻ വരുന്നതു കണ്ടു സുരാനീയം
നേരെ തടൎന്നു ത്തായുധ പംക്തിയെ
തൂകി ച്ചുഴന്നതു വട്ടം തിരിഞ്ഞവൻ
വായും പിളൎന്നു ത്താനവൻ പിന്നെയും
പേയായ് ചമഞ്ഞു പാഞ്ഞാ രമരൌഘവും
ദേവേന്ദ്ര നാദികൾ പാരം വിഷണ്ണരായ്
ധ്രുവ തെന്തോന്നി തെന്നുഴ ന്നേവരും.

ത്വഷ്ടാവിൻെറ പുഷ്ടമായ തപസ്സു കൊണ്ടു ലോകങ്ങളെ ആവരണം ചെയ്തു പുറപ്പെട്ട ആ അസുരനു് വൃത്രൻ എന്നു നാമമായി. ഇന്ദ്രൻ മുതലായ സ്വർ പ്രഭുക്കന്മാരും കോടികളായ അനുചരന്മാരും ദിവ്യങ്ങളായ അസ്ത്രങ്ങളെ കൊണ്ടും, ശസ്ത്രങ്ങളെ കൊണ്ടും, വൃത്രനെ അടിച്ചു; വൃത്രൻ സർവ്വായുധങ്ങളെയും വിഴുങ്ങി. ദേവന്മാർ വിസ്മിത ന്മാരായി; വിഷണ്ണ ന്മാരായി, ഹതതേജസ്സ ന്മാരായി, അവർ മനസ്സിനെ സമതയിൽ നിൎത്തി; ആദി പുരുഷനെ ശരണം പ്രാപിച്ചു; ഇങ്ങനെ സ്തുതിച്ചു:—

വായ്വംബരാഗ്ന്യ പ്ക്ഷിതയ സ്ത്രീലോകാ
ബ്രഹ്മാദയോ യേ വയ മുദ്വിജന്തഃ
ഹരാമ യസ്മൈ ബലി മന്തകോഽസൌ
ബിഭേതി യസ്മാ ദരണം തതോ നഃ

അവിസ്മിതം തം പരിപൂർണ കാമം
സ്വേനൈവ ലാഭേന സമം പ്രശാന്തം
വിനോ പസപ്പത്യപരം ഹി ബാലിശഃ
ശ്വ ലാംഗുലേനാതി തിതൎത്തി സിന്ധും

മത്സ്യോരു ശൃംഗേ ജഗതീം സ്വനാവം
മനു ൎയ്യഥാഽഽവബധ്യ തതാര ദുൎഗ്ഗം
സ ഏവ ന സ്വാഷ്ട്ര ഭയാ ദുരന്താ
ത്ത്രാതാശ്രിതാൻ വാരിചരോഽപി നൂനം

പുരാ സ്വയംഭൂ രപി സംയമാംഭ-
സ്യുദീൎണ്ണ വാതോർമി രവൈഃ കരാളേ
ഏകോഽരവിന്ദാത് പതിത സ്തതാര
തസ്മാത് ഭയാദ്യേന സ നോഽസ്തു പാരഃ

യ ഏക ഈശോ നിജ മായ യാനഃ
സ സർജ്ജ യേനാനുസൃജാമ വിശ്വം
വയം ന യസ്യാഽപി പുരാ സമീഹതഃ
പശ്യാമ ലിംഗം പൃഥ ഗീശമാനിനഃ

യോ നഃ സപത്നൈർ ഭൃശ മർദ്ദ്യമാനാൻ
ദേവർഷി തിൎയ്യങ് നൃഷു നിത്യ ഏവ
കൃതാവതാരഃ തനുഭിഃ സ്വ മായയാ
കൃത്വാഽഽത്മസാൽ പാതി യുഗേ യുഗേ ച

തമേവ ദേവം വയ മാത്മ ദൈവതം
പരം പ്രധാനം പുരുഷം വിശ്വ മാദ്യം
വ്രജാമ സൎവ്വേ ശരണം ശരണ്യം
സ്വാനാം സ നോ ധാസ്യതി ശം മഹാത്മാ.

* തീ ജലം മരുത്താ ഴി ജഗൽ ത്രയം
ദ്യോ വിരിഞ്ചി തുടങ്ങിയ ദേവരും
അന്തകൻ പോലും ചൂളുന്ന ദൈവമേ
നിന്തിരുവടി ഞങ്ങൾ ക്കൊരാശ്രയം

കാമ മററവനായ്, നിൎവ്വികാരനായ്
തൂമയിൽ സ്വയം കണ്ട പ്രശാന്തനായ്,
ആരെയും കിഴിയാത്ത ഭവാനെ വി-
ട്ടാ രപരനി ലാശ്രയിക്കുന്നവോ,
പാര മുഗ്ര ഭയങ്കര സംസാര-
പാരാവാരത്തി ന്നക്കര പററുവാൻ,
ആ വിട്ടുവിഢി പട്ടി തൻ വാൽ പിടി
ച്ചാഴി താണ്ടുവാ നായുന്നു നിശ്ചയം.

---

* തീ, ജലം മുതലായതു് ദിവ്യ ശ്രീ സി. ററി. കുറിയാക്കോസ് ചെമ്മാശൻ ബി. എ. തൎജ്ജമ ചെയ്തതു്.

ലോകനൗകയെ മത്സ്യോരു ശൃംഗത്തിൽ
പൂട്ടി പ്രളയത്തെ ജയിക്കുവാൻ,
ആ മനുവിനു താങ്ങായ ദൈവമേ
നീ തുണക്ക ത്വഷ്ടാവിൽ നിന്നെങ്ങളെ

തുംഗ വീചികൾ മേല്ക്കുമേലാഞ്ഞടി-
ച്ചെങ്ങുമേ മുഴങ്ങുന്ന രവങ്ങളാൽ
അത്ര ഭീകരമായ് ജഗത്സാകല്യ-
മുൾഗ്രസിച്ചിടക്കും പ്രളയാംബുവിൽ
നാഭി പത്മത്തിൽ നിന്നു നിപതിച്ച
നാൻമുഖനെ പ്പണ്ടേററം കനിവോടെ
ഭീതിപോക്കി ഉയർത്തിയ ഗോവിന്ദ!
നീ തുണക്ക ഭയകടൽ താണ്ടുവാൻ

ഞങ്ങളെ പ്പുരാ തന്നുടെ മായയാൽ
മംഗളപ്രദ നേവൻ ചമച്ചുവോ,
ഏതൊരാളെ യനുകരിച്ചെങ്ങളും
ലോകനിർമ്മിതി നിർവ്വഹിക്കുന്നുവോ;
ദേവകളെന്നഭിമാന മേല്പ മീ-
പ്പാവങ്ങളുടെ, കൺമുമ്പിൽ നില്ക്കിലും
യാതൊരു ജഗത്സർവാന്തര്യാമിയെ
കാണ്മവാൻ കഴിയാത്തവരിയുള്ളോർ.

നിത്യരാണിവരെങ്കിലും ശത്രു സം-
മർദ്ദനത്തിനു മാത്ര മായിട്ടുമ്പോൾ
ദേവനായോ മഹർഷിയായോ ക്ഷുദ്ര-
ജീവിയായോ മനുഷ്യനായോ ഭുവി
മായയാലെ യുഗംതോറു മേതൊരാൾ
മേനി കൊള്ളുന്നു ഞങ്ങളെ രക്ഷിപ്പാൻ.

ആ മഹാ ദേവനെ വിശ്വരൂപനെ
ആത്മ ദൈവതമാം പരാശക്തിയെ
ആരു മാശ്രയിക്കേണ്ട പ്രധാനനെ
ആദി കാരണനായ പുരുഷനെ
ഞങ്ങളേവരു മാശ്രയിക്കുന്നിതാ
തിങ്ങി വിങ്ങി കവിയുന്ന ഭക്തിയാൽ
ആമയം വിനാ ഭക്തരാം ഞങ്ങളിൽ
ആ മഹാത്മാവു ചേർത്തിടും മംഗളം.

ദേവസ്തുതി നിമിത്തം സംപ്രീതനായ ശംഖ ചക്ര ഗദാ ധര നായ പ്രഭു പടിഞ്ഞാറു ദിക്കിൽ പ്രത്യക്ഷനായി. ശ്രീവത്സവും കൌസ്തുഭവും ഇല്ല എന്നതൊഴിച്ച സർവ്വാംശങ്ങളിലും ഹരിതുല്യന്മാരായ പതിനാറ് അനുചരന്മാർ ഉപാസിച്ചു നിന്നു. സുരന്മാർ വിടർന്ന ചെന്താമര നിറം കയറിയതായി തോന്നിയ കണ്ണുകളെ വിരിച്ചു പിടിച്ചു നിന്ന്, ഹരിയെ കണ്ട് ആഹ്ളാദ വിക്ലബന്മാരായി: തറയിൽ വീണു ദണ്ഡ നമസ്കാരം ചെയ്തു: എഴിററു നിന്നു വീണ്ടും ഇങ്ങനെ സ്തുതിച്ചു:—"യജ്ഞം വീര്യമായവനു നമസ്കാരം; കാലമായവനു നമസ്കാരം; ചക്രം കൈയിലെടുത്തവനു നമസ്കാരം; ബഹു നാമങ്ങളിൽ മാനിക്കപ്പെടുന്നവനു നമസ്കാരം. സത്വം, രജസ്സ്, തമസ്സ് എന്നവയുടെ പ്രഭവം, ഗുണ ഗതികളുടെ പരമ പദവും, പ്രതിസർഗ്ഗ സൃഷ്ടികളാൽ ഗ്രഹിക്കപ്പെടാത്തവനും, ആയ പ്രഭുവിനു നമസ്കാരം. ഓം നമസ്തേ! ഭഗവൻ! നാരായണ! വാസുദേവ! ആദിപുരുഷ! മഹാനുഭാവ! പരമ മംഗല, പരമ കല്യാണ, പരമ കാരുണിക, കേവല, ജഗദാധാര, ലോകൈകനാഥ, സർവ്വേശ്വര! പരമഹംസ പരിവ്രാജകന്മാർ പരമമായ ആത്മയോഗം പ്രാപിക്കുന്ന പ്രഭോ! അനുഗൃഹീതമായ പരമഹംസ ധർമ്മം ഉദ്ഘാടിതമായ തമസ്സു നീങ്ങിയ മനസ്സിൽ പ്രത്യക്ഷമാകുന്ന ഭഗവൻ! നിന്തിരുവടി തന്നിൽത്തന്നെ സ്വസുഖത്തെ അനുഭവിക്കുന്നു; നിന്തിരുവടി യാതൊന്നിനേയും ആശ്രയിക്കുന്നില്ല. നിന്തിരുവടി നിർഗ്ഗുണനായി വർത്തിക്കുന്നു. എന്നാൽ വികാരമില്ലാത്ത നിന്തിരുവടി, സത്വ രജ സ്തമോ ഗുണങ്ങളെകൊണ്ടു നിർമ്മിതമായ വിശ്വത്തെ സൃഷ്ടിക്കുകയും, രക്ഷിക്കുകയും ഹരിക്കുകയും ചെയ്യുന്നു. നിന്തിരുവടിയുടെ ഈ ക്രീഡ, ദുരവബോധം തന്നെ. നിന്തിരുവടി സത്വ രജ സ്തമസ്സുകളാൽ ബാധിതനായി, സംസാരത്തിൽ പതിച്ച്, സ്വകർമ്മങ്ങളുടെ ഫലമായ കുശലത്തെയോ അകുശലത്തെയോ അനുഭവിക്കുന്നു എന്നു ചിലപ്പോൾ തോന്നും; അങ്ങനെയല്ല, നിന്തിരുവടി യാതൊരുവക സ്തോഭങ്ങൾക്കും അധീനനാകാതെ ഉപശമ ശീലനായും കേവലം സാക്ഷിയായും സദാ ആത്മാവിൽ തന്നെ ആനന്ദിക്കുകയാണ് എന്ന്, വേറെ ചിലപ്പോൾ തോന്നും. വാസ്തവം ആരു കണ്ടു? അല്ലെങ്കിൽ ഏതു വ്യാഖ്യാനമാണ്, നിന്തിരുവടിയിൽ യോജിക്കാത്തതു? നിന്തിരുവടി ഭഗവാനാകുന്നു; അപരിമിതങ്ങളായ ഗുണങ്ങളുടെ നിലയന മാകുന്നു; കേവലം അഗ്രാഹ്യമായ മാഹാത്മ്യം ഉള്ള ഈശ്വരനാകുന്നു; നൂതനങ്ങളായ അഭിപ്രായ ഭേദങ്ങൾക്കും വിതർക്കങ്ങൾക്കും, നിഷ്പത്തികൾക്കും, പ്രമാണങ്ങൾക്കും, കുതർക്കങ്ങൾക്കും ആസ്പദമായ ശാസ്ത്രങ്ങളെ കൊണ്ട്, കലുഷമായ അന്തഃകരണം അനുസരിച്ചു ദുർവ്വാദം ചെയ്യുന്നവരുടെ വിവാദങ്ങളിൽ ഉൾപ്പെടാതെ നില്ക്കുന്ന കേവലനായ മായാ മയനാകുന്നു. സകല വ്യാഖ്യാനങ്ങളും നിന്തിരുവടിയിൽ യോജിക്കും. ആത്മ മായയിൽ ഒളിഞ്ഞു നിന്നു ഏതു അർത്ഥത്തെയും പ്രഭവിപ്പിക്കുന്നവനും, അന്യമെന്നു യാതൊന്നിനെയും കാണാത്തവനും, ആയ നിന്തിരുവടിയെ എറായി ത്തന്നെ സങ്കല്പിച്ചുകൂടാ? ഒരു കയറിനെ കണ്ട്, അതു പാമ്പാണെന്നു സങ്കല്പിക്കുന്നവർക്ക്, അതു അങ്ങനെയായി; മറേറതോ ആണെന്നു സങ്കല്പിക്കുന്നവർക്ക് അതു അങ്ങനെയായി; അതുപോലെ നിന്തിരുവടി സമ ബുദ്ധികൾക്കു സമനായും, വിഷമ ബുദ്ധികൾക്കു വിഷമനായും നില്ക്കുന്നു. നിന്തിരുവടി സർവ്വവസ്തുക്കളിലും, വസ്തു സ്വരൂപമാകുന്നു; സർവ്വേശ്വരനാകുന്നു; സകല ജഗൽകാരണ കാരണ ഭൂതനാകുന്നു; സർവ്വാന്തര്യാമിയായ നിന്തിരുവടി സർവ്വ പ്രകാശങ്ങളിലും പ്രത്യക്ഷനാകുന്നു. ഇല്ലെന്നുള്ള സർവ്വത്തെയും ഇല്ലെന്നു തള്ളിയാൽ ശേഷിക്കുന്നതു നിന്തിരുവടി മാത്രമാകുന്നു. നിന്തിരുവടിയുടെ ചരണാംബുജ സേവനം ജീവാത്മാക്കളെ സംസാര ഗതി യിൽനിന്നു നിവർത്തിപ്പിക്കുന്നു. ആ ചരണാംബുജങ്ങളെ സാധുക്കൾ എങ്ങനെ വിസ്മരിക്കും! നിന്തിരുവടിയാകുന്ന മഹിമാമൃതരസ സാഗരത്തിൽനിന്നു ഒരു ബിന്ദുവിനെ എങ്കിലും അനുഭവിച്ചവരും—അതുനിമിത്തം മനസ്സിൽ അനവരത സുഖത്തെ സാക്ഷാൽക്കരിച്ചവരും—സർവ്വഭൂത സുഹൃത്തായി സർവ്വാന്തരാത്മാവായി

വത്തിക്കുന്ന നിന്തിരുവടിയിൽ നിർവൃതി കണ്ടവരും—ആയ സാധുക്കൾ കാണാവുന്നവയിലും കേൾക്കാവുന്നവയിലും നിന്നു ലഭിക്കുന്ന അല്പസുഖങ്ങളെ തുച്ഛമെന്നു വിസർജിക്കുന്നു. ഭോ മധുമഥന! സാധുക്കൾ അർത്ഥകുശലന്മാരാകുന്നു; അവർ നിന്തിരുവടിയെ പ്രിയനായും സുഹൃത്തായും ദർശിക്കുന്നു. ത്രിഭുവനസാര! ത്രിവിക്രമ! ത്രിലോകനായക! ത്രിലോക മനോഹരാനുഭാവ! ദിതിപുത്രന്മാരും ദനുപുത്രന്മാരും ആയ സർവ്വന്മാരും നിന്തിരുവടിയുടെ വിഭൂതികൾ തന്നെ: അവർക്കു ഇപ്പോൾ ഉന്നതിക്കു കാലമല്ല; ആയതിനാൽ നിന്തിരുവടി ആത്മമായയെ ആശ്രയിച്ച്, സുരനായോ, നരനായോ, മൃഗമായോ, ജലപ്രാണിയായോ അവതരിച്ച്, അവരവരുടെ അപരാധത്തിനു അനുസരിച്ച്, ദണ്ഡധരനെപ്പോലെ ദണ്ഡത്തെ അവരിൽ പ്രയോഗിക്കുന്നു. ആയതിനാൽ നിന്തിരുവടി ഇഷ്ടപ്പെടുന്നു എങ്കിൽ—ഈ ത്വാഷ്ട്രനേയും സംഹരിക്ക തന്നെ. നിന്തിരുവടിയുടെ അനുകമ്പാരഞ്ജിതമായ സ്മിതാവലോകനം, വിശദവും, രുചിരവും, ശിശിരവും ആകുന്നു. ആ അവലോകനം, നിന്തിരുവടി തിരുമൊഴി തൂകുന്ന സമയം, മധുരമുഖരസാമൃതകലയെ കൊണ്ട് സ്നിഗ്ധമാകുന്നു. ഭോ അനഘ! ആ അവലോകനം കൊണ്ടു നിന്തിരുവടി ഞങ്ങളുടെ അന്തസ്താപത്തെ കെടുത്തുക ഇല്ലയോ? ഞങ്ങൾ ഭവദീയന്മാരല്ലയോ? ഞങ്ങൾ നിന്തിരുവടിയുടെ ഭക്തന്മാരല്ലയോ? ഞങ്ങൾ നിന്തിരുവടിയുടെ ചരണനളിനയുഗളത്തിൽ ധ്യാനംകൊണ്ടു ബദ്ധന്മാരല്ലയോ? ഭഗവൻ! നിന്തിരുവടി സർവ്വ വിശ്വങ്ങളുടേയും ഉല്പത്തി സ്ഥിതി ലയം എന്നിവയ്ക്കു ആധാരമായ ദിവ്യമായയെ കൊണ്ടു വിനോദിക്കുന്നു. നിന്തിരുവടി പ്രകൃതി എന്ന നിലക്കും, സകല ജീവാത്മക്കളുടെയും, ഉള്ളിലും പുറത്തും അന്തര്യാമി എന്ന നിലക്കും, ആധാരമായ ദേശ കാല ശരീരാവസ്ഥയെ സാക്ഷാൽക്കരിക്കുന്നു; സർവ്വസാക്ഷിയാകുന്നു; ആകാശശരീരനാകുന്നു; സാക്ഷാൽ പരബ്രഹ്മമാകുന്നു; പരമാത്മാവാകുന്നു; നിന്തിരുവടിയുടെ സന്നിധിയിൽ ഞങ്ങൾ എന്തൊന്നിനെ അറിവിക്കും? തീപ്പൊരികൾ അഗ്നിഭഗവാനു ജ്ഞാനം ഉപദേശിക്കുമോ? നിന്തിരുവടി ഭഗവാനാകുന്നു; പരമഗുരുവാകുന്നു; പല പാപങ്ങൾക്കു നിദാനമായ സംസാരപരിശ്രമങ്ങളിൽ ഉഴലുന്ന ഭക്തന്മാർക്ക് ഉപശമം അരുളുന്ന നിന്തിരുവടിയുടെ തൃക്കാൽ താരുകളെ ഞങ്ങൾ അവലംബിക്കുന്നു. ഞങ്ങൾ പ്രാർത്ഥിക്കുന്ന കാമങ്ങളെ നിന്തിരുവടി ഞങ്ങൾക്കു നല്കേണമേ; ഭോ ഈശ! കൃഷ്ണ! ത്വാഷ്ട്രനെ ഉടനെ സംഹരിക്കേണമേ! ത്വാഷ്ട്രൻ മൂന്നു ലോകങ്ങളെ വിഴുങ്ങുന്നു. ത്വാഷ്ട്രൻ ഞങ്ങളുടെ തേജസ്സുകളേയും അസ്ത്രങ്ങളേയും ആയുധങ്ങളേയും സംഹരിച്ചിരിക്കുന്നു.

ഹംസായ ദഹ്രനിലയായ നിരീക്ഷകായ
കൃഷ്ണായ മൃഷ്ടയശസേ നിരുപക്രമായ
സത് സംഗ്രഹായ ഭവ പാന്ഥ നിജാശ്രമാപ്താ-
വന്തേ പരീഷ്ടഗതയേ ഹരയേ നമസ്തേ.

ഹംസനു നമസ്കാരം, പ്രഹർഷം നിലയനമായവന്, സർവ്വസാക്ഷി ആയവന്, നമസ്കാരം. കൃഷ്ണനു, പരമ യശസ്സുന്, അനാദി പുരുഷന്, നമസ്കാരം. സജ്ജനങ്ങൾ കണ്ടെത്തുന്നവനു നമസ്കാരം; സംസാര പഥങ്ങളിൽ ഉഴന്നു തിരിയുന്നവർക്കു ആശ്രയമായവനു നമസ്കാരം. ശുദ്ധസത്വമായ ഹരിക്കു നമസ്കാരം.’ ഹരി പ്രസാദിച്ചു; ദേവന്മാരെ അഭിനന്ദിച്ചു കൊണ്ട് അരുളിച്ചെയ്തു:—“അല്ലയോ സുരശ്രേഷ്ഠന്മാരെ! ഞാൻ പ്രീതനായിരിക്കുന്നു. പരമാത്മാവിന്റെ ഐശ്വര്യത്തെ സ്മരിക്കുന്നതിനും, പരമാത്മാവിനോടു ഭക്തി വർദ്ധിക്കുന്നതിനും, ഹരിസേവനം ഉത്തമമായ മാർഗ്ഗമാകുന്നു.

കിം ദുരാപം മയി പ്രീതേ തഥാ ƒ പി വിബുധർഷഭാഃ
മയ്യേകാന്ത മതിർനാന്യത് മത്തോ വാഞ്ഛതി തത്വവിത്

ന വേദ കൃപണഃ ശ്രേയഃ ആത്മനോ ഗുണവസ്തു ദൃക്
തസ്യ താനിച്ഛതോ യച്ഛേദ് യദി സോ ƒ പി തഥാ വിധഃ

സ്വയം നിശ്രേയസം വിദ്വാൻ ന വക്ത്യജ്ഞായ കർമ്മഹി
ന രാതി രോഗിണോ ƒ പഥ്യം വാഞ്ഛതോ ഹി ഭിഷക്തമഃ

ഞാൻ പ്രസാദിച്ചാൽ ലഭിക്കാത്തതു് എന്തു്? എന്നാൽ എന്നിൽ ഏകാന്തനിഷ്ഠനായ തത്വവിത്തു്, യാതൊന്നിനേയും കാംക്ഷിക്കുന്നില്ല. വിദ്വാൻ ആർക്കും കർമ്മമാർഗ്ഗത്തെ ഉപദേശിക്കുക ഇല്ല. രോഗി ആഗ്രഹിച്ചാൽ തന്നെയും, അപഥ്യമായതിനെ വൈദ്യൻ അനുവദിക്കുക യില്ലല്ലൊ. ഇന്ദ്ര! അങ്ങേയ്ക്കു ഭദ്രം ഭവിക്കട്ടെ. അങ്ങു വേഗത്തിൽ ദധ്യങ്ങിനെ ചെന്നു കാണുക. ബ്രഹ്മാവിന്റെ പുത്രനായ അഥർവ്വാവിന്റെ പുത്രനായ ദധ്യങ്ങ്, വിദ്യ, വ്രതം, തപസ്സ് എന്നിവകൊണ്ടു പരമസാരമായി തീർന്നിട്ടുള്ള ആ ഋഷിസത്തമന്റെ ശരീരത്തെ പ്രാർത്ഥിക്കുക. ദധ്യങ്ങു നിഷ്കലമായ ബ്രഹ്മത്തെ സാക്ഷാൽ കരിച്ചവനാണ്. ആ പരമതാപസൻ, അശ്വശിരസ്സ് എന്ന മന്ത്രത്തെ ഗ്രഹിച്ചിട്ടുണ്ട്. ദധ്യങ്ങിനോടു, അശ്വശിരസ്സിനെ ഗ്രഹിച്ചാണ്, അശ്വനികൾ അമരന്മാരായതു്. അഥർവ്വണ ഗോത്രജനായ ദധ്യങ്ങ്, നാരായണവർമ്മ മന്ത്രവും ഗ്രഹിച്ചിട്ടുണ്ട്. ദധ്യങ്ങ് അതിനെ ത്വഷ്ടാവിനു ഉപദേശിച്ചു; ത്വഷ്ടാവ് അതിനെ വിശ്വരൂപനും, വിശ്വരൂപൻ അതിനെ അങ്ങേയ്ക്കും ഉപദേശിച്ചു. ദേവകാര്യം പ്രമാണിച്ച്, അശ്വിനികൾ അപേക്ഷിച്ചാൽ, ദധ്യങ്ങ് സ്വശരീരത്തെ ദാനം ചെയ്യാതിരിക്കുക യില്ല. ആ ശരീരാംശങ്ങളെ കൊണ്ട്, പരമസാരമായ ആയുധത്തെ നിർമ്മിക്കുവാൻ വിശ്വകർമ്മാവിനു കഴിയും. ഇന്ദ്ര! അങ്ങു എന്റെ തേജസ്സു കൊണ്ടു വർദ്ധിച്ച്, വൃത്രന്റെ ശിരസ്സു മുറിക്കും. വൃത്രൻ മരിച്ചാൽ അങ്ങ്, മുന്നേപ്പോലെ, തേജസ്സ്, അസ്ത്രം, ആയുധം, മുതലായ സകല സമ്പത്തുകളേയും പ്രാപിക്കും. ഭവാന്മാർക്കു ഭദ്രം ഭവിക്കട്ടെ! എന്റെ ഭക്തന്മാർക്ക് ഒരിക്കലും അപജയം ഇല്ല.”

ദേവന്മാർ കണ്ണു തുറന്നു നില്ക്കവേ, ഹരി അന്തർഹിതനായി. ശരീരത്തെ ദാനമായി നല്കണമെന്നുള്ള ദേവാർത്ഥനം കേട്ടു സുപ്രസന്നനായ ദധ്യങ്ങ് പറഞ്ഞു:— “അല്ലയോ ദേവന്മാരേ! ശരീരികൾക്കു മരണം എത്ര ഭയകാരണമാണെന്നു നിങ്ങൾക്ക് അറിഞ്ഞുകൂടാ. ചൈതന്യം നശിക്കുന്ന മരണം, ശരീരികളായ ഞങ്ങൾക്കു ദുസ്സഹദുഃഖമാകുന്നു. ജീവിക്കുവാൻ കാംക്ഷിക്കുന്ന ജീവാത്മാക്കൾ, ശരീരത്തെ വളരെ പ്രിയപ്പെടുന്നുണ്ട്; അതിനെ ആരു ഉപേക്ഷിക്കും? വിഷ്ണു തന്നെ ചോദിച്ചാലും,

വജ്രായുധം.

അതിനെ ഭിക്ഷയായി നല്കുവാൻ, ആരും താല്പര്യപ്പെടുകയില്ല." ദേവന്മാർ പറഞ്ഞു:— "അല്ലയോ പരമർഷേ! ബ്രഹ്മൻ! അങ്ങയെപ്പോലെ ഭൂതാനുകമ്പ യുള്ളവരും, പ്രശസ്ത കർമ്മ നിരതന്മാരും, ആയ മഹാത്മാക്കൾ, ഏതു ത്യാഗത്തെയാണ് അനുഷ്ഠിക്കാത്തത്? സ്വാർത്ഥ പരന്മാർ പര സങ്കടത്തെ അറിയുന്നില്ല എന്നതു വാസ്തവം തന്നെ; അറിഞ്ഞാൽ അവർ അപേക്ഷിക്കുകയും ഇല്ല; എന്നാൽ പ്രാർത്ഥിതന് അനുഗ്രഹ ശക്തിയുണ്ട് എങ്കിൽ "ഇല്ല" എന്നു പറയുകയും ഇല്ല." ഋഷി പറഞ്ഞു:— "ഇന്ദ്ര! ധർമ്മത്തെക്കുറിച്ചു അങ്ങു പ്രസംഗിക്കുന്നതു കേൾക്കുവാനായി മാത്രം, ഇല്ല, എന്നു ഞാൻ പറഞ്ഞതാണ്; ഇതാ! എന്റെ ശരീരം! അത് എന്നെ ഉപേക്ഷിക്കുവാനുള്ളതാണ്; നിങ്ങൾക്കു പ്രയോജനകരവും ആയിരിക്കുന്നു. നീതിയെ അനുഷ്ഠിക്കാത്തവൻ ഭൂത ദയ നിമിത്തം, സ്വശരീരത്തെ സമർപ്പണം ചെയ്യാത്തവൻ, സ്ഥാവരങ്ങളാൽ തന്നെയും ശോച്യൻ തന്നെ.

ഏതാവാ നവ്യയോ ധർമ്മഃ പുണ്യശ്ലോകൈ രുപാസിതഃ
യോ ഭൂത ശോക ഹർഷാഭ്യാം ആത്മാ ശോചതി ഹൃഷ്യതി

അഹോ ദൈന്യ മഹോ കഷ്ടം പാരക്യൈഃ ക്ഷണഭംഗുരൈഃ
യ ന്നോപകുര്യാ ദസ്വാർത്ഥൈഃ മർത്ത്യഃ സ്വ ജ്ഞാതി വിഗ്രഹൈഃ

പുണ്യ ശ്ലോകന്മാർ ഉപാസിക്കുന്ന ധർമ്മം ഇതു മാത്രമാണ്; പരന്മാരുടെ ശോകങ്ങളെയും ഹർഷങ്ങളെയും കണ്ടു ശോകിക്കുകയും ഹർഷിക്കുകയും ചെയ്യുക എന്നതു തന്നെ. അഹോ ദൈന്യം അഹോ കഷ്ടം! ക്ഷണ ഭംഗുരങ്ങളും അന്യന്മാർക്ക് അവകാശപ്പെടേണ്ടവയും ആയ ദ്രവ്യം, ജ്ഞാതി, ശരീരം എന്നവ കൊണ്ട് അന്യന്മാർക്ക് ഉപകാരം ചെയ്യാത്ത മനുഷ്യൻ, ദയനീയൻ തന്നെ." ദധ്യങ്ങ് ഇങ്ങനെ പറഞ്ഞു:— പര ബ്രഹ്മത്തിൽ യോജിച്ച്, ആ പുണ്യ ശ്ലോകന്റെ ശരീരം തറയിൽ കിടന്നു. ഇന്ദ്രിയങ്ങളെ യമനം ചെയ്ത്, പ്രാണങ്ങളെ നിരോധിച്ച്, മനസ്സിനെയും ബുദ്ധിയെയും ഒതുക്കി, ബന്ധങ്ങളെ ഛേദിച്ച്, പരമ യോഗത്തിൽ നിന്നു തത്വത്തെ കണ്ട് പരമർഷി, ശരീരം ഊരി മാറിയതു അറിഞ്ഞില്ല.

ദധ്യങ്ങിന്റെ അസ്ഥികളെ കൊണ്ട്, വിശ്വകർമ്മാവു വജ്രായുധം നിർമ്മിച്ചു; ഇന്ദ്രൻ വജ്രായുധം കൈയിലെടുത്ത്, ഭഗവത്തേജസ്സു കൊണ്ടു വർദ്ധിച്ചു; ദേവഗണങ്ങളാൽ സമാവൃതനായി; മുനി ഗണങ്ങളാൽ പ്രശംസിതനായി; ത്രി ലോകങ്ങൾ ഹർഷിക്കുമാറ്, ഐരാവതത്തിന്റെ പുറത്തു വിളങ്ങി; അസുര നായകന്മാർ പിൻ നിന്നു വൃത്രന്റെ എതിരെ — ഇന്ദ്രൻ — യമന്റെ എതിരെ രുദ്രൻ എന്നതു പോലെ—കോപിച്ചിറങ്ങി. പരമ ദാരുണമായ രണം, നർമ്മദാതീരത്ത്, സുരാസുരന്മാർ ആരംഭിച്ചു. വജ്രായുധം പിടിച്ച്, മരുത്തുകളുടെ നായകനായ ഇന്ദ്രനും, പിറകെ, രുദ്രന്മാർ, വസുക്കൾ, ആദിത്യന്മാർ, അശ്വിനികൾ, പിതൃക്കൾ, അഗ്നികൾ, മരുത്തുകൾ, ഋഭുക്കൾ, സാധ്യന്മാർ, വിശ്വദേവന്മാർ എന്നവരും ഇറങ്ങിയതു കണ്ട്—അസുരന്മാർ സന്നദ്ധന്മാരായി. നമുചി, ശംബരൻ, അഥർവ്വാവ്, ദ്വിമൂർദ്ധാവ്, ഋഷഭൻ, അംബരൻ, ഹയഗ്രീവൻ, ശംഖശിരസ്സ്, വിപ്രചിത്തി, അയോമുഖൻ, പുലോമൻ, വൃഷപർവ്വൻ, പ്രഹേതി, ഹേതി, ഉല്ക്കലൻ, മുതലായി, ദിതിയുടെ പുത്രന്മാർ, ദനുവിന്റെ പുത്രന്മാർ, യക്ഷന്മാർ, രാക്ഷസന്മാർ, എന്നവരൊക്കെയും ആയിരക്കണക്കിനു പാഞ്ഞു കയറി. കാലനെ പ്പേടിപ്പിച്ചിറങ്ങിയ സുരപ്പടയ്ക്കു് എതിരായി കനക കവചം ധരിച്ച സുമാലി, മാലി മുതലായ അസുര പ്രമുഖന്മാർ ഭയപ്പെടുത്തി പ്പുറപ്പെട്ടു. അസംഭ്രാന്തന്മാരായ അസുര ദുർമ്മദന്മാർ സിംഹനാദം ചെയ്തു ഭൂമി കലുക്കി കൊണ്ട്—ഗദകൾ, പരിഘങ്ങൾ, ബാണങ്ങൾ, പ്രാസ മുദ്ഗര തോമരങ്ങൾ, ശൂലങ്ങൾ, ഖഡ്ഗ ശതഘ്നി ഭുശുണ്ഡികൾ മുതലായ അസ്ത്രങ്ങളെ, ശസ്ത്രങ്ങളെ, സർവ്വായുധങ്ങളെ വാരി ച്ചൊരിഞ്ഞു; കോരി യെറിഞ്ഞു: മേഘങ്ങളിൽ മറഞ്ഞ നക്ഷത്രങ്ങളെ പ്പോലെ ദേവന്മാർ നിഷ്പ്രഭന്മാരായി. എന്നാൽ ഉത്തര ക്ഷണത്തിൽ ലഘു ഹസ്തന്മാരായ സുരന്മാർ അസുരാസ്ത്രങ്ങൾ എത്താത്ത ദിക്കിൽ കയറി നിന്നു കൊണ്ട്, കോപിച്ചു ചെന്ന കൊല പ്പാമ്പുകളെ കണ്ടിച്ചു മുറിച്ചു നുറുക്കി ത്തറയിൽ തള്ളി. സുരന്മാരെ പരാജയ പ്പെടുത്തുവാൻ ശരങ്ങൾ പ്രയോജന പ്പെടുന്നില്ല എന്നു കണ്ട അസുരന്മാർ, കല്ലെടുത്തു എറിഞ്ഞു; മരം പറിച്ചു അടിച്ചു; മല മുടികളെ കലുക്കി ഇളക്കി എടുത്ത് സുരപ്പടയുടെ മുടിക്ക്, ആഞ്ഞു വീക്കി. എതിർത്തു നിന്നു സുരന്മാർ ചെയ്ത പ്രതിപ്രയോഗം നിമിത്തം, കല്ലുകൾ പൊടിഞ്ഞു; മരങ്ങൾ നുറുങ്ങി; മലകൾ ഇടി പൊടി തവിടായി. അസുരന്മാർ വിസ്മയിച്ചു; ഹതചേതസ്കന്മാരായി; ആ അഭക്തന്മാർ ദർപ്പം ശമിച്ച്, വൃത്രനെ പിറകിൽ വിട്ടു പലായനം ചെയ്യുവാൻ സന്നദ്ധന്മാരായി. വൃത്രൻ വിളിച്ചു പറഞ്ഞു:— "ഹേ വിപ്രചിത്തേ! നമുചേ! പുലോമൻ! മയ! അഥർവ്വൻ! ശംബര! ജനിച്ചവനു മരണം നിശ്ചയമാണ്; അതിനു പരിഹാരം ഇല്ല. അങ്ങനെ യിരിക്കെ, ലോകം അല്ലെങ്കിൽ യശസ്സ് എന്നവയിൽ ഒന്നെങ്കിലും ലാഭം വരുന്ന സന്ദർഭത്തിൽ—മരണത്തെ വരിക്കാത്തവൻ ആര്? സമ്പാദിക്കുവാൻ വിഷമമായ മരണ ദ്വാരങ്ങൾ രണ്ടാണ്. പ്രാണങ്ങളെ നിരോധിച്ചു യോഗത്തിൽ നിരതനായി ബ്രഹ്മ സന്ധാരണം നിമിത്തം ശരീരത്തെ ഉപേക്ഷിക്കുക എന്നത് ഒന്ന്; പടയിൽ പിന്തിരിയാതെ മുന്നണിയിൽ നിന്നു മരിക്കുക എന്നത് മറ്റൊന്ന്."

ഭയത്രസ്തന്മാരും പലായന പരായണ ന്മാരും ആയ അസുരന്മാർ, വൃത്രൻ പറഞ്ഞ ധർമ്മ വചനങ്ങളെ ആദരിച്ചില്ല. കാലം അനുകൂലിച്ച ദേവന്മാർ ഓടിച്ച അസുരന്മാർ, അനാഥന്മാരെ പ്പോലെ, ഓടി.

വൃത്രന്റെ വീഴ്ചം.

ഭടന്മാർ ഓടിയതു കണ്ട്, വൃത്രൻ അമർഷിതനായി; സംക്രുദ്ധനായി; സ്വന്തം ഓജസ്സു കൊണ്ടു സകല ദേവന്മാരെയും നിരോധിക്കുവാൻ ഉറച്ചു കൊണ്ട്, ഇങ്ങനെ വിളിച്ചു പറഞ്ഞു:—

കിം ച ഉച്ചരിതൈർ മാതുഃ ധാവദ്ഭിഃ പൃഷ്ഠതോ ഹതൈഃ
നഹി ഭീതവധഃ ശ്ലാഘ്യോ ന സ്വർഗ്ഗ്യഃ ശൂരമാനിനാം
യദി വഃ പ്രധനേ ശ്രദ്ധാ സാരം വാ ക്ഷുല്ലകാ ഹൃദി
അഗ്രേ തിഷ്ഠത മാത്രം മേ ന ചേത് ഗ്രാമ്യസുഖേ സ്പൃഹാ.

പടയിൽ പേടിച്ചോടുന്നവർ തള്ളമാരുടെ വിസർജ്ജനമാണ്. അവരെ പിറകിൽ നിന്നു നിങ്ങൾ താഡിക്കുന്നതു എന്തിന്? പേടിച്ചോടുന്ന വരെ കൊല്ലുന്നതിൽ, എന്തു മഹിമയാണുള്ളത്? ആണത്തം നടിക്കുന്നവർ, അതുകൊണ്ടു സ്വർഗ്ഗം സമ്പാദിക്കുകയില്ല. പടക്കു മോഹമുണ്ടെങ്കിൽ—അകത്തു ചുണ അല്ല

മെങ്കിലും ഉണ്ടെങ്കിൽ—എന്റെ മുമ്പിൽ കുറച്ചു നേരം നില്ക്കുക. കളളു മോന്തണമെന്നോ, അതിനോടടുത്ത മറെറന്തെങ്കിലും വേണമെന്നോ ഉള്ളവരൊക്കെയും ഇപ്പോൾ ത്തന്നെ മാറി നിന്നുകൊള്ളട്ടെ." ആ മഹാ പ്രാണൻ അരിശപ്പെട്ടു പേടിപ്പിച്ചു; ലോകങ്ങൾ നടുങ്ങി; ദേവന്മാർ വൃത്രന്റെ അലൎച്ച കേട്ടു ഇടിയേററ കാട്ടുമരങ്ങളെപ്പോലെ, മരവിച്ചു മൂർഛിച്ചു നിലത്തു വീണു. പ്രാന്തിളകിയ പിരാന്തനാന, താമരക്കാടു തകൎക്കുന്നതുപോലെ, സമര ദുൎമ്മദനായ വൃത്രൻ; ചവുട്ടി ഭൂമികുലുക്കി—ശൂലമെടുത്തു്, മൂന്നു ലോകങ്ങളെ പേടിപ്പിച്ചു്—സുരസേനകളെ ചവിട്ടി മെതിച്ചു ചിതറിച്ചു. അസുര പ്രതാപത്തെ വഹിക്കുവാൻ കെല്പില്ലാഞ്ഞ സുരന്മാർ കണ്ണടച്ചു. വജ്രധരൻ കോപിച്ചു. ഗദ എടുത്തു് ആഞ്ഞെറിഞ്ഞു; പാഞ്ഞു ചെന്ന ദുസ്സഹമായ ഗദയെ വൃത്രൻ, ഇടത്തു കൈകൊണ്ടു പിടിച്ചു, ചിരിച്ചു നിന്നു്, തിരിച്ചാഞ്ഞു്, ഐരാവതത്തിന്റെ തലയ്ക്കു എറിഞ്ഞു്, അലറി പ്പടക്കളത്തിൽ പാഞ്ഞു നടന്നു. വൃത്രന്റെ ബലം, പാണി ലാഘവം, രണ നിപുണത, എന്നവയെ സകല സമര നായകന്മാരും, പ്രശംസിച്ചു. വജ്രം അടിച്ച അടിയേററ വന്മലപോലെ—ഐരാവതം, വൃത്രൻ എറിഞ്ഞ ഗദയേററു്, മുഖം മുറിഞ്ഞു്, ചോര ഛർദ്ദിച്ചു്, വട്ടത്തിൽ കറങ്ങി, ഇന്ദ്രനെ പുറത്തു വച്ചുകൊണ്ടു്, ഏഴുവില്ലാടു കരഞ്ഞുകൊണ്ടു ഓടി. ഇന്ദ്രൻ നില തെററിയെന്നു കണ്ടതിനാൽ, മഹാത്മാവായ വൃത്രൻ പിറകെ ആയുധ പ്രയോഗം ചെയ്തില്ല. ഇന്ദ്രനാകട്ടെ, അമൃത മൊഴുകുന്ന കൈകൊണ്ടു തൊട്ടു്, ആനയുടെ മുറിവുകളെ, ക്ഷണത്തിൽ ഉണക്കി, സമര സന്നദ്ധനായി. വജ്രം എടുത്തടുത്തു ചെന്ന ഇന്ദ്രൻ സഹോദരനായ വിശ്വരൂപനെ കൊന്നവനാണ് എന്ന സ്മരണനിമിത്തം വൃത്രൻ ശോചിച്ചു്, മോഹിച്ചു്, ചിരിച്ചു കൊണ്ടു പറഞ്ഞു:—"എടാ ഇന്ദ്ര! നീ ബ്രഹ്മഹന്താവാണ്! ഗുരു ഹന്താവാണ്, ഭ്രാതൃ ഹന്താവാണ്; നിന്നെ ഞാൻ ദൈവാൽ കണ്ടുമുട്ടി. ഞാൻ എന്റെ കടപ്പാടു തീൎക്കുവാനുള്ള കാലമായി. കല്ലു പോലെ കടുത്ത നിന്റെ ഹൃദയം ഞാൻ ഇപ്പോൾ എന്റെ ശൂലം കൊണ്ടു കുത്തിപ്പൊളിക്കും. എട! നീ ചെയ്ത പാപം എത്ര കടുത്തതു്? ജന്മനാ ബ്രാഹ്മണൻ! കൎമ്മണാ നിന്റെ ഗുരു! വൃത്തികൊണ്ടു അപാപൻ! യാഗദീക്ഷിതൻ! നിന്നെ വിശ്വസിച്ചു്, അപകടത്തെ ഭയപ്പെടാതിരുന്നവൻ ആയ എന്റെ ജ്യേഷ്ഠനെ, നീ കൊന്നു. അകരുണനായ സ്വൎഗ്ഗകാമൻ, കുതിരയെ വെട്ടുന്നതുപോലെ, നീ, പരമ താപസനായ വിശ്വരൂപന്റെ ശിരസ്സുകളെ, അറുത്തു വീഴ്ത്തി. എടാ നിനക്കു നാണം എവിടെ? ഐശ്വൎയ്യം എവിടെ? ഭയം എവിടെ? കീൎത്തി എവിടെ? നിന്റെ കൎമ്മത്തെ മനുഷ്യഭക്ഷകർ കൂടെയും നിന്ദിക്കും. ഇതാ ഇപ്പോൾ ഞാൻ നിന്റെ ശരീരത്തെ എന്റെ ശൂലം കൊണ്ടു കീറും. ദഹിപ്പിക്കുവാൻ ആശ ഉണ്ടാകാത്ത നിന്റെ ശവത്തടിയെ, കഴുകന്മാർ കൊത്തിപ്പറിച്ചു തിന്നും. ആയുധമെടുത്തുകൊണ്ടു നിന്റെ പിറകെ ഇറങ്ങിത്തിരിച്ചു്, എന്റെ നേൎക്കു പുറപ്പെട്ടിരിക്കുന്ന അജ്ഞന്മാരെ, ഇന്നു ഞാൻ കഴുത്തു കണ്ടിച്ചു്, ഭൂതങ്ങൾക്കും, അവരുടെ കൂട്ടുകാൎക്കും, കുരുതി കൊടുക്കും. അല്ല! നീ വജ്രംകൊണ്ടു് എന്നെ അടിച്ചു കൊല്ലുവാനാണ് സംഗതിയാകുന്നതു എങ്കിൽ—ഞാൻ എന്റെ ശരീരത്തെ ഭൂതങ്ങൾക്കായി സമൎപ്പിച്ചു്, അനേകം യശശ്ശരീരന്മാർ പ്രാപിച്ച രാജ്യങ്ങളെ പ്രാപിക്കും. എട! നീ ഇന്ദ്രനല്ലയോ? ഞാൻ ഇതാ നില്ക്കുന്നു, നീ വജ്രംകൊണ്ടു്, എന്നെ എന്തുകൊണ്ടു അടിക്കുന്നില്ല? കൃപണന്റെ സന്നിധിയിൽ ചെയ്ത യാചന പോലെ, നിന്റെ ഗദ എന്നിൽ നിഷ്ഫലമായി. വജ്രത്തിനും ഗതി വേറെ ഇല്ല എന്നു നീ സംശയിക്കുന്നുവോ? ഇന്ദ്ര! ഈ വജ്രം നിന്റെ സാമൎത്ഥ്യം നിമിത്തം സസാരമായതല്ല; അതു ഹരിയുടെ തേജസ്സു കൊണ്ടും, ദധ്യങ്ങിന്റെ തപസ്സുകൊണ്ടും, ഉത്തേജിതമാണ് എന്നു് എനിക്കു് അറിയാം. വിഷ്ണുവിന്റെ പ്രവേശം ഉള്ള വജ്രംകൊണ്ടു എന്നെ കൊന്നുകൊള്ളുക. ഹരി എവിടെയോ അവിടെ വിജയവും ഐശ്വൎയ്യവും ഗുണങ്ങളും നില്ക്കും.

**വൃത്രന്റെ ഭഗവൽ ഭക്തി**

സംകർഷണൻ എനിക്കു ഉപദേശിച്ചു തന്നിരിക്കുന്നതുപോലെ, ഞാൻ മനസ്സിന്റെ സമാവസ്ഥയിൽ സ്ഥാപിച്ചു്, ഭഗവച്ചരണാരവിന്ദത്തിൽ യോജിപ്പിച്ചു്, വജ്രത്തിന്റെ അടിയേററു സൎവ്വ പാശങ്ങളേയും പൊട്ടിച്ചു കൊണ്ടു്, ശരീരത്തെ ഉപേക്ഷിച്ചു്, ഋഷിമാരുടെ ഗതിയെ പ്രാപിക്കും.

പുംസാം കിലൈകാന്തധിയാം സ്വകാനാം
യാഃ സംപദോ ദിവി ഭൂമൌ രസായാം
ന രാതി യദ്ദ്വേഷ ഉദ്വേഗ ആധിഃ
മദഃ കലിർ വ്യസനം സംപ്രയാസഃ.

ത്രൈവൎഗ്ഗികായാസ വിഘാത മസ്മത്
പതിർ വിധത്തേ പുരുഷായ ശക്ര
തതോഽനുമേയോ ഭഗവത് പ്രസാദോ
യോ ദുൎല്ലഭോഽകിംചന ഗോചരോഽന്യൈഃ

അഹം ഹി രേ തവ പാദൈക മൂല-
ദാസാനു ദാസോ ഭവിതാഽസ്മി ഭൂയഃ
മനഃ സ്മരേതാസുപതേർ ഗുണാൻ തേ
ഗൃണീത വാ കൎമ്മ കരോതു കായഃ.

ന നാകപൃഷ്ഠം ന ച പാരമേഷ്ഠ്യം
ന സാൎവ്വഭൌമം ന രസാധിപത്യം
ന യോഗസിദ്ധീ രപുനൎഭവം വാ
സമഞ്ജസ ത്വാ വിരഹയ്യ കാംക്ഷേ.

അജാത പക്ഷാ ഇവ മാതരം ഖഗാഃ
സ്തന്യം യഥാ വത്സതരാഃ ക്ഷുധാൎത്താഃ
പ്രിയം പ്രിയേവ വ്യുഷിതം വിഷണ്ണാ
മനോഽരവിന്ദാക്ഷ ദിദൃക്ഷതേ ത്വാം.

മമോത്തമശ്ലോക ജനേഷു സഖ്യം
സംസാരചക്രേ ഭ്രമതഃ സ്വകൎമ്മഭിഃ
ത്വൻ മായയാഽഽത്മാത്മജ ദാര ഗേഹേ-
ഷ്വാസക്ത ചിത്തസ്യ ന നാഥ ഭൂയാത്.

ഏകാന്ത ഭക്തിയോടുകൂടെ ഭജിക്കുന്ന സ്വഭക്തന്മാൎക്ക്—സ്വൎഗ്ഗത്തോ, ഭൂമിയിലോ, പാതാളത്തിലോ, ലഭിക്കുന്ന വിഭവങ്ങളെ, ഹരി നല്കുന്നില്ല. ആവക സമ്പത്തുകളിൽ നിന്നു പ്രഭവിക്കുന്നതു്, ദ്വേഷം, ഉദ്വേഗം, ആധി, മദം, നിന്ദ, വ്യസനം, പ്രയാ

സം മുതലായവ മാത്രമാണ്. ധൎമ്മം, അൎത്ഥം, കാമം എന്നവയെ ഉദ്ദേശിച്ചു ഭക്തന്മാർ ചെയ്യുന്ന പരിശ്രമങ്ങൾക്ക്, ഹരി, വിഘ്നങ്ങളെ സൃഷ്ടിക്കുന്നു. ആയതിനാൽ നിസ്പൃഹന്മാൎക്കു ലഭിക്കുന്ന ഭഗവൽ പ്രസാദം, 'അന്യന്മാൎക്കു ലഭിക്കുകയില്ല, എന്നാണ് നാം അനുമാനിക്കേണ്ടതു്. ഹരേ! അടിയൻ തിരുവടിയുടെ പാദ ദാസന്മാരുടെ ദാസനായി ഭവിക്കട്ടെ അടിയന്റെ മനസ്സ്, എന്റെ പ്രാണങ്ങളുടെ പതിയായ തിരുവടിയുടെ ഗുണങ്ങളെ സ്മരിക്കട്ടെ. അടിയന്റെ നാവു തിരുവടിയുടെ സ്തോത്രങ്ങളെ പാടട്ടെ! അടിയന്റെ ശരീരം അതിന്റെ ധൎമ്മത്തെ നിൎവ്വഹിക്കട്ടെ. ഭോ സൎവ്വപ്രഭോ! അടിയൻ സ്വൎഗ്ഗത്തു ഉയൎന്ന സ്ഥാനം കാംക്ഷിക്കുന്നില്ല. ബ്രഹ്മപദം കാംക്ഷിക്കുന്നില്ല; സാൎവ്വഭൌമതയോ, രസാതല സാൎവ്വാധിപത്യമോ, യോഗസിദ്ധിയോ, അപുനർഭവമോ കാംക്ഷിക്കുന്നില്ല. അടിയൻ തിരുവടിയെ ഒഴിഞ്ഞു് ഒന്നിനേയും കാംക്ഷിക്കുന്നില്ല. ഭോ പുണ്ഡരീകാക്ഷ! ചിറകു മുളക്കാത്ത പിഞ്ചുപക്ഷികൾ തള്ളയെ എന്നതുപോലെ—വിശന്ന കിടാക്കൾ തള്ളയുടെ പാലിനെ എന്നതുപോലെ—വിഷണ്ണയായ പ്രിയ ദൂരദേശ ഗത നായ പ്രിയനെ എന്നതുപോലെ—അടിയൻ തിരുവടിയെ ദൎശിക്കുവാൻ കാംക്ഷിക്കുന്നു. എന്റെ കൎമ്മങ്ങളെക്കൊണ്ടു അടിയൻ സംസാര ചക്രത്തിൽ ഭ്രമിക്കവെ, ഉത്തമജനങ്ങളോടു സഖ്യം അടിയനു സിദ്ധിക്കട്ടെ. തിരുവടിയുടെ മായ നിമിത്തം ശരീരം ഭാൎയ്യ, പുത്രൻ, വീട് എന്നിങ്ങനെയുള്ള ബന്ധങ്ങളിൽ, അടിയൻ ഇനിയും അകപ്പെടാതിരിക്കട്ടെ.

**ഇന്ദ്രന്റെ വിജയം**

വിജയത്തെ അപേക്ഷിച്ച മരണം ശ്രേഷ്ഠമാണെന്നു അറിഞ്ഞ വൃത്രൻ, യുദ്ധത്തിൽ ശരീരത്തെ ഉപേക്ഷിക്കുവാൻ സന്നദ്ധനായി; ശൂലത്തെ ഉയൎത്തിപ്പിടിച്ചു;—കൈടഭൻ മഹാപുരുഷന്റെ എതിരെ എന്നതുപോലെ, ഇന്ദ്രന്റെ എതിരെ ചാടി. ആ അസുരപ്രഭു, കഠോരമായ യുഗാന്താഗ്നി നാവുപോലെ കട്ടത്ത ശൂലത്തെ ഇന്ദ്രനെ ഉന്നംവെച്ചു എറിഞ്ഞു; കോപിച്ചു നദിച്ചു; "എട! പാപ! നീ ചത്തു" എന്നു ഗൎജ്ജിച്ചു. എറിഞ്ഞ ഗ്രഹംപോലെ—ചാടിയ ഉല്ക്കപോലെ—എറിഞ്ഞു ചാടിയ ദുൎന്നിരീക്ഷ്യമായ ശൂലത്തെ നിരീക്ഷിച്ച്, ഇന്ദ്രൻ അചഞ്ചലനായി നിന്നു; നൂറു മുട്ടുകൾ ഉള്ള വജ്രംകൊണ്ടു അടിച്ചു; വൃത്രന്റെ ശൂലത്തെയും, ശൂലത്തെ എറിഞ്ഞ വാസുകി ഘോരമായ ഭുജത്തേയും, മുറിച്ചു. ഒരു കൈ മുറിഞ്ഞ വൃത്രൻ മറുകൈയിൽ പരിഘം എടുത്തു വീറോട് അടുത്തു്, ഇന്ദ്രനേയും, ഐരാവതത്തേയും, അടിച്ചു. ഇന്ദ്രന്റെ കൈയിൽ നിന്നു വജ്രം തറയിൽ വീണു. സുരാസുര ചാരണ സിദ്ധന്മാർ, വൃത്രൻ ചെയ്ത അതി മഹാത്ഭുതകൎമ്മത്തെ ബഹുമാനിച്ചു; ഇന്ദ്രന്റെ സങ്കടത്തെ കണ്ടു ഹാ ഹാ എന്നു നിലവിളിച്ചു. ശത്രു സന്നിധിയിൽ കുനിഞ്ഞു്, തറയിൽനിന്നു വജ്രത്തെ എടുക്കുവാൻ ഇന്ദ്രൻ ലജ്ജ നിമിത്തം ഉത്സാഹിച്ചില്ല. വൃത്രൻ വിളിച്ചു പറഞ്ഞു:—"ഇന്ദ്ര! എന്ത്! നീ ഉദാസീനനായി നില്ക്കുന്നുവോ? വജ്രത്തെ എടുക്കുക; എന്നെ കൊല്ലുക. വിഷാദിച്ചു നില്ക്കുവാൻ ഇതു സമയമോ? ആതതായികൾ യുദ്ധത്തിൽ ഏൎപ്പെടുന്നു; ചിലപ്പോൾ ജയം ഒരു ഭാഗത്തും, മററു ചിലപ്പോൾ ജയം മറുഭാഗത്തും കാണും. സൎവ്വജ്ഞനും ആദ്യനും സൃഷ്ടി സ്ഥിതി സംഹാര കൎത്താവും ആയ സനാതന പുരുഷനെ ഒഴിച്ച്, ഒരുവനും എപ്പോഴും ജയത്തെ പ്രാപിക്കുക ഇല്ല. വലയിൽപ്പെട്ട പക്ഷികളെപ്പോലെ, ലോകങ്ങളും ലോക പാലന്മാരും പരാധീനന്മാരായി, പ്രാണ ധാരണം ചെയ്യുന്നു. സൎവ്വത്തിന്റേയും പ്രഭു, കാല സ്വരൂപനായ ഈശ്വരൻ തന്നെ. ഓജസ്സ്, ബലം, ഉത്സാഹം, മോക്ഷം, മരണം എന്നിവക്കു ഒക്കെയും ആധാരം കാലമാകുന്നു; ആ യാഥാൎത്ഥ്യത്തെ അറിയാത്ത അജ്ഞന്മാർ, ജഡമായ ശരീരം ആധാരമാകുന്നു എന്നു ഭ്രമിക്കുന്നു.

യഥാ ദാരുമയീ നാരീ യഥാ യന്ത്രമയാ മൃഗാഃ
ഏവം ഭൂതാനി മഘവൻ! ഈശതന്ത്രാണി വിദ്ധി ഭോഃ

പുരുഷഃ പ്രകൃതിർ വ്യക്തം ആത്മാ ഭൂതേന്ദ്രിയാശയാഃ
ശക്നുവന്ത്യസ്യ സർഗാദൌ ന വിനാ യ ദനുഗ്രഹാത്

അവിദ്വാ നേവ മാത്മാനം മന്യതേ ƒ നീശ്വര മീശ്വരം
ഭൂതൈഃ സൃജതി ഭൂതാനി ഗ്രസതേ താനി തൈഃ സ്വയം

ആയുഃ ശ്രീ കീൎത്തി രൈശ്വൎയ്യം ആശിഷഃ പുരുഷസ്യ യാഃ
ഭവന്ത്യേ വ ഹി തൽകാലേ യഥാ ƒ നിച്ഛോർ വിപൎയ്യയാഃ

തസ്മാ ദകീൎത്തി യശസോർ ജയാപജയോ രപി
സമഃ സ്യാത് സുഖദുഃഖാഭ്യാം മൃത്യു ജീവിതയോ സ്തഥാ

സത്വം രജ സ്തമ ഇതി പ്രകൃതേ നാത്മനോ ഗുണാഃ
തത്ര സാക്ഷിണ മാത്മാനം യോ വേദ ന സ ബദ്ധ്യതേ

പശ്യ മാം നിർജിതം ശക്ര വൃക്ണായുധഭുജം മൃധേ
ഘടമാനം യഥാശക്തി തവ പ്രാണ ജിഹീർഷയാ

പ്രാണ ഗ്ലഹോ ƒ യം സമര ഇഷ്വക്ഷോ വാഹനാ ƒ സനഃ
അത്ര ന ജ്ഞായതേമുഷ്യ ജയോ ƒ മുഷ്യ പരാജയഃ

മരം കൊണ്ടു തീൎന്ന പാവ പ്പെണ്ണു പോലെ, മന്ത്ര ബലം കൊണ്ടു ഇളകുന്ന മൃഗം പോലെ, സൎവ്വ ഭൂതങ്ങളും പ്രഭുവിന്റെ നിയന്ത്രണത്തിൽ വൎത്തിക്കുന്നു. പുരുഷൻ, പ്രകൃതി, മഹത്തത്വം, അഹങ്കാരം, പഞ്ച ഭൂതങ്ങൾ, ജ്ഞാനേന്ദ്രിയങ്ങൾ, കൎമ്മേന്ദ്രിയങ്ങൾ, എന്നവ ഒക്കെയും പ്രഭുവിന്റെ അനുഗ്രഹം കൊണ്ടു മാത്രം സൃഷ്ടി ചെയ്യുവാൻ ശക്തങ്ങളാകുന്നു. മൂഢനാകട്ടെ, അനീശനായ താൻ ഈശ്വരനാകുന്നു എന്നു ഭ്രമിക്കുന്നു. പ്രഭു, ഭൂതങ്ങളെ കൊണ്ടു ഭൂതങ്ങളെ സൃഷ്ടിക്കുന്നു; ഭൂതങ്ങളെ കൊണ്ടു ഭൂതങ്ങളെ ഗ്രസിക്കുന്നു. ആയുസ്സ്, ശ്രീ, കീൎത്തി, ഐശ്വൎയ്യം, അനുഗ്രഹം എന്നവ ഒക്കെയും, കാലം അനുവദിക്കുമ്പോൾ പ്രഭവിക്കുന്നു; അല്ലാത്ത സമയം പ്രലയിക്കുന്നു. ആയതിനാൽ ബുദ്ധിമാൻ ആകട്ടെ, കീൎത്തി, അകീൎത്തി, ജയം, അപജയം, സുഖം, ദുഃഖം, എന്നവയെ കുറിച്ചു സമതയിൽ വൎത്തിക്കും. സത്വം, രജസ്സ്, തമസ്സ് എന്നവ പ്രകൃതിയുടെ ഗുണങ്ങളാകുന്നു; അവ ആത്മാവിന്റെ ഗുണങ്ങളല്ല; ആത്മാവു അവയ്ക്കു കേവലം സാക്ഷി തന്നെ. ആ സത്യത്തെ അറിയുന്നവനു ബന്ധമില്ല. ഇന്ദ്ര! എന്നെ കാണുക! പരാജിതനായി, ആയുധം ഒടിഞ്ഞു്, കൈ മുറിഞ്ഞു്—ഞാൻ നില്ക്കുന്നു; എന്നാലും അങ്ങയുടെ പ്രാണനെ അപഹരിക്കുവാനായി ഞാൻ യഥാശക്തി പരിശ്രമിക്കുന്നു. പടക്കളമാകുന്ന ദ്യൂത ഗൃഹത്തിൽ പ്രാണൻ പണയവും, അസ്ത്രങ്ങൾ അക്ഷങ്ങളും, വാഹനങ്ങൾ ചൂതു

പലകയും, ആണ്. അവിടെ ജയം ആൎക്ക് പരാജയം ആൎക്ക് എന്നു നിശ്ചയിച്ചു കൂടാ." വൃത്രൻ പറഞ്ഞ നിഷ്കപടമായ വചനങ്ങളെ കേട്ട്, ഇന്ദ്രൻ ലജ്ജ കളഞ്ഞു, വജ്രം കുനിഞ്ഞെടുത്ത്, പറഞ്ഞു :— "ദാനവ ! അങ്ങു സിദ്ധനായി ; അങ്ങയുടെ മനസ്സിന്റെ ഗതി, വിസ്മയ ജനകം തന്നെ. ജഗദീശ്വരനും സൎവ്വ സുഹൃത്തും ആയ പരമാത്മാവിനെ അങ്ങു സൎവ്വാത്മാവു കൊണ്ടും ഭജിക്കുന്നു. ജന മോഹനം ചെയ്യുന്ന വൈഷ്ണവ മായയെ അങ്ങു തരണം ചെയ്തിരിക്കുന്നു. അങ്ങു ആസുരമായ ഭാവത്തെ അതിക്രമിച്ച്, പരമ പുരുഷതയെ പ്രാപിച്ചിരിക്കുന്നു. രജഃ പ്രകൃതിയായ അങ്ങ്, സത്വാത്മാവായ ഭഗവാൻ വാസുദേവനിൽ ബുദ്ധി ഉറച്ചതു് മഹത്തായ ആശ്ചൎയ്യം തന്നെ. പരമൈശ്വൎയ്യ സമ്പന്നനായ ഭഗവാനിൽ ഭക്തി ഉറച്ച്, അമൃത സമുദ്രത്തിൽ ക്രീഡിക്കുന്ന അങ്ങയ്ക്കു്, ക്ഷുദ്ര ജലങ്ങളെ കൊണ്ടു എന്തു ആവശ്യം ? " ധൎമ്മത്തിന്റെ ഗതികളെ കുറിച്ച്, അന്യോന്യം അന്വേഷണം ചെയ്തുകൊണ്ടു മഹാ വീൎയ്യന്മാരായ സമര സമ്രാട്ടുകൾ സമരം തുടൎന്നു. ശത്രു കൎശനനായ വൃത്രൻ, കാരിരുമ്പു പരിഘം ഇടത്തു കൈയിൽ ആഞ്ഞെറിഞ്ഞു. ഇന്ദ്രനാകട്ടെ വായുവിൽ കണ്ട പരിഘത്തെയും പരിഘം അയച്ച വൃത്ര ഹസ്തത്തെയും ഏക മുഹൂൎത്തത്തിൽ കണ്ടിച്ചു. കൈ രണ്ടും കടയ്ക്കൽ ത്തന്നെ മുറിഞ്ഞ വൃത്രൻ—വജ്രം അടിച്ചു ചിറകു രണ്ടും മുറിഞ്ഞ വന്മല പോലെ—ചോര ഒഴുക്കി നിന്നു. വൃത്രന്റെ വിക്രമം അത്ഭുത കരമാംവണ്ണം അവിടെ പ്രത്യക്ഷമായി. വൃത്രൻ വളൎന്നു ; വളൎന്ന വൃത്രന്റെ ശിരസ്സ് ആകാശത്തെ ഉരസി ; വൃത്രൻ വാ പിളൎന്നു്; അടിത്താടി ഭൂമിയോളം താണു ; വായ് ആകാശം പോലെ പരന്നു കിടന്നു. നാവ് വാസുകി പ്പാമ്പു പോലെ നീണ്ടടിച്ചു ; കൊല പ്പല്ലുകൾ കാലനെ പ്പോലെ നിന്നു. വൃത്രൻ മൂന്നു ലോകങ്ങളെ വിഴുങ്ങുവാൻ ഒരുമ്പെട്ടുവോ ? വൃത്രൻ വീണ്ടും വളൎന്നു ; വൃത്രൻ മലകളെ തള്ളി മാററി—കാല്കൊണ്ടു ഭൂമിയെ ച്ചവിട്ടി പ്പൊടിച്ച്—കാലു വച്ചു മല പോലെ ഓടി അടുത്ത്—ഇന്ദ്രനെയും ഇന്ദ്രൻ കയറി യിരുന്ന ഐരാവതത്തെയും വാരി യെടുത്ത്, വായിലെറിഞ്ഞു. മലം പാമ്പിന്റെ വായിൽ പെട്ട ആനയെ പ്പോലെ, വൃത്രന്റെ വായിൽ പെട്ട ഇന്ദ്രനെയും ഐരാവതത്തെയും കാണാതെയായി. സുരന്മാർ, സപ്തൎഷികൾ, പ്രജാപതികൾ, എന്നവരൊക്കെയും "കഷ്ടം, ഹാ കഷ്ടം ! " എന്നു നിലവിളിച്ചു. വൃത്രന്റെ വയററിൽ പെട്ട ഇന്ദ്രനാകട്ടെ മരിച്ചില്ല ; മഹാ പുരുഷന്റെ അനുഗ്രഹം കൊണ്ടും, സ്വന്തം യോഗ മായാ ബലം കൊണ്ടും, പ്രഭുവായ ഇന്ദ്രൻ, വജ്രം കൊണ്ടു വൃത്രന്റെ വയറു കീറി, പുറത്തു വന്ന്—വൃത്രന്റെ തല കണ്ടിച്ചു. ഇന്ദ്രൻ കണ്ടിച്ച വൃത്രത്തല—വജ്രം മുറിച്ച മലമുടി പോലെ—തറയിൽ ഉരുണ്ടു നടന്നു. ഇന്ദ്രൻ വൃത്രന്റെ ചുററും നടന്ന്—അടിച്ചും വെട്ടിയും—തല താഴെ വീഴ്ത്തിയതു്, ഒരു വൎഷം പരിശ്രമിച്ചാണ്. ആ കാലമത്രയും, വിസ്മയവും പല ആശങ്കകളും ബാധിച്ച ദേവന്മാർ—വൃത്രന്റെ ശിരസ്സു മുറിഞ്ഞു വീണ സമയം പരമാഹ്ലാദ പരവശ രായി. ആകാശത്തു ദുന്ദുഭികൾ മുഴങ്ങി ; സ്വൎഗ്ഗ ഗായകന്മാർ ഇന്ദ്ര പ്രശംസകളെ പാടി ; അപ്സര സ്ത്രീകൾ ആടി കൊണ്ടു പുഷ്പ വൎഷം ചെയ്തു. വൃത്രന്റെ ദേഹത്തു നിന്നു നിഷ്ക്രമിച്ച ജ്യോതിസ്സ്—സൎവ്വ ലോകങ്ങളും കാൺകെ, ബ്രഹ്മപദത്തെ പ്രാപിച്ചു.

വൃത്രൻ മരിച്ചു ; ബ്രഹ്മാവു, രുദ്രൻ, ഇന്ദ്രൻ, ലോക പാലന്മാർ, ദേവന്മാർ, എന്നവരൊക്കെയും സുഖം കണ്ട്, സ്വസ്ഥാനങ്ങളെ പ്രാപിച്ചു: എന്നാൽ ഇന്ദ്രൻ ശോകാൎത്തനായി. ഇന്ദ്രൻ പറഞ്ഞു :— "വിശ്വരൂപനെ കൊന്നതു നിമിത്തം സിദ്ധിച്ച ബ്രഹ്മഹത്യാ പാപത്തെ ഞാൻ ഭൂമി, ജലം, ദ്രുമം, സ്ത്രീ എന്നവയിൽ അൎപ്പിച്ചു. എന്നാൽ വൃത്രനെ കൊന്നതു നിമിത്തം സിദ്ധിച്ചിരിക്കുന്ന ബ്രഹ്മഹത്യാ പാപത്തെ ഞാൻ എങ്ങനെ വിസൎജ്ജിക്കും ? " ഋഷിമാർ പറഞ്ഞു :— "ഇന്ദ്ര ! അങ്ങു ഭയപ്പെടേണ്ട : അങ്ങ് അശ്വമേധം ചെയ്യുക. ഈശ്വരനും പരമാത്മാവും ആയ നാരായണനെ, അശ്വമേധം കൊണ്ടു പ്രീതി പ്പെടുത്തിയാൽ, ജഗദ്വധ പാപം തന്നെയും മാറി നില്ക്കും. നാരായണ സങ്കീൎത്തനം പാടിയാൽ—ബ്രഹ്മഹന്താവ്, പിതൃഹന്താവ്, ഗോഹന്താവ്, മാതൃഹന്താവ്, ഗുരുഹന്താവ്, പട്ടിയിറച്ചി തിന്നവൻ, നീചൻ—എന്നവരൊക്കെയും, പൂതന്മാരാകും.

ബ്രഹ്മഹത്യാ പാപം നിമിത്തം ഇന്ദ്രൻ അശ്വമേധം ചെയ്തു.

തമശ്വമേധേന മഹാമഖേന
ശ്രദ്ധാന്വിതോ *f* സ്മാഭി രനുഷ്ഠിതേന
ഹത്വാ പി സബ്രഹ്മചരാചരം ത്വം
ന ലിപ്യസേ കിം ഖലനിഗ്രഹേണ.

ഞങ്ങൾ ചെയ്യുന്നതായ അശ്വമേധ മഹാമഖത്തെ അങ്ങു ശ്രദ്ധാപൂൎവ്വം ഭജിച്ചുകൊണ്ടാൽ—ബ്രാഹ്മണനെ ഹനിച്ച പാപവും സൎവ്വ ചരാചരങ്ങളെ ഹനിച്ച പാപവും അങ്ങയെ ഒട്ടുകയില്ല. ദുഷ്ടനായ വൃത്രനെ കൊന്ന പാപത്തെ അങ്ങ് എന്തിനു ഭയപ്പെടുന്നു ? " ഇങ്ങനെ പ്രചോദനം ചെയ്യപ്പെട്ട ശേഷമാണ്, ഇന്ദ്രൻ വൃത്രനെ കൊന്നതു്. എന്നാൽ വൃത്രൻ മരിച്ചു വീണ ഉടനെ ബ്രഹ്മഹത്യാ രൂപമെടുത്തു കൊണ്ട് ഇന്ദ്രന്റെ നേരെ പാഞ്ഞു ചെന്നു. ഇന്ദ്രൻ ഭയപ്പെട്ടു ; ഇന്ദ്രൻ വളരെ ഭയപ്പെട്ടു. രൂപം കൊണ്ടു ചണ്ഡാലി—കഠിനമായ ക്ഷയരോഗം ദീൎഘകാലം ബാധിച്ചിരുന്നതിനാൽ വേച്ചു കുരച്ചു വിറച്ചു മുതു പെമ്പിള—ആയ ബ്രഹ്മഹത്യ—ചോര ഇററിററു വീണു മുണ്ടു പുതച്ച്—നരച്ച ജട കെട്ടിയ മുടി കാററിൽ പറപ്പിച്ച്, നില്ലു നില്ലെന്നു പറഞ്ഞു കൊണ്ട്—വാക്കിനു വാക്കിനു ചീഞ്ഞ മീനിന്റെ നാററം വായിൽ നിന്നു പമ്പു വച്ചിറക്കി, വഴി നാറിച്ചു കൊണ്ട്—പേടിച്ചോടിയ ഇന്ദ്രന്റെ പിറകെ പിറകെ നിന്നു. ഇന്ദ്രൻ ആകാശത്തു ഓടി ; വടക്കു കിഴക്കോട്ടു പാഞ്ഞു ; സൎവ്വ ദിക്കുകളിലും അഭയം അന്വേഷിച്ചു. ഒടുവിൽ മാനസ സരസ്സിൽ ഒരു താമര ത്തണ്ടിനകത്ത് ഒളിച്ചു ; എന്നാൽ അവിടെ ഇന്ദ്ര ദൂതനായ അഗ്നിക്കു പ്രവേശനം ഇല്ലാതിരുന്നതിനാൽ, ഇന്ദ്രൻ ഭക്ഷണം ലഭിക്കാതെ വളരെ വലഞ്ഞു. ആ താമര ത്തണ്ടിനകത്ത്, ഇന്ദ്രൻ ബ്രഹ്മഹത്യാ പാപത്തിൽ നിന്നു മോചനം എങ്ങനെ ലഭിക്കാമെന്ന്, ആയിരത്താണ്ടു ആലോചിച്ചു. ഇന്ദ്രൻ സാരസ കേസരങ്ങളിൽ തപസ്സു ചെയ്തു താമസിച്ച കാലത്തു വിദ്യാ യോഗ തപോ ബലവാനായ നഹുഷൻ, ദേവ ശാസനം ചെയ്തു. എന്നാൽ നഹുഷനെ സമ്പദൈശ്വൎയ്യ മദനായി കണ്ട്, ശചി ശപിച്ചു ; നഹുഷൻ ഒരു മല മ്പാമ്പായി ഭൂമിയിൽ പിറക്കേണ്ടതായി വന്നു. ഹരി

ധ്യാനം നിമിത്തം പാപം പോയ ഇന്ദ്രനെ, സപ്തൎഷികൾ ക്ഷണിച്ചു; ഇന്ദ്രൻ സ്വൎഗ്ഗത്തു ചെന്നു ചേൎന്നു. ദിഗ് ദേവതകളും മഹാലക്ഷ്മിയും രക്ഷിച്ചു നിന്ന ഇന്ദ്രനെ, പാപം എങ്ങനെ ജയിക്കും? ബ്രഹ്മൎഷികൾ ചെയ്ത നിൎദ്ദേശം അനുസരിച്ചു ഇന്ദ്രൻ അശ്വമേധ ദീക്ഷയിൽ പ്രവേശിച്ചു. അശ്വമേധം വിപുലമായി നടന്നു; സൂൎയ്യൻ കണ്ട ഹിമം പോലെ—വിപുലമായ വൃത്ര വധ പാപം അപ്രത്യക്ഷമായി. മരീചി പ്രമുഖന്മാരായ ബ്രഹ്മൎഷികൾ നയിച്ച വഴിയെ നടന്നു്, പുരാണ പുരുഷനെ ഉദ്ദേശിച്ചു യജിച്ച ഇന്ദ്രൻ, വിധ്വസ്ത കല്മഷനായി.

രജസ്തമ സ്വഭാവനും, പാപനും ആയ വൃത്രാസുരൻ ഭഗവാനായ നാരായണന്റെ പരമ ഭക്തനായി പരിണമിച്ചതു്, വിസ്മയമായി തോന്നാം. ശുദ്ധ സത്വ ന്മാരായ ദേവന്മാരും, അമലന്മാരായ ഋഷിമാരും, തന്നെയും, വിഷ്ണുവിന്റെ ചരണാ രവിന്ദങ്ങളെ ക്കുറിച്ചു പലപ്പോഴും ഭക്തി ഉറച്ചവരല്ല. ഭൂമിയിൽ ജന്തുക്കൾ, കടൽപ്പുറത്തു മണൽ ത്തരികൾ പോലെ, സംഖ്യാ തീതങ്ങളാണ്. അവയിൽ മനുഷ്യർ മുതലായി ചിലതു ഐശ്വൎയ്യത്തെ കാംക്ഷിക്കുകയും, സ്വൎഗ്ഗം മുതലായ അനുഗ്രഹങ്ങളെ പ്രാപിക്കുകയും, ചെയ്യാറുണ്ടു്. അവരിൽ മോക്ഷത്തെ കാംക്ഷിക്കുന്നവർ, എത്രയോ ചുരുക്കം? മോക്ഷത്തെ കാംക്ഷിക്കുന്ന ആയിരങ്ങളിൽ സൎവ്വ സംഗങ്ങളെയും വെടിയുന്നവർ, വളരെ വളരെ ചുരുക്കമാണ്. സൎവ്വ സംഗ പരിത്യാഗം ചെയ്തു സിദ്ധിയെ പ്രാപിക്കുന്ന കോടികളായ മനുഷ്യരിൽ നാരായണ പരായണ ന്മാരായ പ്രശാന്താ ത്മാക്കൾ, ദുൎല്ലഭമത്രെ. അങ്ങനെയിരിക്കെ, ഉൽബണമായ യുദ്ധം നടക്കുമ്പോഴും, സൎവ്വ ലോക കൎശന നായ അസുര വൃത്രൻ, ഇന്ദ്രൻ തന്നെയും അഭിനന്ദിക്കമാറു്, നാരായണ പരായണ നായി നിന്നതു, വിസ്മയം തന്നെ. വൃത്രന്റെ ഈ സ്വഭാവത്തെ ഉള്ള വണ്ണം ഗ്രഹിക്കുന്നതിനു്, വ്യാസൻ, നാരദൻ, ദേവന്മാർ, മുതലായവർ വിവരിച്ചിട്ടുള്ള വൃത്ര പൂൎവ്വ ചരിത്രം, അറിയേണ്ടതു് ആവശ്യമായിരിക്കുന്നു.

വൃത്രന്റെ പൂൎവ്വ ചരിത്രം.

പണ്ടു ശൂരസേന രാജ്യത്തു ചിത്രകേതു എന്നു പ്രസിദ്ധനായ ഒരു സാൎവ്വഭൌമൻ ഉണ്ടായിരുന്നു. ഭൂമി തന്നെയും സൎവ്വ കാമങ്ങളെയും പ്രസവിച്ചു കൊണ്ടു ചിത്രകേതുവിനെ ആശ്രയിച്ചു താമസിച്ചു. ചിത്രകേതുവിനു ഭാൎയ്യമാർ ഒരു കോടി ആയിരുന്നു. എന്നാൽ ആ മഹാ പ്രഭുവിനു സന്തതി ഉണ്ടായില്ല. രൂപ സമ്പന്നൻ, ഔദാൎയ്യ സമ്പന്നൻ, വയോ ജന്മ വിദ്യാ സമ്പന്നൻ, സദൈശ്വൎയ്യ സമ്പന്നൻ, ആയ ചിത്രകേതു, വന്ധ്യാ ഭൎത്താവെന്നു പ്രസിദ്ധ നായി. ഭൂമിയും സമ്പത്തുകളും, സുന്ദര ഭാൎയ്യാ സഹസ്രങ്ങളും, പ്രതാപവാനായ ചിത്രകേതുവിനു പ്രീതി പ്രദായക മായില്ല. അങ്ങനെയിരിക്കെ, ലോക പൎയ്യടന കാമ നായ ഭഗവാൻ അംഗിരസ്സു്, ഒരു ദിവസം യദൃഛയാ ആ രാജ ധാനിയിൽ ചെല്ലുക ഉണ്ടായി. രാജാവു് അംഗിരസ്സിനെ പൂജിച്ചു. അംഗിരസ്സു കനകാസനത്തിൽ ഉപ വിഷ്ടനായി. ചിത്രകേതു തറയിൽ ഇരുന്നു. അംഗിരസ്സു പറഞ്ഞു:—

അപി തേഽനാമയം സ്വസ്തി പ്രകൃതീനാം തഥാഽത്മനഃ
യഥാ പ്രകൃതിഭിർ ഗുപ്തഃ പുമാൻ രാജാ പി സപ്തഭിഃ

ആത്മാനം പ്രകൃതിഷ്വദ്ധാ നിധായ ശ്രേയ ആപ്നുയാൽ
രാജ്ഞാ തഥാ പ്രകൃതയോ നരദേവാ ഹിതാധയഃ

അപി ദാരാ പ്രജാ മാത്യാ ഭൃത്യാഃ ശ്രേണ്യോഽഥ മന്ത്രിണഃ
പൌരാ ജാനപദാ ഭൂപാ ആത്മജാ വശവൎത്തിനഃ

യസ്യാഽത്മാനുവശശ്ചേൽ സ്യാൽ സൎവ്വേ ത ദ്വശഗാ ഇമേ
ലോകാ സപാലാ യഛന്തി സൎവ്വേ ബലി മതന്ദ്രിതാഃ

ആത്മനാ പ്രീയതേ നാത്മാ പരതഃ സ്വത ഏവ വാ
ലക്ഷയേഽലബ്ധകാമം ത്വാം ചിന്തയാ ശബലം മുഖം.

*ദുൎഗ്ഗാഽമാത്യ സുഹൃ ദ്ധനാദി യിവ യേ-
ഴാ ലങ്ഗ സംഗുപ്തനായ്
ഭംഗം വിട്ടു സുരക്ഷിതോന്നതപദം
പ്രാപിച്ചു വാഴും വിധം
സ്വാംഗേഷ്വ സ്ഥിത ചിന്മയ പ്രകൃതികൾ
ക്കേഴിന്നു മാത്മാവിനും
തുംഗ സ്വസ്തി യതോ! നരേന്ദ്ര സുഖമായ്
വൎത്തിപ്പതോ ചൊല്ലുയേ.

ചിന്താവിഷ്ട നരേശ! കേൾ പ്രകൃതി വ-
ൎഗ്ഗത്തിങ്ക ലാത്മാവിനെ-
ബ്ബന്ധം വിട്ടു കലൎത്തി യാധിയവയിൽ
ത്തന്നേ സമൎപ്പിക്കുകിൽ
സന്താപ ങ്ങളൊഴിഞ്ഞു നിസ്തുല സു-
ഖൈശ്വൎയ്യാദി സംസിദ്ധിയാൽ
സ്വാന്തഃ പ്രേമമൊ ട്ടൂഴി കാത്തു സുതരാം
സന്തുഷ്ടനാകാം ദൃഢം.

ഹേരാജൻ! തവ പുത്രരും സചിവരും
മററുള്ള ദാരങ്ങളും
പൌരന്മാരുടെ സംഘവും പ്രജകളും
സാമന്ത രാജാക്കളും
നേരോടാജ്ഞക ളാദരിച്ചു വഴിപോൽ
കൎമ്മങ്ങൾ വേണ്ടുംവിധം
സ്ഫാരോത്സാഹ പുരസ്സരം പ്രതിദിനം
സാധിച്ചു പോരുന്നിതോ.?

ആത്മാവേതൊരു മൎത്ത്യനോ വശഗമായ്
തീരുന്ന തെക്കാലവും
നിൎമ്മായം ഭുവി ചേൎന്നതൊക്കെ യവനാ-
യത്തങ്ങ ളല്ലോ ഭവൻ!

* ദുൎഗ്ഗാമാത്യ—മുതലായതു പറവൂർ പുത്തൻവീട്ടിൽ എബ്രഹാം പോൾ അവൎകൾ—തൎജ്ജമ ചെയ്തതു്.

സമ്മോദം ജന മുഖ്യരും ക്ഷിതിധവ-
　　ന്മാരും സമസ്തം ജനം
ത്വന്മാഹാത്മ്യ മറിഞ്ഞു നിശ്ചിതകരം
　　നല്കുന്നു നിസ്തന്ദ്രരായ്.

ആത്മാവിന്നു ഹിതങ്ങ ളേകി വിധിവൽ
　　തൃപ്തി പ്പെടുത്തീടുവാ-
നാത്മാ വെന്നിയെ യാൎക്കുമില്ല കഴിവെ-
　　ന്നോൎക്കേണ മെല്ലായ്പ്പോഴും
ഭീമാഭീഷ്ട മകക്കുരുന്നി ലുളവായ്
　　സാധിച്ചു കാണായ്കയാൽ
ലക്ഷ്മീനാഥ! വിവൎണ്ണമായ് തവ മുഖം
　　തോന്നുന്നു മേ സാമ്പ്രതം.

പ്രജാ കാമനായ ചിത്രകേതു അവനത മുഖനായി ഇങ്ങനെ പറഞ്ഞു:—"ഭഗവൻ! തപോ ജ്ഞാന സമാധി സമ്പന്നന്മാരും ധ്വസ്ത പാപ ന്മാരും ആയ യോഗികൾക്കു്, അറിഞ്ഞു കൂടാത്തതായി, ശരീരികളുടെ അകത്താകട്ടെ, പുറത്താകട്ടെ, യാതൊന്നുമില്ല. ബ്രഹ്മൻ! എന്നാൽ അങ്ങു ചോദിച്ച തിനാൽ ഞാൻ പറയേണ്ടി വന്നിരിക്കുന്നു. ലോകപാലന്മാർ തന്നെയും കാംക്ഷിക്കുന്നതായ സാമ്രാജ്യൈ ശ്വൎയ്യം, എൻെറ സ്വാധീന ത്തിലുണ്ടു്. എന്നാൽ—ക്ഷുത് പീഡിതനു്, ദാഹപീഡിതനു്—ഇതര വിഭവങ്ങളെക്കൊണ്ടു പ്രയോജന മില്ല; സന്തതി യില്ലാത്ത ഞാൻ ശോകത്തിനു അധീനനായി. ഭോ മഹാഭാഗ! അങ്ങു എന്നെ രക്ഷിക്കണമേ! ഞാനും പിതൃക്കളും ദുസ്തരമായ തമസ്സിൽ പെട്ടുപോയിരിക്കുന്നു. അങ്ങു് എന്നെ സന്തതികൊണ്ടു അനുഗ്രഹിക്കേണമേ!" ബ്രഹ്മ പുത്രനായ അംഗിരസ്സു കൃപാലു വായി; ചരുവിനെ നിൎമ്മിച്ചു; ത്വഷ്ടാവിനെ ഉദ്ദേശിച്ചു യജിച്ചു. രാജാവിൻെറ ഭാൎയ്യമാരിൽ ജ്യേഷ്ഠയും ശ്രേഷ്ഠയും ആയ കൃതദ്യുതിക്കു യജ്ഞോച്ഛിഷ്ടത്തെ ദാനം ചെയ്തു. "അങ്ങേയ്ക്കു ഹൎഷ ശോക പ്രദായക നായ പുത്രൻ ജനിക്കട്ടെ" എന്നു നിവേദനം ചെയ്തു്, അംഗിരസ്സ്, അപ്രത്യക്ഷനായി.

കൃതദ്യുതി ഗൎഭവതിയായി; കൃതദ്യുതി പുത്രനെ പ്രസവിച്ചു. ശൂരസേനന്മാർ പരമ സന്തുഷ്ടന്മാ രായി. രാജാവു ഹൃഷ്ടനായി; സ്നാനം ചെയ്തു; അലംകൃതനായി, മംഗള വാക്യങ്ങളെ വരിപ്പിച്ചു; ജാതക കൎമ്മം ചെയ്തു്, പൊന്നു്, ആഭരണം, കുതിര, ആന, ഗ്രാമം എന്നവയെ ദക്ഷിണകളായി വൎഷിച്ചു. ജനിച്ച ശിശുവിനു്, ധന്യവും യശസ്യവും ആയുഷ്യവും ആയ സൎവ്വ കൎമ്മങ്ങളും, സാധിതങ്ങളായി. നിക്ഷേപം ലഭിച്ച ദരിദ്രനെ പ്പോലെ, ശിശുവിനെ ലഭിച്ച വന്ധ്യാ ഭൎത്താവു്, പരമ പ്രഹൃഷ്ടനായി. മാതാവു്, പുത്ര സ്നേഹം നിമിത്തം വിവേക മില്ലാത്തവളായി. കൃതദ്യുതി യുടെ അമിതാനന്ദം കണ്ട സപത്നികൾ, അസൂയാലുക്കളായി; പ്രജാ കാമ ജ്വര ബാധിത രായി. കുഞ്ഞിനെ മടിയിൽ വെച്ചു വീണ്ടും വീണ്ടും നോക്കിക്കൊണ്ടു്, മഹാരാജാവു പ്രജാ പ്രസവം ചെയ്ത മഹാറാണിയെ അധിക മധികം മാനിച്ചു. അപര രാജ്ഞിമാർ കൃതദ്യുതിയെ കുറിച്ചു് അത്യസൂയാലുക്കളായി; അനപത്യത കൊണ്ടു ദുഃഖിതരായി; രാജാവിൻെറ അനാദരം കണ്ടു് ക്ഷുബ്ധരായി. "അഹോ കഷ്ടം! പെറാത്ത പെണ്ണിനെ നാട്ടിലും വേണ്ട വീട്ടിലും വേണ്ട, ആ പാപിഷ്ഠ, സപത്നിയുടെ ദാസിയാണു്. എന്നാൽ ദാസിക്കു സങ്കടമില്ല; അവൾ സ്വാമിയെ പരിചരിച്ചു സമ്മാനങ്ങളെ വാങ്ങുന്നു. നാമാകട്ടെ ദാസിയുടെ ദാസികളെപ്പോലെ ദുൎഭഗക ളായി." പുത്രഭാഗ്യം സിദ്ധിക്കാഞ്ഞ ആ സപത്നികളുടെ ഹൃദയത്തിൽ വിദ്വേഷം വൎദ്ധിച്ചു. അവർ ശിശുവിനെ ദ്വേഷിച്ചു; കൃതദ്യുതിയെ ദ്വേഷിച്ചു; ചിത്രകേതുവിനെ ദ്വേഷിച്ചു; ദ്വേഷം നിമിത്തം ബുദ്ധി നശിച്ച അവർ, കഠിനകളായി. അഹോ കഷ്ടം! അവർ ശിശുവിനു വിഷം കൊടുത്തു. സപത്നികൾ ചെയ്ത മഹാ പാപത്തെ അശേഷം സംശയിക്കാഞ്ഞ കൃതദ്യുതി, ശിശു ഉറങ്ങുക യാണെന്നു കരുതി, ഗൃഹകാൎയ്യങ്ങളിൽ വ്യാപരിച്ചു. സ്വല്പ സമയം കഴിഞ്ഞു്, ശിശുവിനെ കൊണ്ടു വരുവാൻ, കൃതദ്യുതി ധാത്രിയോടു ആജ്ഞാപിച്ചു. ധാത്രി തൊട്ടിലിൻെറ അടുത്തു ചെന്നു. വിരിഞ്ഞു കണ്ണുകൾ മറവിച്ചു നില്ക്കുന്നതും, ശ്വാസോച്ഛ്വാസം ഇല്ലാത്തതും ആയ ശിശു ശവം കണ്ടു്—"അയ്യോ"—എന്നു മാറത്തടിച്ചു നിലത്തു വീണു. കൃതദ്യുതി ഓടിച്ചെന്നു; കണ്ടു; മാറത്തടിച്ചു നിലവിളിച്ചു. മുണ്ടു അഴിഞ്ഞു്, മുടി അഴിഞ്ഞു്, മോഹിച്ചു തറയിൽ വീണു. കേട്ടവർ ഓടിച്ചെന്നു; കേൾക്കാഞ്ഞവർ ഓടിച്ചെന്നു. ആണുങ്ങളും പെണ്ണുങ്ങളും പൌരന്മാരും കൊട്ടാര ത്തിനകത്തു കടന്നു്, എന്തെന്നു് എന്നു ചോദിച്ചു; നിലവിളിച്ചു. മകനെ ആരോ കൊന്നു എന്നു കേട്ട രാജാവു്, അന്തഃപുരത്തിലേക്കു ഓടി, കണ്ണിരുണ്ടു ബോധം മറഞ്ഞു, വഴിയിൽ വീണു. ബ്രാഹ്മണരൊക്കെയും വട്ടത്തിൽ നിന്നു. നഷ്ടപ്രജ്ഞനായി കിടന്ന രാജാവു ദീൎഘ നിശ്വാസം ചെയ്യുന്നതും, പ്രലപനം ചെയ്യുന്നതും, കേട്ടുണൎന്ന രാജ്ഞി, വംശത്തിൻെറ ഏക സന്താനമായ കുമാരൻ, മരിച്ചു കിടക്കുന്നതു കണ്ടു്, പരമാതുരയായി, പല പ്രകാരങ്ങളിൽ, പ്രലപിച്ചു. കൃതദ്യുതിയുടെ കണ്ണുനീരു്, കുങ്കുമ മണ്ഡിതമായ മുലകളിൽ, ധാര ധാരയായി വീണു്, തടഞ്ഞു്, ഒഴുകി; മഴക്കാറുകളിൽനിന്നു മിന്നൽ കീറുകളെപ്പോലെ, അഴിഞ്ഞു ചിതറിയ മുടിയിൽ നിന്നു്, പൂക്കൾ ചിതറി. സാൎവ്വഭൌമ മഹാരാജ്ഞി കുരരിപോലെ കരഞ്ഞു:—

അഹോ വിധാത സ്ത്വ മതീവ ബാലിശോ
യ സ്ത്വാത്മസൃഷ്ട്യ പ്രതിരൂപ മീഹസേ
പരേതു ജീവത്യ പരസ്യ യാ മൃതി-
വിപൎയ്യയ ശ്ചേ ത്ത്വ മസി ധ്രുവഃ പരഃ

ന ഹി ക്രമ ശ്ചേ ദിഹ മൃത്യുജന്മനോഃ
ശരീരിണാ മസ്തു ത ദാത്മകൎമ്മഭിഃ
യഃ സ്നേഹപാശോ നിജ സൎഗ വൃദ്ധയേ
സ്വയംകൃത സ്തേ ത മിമം വിവൃശ്വസി.

ത്വം താത! നാ ഽൎഹസി ച മാം കൃപണാ മനാഥാം
ത്യക്തും വിചക്ഷ്വ പിതരം തവ ശോകതപ്തം
അഞ്ജസ്തരേമ ഭവതാ ഽപ്രജ ദുസ്തരം യം
ധ്വാന്തം ന യാഹ്യകരുണേന യമേന ദൂരം.

ഉത്തിഷ്ഠ താത ത ഇമേ ശിശവോ വയസ്യാ
സ്ത്വാമാഹ്വയന്തി നൃപനന്ദന! സംവിഹർത്തും
സുപ്തശ്ചിരം ഹ്യശനയാ ച ഭവാൻ പരീതോ
ഭുംക്ഷ്വ സ്തനം പിബ ശുചോ ഹര നഃ സ്വകാനാം.

നാഽഹം തനൂജ! ദദൃശേ ഹത മംഗലാ തേ
മുഗ്ധസ്മിതം മുദിത വീക്ഷണ മാനനാബ്ജം
കിം വാ ഗതോഽപ്യ പുന രന്വയ മന്യലോകം
നീതോഽഘൃണേന ന ശൃണോമി കലാ ഗിര സ്തേ.

* ഹഹ! കേവലം മറയനാണ് നീ വിധേ!
സ്വക സൃഷ്ടി ഹിംസ നിതരാം കൊതിപ്പവൻ
മുതുവൃദ്ധൻ വാഴ്കെ മുടിയുന്നു ബാലരി-
പ്രതിലോമ മെങ്കി ലുലകിന്നു വൈരി നീ.

ക്രമ വിരഹിത മാണീ മൃത്യു ജന്മങ്ങ ളെന്നാൽ
ക്ഷമയി ലവ ഭവിച്ചീടട്ടെ കർമ്മാനുസാരം
സമ മഹഹ! രചിച്ചി ട്ടാശു ഖണ്ഡിപ്പു നീ താൻ
കമലജ! നിജ സൃഷ്ടി സ്ഥായിയാ സ്നേഹപാശം.

പാരം ദൈന്യം കലരു മിവളേ-
പ്പാരി ലന്യാവലംബം
ചേരാ തുള്ളോ രതി കൃപണയാ
മെന്നെ-യെന്നോമനേ നീ
തീരെ ത്തള്ളി ക്കളവതു നിന-
ക്കൊത്തത ല്ലത്രയല്ലി-
നേര ത്തയ്യോ! കരളുരുകിടും
താതനെ ക്കൂടി നോക്കൂ.

ഘോരം ഹാഹാ തനയരഹിത-
ന്മാക്കു ദുർല്ലംഘ്യ മാ, മ-
ബ്ഭൂരി ധ്വാന്തം സപദി തരണം
ചെയ്തിടാം ഞങ്ങൾ നിന്നാൽ
കാരുണ്യത്തിൻ കണിക കലരാ-
ത്തോരു കാലൻെറ പിൻപേ
ദൂരത്തേക്കാ യുഴറി മകനേ!
പോകൊലാ പോകൊലാ നീ.

കൂത്താടുവാ നിത വിളിപ്പു കിടാങ്ങളാം നിൻ
കൂട്ടാളിമാർ കുതുകമാ ർന്നെഴുനേല്ക്ക കുഞ്ഞേ!
വാട്ടം വിനാ ചിര മുറങ്ങി വിശപ്പുമായി-
തേററം; ഭുജിച്ചു മുലയുണ്ടു മുദം വളർത്തു.

കാണുന്നത ല്ലിവൾ വരാകി കുളിർത്ത നോക്കും
ചേണുററ പുഞ്ചിരിയു മൊത്ത തവാസ്യ പത്മം
പ്രാണൻ പറന്നു പുന രന്വയ ശൂന്യമായ-
താണോ തനൂജ! മധുരോക്തിക ളില്ല കേൾപ്പാൻ.

ചിത്രകേതുവും ഉണ്ണന്നു കരഞ്ഞു. രാജ്ഞിയും രാജാവും കരയുന്നതു കണ്ട്, സർവ്വന്മാരും കരഞ്ഞു: സ്ത്രീപുരുഷ സംഘം അചേതനമായി. രാജധാനി നഷ്ട സംജ്ഞമായി; അനായകമായി. ആ സന്ദർഭത്തിൽ അംഗിരസ്സും, കൂടെ നാരദനും അവിടെ അവതരിച്ചു.

മരിച്ച ബാലൻെറ സമീപത്തു മരിച്ചവനെ പ്പോലെ കിടന്ന ചിത്രകേതുവിനെ, അംഗിരസ്സും നാരദനും സദുക്തികളേ കൊണ്ട്, ഇങ്ങനെ അനുനയിപ്പിച്ചു:— "അല്ലയോ രാജാവേ! മരിച്ച ഈ ശിശു അങ്ങയ്ക്കു, ആരാണ്? അങ്ങു അനുശോചിക്കുന്ന ഈ ബാലനു്, അങ്ങയോട് എന്തു ബന്ധം? ഭൂത ഭവ്യ ഭവിഷ്യങ്ങളിൽ അങ്ങയ്ക്കു് ഈ ബാലനോട് എന്തു ബന്ധം?

യഥാ പ്രയാന്തി സംയാന്തി സ്രോതോ വേഗേന ബാലുകാഃ
സംയുജ്യന്തേ വിയുജ്യന്തേ തഥാ കാലേന ദേഹിനഃ

യഥാ ധാനാസു വൈ ധാനാ ഭവന്തി ന ഭവന്തി ച
ഏവം ഭൂതേഷു ഭൂതാനി ചോദിതാ നീശ മായയാ.

വയം ച ത്വം ച യേ ചേ മേ തുല്യകാലാ ശ്ചരാചരാഃ
ജന്മമൃത്യോ ര്യഥാ പശ്ചാത് പ്രാങ് നൈവ മധ്യനാഽപി ഭോ.

ഭൂതൈർ ഭൂതാനി ഭൂതേശഃ സൃജ ത്യവതി ഹന്ത്യജഃ
ആത്മ സൃഷ്ടൈ രസ്വതന്ത്രൈഃ അനപേക്ഷോഽപി ബാലവത്.

ദേഹേന ദേഹിനോ രാജൻ ദേഹാത് ദേഹോഽഭിജായതേ
ബീജാ ദേവ യഥാബീജം ദേഹ്യർത്ഥ ഇവ ശാശ്വതഃ

ദേഹ ദേഹി വിഭാഗോയം അവിവേക കൃതഃ പുരാ
ജാതി വ്യക്തി വിഭാഗോഽയം യഥാ വസ്തുനി കല്പിതഃ

നദീ വേഗം നിമിത്തം മണൽ ത്തരികൾ ചിലേടങ്ങളിൽ പിരിഞ്ഞു പോകുന്നു; വേറെ ചിലേടങ്ങളിൽ ഒരുമിച്ചു കൂടുന്നു. അതു പോലെ തന്നെ കാലത്തിൻെറ ഗതി നിമിത്തം ദേഹികൾ ചിലേടങ്ങളിൽ ഒരുമിച്ചു കൂടുന്നു; വേറെ ചിലേടങ്ങളിൽ തമ്മിൽ പിരിയുന്നു. ഒരു വിത്തു മറെറാന്നിനെ ഉത്പ്പിക്കുന്നു: മറെറാരു വിത്ത്, ഒന്നിനേയും ശേഷിപ്പിക്കാതെ ദ്രവിച്ചു പോകുന്നു. അതു പോലെ ഈശ്വര മായയിൽ പെട്ട ഭൂതങ്ങൾ, സന്തതിയെ ശേഷിപ്പിച്ചോ ശേഷിപ്പിക്കാതെയോ, വർത്തിക്കുന്നു. ഞങ്ങളും, അവിടുന്നും, ഈ കാണുന്ന ചരാചരങ്ങളും, ഇപ്പോൾ കാണുന്ന അന്യോന്യ ബന്ധത്തിൽ, ജന്മത്തിനു മുമ്പാകട്ടെ മരണത്തിനു പിമ്പാകട്ടെ, വർത്തിക്കുന്നവ യല്ല. ഭൂതേശൻ ഭൂതങ്ങളെ സൃഷ്ടിക്കുന്നു; ഭൂതങ്ങൾ ഭൂതേശനെ ആശ്രയിക്കുന്നു. ആശ്രയിച്ചു നില്ക്കുന്ന ഭൂതങ്ങളെ കൊണ്ട്, ഭൂതേശൻ സർവ്വ സത്വങ്ങളെയും സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുന്നു. ഭൂതേശനു സാധിക്കേണ്ടതായി യാതൊന്നുമില്ല; എങ്കിലും ബാലനെ പ്പോലെ സൃഷ്ടി സ്ഥിതി സംഹാര വിഹാര ത്തിൽ

* ഹഹ! കേവലം മറയനാണ്: ഇത്യാദി വെണ്ണിക്കുളം ഗോപാലക്കുറുപ്പു അവർകൾ തർജ്ജമ ചെയ്തതാണ്.

പ്രീതിപ്പെടുന്നു. ബീജത്തിൽ നിന്നു ബീജം പുറപ്പെടുന്നതു പോലെ, ഒരു ദേഹത്തിൽ നിന്നു മറെറാരു ദേഹം പുറപ്പെടുന്നു. എന്നാൽ ദേഹത്തിൽ വർത്തിക്കുന്ന ജീവാത്മാവ്, ശാശ്വതനാണ്. യാഥാർത്ഥ്യം ആലോചിച്ചാൽ ദേഹമെന്നും ദേഹിയെന്നും ഉള്ള വിഭാഗം, പണ്ടു പണ്ടേ അവിവേകം നിമിത്തം ഉണ്ടായതാണ്. വസ്തു എന്നതു് ജാതിയിൽ നിന്നു ഭിന്ന മാണെന്ന് അജ്ഞന്മാർ കരുതാറുള്ളതു പോലെ, ദേഹം എന്നതു ദേഹിയിൽ നിന്നു ഭിന്നമാണെന്നുള്ള ചിന്തയും, അജ്ഞാന ഫലം തന്നെ.

നാനാത്വം ജന്മ നാശ ശ്ച ക്ഷയോ വൃദ്ധിഃ ക്രിയാഫലം
ദൃഷ്ട ശ്ച ഭാന്ത്യതദ്ധർമ്മാ യഥാഽഗ്നേർ ദാരു വിക്രിയാഃ

ത ഇമേ ദേഹ സംയോഗാത് ആത്മന്യാഽഭാന്ത്യസത് ഗ്രഹാത്
സ്വപ്നേ യഥാ തഥാ നാഽന്യത് ധ്യായേത് സർവ്വം ഭയം ച യത്

പ്രസുപ്തസ്യാ നഹം മാനാ ന്ന ഘോരാ ഭാതി സംസൃതിഃ
ജീവതോഽപി യഥാ തദ്വത് വിമുക്തസ്യാ നഹംകൃതേഃ

തസ്മാ ദന്യ ന്മനോമാത്രം ജഹ്യഹം മമതാ തമഃ
വാസുദേവേ ഭഗവതി മനോ ധേഹ്യാഽത്മനീശ്വരേ.

ജന്മം, വൃദ്ധി, ക്ഷയം, നാശം എന്നവ ശരീരത്തെ മാത്രം പരാമർശിക്കുന്നവ ആകുന്നു. ആ നാനാത്വത്തെ ജീവാത്മാവോടു ബന്ധിച്ചു ചിന്തിക്കുന്നതു കേവലം കർമ്മ ഫലം നിമിത്തമത്രെ. അഗ്നി എപ്പോഴും ഏക സ്വഭാവ മാണ് ; എന്നാൽ വിറകിൻെറ സ്വഭാവം അനുസരിച്ചുണ്ടാകുന്ന ഭേദങ്ങൾ അഗ്നിയുടെ ഭേദങ്ങളാണെന്നു കരുതുന്നതു ഭ്രമം തന്നെ. നാനാത്വം ദേഹത്തിൻെറ വികാരങ്ങളാണെന്നു സർവ്വ സംദ്രഷ്ടാവു അറിയുന്നു. ജീവാത്മാവു ദേഹത്തിൽ ഒട്ടി നില്ക്കുന്നതു കൊണ്ടും, ദേഹം തന്നെ ജീവാത്മാവു ആണെന്നു മിഥ്യാ ഗ്രഹിക്കുന്നതു കൊണ്ടും, ദേഹത്തിനു ഭവിക്കുന്ന നാനാത്വം, ജീവാത്മാവിനു ഭവിക്കുന്ന നാനാത്വ മായി അനേകരും ഭ്രമിക്കുക ആണ്. സ്വപ്നത്തിൽ കാണുന്ന സർപ്പം മുതലായവയെ, ജാഗ്രത്തിൽ കാണുന്ന പദാർത്ഥമായി കരുതി, ആളുകൾ വൃഥാ ഭയപ്പെടുന്നു. ഭയപ്പെടുത്തുന്ന യാതൊന്നിനെയും മനുഷ്യൻ ധ്യാനിക്കുവാൻ ആവശ്യമില്ല. ഉറങ്ങി കിടക്കുന്നവൻ മരിച്ചവനല്ല, എങ്കിലും സംസാരം ഘോര മാണെന്നു കാണുന്നില്ല. സംസാരം ഘോര മാണെന്ന്, സുപ്തൻ കാണാത്തതു് അഹംമാന മില്ലാത്തവനായതു കൊണ്ടു തന്നെ. അതു പോലെ തന്നെ അഹംമാനത്തെ നിശ്ശേഷം വെടിഞ്ഞ മുക്തനും സംസാരത്തെ ഭയപ്പെടുന്നില്ല. അഹംബുദ്ധി യുള്ളവനു പ്രിയവും അപ്രിയവും ഉണ്ടാകുന്നു ; സ്വാർത്ഥവും പരാർത്ഥവും ഉണ്ടാകുന്നു. ഞാൻ എന്നും എൻേറതെന്നും ഉള്ള തമസ്സിനെ നീക്കി കളഞ്ഞ്, അല്ലയോ രാജാവേ ! അങ്ങ്, പരമാത്മാവും വാസുദേവനും ആയ വാസുദേവനിൽ മനസ്സിനെ സമർപ്പിക്കുക."

മഹർഷിമാർ ആശ്വസിപ്പിച്ചു. ചിത്രകേതു ആശ്വസിച്ചു ; മുഖം തുടച്ചു കൊണ്ടു പറഞ്ഞു :—

നിങ്ങ ളിരുവരു മാരെന്ന തേതുമൊ-
ന്നി ങ്ങറിഞ്ഞീല തിമൂഢനാം പാപി ഞാൻ
നിർമ്മലാഽത്മാഽനന്ദ ധാരികൾ സർവ്വവും
ബ്രഹ്മണി ചേർത്തു ലയിപ്പി ച്ചഖിലവും
തന്മയ മായോ രമിച്ചു തെളിഞ്ഞു സ-
ച്ചിന്മയ രൂപികൾ ദിവ്യപുരുഷന്മാർ
കല്മഷം തീർത്തു ലോകാനുഗ്രഹത്തിനായ്
ചെമ്മെ സകല ലോകങ്ങളി ലെങ്ങുമേ
കാരുണ്യ മുൾക്കൊ ണ്ടവധൂത വേഷരായ്
ഓരോവിധം പെരുമാറുന്ന തുണ്ടപോൽ
പാരിതി ലിങ്ങനെ യുള്ളവരിൽ ചിലർ
നേരെ ഭവാന്മാരെ നുണ്ടു തോന്നീടുന്നു
കാരുണ്യശാലിക ളായുള്ള നിങ്ങ ളി-
ന്നാരൂഢമോദാ ലനുഗ്രഹിക്കേണമേ
മാന മദങ്ങ ളശേഷ മൊഴിച്ചു നി-
ത്യാനന്ദാത്മാന മുപദേശിക്കേണമേ
ഗേഹാഽർത്ഥ പുത്ര കളത്രാദിക ളിലെ
സ്നേഹ ബന്ധങ്ങ ളൊഴിച്ചരു ളേണമേ
മായാമയ ബഹു സംസാര വിഭ്രമ-
തോയാ കരത്തെ കടത്തുക വേണമേ
പാദ പയോജ യുഗള മൊഴിഞ്ഞു മ
ററാധാര മില്ലെ ന്നവൻ തൊഴുതീടിനാൻ.

അംഗിരസ്സു പറഞ്ഞു :— "രാജാവേ ! പുത്രകാമനായ അങ്ങയ്ക്കു പുത്രവരം തന്ന അംഗിരസ്സാണ്, ഞാൻ. എൻെറ കൂടെ വന്നിരിക്കുന്നതു്, ബ്രഹ്മ പുത്രനായ ഋഷി—ഭഗവാൻ—സാക്ഷാൽ നാരദനാണ്. അങ്ങ് പുത്ര ശോകം നിമിത്തം ദുസ്തരമായ തമസ്സിൽ ക്ലേശിക്കുന്നതിനെ കണ്ടു്, അങ്ങയെ അനുഗ്രഹിക്കു വാനായി, ഞങ്ങൾ ഇവിടെ അവതരിച്ചതാണ്. പ്രഭോ ! അങ്ങ് ബ്രഹ്മണ്യനാണ് ; ഭഗവത്ഭക്തനാണ് ; അങ്ങ് ക്ലേശിക്കുവാൻ അർഹനല്ല. അന്നു, ഞാൻ ഇവിടെ വന്നപ്പോൾ തന്നെ, അങ്ങയ്ക്കു പരമ ജ്ഞാനം ഉപദേശിക്കുവാൻ സന്നദ്ധനായിരുന്നു ; എന്നാൽ അങ്ങയുടെ അഭിനിവേശം നിമിത്തം, ഞാൻ പുത്രനെ മാത്രം ദാനം ചെയ്തു മടങ്ങേണ്ട തായി വന്നു. ഇന്ന്, അങ്ങു മക്കളുള്ളവരുടെ സങ്കടത്തെ അനുഭവിക്കുന്നു. ഇതു പോലെ തന്നെ ഭാര്യ, വീടു, ധനം മുതലായ സകല ഐശ്വര്യ സമ്പത്തുകളും സങ്കട കാരണമാകുന്നു. ഭൂമി, പ്രഭുത, ബലം, കോശം, ഭൃത്യന്മാർ, അമാത്യന്മാർ, സുഹൃത്തുകൾ, വിഭൂതികൾ, ശബ്ദ സ്പർശ രസ ഗന്ധ രൂപങ്ങൾ എന്നവ യൊക്കെയും ചഞ്ചലങ്ങളും ക്ഷണികങ്ങളും തന്നെ. അല്ലയോ മഹാ രാജാവേ ! സർവ്വ പ്രതാപങ്ങളും, ശോകം, മോഹം, ഭയം എന്നിവയ്ക്കു ആധാര മായ ഗന്ധർവ്വ നഗരങ്ങളും സ്വപ്ന മായാ മനോരഥ ങ്ങളും തന്നെ. കേവലം നിരർത്ഥകങ്ങളായ അവ മനോഭവങ്ങളും സങ്കല്പ സൃഷ്ടികളും ആണ്. പൂർവ്വ കർമ്മ വാസന അനുസരിച്ച്, പദാർത്ഥങ്ങളെ കുറിച്ചു ധ്യാനിക്കുന്നവൻെറ മനസ്സിൽ ഓരോന്നു മുളച്ചു കൊളളുന്നു. ദ്രവ്യം, ബുദ്ധി, കർമ്മം എന്നിവ കൊണ്ടു നിർമ്മിതമായ ദേഹം, സർവ്വ സന്താപങ്ങളുടെയും മൂലമാകുന്നു.

തസ്മാത് സ്വസ്ഥേന മനസാ വിമൃശ്യ ഗതി മാത്മനഃ
ദ്വൈതേ ധ്രുവാർത്ഥ വിശ്രംഭം ത്യജോപശമ മാവിശ.

ആയതിനാൽ അങ്ങു മനസ്സിനെ സ്വസ്ഥമായി നിർത്തുക ; ജീവാത്മാവിൻെറ സ്വഭാവത്തെ കുറിച്ചു ചിന്തിക്കുക. ദ്വൈത

ബോധം വളർത്തുന്ന പ്രത്യക്ഷ ലോകം സ്ഥിര മാണെന്നുള്ള വിശ്വാസത്തെ, ഉപേക്ഷിക്കുക. സർവ്വ സംഗങ്ങളെ ത്യജിച്ച്, ശാന്തിയെ പ്രാപിക്കുക." നാരദൻ പറഞ്ഞു :— "ഭോ ചിത്രകേതോ ! ഞാൻ ഒരു മന്ത്രോപ നിഷത്തിനെ അങ്ങേയ്ക്കു ഉപദേശിക്കുന്നു. അങ്ങു ഇതിനെ മനസ്സിൽ ധരിക്കുകയും ഏഴ രാത്രികളിൽ ജപിക്കുകയും ചെയ്താൽ, അങ്ങേയ്ക്കു് പ്രഭുവായ സംകർഷണൻ പ്രത്യക്ഷമാകും. പുരാണന്മാരായ ശർവ്വൻ മുതലായവർ സംകർഷണന്റെ പാദങ്ങളിൽ അഭയം പ്രാപിച്ചാണ്, ദ്വൈത ഭ്രമം നീങ്ങി, സംകർഷണന്റെ പരമ പദത്തെ പ്രാപിച്ചതു്. അങ്ങു് അചിരേണ ആ സ്ഥാനത്തെ പ്രാപിക്കും."

നാരദൻ വിരമിച്ചില്ല ; പരമ സങ്കടത്തിൽ നിന്ന രാജാവിനെയും രാജ്ഞിയെയും അപരന്മാരെയും നോക്കി മരിച്ച ശിശുവന്റെ ജീവാത്മാവിനെ അവിടെ വരുത്തി ഇങ്ങനെ പറഞ്ഞു :— "ഭോ ജീവാത്മൻ ! അങ്ങേയ്ക്കു മംഗളം ഭവിക്കട്ടെ. അങ്ങു വരുത്തി കൂട്ടിയ സങ്കടം എത്ര അധിക മാണെന്നു കാണുക. അങ്ങയുടെ അമ്മയും അച്ഛനും ബന്ധുക്കളും സുഹൃത്തുക്കളും എത്ര സന്തപ്തരായിരിക്കുന്നു. അങ്ങു ഈ ശരീരത്തിൽ പ്രവേശിക്കുക : ബന്ധുക്കളോ ടൊരുമിച്ച് ആയുസ്സിനെ നയിക്കുക. അച്ഛൻ സമ്പാദിച്ചിരിക്കുന്ന ഭോഗങ്ങളെ ഭുജിച്ച്, സിംഹാസനാ രോഹണം ചെയ്യുക." ജീവാത്മാവു പറഞ്ഞു :—

കസ്മിൻ ജന്മന്യമീ ബ്രഹ്മൻ പിതരോ മാതരോ ഭവൻ
കർമ്മഭിർ ഭ്രാമ്യമാണസ്യ ദേവ തിര്യങ് നൃയോനിഷു

ബന്ധു ജ്ഞാത്യരി മധ്യസ്ഥ മിത്രോദാസീനവി ദ്വിഷഃ
സർവ്വ ഏവ ഹി സർവ്വേഷാം ഭവന്തി ക്രമശോ മിഥഃ

യഥാ വസ്തൂനി പണ്യാനി ഹേമാദീനി തത സ്തതഃ
പര്യടന്തി നരേഷ്വേവം ജീവോ യോനിഷു കർത്തൃഷു

നിത്യസ്യാർത്ഥസ്യ സംബന്ധോ ഹ്യനിത്യോ ദൃശ്യതേ നൃഷു
യാവ ദ്യസ്യ ഹി സംബന്ധോ മമത്വം താവ ദേവ ഹി

ഏവം യോനിഗതോ ജീവഃ സ നിത്യോ നിരഹംകൃതഃ
യാവ ദ്യത്രോപലഭ്യേത താവത് സ്വത്വം ഹി തസ്യ തത്

ഏഷ നിത്യോഽവ്യയഃ സൂക്ഷ്മഃ ഏഷഃ സർവ്വാശ്രയഃ സ്വദൃക്
ആത്മ മായാ ഗുണൈർ വിശ്വം ആത്മാനം സൃജതേ പ്രഭുഃ

ന ഹ്യസ്യാതിപ്രിയഃ കശ്ചിൽ നാപ്രിയഃ സ്വഃ പരോഽപി വാ
ഏകഃ സർവ്വധിയാം ദ്രഷ്ടാ കർത്തൄണാം ഗുണദോഷയോഃ

നാദത്ത ആത്മാ ഹി ഗുണാ ന ദോഷാ ന ക്രിയാഫലാ
ഉദാസീനവ ദാസീനഃ പരാവര ദൃഗീശ്വരഃ.

* ദേവാ ! നിരന്തര കർമ്മ സമുച്ചയാ-
വേശം നിമിത്തം ഭ്രമിക്കു മിവൻ,
മാനുഷ യോനിയിൽ, തിര്യഗിൻ യോനിയിൽ
ദാനവാഽദ്യാതികൾ യോനിയിലും
മാതാ പിതാക്ക ളുടയവനായി, ഞാൻ
ഏതൊരു ജന്മത്തി ലായിടുന്നു
ബന്ധു വിരോധികൾ ശത്രുമിത്രാദികൾ
മധ്യസ്ഥരീ വക ഭാവമെല്ലാം
മന്നി ലനുക്രമം മാനവ വർഗ്ഗത്തി-
ലന്യോന്യ മേവം ഭവിക്ക യല്ലീ
വസ്തുക്കളിൽ സുവർണ്ണാദികൾ യാതൊരു
മട്ടി ലഭിവന്ദ്യമായ് ഭവിപ്പൂ
എന്നപോൽ തന്നെ ശരീരങ്ങളിൽ ജീവൻ
വന്നാവസിക്കുന്നു മാറിമാറി
നിത്യമാ മർത്ഥത്തിൻ ബന്ധത്താൽ നമ്മള-
നിത്യത്തെ നിത്യവും ദർശിക്കുന്നു
ഇന്നിവനുള്ളതു നാളെ യപരന്നായ്
വന്നിടാം നേരെ മറിച്ചു മാവാം
ബന്ധ മുള്ള പ്പോ ളൊഴികെ മമതയ്ക്കും
ബന്ധ മില്ലെന്നു നാം കണ്ടിടുന്നു
അവ്വണ്ണം യോനിഗതനാം ജീവാത്മാവി-
ന്നന്യരോ ടില്ല മമത്വ ബന്ധം
എങ്ങു ജീവാത്മാ വിയലു മവിടെത്താൻ
തങ്ങുന്നു സ്വത്വഗുണവു മപ്പോൾ
നിത്യനായ്, സൂക്ഷ്മനായ വ്യയനായ്, സ്വയം
ദൃഷ്ടിയായ് സർവ്വാഽവലംബമായി
വർത്തിക്കും ജീവൻ വിരചിപ്പൂ വിശ്വത്തെ
ശിഷ്ട ഗുണ വിശേഷങ്ങളാലേ
സ്വന്ത പര ഭേദ മൊന്നു മില്ലാതെയും,
ബന്ധു വിരോധി വിഹീനനായും,
ഉത്തമനായ ജീവാത്മാവി നൊന്നിലും
വ്യത്യസ്ത ചിന്ത വരികയില്ല.
ഇഷ്ട മില്ലൊട്ടു, മനിഷ്ടമില്ല, ഗുണ
ദോഷങ്ങളില്ല, ധനങ്ങളില്ല
അവ്വിധം ശ്രേഷ്ഠനാ യേകനായ് ജീവാത്മാ
സർവ്വ ജഗദൈക നാഥനായി,
സർവ്വവു മൊന്നുപോൽ ചിന്തിച്ചു ദർശിച്ചു
സർവ്വ വിചക്ഷണനായ് ജയിപ്പൂ

ജീവാത്മാവു നിഷ്ക്രമിച്ചു ; സന്നിഹിതന്മാർ വിസ്മിതന്മാരായി ; സ്നേഹ പാശത്തെ പൊട്ടിച്ചെറിഞ്ഞു്, ആശ്വസിച്ചു. അവർ മരിച്ച കുമാരന്റെ ശേഷ ക്രിയകളെ അനുഷ്ഠിച്ചു ; ശോകം മോഹം ഭയം എന്നവയ്ക്കു ആധാരവും ദുസ്ത്യജവുമായ സ്നേഹത്തെ, അവർ സംത്യജിച്ചു. ബാല ഹനനം ചെയ്ത രാജവധുക്കൾ, നടന്ന സംഗതികളൊക്കെയും കണ്ടു വ്രീഡിതകളായി ; ഹതപ്രഭ

* ദേവ ! നിരന്തര...മുതലായതു—കൃത്താട്ടുകുളം ശ്രീമതി മേരിജോൺ അവർകൾ ചെയ്ത തർജ്ജമ.

കളായി. അവർ ബ്രാഹ്മണർ ഉപദേശിച്ച രീതി അനുസരിച്ചു യമുനാ തീരത്തിൽ ബാലഹത്യാ പ്രതം അനുഷ്ഠിച്ചു. ചിത്രകേതു പ്രതിബുദ്ധനായി. ചേററിൽനിന്നു കയറിയ ആനയെപ്പോലെ, ഗൃഹ ചിന്തയാകുന്ന അന്ധകൂപത്തിൽനിന്നു ഉത്ഥിതനായി. യമുനയിൽ സ്നാനം ചെയ്തു; പുണ്യജലത്തിൽ വിധികളെ അനുഷ്ഠിച്ചു; മൌനംകൊണ്ടു പ്രാണങ്ങളെ അടക്കി; ബ്രഹ്മപുത്രന്മാരായ അംഗിരസ്സിനേയും നാരദനേയും അഭിനന്ദിച്ചു. പ്രീതനായ ഭഗവാൻ നാരദൻ പരിശുദ്ധനും ഭക്തനും ആയ ചിത്രകേതുവിനു ഈ വിദ്യയെ ഉപദേശിച്ചു:—

ഓം നമസ്തുഭ്യം ഭഗവതേ വാസുദേവായ ധീമഹി
പ്രദ്യുമ്നായാ f നിരുദ്ധായ നമഃ സംകർഷണായ ച

നമോ വിജ്ഞാനമാത്രായ പരമാനന്ദ മൂർത്തയേ
ആത്മാരാമായ ശാന്തായ നിവൃത്ത ദ്വൈത ദൃഷ്ടയേ

ആത്മാനന്ദാനുഭൂത്യൈവ ന്യസ്ത ശക്ത്യൂർമ്മയേ നമഃ
ഹൃഷീകേശായ മഹതേ നമ സ്തേ വിശ്വമൂർത്തയേ

വചസ്യുപരതേ f പ്രാപ്യ യ ഏകോ മനസാ സഹ
അനാമ രൂപ ശ്ചിന്മാത്രഃ സോ f വ്യാന്നഃ സ ദസ ല്പരഃ

യസ്മി ന്നിദം യതശ്ചേദം തിഷ്ഠ ത്യപ്യേതി ജായതേ
മൃൺമയേ ഷ്വിവ മൃജ്ജാതിഃ തസ്മൈ തേ ബ്രഹ്മണേ നമഃ

യ ന്ന സ്പൃശന്തി ന വിദുഃ മനോ ബുദ്ധീന്ദ്രിയാസവഃ
അന്തർ ബഹി ശ്ച വിതതം വ്യോമവ ത്ത ന്നമോ സ്ത്വഹം

ദേഹേന്ദ്രിയപ്രാണ മനോധി യോ f മീ
യ ദംശവിദ്ധാഃ പ്രചരന്തി കർമ്മസു
നൈവാന്യദാ ലോഹമിവാ പ്രതപ്തം
സ്ഥാനേഷു ത ദ്ദ്രഷ്ടപദേശ മേതി.

ഓം നമോ ഭഗവതേ മഹാപുരുഷായ മഹാനുഭാവായ മഹാവിഭൂതി പതയേ സകല സാത്വത പരിവൃഢ നികര കരകമല കുഡ്മ ലോപ ലാലിത ചരണാരവിന്ദ യുഗല പരമ പരമേഷ്ഠിൻ! നമ സ്തേ.

ഓം ഭഗവാനു നമസ്കാരം ഞാൻ വാസുദേവനെ നമസ്കരിക്കുന്നു; പ്രദ്യുമ്നനെ നമസ്കരിക്കുന്നു; അനിരുദ്ധനെ നമസ്കരിക്കുന്നു; സങ്കർഷണനെ നമസ്കരിക്കുന്നു. ഞാൻ കേവല ജ്ഞാനസ്വരൂപനെ—പരമാനന്ദ സ്വരൂപനെ—ആത്മാരാമനെ—ശാന്തനെ—ദ്വൈതാതീതനെ—നമസ്കരിക്കുന്നു. ആത്മാനന്ദാനുഭൂതി നിമിത്തം മായാ തരംഗങ്ങളെ അതിക്രമിച്ച നിന്തിരുവടിക്ക്, നമസ്കാരം. ഇന്ദ്രിയങ്ങളിന്മേൽ പരമാധികാര മുള്ള പ്രഭുവിന്, നമസ്കാരം. വിശ്വമാകുന്ന മൂർത്തിയോടുകൂടി പ്രത്യക്ഷനാകുന്ന വിഭുവിന്, നമസ്കാരം. വാക്കും വിചാരവും സമീപിക്കാത്തവൻ, ഏകൻ, നാമ മില്ലാത്തവൻ, രൂപ മില്ലാത്തവൻ, ചിന്മാത്രൻ, സർവ്വ സൂക്ഷ്മ സ്ഥൂലാതീതൻ, ആയ ഹരി, എന്നെ അവനം ചെയ്യണമേ. ബ്രഹ്മമായ നിന്തിരുവടിയിൽ സകലവും പ്രതിഷ്ഠിത മായിരിക്കുന്നു; ബ്രഹ്മമായ നിന്തിരുവടിയിൽ സകലവും പ്രഭവിക്കുന്നു. മൃൺമയങ്ങളിൽ മൃൺജാതി എന്നതുപോലെ, ബ്രഹ്മമായ നിന്തിരുവടിയിൽ സകലവും പ്രലയിക്കുന്നു; ബ്രഹ്മമായ നിന്തിരുവടിക്കു നമസ്കാരം. മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ, പ്രാണങ്ങൾ എന്നവ നിന്തിരുവടിയെ സ്പർശിക്കുന്നില്ല; അറിയുന്നില്ല; നിന്തിരുവടി ആകാശത്തെ പ്പോലെ ഉള്ളിലും പുറത്തും എവിടെയും വ്യാപിക്കുന്നു; ബ്രഹ്മമായ നിന്തിരുവടിയെ ഞാൻ നമസ്കരിക്കുന്നു. ദേഹം, ഇന്ദ്രിയങ്ങൾ, പ്രാണങ്ങൾ, മനസ്സ്, ബുദ്ധി എന്നിവ നിന്തിരുവടിയുടെ അംശത്തിൻെറ പ്രവേശം കൊണ്ടു മാത്രം കർമ്മങ്ങളിൽ വ്യാപരിക്കുന്നു. അല്ലാത്ത സന്ദർഭങ്ങളിൽ, അവ തണുത്ത ലോഹ ഖണ്ഡം പോലെ നിരുപയോഗ മാകുന്നു. ജീവാത്മാവു തന്നെയും ദ്രഷ്ടാവ് എന്ന മഹിത നാമത്തെ അർഹിക്കുന്നതു്, നിന്തിരുവടിയുടെ അനുഗ്രഹംകൊണ്ടു മാത്രമാണ്. ഭഗവാനായ നിന്തിരുവടിക്കു നമസ്കാരം; മഹാ പുരുഷനു നമസ്കാരം; മഹാനുഭാവനു നമസ്കാരം; മഹാ വിഭൂതിപതിക്കു നമസ്കാരം; സകലദേവ പ്രമുഖന്മാരുടേയും സംഘങ്ങൾ കൂപ്പുന്ന കൈകളാകുന്ന താമര മൊട്ടുകൾ അർച്ചിക്കുന്ന ചരണാരവിന്ദ യുഗളന്, നമസ്കാരം. ഭോ പരമ! ഭോ പരമമേഷ്ഠിൻ! ഞാൻ നിന്തിരുവടിയെ നമസ്കരിക്കുന്നു." വിദ്യയെ ഇങ്ങനെ ഉപദേശിച്ച ശേഷം നാരദനും കൂടെ അംഗിരസ്സും ബ്രഹ്മലോകത്തേക്കു പോയി.

ചിത്രകേതുവാകട്ടെ, നാരദ പ്രണീതമായ വിദ്യയെ ഏഴ ദിവസങ്ങളിൽ കേവലം ജല ഭക്ഷകനായി ധ്യാനിച്ചു. ഏഴാം ദിവസം രാത്രിയിൽ ചിത്രകേതുവിന്, വിദ്യാധരന്മാരുടെ ആധിപത്യം ലഭിച്ചു. പിന്നെയും ഏതാനും ദിവസം കഴിഞ്ഞപ്പോഴേക്ക്, മനസ്സ്, വിദ്യാബലം നിമിത്തം അതിവിപുലമായി; ചിത്രകേതു ദേവദേവനായ ശേഷൻെറ ചരണ സന്നിധിയെ പ്രാപിച്ചു. ചിത്രകേതു നോക്കി; താമരനൂൽപോലെ വെളുത്തു്, ഇളം ചോപ്പുടയാട ഉടുത്തു്, കിരീട കേയൂര കടിത്ര കംകണ മണ്ഡിതനായി, പ്രസന്ന മുഖനായി, അരുണ നേത്രനായി—സിദ്ധന്മാർ ചുററും നിന്നു സ്തുതി പാടുന്ന മഹാ പ്രഭു ആയ ആദിശേഷനെ കണ്ടു. ദർശന മാത്രയിൽ ത്തന്നെ ചിത്രകേതു സകല മലങ്ങളെയും വിട്ടുനിന്നു; സ്വച്ഛനായി; നിർമ്മലാന്തഃകരണ നായി; ചിത്രകേതു മൌനം പൂണ്ടു; ധ്യാന നിരത നായി; വർദ്ധിച്ച ഭക്തി നിമിത്തം മിഴിനീരു വർഷിച്ചു; കോൾമയിർക്കൊണ്ടു; സാഷ്ടാംഗ പ്രണാമം ചെയ്തു. ആ മഹാപുരുഷൻെറ പാദപീഠത്തെ പ്രേമാശ്രുക്കളെ ക്കൊണ്ടു നനച്ചുകൊണ്ടു,—പാദങ്ങളെ മുഖത്തു പ്രേമ നിരോധം ചെയ്തുകൊണ്ടു്,—ഭക്തി പരവശ നായ ചിത്രകേതു സ്വല്പനേരം ജഡനായി നിന്നു. പ്രബുദ്ധനായ ഭക്തൻ ബുദ്ധികൊണ്ടു വികാരങ്ങളെ അമർത്തി—സർവേന്ദ്രിയങ്ങളെ ബാഹ്യവർത്തനത്തിൽ നിന്നു ഉപസംഹരിച്ചു്—ജഗല്ഗുരുവിനെ ഇങ്ങനെ സ്തുതിച്ചു:—"മനസ്സു സമതയിൽ നില്ക്കുന്നവരും, മനസ്സു ഭരണത്തിൽ നില്ക്കുന്നവരും, ആയ സാധുക്കൾ അജിതനായ നിന്തിരുവടിയെ ജയിക്കുന്നു; നിന്തിരുവടി അവരെയും സ്വയമാക്കി ജയിക്കുന്നു. അതി കരുണനായ നിന്തിരുവടി, നിന്തിരുവടിയെ ഫലേച്ഛ കൂടാതെ ഭജിക്കുന്നവർക്ക്, നിന്തിരുവടിയെ ത്തന്നെ ദാനം ചെയ്യുന്നു. ഭഗവൻ! ജഗത്തിൻെറ ഉദയ സ്ഥിതി ലയങ്ങൾ നിന്തിരുവടിയുടെ വിഭവങ്ങൾ തന്നെ. വിശ്വങ്ങളെ സൃഷ്ടിക്കുന്നവർ നിന്തിരുവടിയുടെ അംശങ്ങളുടെ അംശങ്ങളാകു

ന്നു; അവരാകട്ടെ അന്യോന്യം വൃഥാ സ്പർദ്ധിക്കുന്നു. ആദി മ ദ്ധ്യാ വസാനങ്ങൾ ഇല്ലാത്ത നിന്തിരുവടി പരമാണുവിൻേറയും പ രമ മഹത്തിൻേറയും ആദി മദ്ധ്യാന്ത ങ്ങൾ ആകുന്നു. നിന്തിരുവ ടി സകല സത്വങ്ങളുടേയും ആദി മദ്ധ്യാ വസാനങ്ങ ളിൽ അച ഞ്ചലമായ അംശം തന്നെ. ബ്രഹ്മാണ്ഡത്തിനു കോശങ്ങൾ ഏ ഴാണ്; ഓരോ കോശവും അതിനടുത്തു ഉള്ളിലുള്ളതിനെ അപേ ക്ഷിച്ചു പത്തുഗുണം വലിപ്പമുള്ളതാണ്. ഈ ബ്രഹ്മാണ്ഡവും ഇ തുപോലെ കോടി കോടികളായ മററു അണ്ഡങ്ങളും ഒരുമിച്ച് നിന്തിരുവടിയുടെ ശിരസ്സിൽ ഒരു അണുവാകുന്നു. നിന്തിരുവ ടി അനന്തൻ തന്നെ. വിഷയങ്ങളെ ക്കുറിച്ചു തൃഷ്ണ പെരുത്ത മ നുഷ്യ പ്പശുക്കൾ, നിന്തിരുവടിയുടെ വിഭൂതികളായ ഈശ്വരന്മാ രെ ഉപാസിക്കുന്നു; അവർ സർവ്വാതീതനായ നിന്തിരുവടിയെ ഉ പാസിക്കുന്നില്ല. പ്രഭോ! ഈശ്വരന്മാർ നാശമുള്ളവരാകയാൽ അവർ നല്കുന്ന അനുഗ്രഹങ്ങളും നാശമുള്ളവ തന്നെ. രാജകു ലം നശിച്ചാൽ ദാസന്മാർ നശിച്ചു. നിന്തിരുവടിയുടെ സന്നി ധിയിൽ കാമ കാര്യങ്ങളെ പ്രാർത്ഥിക്കുന്നവർ ആഗ്രഹങ്ങളെ പ്രാ പിക്കുന്നില്ല. ഉണങ്ങിയ വിത്തു മുളക്കാത്തതുപോലെ, കാമ കാ ര്യങ്ങൾ നിന്തിരുവടിയുടെ സന്നിധിയിൽ ഫലപ്പെടുന്നില്ല. നി ന്തിരുവടി ത്രിഗുണങ്ങളോടു ബന്ധമില്ലാത്ത കേവല ചൈതന്യ മാകുന്നു. സുഖാസുഖങ്ങൾ മുതലായ ദ്വന്ദ്വ ജാലങ്ങളാകട്ടെ, ജീ വാത്മാവിനെ പരാമർശിക്കുന്ന ഗുണങ്ങളിൽനിന്നു പ്രഭവിക്കുന്നു.

വിഷമ മതിർ ന യത്ര നൃണാം
ത്വ മഹ മിതി മമ തവേതി ച യ ദന്യത്ര
വിഷമ ധിയാ രചിതോ യഃ
സ ഹ്യവിശുദ്ധഃ ക്ഷയിഷ്ണു രധർമ്മ ബഹുലഃ.

ന വ്യഭിചരതി തവേക്ഷാ
യയാഹ്യഭിഹിതോ ഭാഗവതോ ധർമ്മഃ
സ്ഥിര ചര സത്വ കദംബേ-
ഷ്വപൃഗ്ധിയോ യ മുപാസതേ ത്വാര്യാഃ,

ഞാൻ നീ, എൻേറതു നിൻേറതു എന്നിങ്ങനെയുള്ള വിഷമ ബുദ്ധിക്ക്, ഉത്തമധർമ്മത്തിൽ സ്ഥാനമില്ല; വിഷമബുദ്ധി പ്രവേശമു ള്ള ധർമ്മം, അശുദ്ധവും ക്ഷയമുള്ളതും, അധർമ്മ ബഹുലവും, ആ കുന്നു. നിന്തിരുവടിയുടെ ഈക്ഷ, സത്യത്തെ ലക്ഷ്യമാക്കി എ പ്പോഴും വർത്തിക്കുന്നു; സത്യത്തെ ഏക ലക്ഷ്യമാക്കിയ നിന്തിരുവടി യുടെ ഈക്ഷ, ലോകത്തിനു ഭാഗവത ധർമ്മത്തെ പ്രദാനം ചെയ്തു. സത്വങ്ങളെക്കുറിച്ചു ഭേദബുദ്ധിയില്ലാത്ത ആര്യന്മാർ, ഉപാസിക്കു ന്നതു്, ആ ധർമ്മത്തെത്തന്നെ. നിന്തിരുവടിയുടെ ദർശനം, സർവ്വ പാപ ക്ഷയ കാരണമാ ണെന്നു ഉള്ളതു വിസ്മയ മല്ല; നിന്തിരുവ ടിയുടെ നാമത്തെ കേൾക്കുക മാത്രം ചെയ്യാൽ, ചണ്ഡാലൻ തന്നെ യും സംസാരത്തിൽ നിന്നു മുക്തനാകും. ഭഗവൻ! നിന്തിരുവടി യെ ദർശിച്ച മുഹൂർത്തത്തിൽ എൻെറ സർവ്വ പാപങ്ങളും നീങ്ങി. നിന്തിരുവടിയുടെ ഭക്തനായ ദേവർഷി പറഞ്ഞ വാക്കുകൾ വൃഥാ വാകാൻ ഇടയില്ല.

വിദിത മനന്ത! സമസ്തം
തവ ജഗ ദാത്മനോ ജനൈ രിഹാ f ചരിതം
വിജ്ഞാപ്യം പരമഗുരോഃ
കിയ ദിഹ സവിതു രിവ ഖദ്യോതൈഃ.

അനന്തനായ നിന്തിരുവടി ജഗദാത്മാ വാകുന്നു; ജനങ്ങൾ ചെയ്യുന്ന സകലത്തെയും നിന്തിരുവടി അറിയുന്നു: നിന്തിരുവടി യുടെ സന്നിധിയിൽ പറഞ്ഞറിയിക്കേണ്ട തായി യാതൊന്നു മില്ല. മിന്നാമിനുങ്ങുകൾ സൂര്യനെ കാണിക്കേണ്ടതായി യാതൊന്നു മില്ല. നിന്തിരുവടി ജഗ ദുദയ സ്ഥിതി ലയ മൂല മാകുന്നു; നിന്തിരുവടി യുടെ ഗതി ദുരവഗാഹ മാകുന്നു; ഭേദബുദ്ധി യുള്ള കുയോഗികൾ നിന്തിരുവടിയെ അറിയുന്നില്ല; നിന്തിരുവടി പരമ ഹംസ നാകു ന്നു; ഞാൻ ഭഗവാനെ നമസ്കരിക്കുന്നു.

യം വൈ ശ്വസന്ത മനു വിശ്വസൃജഃ ശ്വസന്തി
യം ചേകിതാന മനുചിത്തയ ഉച്ചകന്തി
ഭൂമണ്ഡലം സർഷപായതി യസ്യ മൂർദ്ധ്നി
തസ്മൈ നമോ ഭഗവതേ f സ്തു സഹസ്രമൂർദ്ധ്നേ.

നിന്തിരുവടി ശ്വസിക്കുമ്പോൾ, വിശ്വസ്രഷ്ടാക്കൾ ശ്വസിക്കു ന്നു; നിന്തിരുവടി വ്യാപരിക്കുമ്പോൾ, ഇന്ദ്രിയങ്ങൾ പ്രവർത്തിക്കു ന്നു. നിന്തിരുവടിയുടെ ശിരസ്സിൽ ഭൂമണ്ഡലം കടുകളുവിൽ സ്ഥി തിചെയ്യുന്നു. ഞാൻ സഹസ്രശിരസ്സനായ ഭഗവാനെ നമസ്കരി ക്കുന്നു.

സംസ്തുതനായ ഭഗവാൻ അനന്തൻ വിദ്യാധര പതിയായ ചി ത്രകേതുവിനോടു പറഞ്ഞു:—"ഞാൻ ചെയ്യു നിർദ്ദേശം അനുസരി ച്ച്, നാരദനും അംഗിരസ്സും ഉപദേശിച്ച വിദ്യനിമിത്തവും, ഇ പ്പോൾ ലഭിച്ച ദർശനം നിമിത്തവും അങ്ങു സിദ്ധനായി. ഞാൻ സർവ്വ ഭൂതങ്ങളുടെ ഭൂതാത്മാവും അനുഗ്രഹ പ്രദാതാവും ആകുന്നു. ഞാൻ ശബ്ദബ്രഹ്മവും (വേദവും) പരബ്രഹ്മവും ആകുന്നു; അവ ര ണ്ടു എൻെറ ശാശ്വത ശരീരങ്ങളത്രെ. ഈശ്വരൻ ലോകത്തിൽ വി തത മായിരിക്കുന്നു; ലോകം ഈശ്വരനിൽ സന്തത മായിരിക്കുന്നു. ഞാനാകട്ടെ, രണ്ടിലും വ്യാപിക്കുന്നു; രണ്ടും എന്നിൽ നില്ക്കുന്നു. സ്വപ്നസ്ഥിതൻ വിശ്വം മുഴുവൻ തന്നിൽ നില്ക്കുന്നതായും, താൻ ഒ രു പരിമിത പ്രദേശത്തു നില്ക്കുന്നതായും, ഏക കാലത്തു അനുഭ വിക്കുന്നു. സ്വപ്നത്തിൽ കാണുന്ന പല അവസ്ഥകളേ പ്പോലെ, ജാഗരണം മുതലായ പല അവസ്ഥകൾ, ജീവാത്മാവിൽ ഘടി പ്പിക്ക പ്പെട്ടിരിക്കുകയാണ്. ജീവാത്മാവിൻെറ അവസ്ഥാ ഭേദങ്ങ ളെ സാക്ഷിയായി ഗ്രഹിക്കുന്ന പരമാത്മാവ്, വേറെയത്രെ. ഉ റക്കത്തിലും ഉണർച്ചയിലും അനുഭവ സാധാരണ ധർമ്മമായും, ഉറക്ക ത്തിൽ നിന്നും ഉണർച്ചയിൽ നിന്നും ഭിന്നമായും, നില്ക്കുന്നതു്, ജ്ഞാ നവും അതിനെ കവിഞ്ഞതായ ബ്രഹ്മവു മാകുന്നു. ഇങ്ങനെ ഒരു മനുഷ്യനു മത്ഭാവം സ്വഭാവ സിദ്ധമാണു്; എന്നാൽ അതിനെ വിസ്മരിക്കുന്നവൻ, സംസാരത്തിൽ അകപ്പെട്ടു ദേഹത്തിൽനിന്നു ദേഹത്തിലേക്കും, മരണത്തിൽനിന്നു മരണത്തിലേക്കും, സഞ്ച രിക്കും.

ലബ്ധ്വേഹ മാനുഷീം യോനീം ജ്ഞാന വിജ്ഞാന സംഭവാം
ആത്മാനം യോ ന ബുദ്ധ്യേത ന കചിത് ശമ മാപ്നുയാത്

സ്മൃതൈഹായാം പരിക്ലേശം തതഃ ഫല വിപര്യയം
അഭയം ചാപ്യനീഹായാം സംകല്പാ ദ്വിരമേല്കവിഃ.

മാനുഷത എന്നതു ജ്ഞാനത്തെയും വിജ്ഞാനത്തെയും വരുത്തുന്ന ജന്മമാകുന്നു. ആ അവസ്ഥയെ പ്രാപിച്ചശേഷം, ആത്മാവിനെ അറിയാത്തവൻ ശമത്തെ കാണുകയില്ല. ഈഹത എന്നതു പരിക്ലേശത്തിനും വിപരീത ഫലത്തിനും ആധാരമാകുന്നു എന്നും; നിരീഹത സംസാരത്തെ ഹനിക്കുന്നതാണെന്നും; അറിഞ്ഞ്—വിദ്വാൻ സകല തൃഷ്ണകളെയും വൎജ്ജിക്കണം. ഭാര്യാദത്താകന്മാർ സുഖത്തെ സമ്പാദിക്കുവാനും, ദുഃഖത്തെ വിട്ടു നില്ക്കുവാനും, പരിശ്രമിക്കുന്നു. എന്നാൽ അവർ സുഖത്തെ പ്രാപിക്കുക ആകട്ടെ, ദുഃഖത്തെ വിട്ടുമാറുകയാകട്ടെ ചെയ്യുന്നില്ല. വിജ്ഞാനം ഉണ്ടെന്നു വൃഥാ അഭിമാനിക്കുന്നവർ വിപരീത ഫലങ്ങൾ അനുഭവ്യമാകുന്നതിനെ ഗ്രഹിക്കണം; അവർ ആത്മാവിന്റെ ഗതി സൂക്ഷ്മമാണെന്നും: ജാഗരണം, സ്വപ്നം, നിദ്ര, എന്നവയിൽനിന്നു ഭിന്നമാണെന്നും: സാഹചര്യങ്ങളാൽ അവസ്ഥാഭേദം സംഭവിക്കാത്ത ഓജസ്സുള്ളതാണ് എന്നും; അറിയണം. അങ്ങനെ വൎത്തിച്ചുകൊണ്ടു ഭക്തൻ ജ്ഞാനത്തിലും വിജ്ഞാനത്തിലും സന്തുഷ്ടനാകണം. യോഗ നിപുണത സമ്പാദിച്ച മനുഷ്യൎക്കു സ്വാൎത്ഥം ഒന്നു മാത്രമാണ്; അവർ പരമാത്മാവോടു ഒന്നാണെന്നു അറിയണമെന്നു മാത്രം കാംക്ഷിക്കുന്നു. അല്ലയോ രാജാവേ! ഞാൻ പറഞ്ഞ വചനങ്ങളെ ശ്രദ്ധാപൂൎവ്വം ധരിച്ചുകൊണ്ടാൽ അങ്ങ്, ജ്ഞാനവിജ്ഞാന സമ്പന്നനാകും." വിശ്വാത്മാവും ജഗത്ഗുരുവും ആയ ഹരി—സംകൎഷണൻ—ചിത്രകേതുവിനെ ഇങ്ങനെ സമാശ്വസിപ്പിച്ചു കൊണ്ട്, അന്തൎഹിതനായി.

അനന്തൻ മറഞ്ഞ പ്രദേശത്തെ പ്രണമിച്ചുകൊണ്ട്, വിദ്യാധരനായ ചിത്രകേതു ആകാശങ്ങളിൽ സഞ്ചരിച്ചു. സിദ്ധന്മാർ ചാരണന്മാർ, ഋഷികൾ എന്നവരൊക്കെയും മഹാ യോഗി എന്നു പ്രശംസിച്ചു പാടിയ ചിത്രസേനൻ—ലക്ഷം വൎഷം വിഹരിച്ചു. ജിഷ്ണു ദത്തമായ വിമാനത്തിൽ, സൎവ്വ കാമ പ്രദായകങ്ങളായ കുലാചല തടങ്ങളിൽ, വിദ്യാധര സ്ത്രീകളോടു ഒരുമിച്ച്, ചിത്രകേതു സവൈശ്വൎയ്യ സംപൂൎണ്ണനായി. ചിത്രകേതു, ക്രീഡാ സഞ്ചാരം ചെയ്യവേ, ഒരിക്കൽ ഒരു സ്ഥാനത്തു പരമശിവൻ ഇരിക്കുന്നതു കണ്ടു. പാൎവ്വതിയെ മടിയിൽ വച്ചു ആലിംഗനം ചെയ്തുകൊണ്ട്, ഉച്ചത്തിൽ സംസാരിക്കുകയും ചിരിക്കുകയും ചെയ്തുകൊണ്ട്, പരമശിവൻ സിദ്ധ ചാരണ മഹൎഷി സമാവൃതനായി ഇരിക്കുന്നു. ചിത്രകേതു പറഞ്ഞു:—"പരമശിവൻ ലോക ഗുരുവല്ലയോ? ശരീരികൾക്കു ധൎമ്മ നിൎണ്ണയം ചെയ്യുന്നതിൽ മുഖ്യനല്ലയോ? ആ പ്രഭു, സഭയിൽ ഭാൎയ്യയെ കെട്ടിപ്പിടിച്ചു ഇരിക്കുന്നു. ജടാധരൻ, തീവ്ര തപസ്സൻ, ബ്രഹ്മവാദി, സഭാപതി,!! പെണ്ണു മടിയിലുമുണ്ട്; ലജ്ജയില്ലാത്ത പ്രാകൃതൻ!!! പ്രാകൃതന്മാർ ഭാൎയ്യമാരെ ആലിംഗനം ചെയ്യാറുണ്ട്: എന്നാൽ അതു രഹസ്യമാ
യിട്ടാണ്. മഹാ വ്രതധരൻ എന്നു പേരു പിടിച്ച ഈ ശിവൻ,
സഭയിൽ സ്ത്രീയെ ആലിംഗനം ചെയ്യുന്നു." ചിത്രകേതു പറഞ്ഞ വചനങ്ങളെ ഭഗവാൻ പരമശിവൻ കേട്ടു; എന്നാൽ അഗാധ ധീമാനായ ആ പ്രഭു മന്ദഹസിച്ച്, മൌനം അവലംബിച്ചു. നായകനെ അനുകരിച്ച സഭാ സ്ഥിതന്മാരും മൌനം ദീക്ഷിച്ചു.

എന്നാൽ പരമേശ്വര പാൎവ്വതീ പരമ വീൎയ്യത്തെ കുറിച്ച് അജ്ഞനും ജിതേന്ദ്രിയനെന്നു വൃഥാ അഭിമാനിച്ചവനും ആയ ചിത്രകേതുവിനെ ഉദ്ദേശിച്ച്, കോപം പൂണ്ട്, ദേവി പാൎവ്വതി ഇങ്ങനെ പറഞ്ഞു:—

അയം കിമധുനാ ലോകേ ശാസ്താ ദണ്ഡധരഃ പ്രഭുഃ
അസ്മദ്വിധാനാം ദുഷ്ടാനാം നിൎല്ലജ്ജാനാം ച വിപ്രകൃത്

ന വേദ ധൎമ്മം കില പത്മയോനിഃ ന ബ്രഹ്മപുത്രാ ഭൃഗു നാരദാദ്യാഃ

ന വൈ കുമാരഃ കപിലോ മനുശ്ച യേ നോ നിഷേധന്ത്യതിവൎത്തിനം ഹരം

ഏഷാ മനുധ്യേയ പദാബ്ജ യുഗ്മം ജഗദ്ഗുരും മംഗല മംഗളം സ്വയം

യഃ ക്ഷത്രബന്ധുഃ പരിഭൂയ സൂരീൻ പ്രശാസ്തി ധൃഷ്ടസ്തദയം ഹി ദണ്ഡ്യഃ

നായമൎഹതി വൈകുണ്ഠ പാദ മൂലോപസൎപ്പണം
സംഭാവിത മതിഃ സ്തബ്ധഃ സാധുഭിഃ പൎയ്യുപാസിതം

അതഃ പാപീയസീം യോനീം ആസുരീം യാഹി ദുൎമ്മതേ!
യഥേഹ ഭൂയോ മഹതാം ന കൎത്താ പുത്ര! കില്ബിഷം.

"എന്ത്! ഇവൻ ലോകത്തിന്റെ ശാസ്താവോ? ലോകത്തെ ശിക്ഷിക്കുവാൻ ദണ്ഡം എടുത്ത പ്രഭുവോ? നമ്മെപ്പോലുള്ളവർ നിൎല്ലജ്ജന്മാരും ദുഷ്ടന്മാരും ആയാൽ തന്നെയും, ഇവൻ എതിരു നില്ക്കുവാൻ കരുത്തുള്ളവനോ? ധൎമ്മത്തിന്റെ സൂക്ഷ്മമായ തത്വത്തെ ആരു കണ്ടു? ബ്രഹ്മാവാകട്ടെ ബ്രഹ്മാവിന്റെ പുത്രന്മാരായ നാരദൻ സനല്കുമാരർ മുതലായവരാകട്ടെ, കപിലനാകട്ടെ, മനുവാകട്ടെ, ധൎമ്മത്തെ ഗ്രഹിച്ചവരല്ല. അവരാരും പരമശിവൻ ധൎമ്മത്തെ അതിവൎത്തിച്ചു, എന്ന് അപരാധം ആരോപിക്കാറും ഇല്ല. ഈ ക്ഷത്രിയ ധൃഷ്ടൻ, ജ്ഞാനം പൂണ്ട ഋഷികളേയും സൂരന്മാരേയും അവഹേളിക്കുവാൻ മടിക്കുന്നില്ല. ഇവൻ സൎവ്വ മംഗളങ്ങളുടെ മംഗളവും, ജഗത്തുകളുടെ ഗുരുവും ആയ പരമശിവനെ ധൎഷിക്കുന്നു. ജ്ഞാനം കാംക്ഷിക്കുന്നവർ സദാ ധ്യാനിക്കുന്ന പാദാരവിന്ദങ്ങളെ കൊണ്ടു പാവനനായ പരമശിവനെ നിന്ദിച്ച ഇവൻ ദണ്ഡ്യൻ തന്നെ. സാധുജനങ്ങൾ ഉപാസിക്കുന്ന വൈകുണ്ഠ പാദ മൂലത്തെ ഉപാസിക്കുവാൻ ഇവൻ അൎഹനല്ല. തനിക്കു താൻ പോന്ന ധിക്കാരി! എട! ദുഷ്ട! നീ പാപമയമായ അസുര യോനിയിൽ പിറക്കുക. ഇങ്ങനെ നീ ഇനി പാപം ചെയ്യാതിരിക്കട്ടെ."

ശപ്തനായ ചിത്രകേതു വിമാനത്തിൽ നിന്നിറങ്ങി. കുനിഞ്ഞു തൊഴുതു ദേവിയെ പ്രസാദിപ്പിച്ചു കൊണ്ട്, ഇങ്ങനെ പറഞ്ഞു:—"അംബികെ! ഭവതി നൽകിയ ശാപത്തെ ഞാൻ അഞ്ജലിപൂൎവ്വം സ്വീകരിച്ചു കൊള്ളുന്നു. ദേവന്മാർ മനുഷ്യരെ ഉദ്ദേശിച്ചു പറയുന്ന വാക്കുകൾ പൂൎവ്വ നിൎദ്ദിഷ്ടമാണ്. ഈ സംസാര ചക്രത്തിൽ അജ്ഞാനം നിമിത്തം മോഹിച്ച ജന്തുക്കൾ, സുഖത്തെയും ദുഃഖത്തേയും അനുഭവിച്ചു സഞ്ചരിക്കുന്നു. ഒരുവൻ തന്നെയോ അപരനോ സുഖദുഃഖങ്ങളുടെ കൎത്താവല്ല; എന്നാൽ ഒരുവ

നോ അപരനോ കർത്താവാണ് എന്ന്, അജ്ഞന്മാർ വിചാരിക്കുന്നു.

ഗുണ പ്രവാഹ ഏതസ്മിൻ ക ശ്ശാപഃ കോനപനുഗ്രഹഃ
കഃ സ്വർഗ്ഗോ നരകഃ കോ വാ കിം സുഖം ദുഃഖ മേവ വാ

ഏകഃ സൃജതി ഭൂതാനി ഭഗവാ നാത്മ മായയാ
ഏഷാം ബന്ധം ച മോക്ഷം ച സുഖം ദുഃഖം ച നിഷ്കലഃ

ന തസ്യ കശ്ചിൽ ദയിതഃ പ്രതീപോ
ന ജ്ഞാതി ബന്ധു ർന പരോ ന സ്വഃ
സമസ്യ സർവ്വത്ര നിരഞ്ജ നസ്യ
സുഖേന രാഗഃ കുത ഏവ രോഷഃ

തഥാപി ത ച്ഛക്തി വിസർഗ്ഗ ഏഷാം
സുഖായ ദുഃഖായ ഹിതാഹിതായ
ബന്ധായ മോക്ഷായ ച മൃത്യു ജന്മനോഃ
ശരീരിണാം സംസൃതയേഽവ കല്പതേ

അഥ പ്രസാദയേ ന ത്വാം ശാപ മോക്ഷായ ഭാമിനി
യ ന്മന്യസേ അസാധൂക്തം മമ തത് ക്ഷമ്യതാം ഇതി.

ഗുണങ്ങൾ എവിടെയും പ്രവഹിക്കുന്നു; ഈ ഗുണ പ്രവാഹത്തിൽ ശാപം ഏത്? അനുഗ്രഹം ഏത്? സ്വർഗ്ഗം ഏത്? നരകം ഏത്? സുഖം ഏത്? ദുഃഖം ഏത്? ഏകനായ ഭഗവാൻ ആത്മ മായ കൊണ്ടു സർവ്വ ഭൂതങ്ങളെയും സൃഷ്ടിക്കുന്നു. കേവലം നിർവ്വികാരനായ ഭഗവാൻ ജന്തുക്കളിൽ ബന്ധ മോക്ഷങ്ങളേയും സുഖദുഃഖങ്ങളേയും, ഘടിപ്പിക്കുന്നു. ഭഗവാനു പ്രിയനില്ല, അപ്രിയനല്ല; മരുമകനില്ല ബന്ധുവില്ല; സ്വകനില്ല അപരനില്ല; സർവ്വത്ര സമനും നിരഞ്ജനനും ആയ ഭഗവാനിൽ, രോഷ മെവിടെ സുഖത്തിൽ സന്തോഷ മെവിടെ ? എന്നാൽ സുഖദുഃഖങ്ങൾ, ഹിതാഹിതങ്ങൾ, ബന്ധ മോക്ഷങ്ങൾ,—ജനന മരണാത്മക മായ സംസാരം—എന്നിങ്ങനെ ശരീരികളിൽ കാണുന്നവ, ഭഗവാന്റെ മായാ സൃഷ്ടികളാണ്. അല്ലയോ ദേവി! ഞാൻ ശാപ മോക്ഷത്തെ അപേക്ഷിക്കുന്നില്ല; ഞാൻ പറഞ്ഞതു അസാധു വാണെങ്കിൽ ക്ഷമിക്കണം."

പാർവ്വതീ പരമേശ്വരന്മാരെ ഇങ്ങനെ പ്രസാദിപ്പിച്ചു കൊണ്ട്, ചിത്രകേതു വിമാനത്തിൽ എവിടേക്കോ പോയി. സർവ്വന്മാരും വിസ്മയിച്ചു. ഭഗവാൻ രുദ്രൻ, ദേവർഷികൾ മുതലായ സകലരും കേൾക്കെ, രുദ്രാണിയോടു ഇങ്ങനെ പറഞ്ഞു:—

ദൃഷ്ടവത്യസി സുശ്രോണി ഹരേ രത്ഭുത കർമ്മണഃ
മാഹാത്മ്യം ഭൃത്യ ഭൃത്യാനാം നിഃസ്പൃഹാണാം മഹാത്മനാം.

നാരായണപരാഃ സർവ്വേ ന കുതശ്ചന ബിഭ്യതി
സ്വർഗ്ഗാപവർഗ്ഗ നരകേഷ്വപി തുല്യാർത്ഥ ദർശിനഃ

ദേഹിനാം ദേഹ സംയോഗാൽ ദ്വന്ദ്വാ നീശ്വരലീലയാ
സുഖം ദുഃഖം മൃതി ർജന്മ ശാപോഽനുഗ്രഹ ഏവ ച

അവിവേക കൃതഃ പുംസോ ഹ്യർത്ഥ ഭേദ ഇവാത്മനി
ഗുണദോഷ വികല്പ ശ്ച ഭിദേവ സ്രജിവ ത്കൃതഃ

വാസുദേവേ ഭഗവതി ഭക്തി മുദ്വഹതാം നൃണാം
ജ്ഞാന വൈരാഗ്യ വീര്യാണാം നേഹ കശ്ചി ദ്വ്യപാശ്രയഃ

നാഹം വിരിഞ്ചോ ന കുമാര നാരദൌ
ന ബ്രഹ്മപുത്രാ മുനയഃ സുരേശാഃ
വിദാമ യസ്യേഹിത മംശകാം ശകാ
ന ത ത്സ്വരൂപം പൃഥ ഗീശമാനിനഃ

ന ഹ്യസ്യാസ്തി പ്രിയഃ കശ്ചിൽ നാപ്രിയഃ സ്വ പരോഽപി വാ
ആത്മത്വാ ത്സർവ്വ ഭൂതാനാം സർവ്വഭൂത പ്രിയോ ഹരിഃ

തസ്യ ചായം മഹാഭാഗ ശ്ചിത്ര കേതുഃ പ്രിയോഽ നുഗഃ
സർവ്വത്ര സമദൃക് ശാന്തോ ഹ്യഹം ചൈവാച്യുതപ്രിയഃ

തസ്മാ ന്ന വിസ്മയഃ കാര്യഃ പുരുഷേഷു മഹാത്മസു
മഹാപുരുഷ ഭക്തേഷു ശാന്തേഷു സമദർശിഷു

*അയി സുന്ദരി! ചിത്ര ചര്യനാകും
ഹരി തൻ തൃ പ്പദ ദാസ ദാസരായി
അമരുന്ന നിരീഹരാം ഭവാന്മാ-
രുടെ ദിവ്യാത്മത കാണ്മതില്ലയോ നീ.

ഒരു ഭീതിയു മില്ലൊരേടവും
വര നാരായണ തല്പരർക്കു കേൾ
ഒരു പോലവർ കാണ്മു വിൺ പുരം
നരകം മോക്ഷ മിതൊക്കെ മൽപ്രിയേ!

മരണം ജനി സങ്കടം സുഖം
മധുരാപാംഗി ദുരേക്ഷണം വരം
പെരുകുന്നു ശരീരികൾ ക്കഹോ
പര മിദ്വന്ദ്വ ത യീശ ലീലയാൽ.

കരുതുന്ന വിവേക കാരിയാം
പുരുഷൻ വസ്തുവിഭേദ മന്തരാ
ഗുണദോഷ വികല്പ മോർക്കണം
സുമ മാല്യത്തി ലഹിഭ്രമോപമം.

അരിയോ രറിവും വിരക്തിയും പൂ-
ണ്ടരുളും ശ്രീ ഹരി ഭക്തരാം നരന്മാർ
ഒരു മട്ടില്ല മൊന്നിനേയു മേതും
നിരുപിപ്പീ ലിഹ കാമ്യമെന്നു ബാലേ!

ഞാനും വിരഞ്ച ഗുഹ നാരദരും സുരേശ-
ന്മാരും തഥാ മുനികളും വിധി പുത്രരാരും
നാരായണേപ്സിത മറിഞ്ഞവ രല്ല തെല്ലും
ത ദ്രൂപ ബോധവു മിവർക്കു ലഭിച്ചതില്ല.

---

*അയി സുന്ദരി!......മുതലായതു വെണ്ണിക്കുളം ഗോപാലക്കുറുപ്പ് അവർകൾ തർജ്ജമ ചെയ്തതാണ്.

ഹരി തൻ കലത്ന്നംശ പരമാണുകൾ ഞങ്ങളോ
പരമാത്ഥ മുര ച്ചെന്നാൽ വെറു മീശപരമാനികൾ

പ്രിയ മില്ല പ്രിയൻ താനും മിത്ര മി ല്ലില്ല ശത്രുവും
സർവ്വാന്തര്യാമിയാം ശൌരി സർവ്വ ഭൂത പ്രിയൻ ശുഭേ!

മഹാത്മാവി ച്ചിത്രകേതു മാധവ പ്രിയ സേവകൻ
അഭേദ ദർശനൻ ശാന്തൻ താനും വൈകുണ്ഠ വത്സലൻ

ആകയാ ലയി മനോഹരേ! പരമ പൂരുഷരു ലകതാരുററ–
ച്ചേക ഭാവന വിളങ്ങിടുന്ന മിഴികൊണ്ടു വിശ്വ മഖിലം സമാ
ആകുലത്വ മിയലാതെ കണ്ടു പരിശാന്തരായി മരുവും മഹാ–
ഭാഗരെ കുറിച്ചു വിസ്മയത്തി നവകാശമില്ല ലവലേശവും.

പരമശിവൻെറ വചനങ്ങളെ കേട്ടു പാർവ്വതി ശാന്തതയെ പ്രാപിച്ചു. പാർവ്വതിയെ ത്തന്നെയും പ്രതിശാപം ചെയ്യുവാൻ ശക്തനായ ചിത്രകേതു, ശാപത്തെ ശിരസാ വഹിച്ചു; ഇതാണു സാധു ലക്ഷണം. പാർവ്വതി നല്കിയ ശാപം നിമിത്തം ചിത്രകേതു ത്വഷ്ടാവിൻെറ യാഗാഗ്നിയിൽ നിന്ന് ദാനവനായി പിറന്നു വൃത്രൻ എന്ന പേരിൽ പ്രസിദ്ധനായി. ആ ജന്മത്തിലും ആ ബ്രഹ്മജ്ഞൻ ജ്ഞാന വിജ്ഞാന സമ്പന്ന നായി ത്തന്നെ വത്തിച്ചു.

## കശ്യപനു അദിതിയിൽ ജനിച്ച സവിതാവ്

സവിതാവ് പ്രശ്നിയെ വിവാഹം ചെയ്തു.

പ്രശ്നി സ്തു പത്നീ സവിതുഃ സാവിത്രീം വ്യാഹൃതീം ത്രയീം
അഗ്നി ഹോത്രം പശും സോമം ചാതുർമ്മാസ്യം മഹാ മഖാൻ.

സവിതാവിൻെറ ഭാര്യയായ പ്രശ്നി യാകട്ടെ, സാവിത്രി, വ്യാഹൃതി, ത്രയി, എന്ന പുത്രികളേയും മഹാ മഖന്മാരായ അഗ്നിഹോത്രൻ, പശു, സോമൻ, ചാതുർമ്മാസ്യൻ എന്ന പുരുഷന്മാരെയും പ്രസവിച്ചു.

## കശ്യപന് അദിതിയിൽ ജനിച്ച ഭഗൻ

ഭഗൻ സിദ്ധിയെ വിവാഹം ചെയ്തു; മഹിമാൻ, വിഭു, പ്രഭു എന്ന പുത്രന്മാരുടേയും സുവ്രതയും വരാരോഹയും ആയ ആശിസ്സ് എന്ന പുത്രിയുടേയും പിതാവായി.

## കശ്യപനു അദിതിയിൽ ജനിച്ച ധാതാവ്.

ധാതാവിൻെറ ഭാര്യമാരായ കുഹു, ശിനി ബാലി, രാക, അനുമതി എന്നവർ യഥാക്രമം സായം, ദർശം, പ്രാതസ് പൂർണ്ണിമ എന്നവരെ പ്രസവിച്ചു.

## കശ്യപനു അദിതിയിൽ ജനിച്ച വിധാതാവ്

വിധാതാവ്, ക്രിയ എന്ന ഭാര്യയിൽ അഗ്നികളുടെ പിതാവായി.

## കശ്യപനു അദിതിയിൽ ജനിച്ച വരുണൻ

അഷ്ട ദിക്പാലകന്മാരിൽ ഒരുവനായ വരുണൻ ഒരു ആദിത്യനാണ്

ചർഷണീ വരുണസ്യാഽസീത് യസ്യ ജാതോ ഭൃഗുഃ പുനഃ

വരുണൻ ചാർഷണിയേ വേട്ടു. ദക്ഷയാഗത്തിൽ മരിച്ച ഭൃഗുപ്രജാപതി, വരുണൻെറയും, ചാർഷണിയുടെയും പുത്രനായി ജന്മ മെടുക്കുക ഉണ്ടായി. വരുണൻെറ വേറൊരു ഭാര്യ വാരുണിയാണ്.

വരുണസ്യ ഭാര്യാ യാ ജ്യേഷ്ഠാ ശുക്രാ ദ്ദേവീ വ്യജായത
തസ്യാഃ പുത്രം ബലം വിദ്ധി സുരാം ച സുര നന്ദിനീം
പ്രജാനാം അന്നകാമാനാം അന്യോന്യ പരിഭക്ഷണാത്
അധർമ്മ സ്തത്ര സംജാതഃ സർവ്വ ഭൂത വിനാശകഃ

വരുണൻെറ വേറൊരു ഭാര്യ ശുക്രാചാര്യൻെറ പുത്രിയായ ജ്യേഷ്ഠാ ദേവിയാണ്. ജ്യേഷ്ഠയുടെ സന്താനങ്ങൾ ബലനും സുരനന്ദിനിയായ സുരയും സർവ്വഭൂത വിനാശകനായ അധർമ്മനും തന്നെ. മേല്പറഞ്ഞവരെ കൂടാതെ, വേറെയും വരുണപുത്രന്മാരെ കുറിച്ചു പ്രസ്താവമുണ്ട്.

വാല്മീകി ശ്ച മഹായോഗീ വല്മീകാ ദഭവത് കില

വരുണൻെറ രേതസ്സ് പതിച്ച വല്മീകത്തിൽ നിന്നു മഹായോഗിയായ, വാല്മീകി എന്ന പ്രസിദ്ധനായ രാമായണ കർത്താവ് പിറന്നു.

നവമോ ദക്ഷസാവർണി മനുർ വരുണസംഭവഃ

ഒൻപതാമനായ മനു, ദക്ഷസാവർണി, വരുണൻെറ ഒരു പുത്രനാണ്.

ഏഷ പുത്രോ മഹാ പ്രാജ്ഞോ വരുണസ്യ ഗോപതേഃ
ഏഷ വൈ ശീലവൃത്തേന ശൌചേന ച വിശിഷ്യതേ

ഏഷ പുത്രോഽസ്യഭിമതഃ പുഷ്കരഃ പുഷ്കരേ ക്ഷണഃ
രൂപവാൻ ദർശനീയ ശ്ച സോമപുത്ര്യാ വൃതഃ പതിഃ.

വാഗ് പ്രഭുവായ വരുണൻെറ പുത്രൻ—മഹാ പ്രാജ്ഞൻ ശൌചംകൊണ്ടും ശീലവൃത്തംകൊണ്ടും വിശിഷ്ടൻ— അഭിമതനായ പുഷ്കരേക്ഷണൻ—പുഷ്കരൻ എന്നു പേരായവനാണ്. രൂപവാനും ദർശനീയനും ആയ ഇവനെ, സോമപുത്രി, ഭർത്താവായി വരിച്ചു. ഒരു ജനക രാജാവു കഴിച്ച യാഗത്തിങ്കൽ അഷ്ടാവക്രൻ എന്ന ഋഷി ചോദിച്ച പല പ്രശ്നങ്ങൾക്കു മറുപടി പറയുവാൻ കഴിഞ്ഞവനായ വന്ദി എന്നു ഒരുവൻ, വരുണൻെറ പുത്രനാണെന്നു കാണുന്നു. വന്ദി പറയുന്നു:—

അഹം പുത്രോ വരുണസ്യോത രാജ്ഞോ
ന മേ ഭയം വിദ്യതേ മജ്ജിതസ്യ

ഞാൻ വരുണൻെറ പുത്രനാണ്: മുടിച്ചു ചാകുമെന്നു എനിക്കു പേടിയില്ല. വരുണൻ ഉചഥ്യൻെറ ഭാര്യയായ ഭദ്രയെ അപഹരിച്ചിട്ടുള്ളതായ ഒരു സംഭവം വിചിത്രമത്രെ. സംഭവം ഇങ്ങനെയാണ്. സോമൻെറ പുത്രിയായ ഭദ്ര, അംഗിരസ്സിൻെറ കുലത്തിൽ ജനിച്ച മഹാ ബ്രാഹ്മണനായ ഉചഥ്യനെ ഭർത്താവായി ലഭിക്കണമെന്നു പ്രാർത്ഥിച്ചു. മഹാ ഭാഗയായ ഭദ്ര കഠിന തപസ്സു ചെയ്തു. ഉചഥ്യൻ ഭദ്രയെ ഭാര്യയായ് സ്വീകരിച്ചു.

താം തപകാമയത ശ്രീമാൻ വരുണഃ പൂർവ്വ മേവ ഹ
സ ചാഗമ്യ വനപ്രസ്ഥം യമുനായാം ജഹാര താം.

എന്നാൽ വരുണൻ ഭദ്രയെ മുമ്പുതന്നെ കാമിച്ചിരുന്നതാണ്: ആയതിനാൽ വരുണൻ, ഉചഥ്യൻെറ ഭാര്യയായ ഭദ്രയെ യമുനയിങ്കൽ അപഹരിച്ചു. വരുണൻ ഭദ്രയേയും കൊണ്ട്, ആറായിരത്തെരുനൂറു ഹ്രദങ്ങളോടുകൂടി ഉള്ളതായ സ്വനഗരത്തെ പ്രാപിച്ചു; അപ്സരസ്സുകളെ കൊണ്ടും, പ്രാസാദങ്ങളെ കൊണ്ടും രമ്യതരവും ദിവ്യകാമങ്ങളെ കൊണ്ടു സമൃദ്ധവും ആയ വിദാവരിയിൽ ഭദ്രയോടു ഒരുമിച്ച്, രമിച്ചു. ഉചഥ്യൻ നാരദനെ അയച്ച്, വരുണൻെറ അടുക്കൽ ഇങ്ങനെ പറയിച്ചു: "അങ്ങു എൻെറ ഭാര്യയെ അപഹരിച്ചുവോ? ലോക പാലകനായ അങ്ങ്, ലോക വിലോപകനാകുന്നുവോ? ഭദ്രയെ അവളുടെ അച്ഛൻ വിധിപൂർവ്വം എനിക്കു സമർപ്പിച്ചതാണ്; പര ഭാര്യയെ അങ്ങ് ദ്രോഹിക്കരുത്." വരുണൻ പറഞ്ഞു:—"ഭദ്ര എനിക്കു പരമ പ്രിയയായ ഭാര്യയാണ്. ഇവളെ ഉപേക്ഷിക്കണമെന്ന്, ഞാൻ കാംക്ഷിക്കുന്നില്ല:" നാരദൻ മടങ്ങി വന്നു ഉചഥ്യനോടു പറഞ്ഞു:—

ഗളേ ഗൃഹീത്വാ ക്ഷിപ്തോഽസ്മി വരുണേന മഹാമുനേ
ന പ്രയച്ഛതി തേ ഭാര്യാ യത്തേ കാര്യം കുരുഷ്വ തത്.

മഹാമുനേ! വരുണൻ എന്നെ ഗളത്തിനു പിടിച്ചു വെളിയിൽ ഇറക്കി: അയാൾ ഭാര്യയെ വിട്ടു തന്നില്ല. ഇനി എന്താണെന്നാൽ, അങ്ങു ചെയ്യുക തന്നെ" ഉചഥ്യൻ ക്രോധിച്ചു: ആ പരമതപസ്വി, സമുദ്രത്തെ കുടിച്ചു തുടങ്ങി, സുഹൃത്തുക്കൾ ഗ്രസിക്കപ്പെട്ടതു കണ്ടു എങ്കിലും, വരുണൻ ഭദ്രയെ വിട്ടുകൊടുത്തില്ല. ഉചഥ്യൻെറ കോപം വളർന്നു. ഉചഥ്യൻ ശപിച്ചു; ഭൂമി മരുവായി; ദിക്കുകൾ പൊടിഞ്ഞു തുടങ്ങി, വരുണൻ പേടിച്ചു; ഭദ്രയെ ഉചഥ്യനു സമർപ്പിച്ചു. ഉചഥ്യൻ ഹൃഷ്ടനായി; ഭൂമി പ്രസന്നമായി. സ്നാനാർത്ഥം കാളിന്ദിയിൽ ഇറങ്ങിയ ഘട്ടത്തിൽ ഒരിക്കൽ വസുദേവനെ വരുണ ഭൃത്യനായ ഒരു അസുരൻ ബന്ധിക്കുകയും, അച്ഛനെ ഉദ്ധരിക്കുവാനായി കൃഷ്ണൻ വരുണൻെറ സന്നിധിയിൽ ചെല്ലുകയും ഉണ്ടായിട്ടുണ്ട്; അപ്പോൾ വരുണൻ കൃഷ്ണനെ ഇങ്ങനെ സ്തുതിക്കുന്നു.

അദ്യ മേ നിഭൃതോ ദേഹോഽദ്യൈവാർത്ഥോഽധിഗതഃ പ്രഭോ
അക്ഷ്ണോർ വാച ശ്ച സാഫല്യം തവ മേ ദർശനാ ദിഭോ

ത്വല്ലാദ ഭാജോ ഭഗവൻ അവാപുഃ പാര മധ്വനഃ
നമ സ്തുഭ്യം ഭഗവതേ ബ്രഹ്മണേ പരമാത്മനേ

ന യത്ര ശ്രൂയതേ മായാ ലോകസൃഷ്ടി വികല്പനാ
അജാനതാ മാമകേന മൂഢേനാഽകാര്യവേദിനാ

ആനീതോഽയം തവ പിതാ തദ്ഭവാൻ ക്ഷന്തു മർഹതി
മമാഽപ്യനുഗ്രഹം കൃഷ്ണ കർത്തു മർഹസ്യ ശേഷദൃക്

പിതാ തൈഷ മയാ നീതോ യന്ന സ്വാത് പാദദർശനം
ഗോവിന്ദ നീയതാ മേഷ പിതാ തേ പിതൃവത്സല

പ്രഭോ! കൃഷ്ണ! ഇന്ന്, ഞാൻ ശരീരവാനായി, ഞാൻ സാർത്ഥകനായി. ഞാൻ അങ്ങയെ ദർശിച്ചു; എൻെറ കണ്ണു സഫലമായി: ഞാൻ അങ്ങയെ സ്തുതിക്കുന്നു; എൻെറ വാക്കു അർത്ഥവത്തായി: ഭഗവൻ! അങ്ങയുടെ പാദഭജനം ചെയ്യുന്നവർ, സംസാരത്തിൻെറ അതിരു കണ്ടു. ഭോ ഭഗവൻ! ഞാൻ പരമാത്മാവായ അങ്ങയെ— ബ്രഹ്മത്തെ നമസ്കരിക്കുന്നു. ലോകസൃഷ്ടിക്കു ഹേതുവായ മായയ്ക്കു് അങ്ങയിൽ സ്ഥാനമില്ല എന്നു പറയപ്പെടുന്നു. അജ്ഞനും മൂഢനും, കാര്യം അറിഞ്ഞു കൂടാത്തവനും ആയ ഒരു ഭൃത്യൻ, അങ്ങയുടെ അച്ഛനെ ഇങ്ങോട്ടേയ്ക്കു കൊണ്ടുപോന്നു. അങ്ങു എന്നോടു ക്ഷമിക്കേണമേ. ഭോ സർവ്വജ്ഞ! കൃഷ്ണ! അങ്ങു എന്നെ അനുഗ്രഹിക്കേണമേ! ഭോ പിതൃവത്സല! ഗോവിന്ദ! ഇതാ അങ്ങയുടെ അച്ഛൻ. യഥേഷ്ടം കൊണ്ടുപോവാം. അച്ഛൻ ഇവിടെ വന്നു ചേർന്നതിനാൽ, എനിക്ക് ഭവൽ പാദദർശനം ലഭിച്ചു.

## കശ്യപനു അദിതിയിൽ ജനിച്ച മിത്രൻ

മിത്രന്റേയും (വരുണന്റേയും) പുത്രന്മാരായി വസിഷ്ഠനും (അഗസ്ത്യനും) ജന്മം എടുത്തു.

## * കശ്യപനു അദിതിയിൽ ജനിച്ച ശക്രൻ

ആദിത്യന്മാരിൽ ഒരുവനായ ശക്രൻ, അഷ്ടദിക് പാലന്മാരിൽ, പലതുകൊണ്ടും പ്രഥമനായ ഇന്ദ്രൻ തന്നെ. ഒരു കല്പത്തിൽ പതിന്നാലു മന്വന്തരങ്ങളാണ്. മന്വന്തരങ്ങൾതോറും സപ്തർഷികൾ മുതലായി ചിലരും, ഇന്ദ്രനും മാറി മാറി വരുന്നു. ഇപ്പോൾ നടപ്പിലിരിക്കുന്ന കല്പത്തിൽ യജ്ഞൻ, രോചനൻ, സത്യജിത്ത്, ത്രിശിഖൻ, വിഭു, മന്ത്രദ്രുമ്നൻ എന്നിങ്ങനെ ആറു ഇന്ദ്രന്മാരുടെ കാലം കഴിഞ്ഞു. ഇപ്പോൾ നടപ്പിലിരിക്കുന്ന ഏഴാമത്തതായ വൈവസ്വത മന്വന്തരത്തിൽ പുരന്ദരൻ ഇന്ദ്രനാണ്. ഇനി ഈ കല്പത്തിൽ ഏഴു മന്വന്തരങ്ങൾ വരുവാനുണ്ട്. ആ മന്വന്തരങ്ങളിൽ മഹാബലി, അത്ഭുതൻ, ശംഭു, വൈധൃതൻ, ഋതധാമാ, ദിവസ്പതി, ശുചി എന്നവർ ഇന്ദ്രന്മാരാകും.

ലോക പാലന്മാർ എട്ടുപേരാണ്; അവരുടെ നാമങ്ങൾ ഇവയത്രെ.

ഇന്ദ്രോ വഹ്നിഃ പിതൃപതിഃ നിരൃതിഃ വരുണോ മരുത്
കുബേരഃ ഈശഃ പതയഃ പൂർവ്വാദീനാം ദിശാം ക്രമാൽ.

ഇവർ കിഴക്കു മുതൽ മുറക്ക് എട്ടു ദിക്കുകളുടെ പാലകന്മാരാണ്. അവരിൽ ഓരോരുത്തനും ഓരോ ഗജമുണ്ട്.

ഐരാവതഃ പുണ്ഡരീകോ വാമനഃ കുമുദോ ഽഞ്ജനഃ
പുഷ്പദന്തഃ സാർവ്വഭൌമഃ സുപ്രതീകശ്ച ദിഗ്ഗജാഃ.

ഈ ദിഗ്ഗജങ്ങളിൽ ഓരോന്നിനും, ഓരോ പിടിയാനയും ഉണ്ട്.

കരിണ്യോഽഭ്രമുഃ കപിലാഽനുപമാഃ ക്രമാത്
താമ്രകർണ്ണി ശുഭ്രദന്തീ ചാംഗനാ ചാഞ്ജനാ വതി.

| ദിക്ക് | | പാലകൻ | കരി | കരിണി |
|---|---|---|---|---|
| കിഴക്ക്–ഐന്ദ്രി | | ഇന്ദ്രൻ | ഐരാവതം | അഭ്രമു |
| കിഴക്കു–തെക്ക് | ആഗ്നേയി | അഗ്നി | പുണ്ഡരീകം | കപില |
| തെക്ക്–യാമ്യ | | യമൻ | വാമനൻ | പിംഗല |
| തെക്കു പടിഞ്ഞാറ് | നൈരൃതി | നിരൃതി | കുമുദൻ | അനുപമ |
| പടിഞ്ഞാറ്–വാരുണി | | വരുണൻ | അഞ്ജനൻ | താമ്രകർണ്ണി |
| പടിഞ്ഞാറു–വടക്ക് | വായവ്യ | വായു | പുഷ്പദന്തൻ | ശുഭ്രദന്തി |
| വടക്ക്–കൌബേരി | | കുബേരൻ | സാർവ്വഭൌമൻ | അംഗന |
| വടക്കു–കിഴക്ക് | ഐശാനി | ഈശൻ | സുപ്രതീകൻ | അഞ്ജനാവതി |

ദിക്പാലന്മാരുടെ ഗജങ്ങളെ ദിഗ്ഗജങ്ങളെന്നു പറയും. ദിഗ്ഗജങ്ങൾ ഭൂമിക്കു കീഴിൽ നിന്നുകൊണ്ട്, എട്ടു സ്ഥാനങ്ങളിൽ ഭൂമിയെ താങ്ങുന്നു എന്നും ചിലേടങ്ങളിൽ കാണുന്നു.

ഇന്ദ്രന്റെ ചരിത്രം തുടരുന്നതിനു മുമ്പായി ഇതര ദിക്പാലന്മാരെ കുറിച്ചു അറിയേണ്ട വിവരങ്ങളെ പ്രസ്താവിച്ചുകൊള്ളട്ടെ. അഗ്നിയെ കുറിച്ചു പറയുവാനുള്ളതൊക്കെയും അഗ്നിയെ കുറിച്ചു ഇതിനു കീഴുള്ള ഖണ്ഡികയിൽ, ഈ ഗ്രന്ഥത്തിൽ ഉണ്ട്. യമൻ സംജ്ഞയിൽ നിന്നു സൂര്യന്റെ പുത്രനായി പിറന്നു. സൂര്യൻ അല്ലെങ്കിൽ വിവസ്വാൻ എന്ന ഖണ്ഡിക നോക്കുക. യമന്റെ സഭയെ നാരദൻ വർണ്ണിക്കുന്ന ഭാഗം—ഈ ഗ്രന്ഥ പരമ്പര യിൽ ഭാരതത്തിൽ ഉണ്ട്. യമന്റെ അവതാരമാണു വിദുരൻ. മാണ്ഡവ്യൻ എന്ന ഋഷിയെ ചോരനാണെന്നു നിശ്ചയിച്ച്, ഒരു രാജാവു ശൂലത്തിൽ കയററുകയും, 'വാസ്തവം മനസ്സി ലായപ്പോൾ വിടുകയും ചെയ്തു. മാണ്ഡവ്യനെ ശൂലത്തിൽ നിന്നു ഇറക്കിയ സമയം, ശൂലം ഒടിയുകയും, അതിന്റെ മുറിയെ ശരീരത്തിൽ വഹിച്ചു കൊണ്ടു തന്നെ മാണ്ഡവ്യൻ സഞ്ചരിക്കുകയും, ചെയ്തു. അന്നു മുതൽ ആ ഋഷിക്കു അണിമാണ്ഡവ്യൻ എന്നു നാമമായി. ധർമ്മജ്ഞനായ മാണ്ഡവ്യൻ, യമധാനിയിൽ ചെന്ന്—തനിക്കു അകാരണമായി ശൂലാ രോഹണം വിധിച്ചത് എന്തുകൊണ്ടാണെന്നു യമനോടു ചോദിക്കുക യുണ്ടായി. യമൻ പറഞ്ഞു:—

പതംഗികാനാം പുച്ഛേഷു തപയേഷികാ പ്രവേശിതാ
കർമ്മണ സ്തസ്യ തേ പ്രാപ്തം ഫല മേതൽ തപോധന.

"അങ്ങു പുല്ലുകൊണ്ടു ചെറു പറവകളുടെ വാലിൽ കുത്തി ദ്രോഹം ചെയ്തിട്ടുണ്ട് തപോധന! അങ്ങുചെയ്ത ആ അപരാധത്തിനാണ്, ഈ ശൂലാരോഹണദണ്ഡം." അങ്ങനെ ചെയ്യതായി

* വേദങ്ങൾ എഴുതപ്പെട്ട കാലത്ത്, ആര്യന്മാർ കർഷകന്മാർ ആയിരുന്നു; അക്കാലത്ത് വർഷം, മിന്നൽ, ഇടി, മുതലായവ അവരുടെ ശ്രദ്ധയെ ആകർഷിച്ചിരിക്കണം. അന്നാണ് അവർ ഇന്ദ്രനെ പരമ പ്രധാനനായി ആരാധിച്ചത്. ഇന്ദ്രന്റെ ഗജം ഐരാവതം. ഐരാവതം എന്നതിനു വെള്ളത്തിൽ നിന്നുണ്ടായത് എന്നർത്ഥം. വെള്ളത്തിൽ നിന്നുണ്ടാകുന്നതു മേഘമത്രെ. ഇന്ദ്രന്റെ വാഹനം ഐരാവതം എന്നു പറഞ്ഞാൽ, ഇന്ദ്രൻ മേഘങ്ങളിൽ ഇരിക്കുന്നു എന്നർത്ഥമാകും. കർഷകന്മാരായ ആര്യന്മാർ ആരാധിച്ചതു മേഘങ്ങളുടെ ദൈവതത്തെ യാണ്. ഇന്ദ്രനു മേഘവാഹനൻ എന്നു നാമമുണ്ട്. മേഘ വാഹനൻ, ഐരാവത വാഹനൻ എന്നീരണ്ടു വാക്കുകൾക്കും അർത്ഥം ഒന്നു തന്നെ. പുരാണങ്ങളുടെ കാല മായപ്പോഴേക്ക്—ബ്രഹ്മാ, വിഷ്ണു, ശിവൻ എന്ന ദേവന്മാർ പ്രധാനന്മാരായി. ഇന്ദ്രന്റെ സ്ഥാനത്തിനു ന്യൂനത ഭവിച്ചു. എന്നാൽ ഇപ്പോഴും വിഷ്ണു, ഇന്ദ്രന്റെ അനുജനാണെന്നും, ശിവൻ, എട്ടു ലോകപാലന്മാരിൽ ഒരാളാണെന്നും, ഉള്ള ന്യായേന, ഇന്ദ്രന്റെ താഴെയാണ്. ഇങ്ങനെയാണ് പാശ്ചാത്യാഭിപ്രായത്തിന്റെ ഗതി.

ഓമ്മ വരാഞ്ഞതിനാൽ, മാണ്ഡവ്യൻ വീണ്ടും ചോദിക്കുകയും അതു കുട്ടിക്കാലത്തു ചെയ്തതാണെന്ന്, മറുപടികൊണ്ടു ലഭിക്കുകയും ചെയ്തു.

അണി മാണ്ഡവ്യൻ ക്രുദ്ധനായി; പറഞ്ഞു:—

ബാലോ ഹി ദ്വാദശാ ദർക്ഷാൽ ജന്മതോ യൽകരിഷ്യതി
ന ഭവിഷ്യത്യധർമ്മോfത്ര നപ്രജ്ഞാസ്യതി വൈ ദിശഃ

അല്പേfപരാധേfപി മഹാൻ മമ ദണ്ഡഃ ത്വയാ ധൃതഃ
ഗരീയാൻ ബ്രാഹ്മണവധഃ സർവ്വഭൂതവധാ ദപി

ശൂദ്രയോനാവതോ ധർമ്മ മാനുഷഃ സംഭവിഷ്യതി
മര്യാദാം സ്ഥാപയാമ്യദ്യ ലോകേ കർമ്മഫലോദയാം

ആ ചതുർദ്ദശകാ ദർക്ഷാ ന്ന ഭവിഷ്യതി പാതകം
പരതഃ കുർവ്വതാ മേവ ദോഷ ഏവ ഭവിഷ്യതി

പന്ത്രണ്ടു വർഷം ബാലത്വമാണ്; അക്കാലത്തു ചെയ്യുന്നതു യാതൊന്നും അപരാധ മാകയില്ല. ഞാൻ ചെയ്ത അല്പാപരാധത്തിന്, അങ്ങു നിശ്ചയിച്ച ദണ്ഡം അത്യധികമാണ്. ബ്രാഹ്മണവധം, സർവ്വഭൂതവധത്തെ അപേക്ഷിച്ച്, വലുതത്രെ. ധർമ്മ! അങ്ങ് ഈ അപരാധം നിമിത്തം ശൂദ്ര യോനിയിൽ മാനുഷനായി പിറക്കും, കർമ്മഫലം സംബന്ധിച്ച്, ഈ മര്യാദയെ ഞാൻ ഇന്നു ലോകത്തു സ്ഥാപിക്കുന്നു. പതിന്നാലു വർഷം വരക്കുള്ള കർമ്മം പാതക മാകയില്ല. അതിന്റെ ശേഷമുള്ള കർമ്മം മാത്രം അപരാധമാകും. "അണി മാണ്ഡവ്യന്റെ ശാപം നിമിത്തം യമൻ, വ്യാസന് ശൂദ്രസ്ത്രീയിൽ വിദുരൻ എന്ന നാമത്തിൽ ധൃതരാഷ്ട്രന്റെ പുത്രനായി ജനിച്ചു. യമൻ തന്നെ യുധിഷ്ഠിരനായി ജനിച്ച സംഭവം, ഈ ഗ്രന്ഥ പരമ്പരയിൽ, സോമവംശത്തിൽ ഉണ്ട്. അതുപോലെ തന്നെ യമൻ, സാവിത്രിയുമായി വാദം ചെയ്തതും, ഭീമസേനൻ മുതലായ പാണ്ഡവന്മാർക്കു പ്രാണദാനം ചെയ്തശേഷം, യുധിഷ്ഠിരന്നു വരദാനം ചെയ്തതും, ആയ സംഭവങ്ങളും ഈ ഗ്രന്ഥപരമ്പരയിൽ സോമവംശത്തിൽ ഉണ്ട്. യമൻ ഗൌതമനു പിതൃ പരിചരണത്തെ ക്കുറിച്ച്, ഉപദേശിക്കുക ഉണ്ടായിട്ടുണ്ട്. തപസ്സുകൊണ്ടു ദഗ്ദ്ധ കില്ബിഷനായ ഗൌതമൻ, പാരിയാത്രം മലയിൽ അറുപതിനായിരം വർഷം തപസ്സു അനുഷ്ഠിക്കുകയും ആ ഘട്ടത്തിൽ യമൻ അവിടെ ചെല്ലുകയും ഉണ്ടായി. ബ്രഹ്മർഷിയെ കണ്ടു ഗൌതമൻ തൊഴുതുനിന്ന്, ഇങ്ങനെ ചോദിച്ചു.

മാതാ പിതൃഭ്യാ മാനൃണ്യം കിം കൃത്വാ സമവാപ്നുയാത്
കഥം ച ലോകാ നാപ്നോതി പുരുഷോ ദുർലഭാൻ ശുഭാൻ.

"പ്രഭോ! യമ! മാതാപിതാക്കളെ ക്കുറിച്ചുള്ള ഋണം എങ്ങനെ പരിഹരിക്കപ്പെടാം? ശുഭങ്ങളും ദുർല്ലഭങ്ങളും ആയ ലോകങ്ങളെ ഒരുവനു എങ്ങനെ സമ്പാദിക്കാം?" യമൻ പറഞ്ഞു:—

തപഃ ശൌചവതാ നിത്യം സത്യധർമ്മരതേന ച
മാതാ പിത്രോ രഹ രഹഃ പൂജനം കാര്യ്യ മഞ്ജസാ.

തപഃ ശൌചന്മാർ, സത്യ ധർമ്മരതന്മാർ, മാതൃപിതൃപൂജനം ദിവസം തോറും ചെയ്യണം." നിരൃതിയെക്കുറിച്ചു അധികമായ വിവരണം എങ്ങും കാണുന്നില്ല.

അധർമ്മ സ്തത്ര സംജാതഃ സർവ്വഭൂത വിനാശകഃ
തസ്യാfപി നിര്ഋതിർ ഭാര്യ്യാ നൈരൃതാ യേന രാക്ഷസാഃ
ഘോരാ സ്തസ്യാfസ്തയഃ പുത്രാഃ പാപകർമ്മരതാഃ സദാ
ഭയോ മഹാഭയ ശ്ചൈവ മൃത്യുർ ഭൂതാന്തക സ്തഥാ.

സർവ്വഭൂത വിനാശകനായ അന്തകന്റെ ഭാര്യ—നിര്ഋതി— നൈരൃതന്മാർ എന്ന രാക്ഷസന്മാരെയും, ഘോരന്മാരും പാപ കർമ്മരതന്മാരും ആയ ഭയൻ, മഹാഭയൻ, ഭൂതാന്തകനായ മൃത്യു, എന്നവരെയും പ്രസവിച്ചു. ഈ നിര്ഋതി സ്ത്രീയാണ്; ദിക്പാലക നല്ല. ഏകാദശ രുദ്രന്മാരുടെ ഒരു പട്ടികയിൽ ഒരു നിര്ഋതിയെ കാണുന്നു.

ബ്രഹ്മണോ മാനസാഃ പുത്രാഃ വിദിതാഃ ഷണ്മഹർഷയഃ
ഏകാദശസുതാഃ സ്ഥാണോഃ ഖ്യാതാഃ പരമതേജസഃ

മൃഗവ്യാധ ശ്ച സർപ്പ ശ്ച നിര്ഋതി ശ്ച മഹായശാഃ
അജൈകപാ ദഹിർബുധ്ന്യഃ പിനാകീ ച പരന്തപഃ

ദഹനോfഥേശ്വര ശ്ചൈവ കപാലീ ച മഹാദ്യുതിഃ
സ്ഥാണുർ ഭഗ ശ്ച ഭഗവാൻ രുദ്രാ ഏകാദശ സ്മൃതാഃ.

ബ്രഹ്മാവിന്റെ പ്രസിദ്ധന്മാരായ മാനസ പുത്രന്മാർ ആറു മഹർഷികളാണല്ലോ. എന്നാൽ സ്ഥാണുവും ഒരു മാനസ പുത്രനാണ്. സ്ഥാണുവിനു ഖ്യാതന്മാരായ പുത്രന്മാർ പതിനൊന്നാണെന്നുള്ളതു പ്രസിദ്ധമാണ്. അവരുടെ നാമങ്ങൾ മൃഗവ്യാധൻ, സർപ്പൻ, നിര്ഋതി, അജൈകപാത്, അഹിർ ബുധ്ന്യൻ, പരന്തപനായ പിനാകി, ദഹനൻ, ഈശ്വരൻ, അമിത ദ്യുതിമാനായ കപാലി, സ്ഥാണു, ഭഗവാനായ ഭഗൻ, എന്നിങ്ങനെയാണ്. ഇവർ ഏകാദശ രുദ്രന്മാരെന്നു പ്രസിദ്ധന്മാരായി. ഈ നിര്ഋതി ദിക്പാലകനും ആണെന്നു തോന്നുന്നു. സ്ഥാണു അല്ലെങ്കിൽ ഈശൻ തന്നെയും ഒരു ദിക്പാലക നാണല്ലോ. വരുണനെക്കുറിച്ചു പറവാനുള്ളതെല്ലാം വരുണനായ ആദിത്യനോടു സംബന്ധിച്ച് ഇതിനുമുമ്പു പറഞ്ഞു. മരുത് അല്ലെങ്കിൽ വായു, പഞ്ചമഹാ ഭൂതങ്ങളിൽ ഒന്നാകയാൽ നാരായണ സൃഷ്ടിയാണ്. വായു ഏഴുതരമാണ്. അവയുടെ നാമങ്ങൾ ആവഹൻ, പ്രവഹൻ, സംവഹൻ, ഉദ്വഹൻ, വിവഹൻ, പരിവഹൻ, പരാവഹൻ എന്നിങ്ങനെയാണ്.

ആവഹ പ്രവഹ ശ്ചൈവ സംവഹ ശ്ചോദ്വഹ സ്തഥാ
വിവഹാഖ്യഃ പരിവഹഃ പരാവഹ ഇതിക്രമാൽ.

പ്രാണോfപാന സ്സമാന ശ്ചോദാന വ്യാനൌ ച വായവഃ

ഹൃദി പ്രാണോ ഗുദേfപാന സമാനോ നാഭിസംസ്ഥിതഃ
ഉദാനഃ കണ്ഠദേശസ്ഥോ വ്യാന സ്സർവ്വ ശരീരഗഃ

അന്നപ്രവേശനം മൂത്രാദ്യുത്സർഗ്ഗോ ന്നവിപാചനം
ഭാഷണാദി നിമേഷാദി, ത ദ്വ്യാപാരാഃ ക്രമാ ദമീ

നാഗഃ കൂർമ്മ ശ്ച കൃകലോ ദേവദത്തോ ധനഞ്ജയഃ
വാഗ്ദ്വാരേ നാഗ ആഖ്യാതഃ കൂർമ്മ ഉന്മീലനേ സ്മൃതാ

കൃകലാ ശ്ച ക്ഷുതം ജ്ഞേയം ദേവദത്താ ദ്വിജൃംഭണേ
ന ജഹാതി മൃതം വാfപി സർവ്വവ്യാപീ ധനഞ്ജയഃ.

ശരീരത്തിൽ വായുക്കൾ, അഞ്ചു തരമാണ്—പ്രാണൻ, അപാനൻ, സമാനൻ, ഉദാനൻ, വ്യാനൻ. പ്രാണൻ ഹൃദയത്തിൽ നില്ക്കുന്നു. അപാനൻ ഗുദത്തിൽ നില്ക്കുന്നു. സമാനൻ നാഭിയിൽ; ഉദാനൻ കണ്ഠത്തിൽ, നില്ക്കുന്നു; വ്യാനൻ ശരീരത്തിൽ സർവ്വത്ര വ്യാപിക്കുന്നു. പ്രാണൻ മുതലായ വായുക്കൾക്ക്, അഞ്ചു അവാന്തര ഭാഗങ്ങൾ ഉണ്ട്:—നാഗം, കൂർമ്മം, കൃകലം, ദേവദത്തം, ധനഞ്ജയം. നാഗം വാഗ്ദ്വാരത്തിങ്കൽ, കൂർമ്മം ഉന്മീലത്തിങ്കൽ, കൃകലം തുമ്മുന്നിടത്തിങ്കൽ, ദേവദത്തം കോട്ടുവായ് ഇടുന്നിടത്തിങ്കൽ, നില്ക്കുന്നു. സർവ്വ വ്യാപിയായ ധനഞ്ജയ നാകട്ടെ മരിച്ചവനെ ത്തന്നെയും വിട്ടു പിരിയുകയില്ല. ശരീരം ചുടുമ്പോൾ ധനഞ്ജയൻ മാറുമെന്നും അങ്ങനെ മാറുവാനായി ശരീരം ചുടേണ്ടതാണെന്നും, പക്ഷ മുള്ളവരുണ്ട്. വായുവിൻെറ ഗുണങ്ങളെ ഭീഷ്മൻ യുധിഷ്ഠിരന് ഇങ്ങനെ ഉപദേശിക്കുന്നു.

വായോ രനിയമ സ്പർശോ വാദസ്ഥാനം സ്വതന്ത്രതാ
ബലം ശൈഘ്ര്യം ച മോക്ഷം ച കർമ്മ ചേഷ്ടാത്മതാ ഭവഃ.

വായുവിൻെറ ഗുണങ്ങൾ അനിയമസ്പർശം, വാക്സ്ഥാനം, ഗമനസ്വതന്ത്രത, ബലം, ശീഘ്രത, മൂത്രാദി മോചനം, ശ്വാസോച്ഛ്വാസ ചേഷ്ടാത്മകത, ജന്മമരണം, എന്നിവയാകുന്നു. വായു ഋഷി സഭയിൽ ഒരിക്കൽ ഇങ്ങനെ ധർമ്മോപദേശം ചെയ്യുക ഉണ്ടായി.

കിഞ്ചിദ്ധർമ്മം പ്രവക്ഷ്യാമി മാനുഷാണാം സുഖാവഹം
സരഹസ്യാ ശ്ച യേ ദോഷാ സ്താ ശൃണുധ്വം സമാഹിതാഃ

അഗ്നികാര്യം ച കർത്തവ്യം പരമാന്നേന ഭോജനം
ദീപക ശ്ചാഽപി കർത്തവ്യഃ പിതൄണാം സതിലോദകഃ

ഏതേന വിധിനാ മർത്ത്യഃ ശ്രദ്ദധാനഃ സമാഹിതഃ
ചതുരോ വാർഷികാൻ മാസാൻ യോ ദദാതി തിലോദകം

ഭോജനം ച യഥാശക്ത്യാ ബ്രാഹ്മണേ വേദപാരഗേ
പശു ബന്ധ ശതസ്യേഹ ഫലം പ്രാപ്നോതി പുഷ്കലം

ഇദം ചൈവാഽപരം ഗുഹ്യം അപ്രശസ്തം നിബോധത
അഗ്നേഽസ്തു വൃഷലോ നേതാ ഹവിർമൂഢാ ശ്ച യോഷിതഃ
മന്യതേ ധർമ്മ ഏവേതി സ ചാഽധർമ്മേണ ലിപ്യതേ
അഗ്നയ സ്തസ്യ കുപ്യന്തി ശൂദ്രയോനിം സ ഗച്ഛതി.

പിതര ശ്ച ന തുഷ്യന്തി സഹദേവൈ വിശേഷതഃ
പ്രായശ്ചിത്തം തു യ ത്തത്ര ബ്രുവത സ്ത ന്നിബോധ മേ
യൽ കൃത്വാ തു നരഃ സമ്യക് സുഖീ ഭവതി വിജ്വരഃ.

ഗവാം മൂത്രപുരീഷേണ പയസാ ച ഘൃതേന ച
അഗ്നികാര്യം ത്ര്യഹം കുർവ്വാൻ നിരാഹാരഃ സമാഹിതഃ.

തതഃ സംവത്സരേ പൂർണ്ണേ പ്രതിഗൃഹ്ണന്തി ദേവതാഃ
ഹൃഷ്യന്തി പിതര ശ്ചാഽസ്യ ശ്രാദ്ധകാലേ ഉപസ്ഥിതേ.

ഏഷ ഹ്യധർമ്മോ ധർമ്മ ശ്ച സരഹസ്യഃ പ്രകീർത്തിതഃ
മർത്ത്യാനാം സ്വർഗ്ഗകാമാനാം പ്രേത്യ സ്വർഗ്ഗസുഖാവഹഃ.

“മനുഷ്യർക്കു സുഖാവഹമായ ഏതാനും ധർമ്മങ്ങളെ ഞാൻ പ്രസ്താവിക്കട്ടെ. ഏതാനും വ്യതിക്രമങ്ങളെക്കുറിച്ചും അവയുടെ ഹേതുക്കളായ രഹസ്യങ്ങളെ കുറിച്ചും ഞാൻ പ്രസ്താവിക്കാം.—നിങ്ങൾ—സമാഹിതന്മാർ—കേട്ടുകൊള്ളുക. അഗ്നികാര്യത്തെ വിസ്മരിക്കരുത്; പരമാന്ന ഭോജനം നല്കണം; പിതൃക്കളെ എള്ളും വെള്ളവുംകൊണ്ട് തർപ്പണം ചെയ്യണം; വിളക്കു കത്തിക്കണം. ഇങ്ങനെ വേദ പാരഗനായ ബ്രാഹ്മണനു ചാതുർ മാസ്യത്തിൽ തിലോദക ഭോജനം (പിതൃക്കളെ ഉദ്ദേശിച്ചു) യഥാശക്തി ചെയ്യുന്നവൻ, മൃഗഹിംസ ചെയ്തു നൂറു യാഗങ്ങൾ ചെയ്യുന്ന ഫലത്തെ അനുഭവിക്കും. വേറെ ഒരു ഗുഹ്യത്തെയും ഞാൻ പറയാം. അതു അത്ര പ്രസിദ്ധമായതല്ല. ഹോമത്തിനു ശൂദ്രൻ അഗ്നി കത്തിക്കുന്നതും, അനർഹകളായ സ്ത്രീകൾ യജ്ഞത്തിങ്കൽ സംബന്ധിക്കുന്നതും, ധർമ്മം തന്നെ എന്നു കരുതുന്നവൻ, അധർമ്മം ചെയ്യുന്നു; ആ ആളിൻെറ അഗ്നി കോപിക്കും; ആ ആൾ ശൂദ്ര യോനിയിൽ പിറക്കുകയും ചെയ്യും; പിതൃക്കൾ തൃപ്തരാകയുമില്ല; ദേവന്മാർ അശേഷം തൃപ്തരാകയില്ല. ഈ വിധമായ അപരാധങ്ങൾക്കുള്ള പ്രായശ്ചിത്തം ഞാൻ പറയാം. ആ പ്രായശ്ചിത്തം ചെയ്യുന്നവൻ, സുഖിയും, വിജ്വരനും ആകും. ആ മനുഷ്യൻ, നിരാഹാരനായി, സമാഹിതനായി, മൂന്നു ദിവസം പശുക്കളുടെ മൂത്രം, പുരീഷം, പാൽ, നെയ്യ് എന്നവയെ ഹോമിക്കണം. ഇങ്ങനെ ഒരു വത്സരം അനുഷ്ഠിക്കുന്നവനെ ദേവതകൾ സ്വീകരിക്കും; ശ്രാദ്ധ കാലമാകുമ്പോൾ, പിതൃക്കൾ പ്രീതന്മാരാകും. മരണശേഷം സ്വർഗ്ഗം ലഭിക്കണമെന്നു കാംക്ഷിക്കുന്നവരെ പുരസ്കരിച്ച്, സ്വർഗ്ഗ സുഖാവഹമായ ധർമ്മവും അധർമ്മവും, സരഹസ്യം, ഇവിടെ പ്രകീർത്തിതമായി.” വായു, സീതാ നിർദ്ദോഷ കഥനം ചെയ്യുന്ന സംഭവം, പുഞ്ജിക സ്ഥലിയിൽ ഹനുമാൻെറ പിതാവാകുന്ന സംഭവം,—എന്നവ, ഈ ഗ്രന്ഥ പരമ്പരയിൽ ആര്യവംശത്തിൽ ഉണ്ട്. വായു കുന്തിയിൽ ഭീമസേനൻെറ പിതാവാകുന്ന സംഭവം, ഈ ഗ്രന്ഥ പരമ്പരയിൽ, സോമവംശത്തിൽ ഉണ്ട്. മരുത്തുകൾ നാല്പത്തൊമ്പതാകുന്ന സംഭവം. ഈ ഗ്രന്ഥത്തിൽ അന്യത്ര കശ്യപൻെറ ചരിത്രത്തിൽ കാണാം.

അശ്വമേധഃ ക്രതുശ്രേഷ്ഠോ ജ്യോതിശ്രേഷ്ഠോ ദിവാകരഃ
ബ്രാഹ്മണോ ദ്വിപദാം ശ്രേഷ്ഠോ ദേവശ്രേഷ്ഠ ശ്ച മാരുതഃ

ക്രതുക്കളിൽ അശ്വമേധം ശ്രേഷ്ഠം; ജ്യോതിസ്സുകളിൽ സൂര്യൻ ശ്രേഷ്ഠൻ; ദ്വിപാത്തുകളിൽ ബ്രാഹ്മണൻ ശ്രേഷ്ഠൻ; ദേവന്മാരിൽ മാരുതൻ ശ്രേഷ്ഠൻ: എന്ന ഭാരത പദ്യം മാരുതൻെറ ഉൽകൃഷ്ടതയെ സ്ഥാപിക്കുന്നു. കുബേരനെക്കുറിച്ചു വിവരണം, പുലസ്ത്യൻെറ ചരിത്രത്തിൽ ഉണ്ട്. ഈശൻ എന്നാൽ ശിവൻ തന്നെ; ശിവനെക്കുറിച്ചു വിവരണം ബ്രഹ്മാ വിഷ്ണു മഹേശ്വരന്മാർ എന്ന ഖണ്ഡികയിൽ ഉണ്ട്. ഇനി ഇന്ദ്രൻെറ ചരിത്രം തുടരാം.

മുമ്പു കഴിഞ്ഞ മന്വന്തരങ്ങളിൽ എന്നതുപോലെ ഇപ്പോൾ നടപ്പിലിരിക്കുന്ന വൈവസ്വത മന്വന്തരത്തിലും അഷ്ട ദിക്പാലകന്മാരിൽ പ്രധമൻ ഇന്ദ്രനാണ്. അദിതിയുടെ പുത്രന്മാരായ ദേവന്മാർ, ഒരു നായകനെ, ലഭിക്കണമെന്നു വിഷ്ണുവിൻെറ സന്നിധിയിൽ അപേക്ഷിക്കുക ഉണ്ടായി. അക്കാലത്തു സുവ്രതൻ

എന്ന ബ്രാഹ്മണൻ വൈഷ്ണവ ലോകത്തുനിന്ന് അധഃപതിക്കേണ്ടതായിരുന്നു. വിഷ്ണു പറഞ്ഞു:—"സുവ്രതൻ കശ്യപൻെറയും അദിതിയുടേയും പുത്രനായി ജനിച്ചു ഇന്ദ്രനാകും." വിഷ്ണു തുടൎന്ന് അദിതിയോടായി പറഞ്ഞു:—"ഭോ ദേവമാതാവേ! ഭവതിയുടെ പുത്രന്മാരായ ദേവന്മാർ സനാഥന്മാരായി; ഭവതി ഇനി പ്രസവിക്കുന്ന പുത്രൻ ദേവന്മാൎക്ക് ഇന്ദ്രനായി സ്വൎഗ്ഗത്തെ ഭരിക്കും." അദിതി ഗൎഭവതിയായി; ഗൎഭത്തെ നൂറാണ്ടു വഹിച്ചു; പ്രസവിച്ചു; കശ്യപൻ ജാതകൎമ്മം നടത്തി. ദേവന്മാരും ബ്രാഹ്മണരും ഋഷികളും സുപ്രസന്നന്മാരായി. ദേവന്മാർ ബാലനെ ഇന്ദ്രനായി അഭിഷേകം ചെയ്തു. ഇന്ദ്രൻെറ നഗരം അമരാവതി; രാജധാനി വൈജയന്തി; വൈജയന്തി നന്ദനോദ്യാനത്തിൽ നില്ക്കുന്നു; നന്ദനോദ്യാനത്തിൽ സൎവ്വതു പുഷ്പ ഫലാഢ്യങ്ങളും, സുഗന്ധ നിധികളും, സൎവ്വ കാമ പ്രദങ്ങളും ആയ മന്ദാരം, പാരിജാതം, സന്താനം, കല്പവൃക്ഷം, ഹരിചന്ദനം എന്ന അഞ്ചുതരം വൃക്ഷങ്ങൾ വളരുന്നു. ക്ഷീരാബ്ധി മഥനത്തിങ്കൽ പൊന്തിവന്ന കാമധേനു എന്ന പശുവും, ഉച്ചൈശ്രവസ്സ് എന്ന കുതിരയും, ഇന്ദ്രൻെറ സ്വത്തുക്കളാണ്. ഇന്ദ്രൻെറ സാരഥി പ്രസിദ്ധനായ മാതലി ആണ്. *

മഹാവിഷ്ണു വരാഹമായി അവതരിച്ച്, ഹിരണ്യാക്ഷനെയും, നരസിംഹമായി അവതരിച്ച് ഹിരണ്യകശിപുവിനെയും കൊന്ന ശേഷം, അസുര മാതാവായ ദിതി അതിദുഃഖിതയായി; ഭൎത്താവായ കശ്യപൻെറ സന്നിധിയിൽ കര കാണാത്ത സങ്കടത്തോടുകൂടെ കരഞ്ഞു. സൎവ്വ ലക്ഷണ സമ്പന്ന നായ ഒരു പുത്രനെ വീണ്ടും ലഭിക്കാതെ ദിതി അടങ്ങുകയില്ല എന്നു കണ്ട്, കശ്യപൻ ദിതിയെ അനുഗ്രഹിച്ചു. ദിതി മഹാമേരുവിൽ തപസ്സു അനുഷ്ഠിച്ചു; ഗൎഭത്തെ നൂറാണ്ടു വഹിച്ചശേഷം ബ്രഹ്മതേജസ്സനായ പുത്രനെ പ്രസവിച്ചു. അച്ഛൻ മകനെ സാൎത്ഥകമായി ബലൻ എന്നു നാമകരണം ചെയ്തു. അച്ഛൻെറ ഉപദേശ പ്രകാരം മകൻ ബ്രഹ്മചൎയ്യം അനുഷ്ഠിച്ചു ബലം വൎദ്ധിപ്പിച്ചു. വീൎയ്യവാനായ മകനെ കണ്ട് പരമസന്തുഷ്ടരായ അമ്മ ദിതിയും ഇളയമ്മ ദനുവും—മകൻ ദേവന്മാരെയും ഇന്ദ്രനേയും തുടരെ മൎദ്ദിക്കണമെന്നും, അതു കഴിഞ്ഞു വിഷ്ണുവിനെ സ്ഥാനഭ്രംശം ചെയ്യണമെന്നും, അങ്ങനെ ഹിരണ്യാക്ഷനേയും ഹിരണ്യകശിപുവിനേയും ചതിവിൽ കൊന്നതു നിമിത്തം ഉണ്ടായ പക വീട്ടണമെന്നും,—പ്രോത്സാഹനം ചെയ്തു. ബലൻെറ ബലത്തേയും അമ്മമാരുടെ ഉപദേശത്തെയും കുറിച്ചു അറിഞ്ഞ സപത്നിയായ അദിതി മകനെ വിളിച്ചു രഹസ്യത്തിൽ പറഞ്ഞു:—"ഇന്ദ്ര! മകനെ! ബലനു പ്രാണനുള്ള കാലം നിനക്കു രക്ഷയില്ല; ബലനെ എങ്ങനെയും വധിക്കണം." മാതാവിൻെറ ഉപദേശം നിമിത്തവും പ്രാണഭയം നിമിത്തവും, ഇന്ദ്രൻ അന്നുമുതൽ വധസൌകൎയ്യം അന്വേഷിച്ചു ഒളിഞ്ഞു നടന്നു. ഒരിക്കൽ ബലൻ സമുദ്രതീരത്തു സന്ധ്യാവന്ദനം ചെയ്തുകൊണ്ടു കരുതൽ ഇല്ലാതിരിക്കുന്ന സമയം, ഇന്ദ്രൻ ബലനെ വജ്രംകൊണ്ടു കുത്തിപ്പിളൎന്നു: ബലൻെറ പ്രാണങ്ങൾ പറന്നു. അന്നുമുതൽ ഇന്ദ്രൻ ബലാരി എന്ന നാമത്തിൽ പ്രസിദ്ധനായി.

ദൈവോപഹതയായ ദിതി വീണ്ടും പരമ പീഡിതയായി, ഭൎത്താവിൻെറ കാല്ക്കൽ വീണു കേണു. കശ്യപൻ കോപം പൂണ്ടു: അനുഗ്രഹിച്ചു; ദിതി പരമ ബലവാനായ വൃത്രനെ പെററു. ഇന്ദ്രൻ വൃത്രാസുരനെ കൊന്നതും അതുനിമിത്തം ഇന്ദ്രൻ ബ്രഹ്മഹത്യാ പാപം സമ്പാദിച്ചതും ആയ സംഭവങ്ങൾ ത്വഷ്ടാവിൻെറ ചരിത്രത്തിൽ വിവരിക്കപ്പെട്ടിട്ടുണ്ട്. ഇന്ദ്രൻ വൃത്രാരിയായി.

ദിതി വീണ്ടും പരമ സങ്കടത്തിൽ പെട്ടു. ദുഷ്ടന്മാരായ പുത്രന്മാർ നിമിത്തം അമ്മയച്ഛന്മാർ ക്ലേശങ്ങൾ അനുഭവിച്ചിട്ടുള്ളതു് പുരാണകാലത്തിൽ മാത്രമല്ലല്ലോ. കശ്യപൻ ദിതിയുടെ തലയിൽ കൈ വെച്ചു അനുഗ്രഹിച്ചു; പറഞ്ഞു:—"അദിതിയുടെ പുത്രനായ ഇന്ദ്രൻ ഭവതിയുടെ പുത്രന്മാരെ ഇങ്ങനെ തുടരെ കൊല്ലുന്നതു പരമ സങ്കടം തന്നെ. ആകട്ടെ, ഇന്ദ്രനെ കൊല്ലുവാൻ കെല്പു പൂണ്ട പുത്രൻ ഭവതിക്കു പിറക്കും. ഭവതി നൂറാണ്ടു നിയമം തെററാതെ തപസ്സു അനുഷ്ഠിക്കണം." സ്വല്പം ആശ്വാസം ലഭിച്ച ദിതി, തപസ്സു ആരംഭിക്കുകയാൽ ഭയന്ന ഇന്ദ്രൻ, ഇളയമ്മയായ ദിതിയെത്തന്നെ ആശ്രയിച്ചും ശുശ്രൂഷിച്ചും അടുത്തുനിന്ന്, സൌകൎയ്യം ലഭിച്ച സമയം ദിതിഗൎഭത്തിൽ കിടന്ന പ്രജാപിണ്ഡത്തെ നാല്പത്തൊമ്പതു തുണ്ടങ്ങളായി കണ്ടിക്കുകയും, അതുനിമിത്തം നാല്പത്തൊമ്പതു മരുത്തുകൾ പിറക്കുകയും ചെയ്ത സംഭവം—കശ്യപൻെറ ചരിത്രത്തിൽ വിവരിക്കപ്പെട്ടിട്ടുണ്ട്.

ലോകപൎയ്യടന പ്രഭുവായ ദുൎവ്വാസസ്സ്, ഒരിക്കൽ ഒരു വിദ്യാധരിയെ കാണുവാൻ ഇടയായി. അഴകു തന്നെ അവതാരമെടുത്ത വിദ്യാധരിയെ കണ്ട്—ദുൎവ്വാസസ്സു വിസ്മയിച്ചു. വിദ്യാധരിയാകട്ടെ, മഹൎഷിയെ മാനിച്ച്—സ്വന്തം കൈയിലിരുന്ന ഒരു പൂമാല ദുൎവ്വാസസ്സിനു സമ്മാനിച്ചു. ദുൎവ്വാസസ്സു മാല വാങ്ങി കാമ ശര ശത പീഡിത നായി, ഒരു ഉന്മത്തൻ എന്നതിന്മണ്ണം നടന്നു. ഐരാവതത്തിൻെറ പുറത്തു കയറിവരുന്ന ഇന്ദ്രനെ മാൎഗ്ഗമദ്ധ്യത്തിൽ കണ്ടു. അപ്പോഴും മനസ്സു ശാന്തമായി കഴിഞ്ഞിട്ടില്ലാഞ്ഞ ദുൎവ്വാസസ്സ്, കൈയിലിരുന്ന മാലയെ ഇന്ദ്രനു എറിഞ്ഞുകൊടുത്തു. മാലയെ മാനിച്ചു ശിരസ്സിൽ ചൂടുവാനായി, ഇന്ദ്രൻ അതിനെ ആനയുടെ മസ്തകത്തിൽ വച്ച്—ശിരസ്സിൽനിന്നു കിരീടത്തെ ഊരി. എന്നാൽ—അതിനിടക്കു ഐരാവതം തുമ്പിക്കൈ കൊണ്ടു മാലയെ എടുത്തു നിലത്തു എറിഞ്ഞു. ദുൎവ്വാസസ്സു പരമ കോപനനായി, ഇന്ദ്രനെ ഇങ്ങനെ ശപിച്ചു:—"ചരാചരാത്മകമായ ലോകം എൻെറ നാമം കേട്ടാൽ വിറക്കും. നീയാകട്ടെ ഞാൻ സമ്മാനിച്ച മാലയെ അവമാനിച്ചു. ഐശ്വൎയ്യം ഇനി ദേവലോകത്തില്ല." ഇന്ദ്രൻ ഐരാവതത്തിൻെറ പുറത്തു നിന്നു ബദ്ധപ്പെട്ടു ഇറങ്ങി: ദുൎവ്വാസസ്സിൻെറ പാദങ്ങളിൽ പണിഞ്ഞു. ക്രോധാത്മാവായ മഹാമുനി പരിഹാരം പറയാതെ, വീണ്ടും വീണ്ടും കോപിച്ചു കടുത്ത വാക്കുകൾ പറഞ്ഞുകൊണ്ടു നടന്നു.

ഇന്ദ്രൻ അമരാവതിയിലേക്കു മടങ്ങി. സ്വൎഗ്ഗം നിരൈശ്വൎയ്യമായി: യാഗങ്ങൾ അസ്തമിച്ചു; താപസന്മാർ തപസ്സുകളെ ഉപേക്ഷിച്ചു; ദാനങ്ങൾ നശിച്ചു; മൂന്നു ലോകങ്ങളും നിഷ്പ്രഭമായി. സൎവ്വൈശ്വൎയ്യങ്ങളും നഷ്ടപ്പെട്ട ഘട്ടത്തിൽ—അസുരപ്പട പോരിനു ചെല്ലുന്നതായി അറിഞ്ഞ്, ഇന്ദ്രൻ മുതലായവർ അധികം അവശന്മാരായി. ഇന്ദ്രനും മററുള്ള ലോകപാലന്മാരും ഒരു

* മാൎത്താണ്ഡൻെറ ഒരു അംശമാണ് ഇന്ദ്രൻ എന്നു മുമ്പു പറഞ്ഞതിന്, ഇവിടെപ്പറയുന്ന ഇന്ദ്ര ജനനം പ്രതികൂലമാണെന്നു കരുതേണ്ടതില്ല. മാൎത്താണ്ഡൻെറ ഒരംശം ഇന്ദ്രനായതു്, ഇവിടെ പ്പറയുന്ന രീതിക്കാണെന്നു വ്യാഖ്യാനിച്ചാൽ മതിയാകും.

മിച്ചു ആലോചിച്ചു; രക്ഷാമാൎഗ്ഗം കണ്ടില്ല; ആപത്തിനെ അടുത്തു കണ്ട അവർ—കൈലാസത്തിൽ ചെന്നു സങ്കടം അറിവിച്ചു. ശിവനും അവരോടു ഒരുമിച്ചു ഇറങ്ങി, മഹാമേരുവിന്റെ മുകളിൽ ബ്രഹ്മസഭയെ പ്രാപിച്ചു, ചതുൎമ്മുഖനെ സ്തുതിച്ചു. ഇന്ദ്രൻ, വഹ്നി, വിത്തപതി, മുതലായ ദേവ പ്രഭുക്കന്മാരും കോടികോടി അനുചരന്മാരും ഗതപ്രഭന്മാരായി, അമംഗള പ്രായന്മാരായി നില്ക്കുന്നതു കണ്ടും—അസുരന്മാരൊക്കെയും ദുഷ്ടന്മാരും പുഷ്ടന്മാരും ഹൃഷ്ടന്മാരും ആണെന്നു അറിഞ്ഞും—ബ്രഹ്മാവു്, പരമ പുരുഷനെ സ്മരിച്ചു; പ്രസന്ന വദനനായി ഇങ്ങനെ പറഞ്ഞു :—"ഞാൻ, ശിവൻ, നിങ്ങൾ, അസുരന്മാർ, മനുഷ്യന്മാർ, തിൎയ്യക്കുകൾ, സ്വേദജങ്ങൾ, എന്നിവയൊക്കെയും—പരമപുരുഷന്റെ അവതാരാംശ കലകൾ മാത്രമാണു്. സൎവ്വ സങ്കടങ്ങളേയും ഭഗവാൻ തീൎത്തുകൊള്ളും. നമുക്കു ഉടനെ പാലാഴിയിലേക്കു പോകാം. പുരുഷോത്തമന്റെ ദൃഷ്ടിയിൽ വധ്യനില്ല, രക്ഷണീയനില്ല; എന്നാൽ സൃഷ്ടി സ്ഥിതി സംഹാരത്തെ പുരസ്കരിച്ചു്, ആ പ്രഭു സത്വ രജ സ്തമസ്സുകളായ ഗുണങ്ങളെ ആശ്രയിക്കാറുണ്ടു്. ഇപ്പോൾ ഭഗവാൻ സ്ഥിതിപാലനം ചെയ്യുന്ന കാലമാണു്; ദേഹികളുടെ രക്ഷയെ ഉദ്ദേശിച്ചു സത്വത്തെ ആശ്രയിച്ചു നില്ക്കുന്നു. നമുക്കു ആ ജഗത്ഗുരുവിനെ ശരണം പ്രാപിക്കാം. പ്രഭു സുരപ്രിയനാണു്. നമ്മെ കൈവിടുകയില്ല.

പോകണം പാലാഴി പുക്കംബുജ നാഭൻ തന്നോ-
ടാകുല മുണൎത്തിപ്പാൻ അല്ലാതെ മററാരാലും
ലോകങ്ങൾക്കുണ്ടാകുന്ന സങ്കടങ്ങളെ തീൎപ്പാൻ
ആകുന്ന തല്ലെന്ന തീ ലോകസമ്മതം നൂനം
പണ്ടു മിജ്ജഗത്തിങ്ക ലന്നന്നു വലുതായി-
ട്ടുണ്ടായ് വന്നിട്ടും മഹാ സങ്കടങ്ങളെ തീൎപ്പാൻ
കൊണ്ടൽ നേർ വൎണ്ണനൊഴി ഞ്ഞാരുമി ല്ലിനിയും വൈ-
കുണ്ഠ നോടുണൎത്തിക്ക വേണമി ന്നിപ്പൊഴുതും

ബ്രഹ്മാവു ഇറങ്ങി; ശിവൻ പിമ്പെ ചെന്നു; ഇന്ദ്രനും കോടികോടി ദേവന്മാരും അനുഗമിച്ചു; നാരദൻ, സനകൻ, ദേവലൻ മുതലായവരൊക്കെയും അകമ്പടി സേവിച്ചു. അവർ സൎവ്വതമസ്സിനും അപ്പുറമായ പരമ ധാമത്തെ പ്രാപിച്ചു. ബ്രഹ്മാവു വിഷ്ണുവിനെ ഇങ്ങനെ സ്തുതിച്ചു :—"ഭഗവൻ! പ്രസീദ! നിന്തിരുവടിയെ ഞങ്ങൾ സ്തുതിക്കുന്നു. വികാരമില്ലാത്തവൻ, സത്യസ്വരൂപൻ, അനന്തൻ, ആദ്യൻ, ഹൃദയഗുഹകളിൽ പ്രത്യക്ഷപ്പെടുന്നവൻ, വാദപ്രതിവാദങ്ങളിൽ പ്രത്യക്ഷനാകാത്തവൻ, മനോവേഗത്തെ മടക്കുന്നവൻ, വാക്കുകൾക്കു വഴങ്ങാത്തവൻ—ആയ നിന്തിരുവടിയെ ഞങ്ങൾ സ്തോത്രം ചെയ്യുന്നു. മായ അമൎത്തിയാൽ അമരാത്തവൻ, അളവിൽ അമരാത്ത മായയിൽ മുങ്ങിയവൻ, മായകൊണ്ടു പ്രാണികളെ അപായപ്പെടുത്തുന്നവൻ,—ആയ നിന്തിരുവടിക്കു നമസ്കാരം. അകത്തും പുറത്തും കാണപ്പെടുന്നതെങ്കിലും നിന്തിരുവടിയുടെ ഗതിയെ, നിന്തിരുവടിയുടെ സത്വംകൊണ്ടു തന്നെ സൃഷ്ടരായ ഞങ്ങൾ കാണുന്നില്ല. അസുരന്മാർ മുതലായവർ നിന്തിരുവടിയെ എന്തറിഞ്ഞു? നാലു വിധങ്ങളായ ഭൂതങ്ങൾക്കു ആധാരമായ ഭൂമിയെ സൃഷ്ടിച്ചു്, ആ ഭൂമിയെ പാദപീഠമാക്കിയ മഹാ വിഭൂതിമാൻ, മഹാപുരുഷൻ, ആത്മതന്ത്രൻ—മഹാവിഭൂതിമാനായ നിന്തിരുവടി—ഞങ്ങളിൽ പ്രസാദിക്കണമേ. സകല ലോകങ്ങൾക്കും, ലോക പാലന്മാൎക്കും ആരംഭവും അഭിവൃദ്ധിയും ആയ വീൎയ്യം നിറഞ്ഞ രേതഃ സമുദ്രമായ നിന്തിരുവടി—പ്രസാദിക്കണമെ; ബലത്തിൽനിന്നു മഹേന്ദ്രനെ, പ്രസാദത്തിൽ നിന്നു ദേവന്മാരെ, കോപത്തിൽ നിന്നു ശിവനെ, ഹൎഷത്തിൽനിന്നു വിരിഞ്ചനെ, ഇന്ദ്രിയങ്ങളിൽനിന്നു വേദങ്ങളെ, മേഢ്രത്തിൽനിന്നു പ്രജാപതിയെ—പ്രഭവിപ്പിച്ച മഹാവിഭൂതിമാനായ നിന്തിരുവടി, ഞങ്ങളിൽ പ്രസാദിക്കണമെ! വക്ഷസ്സിൽ നിന്നു മഹാലക്ഷ്മിയെ, ഛായയിൽ നിന്നു പിതൃക്കളെ, സ്തനങ്ങളിൽനിന്നു ധൎമ്മനെ, പൃഷ്ഠത്തിൽ നിന്നു അധൎമ്മനെ, ശിരസ്സിൽനിന്നു ദ്യോവിനെ, വിഹാരത്തിൽ നിന്നു അപ്സരസ്സുകളെ—പ്രഭവിപ്പിച്ച മഹാവിഭൂതിമാനായ നിന്തിരുവടി ഞങ്ങളിൽ പ്രസാദിക്കണമേ! അറിവാൻ പാടില്ല എന്നു പണ്ഡിതന്മാർ നിൎണ്ണയിച്ചിരിക്കുന്ന യോഗ മായയിൽ നിന്നു കാലം, കൎമ്മം, ഗുണങ്ങൾ മുതലായ സൎവ്വ ദ്രവ്യങ്ങളേയും പ്രഭവിപ്പിച്ച മഹാവിഭൂതിമാനായ നിന്തിരുവടി—ഞങ്ങളിൽ പ്രസാദിക്കണമെ! ശാന്തിതന്നെ ബലമായവനും, സൎവ്വാധിപത്യം നിറഞ്ഞു തുളുമ്പുന്ന മനസ്സോടു കൂടിയവനും, മായാ ഫലങ്ങളായ ഗുണങ്ങളിൽ മനസ്സു യോജിക്കാത്തവനും, ആയ— നിന്തിരുവടിക്കു നമസ്കാരം. പ്രഭോ! നിന്തിരുവടിയുടെ മുഖാരവിന്ദത്തെ കാണുവാനായി ഞങ്ങൾ വന്നുനില്ക്കുന്നു. ആ തിരുമുഖം ഞങ്ങളുടെ ദൃഷ്ടികളിൽ തെളിയുമാറു പ്രത്യക്ഷമാകണമെ! ഞങ്ങളാൽ ആകാത്ത പണികളെ വഹിക്കുന്നതിനായി—നിന്തിരുവടി കാലത്തിൽ കാലത്തിൽ സ്വേച്ഛാനുസാരം അവതരിക്കുന്നു. * വിഷയാൎത്തന്മാരായ ദേഹികളുടെ പരിശ്രമങ്ങൾ ക്ലേശങ്ങൾ നിറഞ്ഞതും അല്പസാരങ്ങളും, വിഫലങ്ങളും തന്നെ. എന്നാൽ നിന്തിരുവടിയിൽ സമൎപ്പിക്കപ്പെട്ട അൎത്ഥങ്ങൾ സാൎത്ഥകങ്ങളായി ഭവിക്കുന്നു. എത്രതന്നെ അന്തഃസ്സാര മില്ലാത്തതെങ്കിലും ഈശ്വരാൎപ്പിതമായ കൎമ്മം വിഫല മാകയില്ല; നേരെമറിച്ചു അതു നമുക്കായി ഭവിക്കും. ഈശ്വരൻ എല്ലാവൎക്കും ഹിതകാമനാണു്. മരത്തിന്റെ മുട്ടിൽ ഒഴിച്ച വെള്ളം ശാഖാ തേജസ്സിനേയും വൎദ്ധിപ്പിക്കുന്നതുപോലെ വിഷ്ണുവിന്റെ ആരാധനം ആരാധകനെയും അന്യന്മാരെയും വൎദ്ധിപ്പിക്കുന്നു. അനന്തനായ നിന്തിരുവടിക്കു നമസ്കാരം; വാദ പ്രതിവാദങ്ങൾക്കു അതീതനായ നിന്തിരുവടിക്കു നമസ്കാരം! നിൎഗ്ഗുണനും ഗുണേശനും, സത്വസ്ഥനും ആയ നിന്തിരുവടിയെ ഞങ്ങൾ നമസ്കരിക്കുന്നു.

നിഷ്ക്രിയ! നിഷ്കിഞ്ചന! നിസ്പൃഹ! നിരാകൃതേ
നിഷ്കളാനന്ദാത്മ നിഷ്കാരണ! നിഷ്പാതക!
നിഷ്കള! നിരാശ്രയ! നിൎവൃത! നിരാമയ!
നിഷ്കാൎയ്യ നിഗമവേദ്യാത്മക! നമോ നമഃ
മാധവ! മധുരിപോ! മായാവല്ലഭ! ഹരേ!
സാധു പാലന സകലാധാര! സൎവ്വാത്മക!
നീ യൊഴി ഞ്ഞൊരു ഗതിയി ല്ലൊരുനാളും ജഗത്
കാൎയ്യ കാരണ പരമാത്മനേ! നമോ നമഃ

---

* ക്ലേശഭൂര്യല്പസാരാണി കൎമ്മാണി വിഫലാനി വാ
ദേഹിനാം വിഷയാൎത്താനാം ന തഥൈവാഽൎപ്പിതാ ത്വയി
നാവമഃ കൎമ്മകല്പോഽപി വിഫലായേശ്വരാൎപ്പിതഃ
കല്പതേ പുരുഷസ്യൈവ സഹ്യാത്മാ ദയിതോ ഹിതഃ

സാരസ വിലോചന! കണ്ഡല മകര സൽ–
ചാരു ബിംബിത ഗണ്ഡ മണ്ഡല മുല്ലസിത!
നിന്തിരുവടി യൊഴിഞ്ഞാ രിഹ ജഗത്രയ–
സന്താപ മൊഴിച്ചു ര–ക്ഷിപ്പതു ജഗല്പതേ!

എന്തു്? ക്ഷീരാബ്ധിയിൽ ആയിരം സൂര്യന്മാർ ഒരുമിച്ചു ഉദിച്ചുവോ? പാൽ കടലിൽ വരുന്നു വർദ്ധിച്ചു നിന്ന തേജഃപുഞ്ജത്തിൽനിന്നു്, ചിതറിയ കതിരുകളുടെ കയററം നിമിത്തം, ദേവന്മാർ കണ്ണു കാണാത്തവ രായി; പ്രത്യക്ഷ ദർശനം നല്കിയ പ്രഭുവിനെ നോക്കുവാൻ ആകാത്തവ രായി, ദേവന്മാർ കാണാതെ നിന്നു സ്തുതിച്ചു: ബ്രഹ്മാവും ശിവനും മാത്രം കണ്ടു നിന്നു സ്തുതിച്ചു. സ്വച്ഛം, മരതക ശ്യാമം, താമര തളിരിന്റെ അകംപോലെ ഇളം ചുവപ്പു കയറിയ കണ്ണുകളെക്കൊണ്ടു മനോരമം, ചാരു സർവ്വാംഗ സുപ്രസന്നം, മഹാമണി കിരീട കേയൂര കർണ്ണാഭരണ വിഭ്രമം, വലയ ഹാര നൂപുര കാഞ്ചീ കോമളം—ആയ കളേബരത്തെ, ചുട്ട തങ്കംപോലെ പ്രഭ വിതറിയ മഞ്ഞപ്പട്ടു കൊണ്ടു ആവരണം ചെയ്തുകൊണ്ടു്.—മാറിനെ മഹാലക്ഷ്മിയെ കൊണ്ടു അലങ്കരിച്ചു—ശരീരമെടുത്ത ശംഖ ചക്ര ഗദാ പത്മങ്ങളെ കൊണ്ടു ഭയങ്കരനായി—മഹാവിഷ്ണു പ്രത്യക്ഷനായി. ബ്രഹ്മാവു സ്തുതിച്ചു:—"ജന്മ സ്ഥിതി ക്ഷയങ്ങൾ വേർവിട്ട നിന്തിരുവടിക്കു നമസ്കാരം. നിർഗ്ഗുണൻ, നിർവ്വാണ സുഖാർണ്ണവൻ, അണീയാൻ, പരിഗണനാതീതൻ,—ആയ നിന്തിരുവടിയെ ഞാൻ വീണ്ടും വീണ്ടും നമസ്കരിക്കുന്നു. നിന്തിരുവടി മായകൊണ്ടു വിശ്വത്തെ സൃഷ്ടിച്ചു; അതിൽ പ്രവേശിച്ചു; ഗുണങ്ങളെ ഒട്ടി നില്ക്കുന്ന നിന്തിരുവടി, ഗുണങ്ങളെ ഒട്ടിയവനല്ല എന്നു വിദ്വാന്മാർ അറിയുന്നു. വിറകിൽ തീയെ എന്നതുപോലെ, പശുവിൽ നെയ്യെ എന്നതുപോലെ, ഭൂമിയിൽ അന്നത്തെ എന്നതുപോലെ,— ഗുണങ്ങളിൽ നിന്തിരുവടിയെ പണ്ഡിതന്മാർ കണ്ടു വർണ്ണിക്കുന്നു. പ്രഭോ പത്മനാഭ! നിന്തിരുവടി തെളിഞ്ഞു നില്ക്കുന്നതു കണ്ടു്—കാട്ടുതീ കയറിയ കാട്ടിൽ ഗംഗാ പ്രവാഹം കലങ്ങി കയറുന്നതു കണ്ട കാട്ടാനകളെ പോലെ—ഞങ്ങൾ പരമ സന്തുഷ്ടന്മാരായി. പ്രഭോ പുണ്ഡരീകാക്ഷ! സകല ലോക പാലന്മാരും ഇവിടെ സന്നിഹിതന്മാരാണു്. ഞങ്ങൾ നിന്തിരുവടിയുടെ പാദമൂലത്തെ ആശ്രയിക്കുന്നു. നിന്തിരുവടി ബഹി രന്തരാത്മാവാണു്; സർവ്വസാക്ഷിയാണു്. ഞങ്ങൾ പ്രത്യേകിച്ചു അറിവിക്കേണ്ടതായി യാതൊന്നുമില്ല. ഞങ്ങളുടെ സങ്കടത്തെ പരിഹരിക്കുവാൻ നിന്തിരുവടി അല്ലാതെ ആരാണു്? ഇവിടെ ഞാനുണ്ടു്; ശിവനുണ്ടു്; ഇന്ദ്രൻ മുതലായ ലോക പാലകന്മാരുണ്ടു്; ദക്ഷൻ മുതലായ പ്രജാപതികളുണ്ടു്. എന്നാൽ നിന്തിരുവടിയാകുന്ന സംവർത്താഗ്നിയുടെ മുമ്പിൽ ഞങ്ങളെല്ലാകെയും തീപ്പൊരികളാണു്. പ്രഭോ! ഞങ്ങൾക്കെന്തറിയാം? ഞങ്ങൾക്കു സുഖമായതിനെ അങ്ങു അനുഷ്ഠിക്കണം."

വിഷ്ണു മധുരമായി ഇങ്ങനെ മേഘഘോഷം ചെയ്തു—"ഭോ ബ്രഹ്മൻ! ഭോ ശംഭോ! ഹേ ദേവന്മാരേ! ഞാൻ പറയുന്നതിനെ കേൾക്കണം. നിങ്ങൾക്കു ശ്രേയസ്സു വർദ്ധിക്കും. ദൈതേയന്മാർക്കും ദാനവന്മാർക്കും ഇപ്പോൾ അനുഗ്രഹത്തിന്റെ കാല മാകുന്നു. ആയതിനാൽ അവരോടു സന്ധി ചെയ്തു കൊള്ളുക. കാലഗതി അനുകൂല മാകുന്നതു വരെക്കു, നിങ്ങൾ സന്ധിയിൽ നില്ക്കണം. അമൃതത്തെ സമ്പാദിക്കുവാനുള്ള യത്നം ഉടനെ തുടങ്ങണം. അമൃതം എന്നതു മരണമുഖത്തു തന്നെയും പ്രാണിയെ രക്ഷിക്കുന്നതാണു്. എല്ലാവക തൃണങ്ങളെ, ലതകളെ, ഔഷധികളെ, പാല്ക്കടലിൽ ഇടണം. മന്ദരത്തെ മന്ഥമാക്കി, വാസുകിയെ പാശമാക്കി, പാല്ക്കടലിനെ നിങ്ങൾ കടയണം. അതിലേക്കു ദാനവന്മാരുടെ സാഹായ്യം ആവശ്യമാണു്. ഞാൻ സഹായിച്ചുകൊള്ളാം. നിങ്ങൾ അമൃതത്തെ സമ്പാദിക്കും. ദാനവന്മാ രാകട്ടെ യാതൊന്നും ലഭിക്കാതെ മടങ്ങേണ്ടതായി വരും. അസുരന്മാർ പറയുന്നതൊക്കെയും നിങ്ങൾ അനുസരിച്ചു കൊള്ളണം. സാന്ത്വംകൊണ്ടല്ലാതെ സംരംഭം കൊണ്ടു യാതൊരു കാര്യവും സാധിക്കാവുന്നതല്ല. കാലം അങ്ങനത്തതത്രെ. ക്ഷീരാബ്ധിയിൽ നിന്നു കാളകൂട മഹാ വിഷം ഇറങ്ങി വരും; നിങ്ങൾ ഭയപ്പെടരുതു്. വേറെയും പല പദാർത്ഥങ്ങൾ കടലിൽ നിന്നു ലഭിക്കും. യാതൊന്നിനെ ക്കുറിച്ചും ലോഭമോ രോഷമോ മോഹമോ നിങ്ങൾ കാട്ടരുതു്."

വിഷ്ണു മറഞ്ഞു: ബ്രഹ്മാവു്, ശിവൻ മുതലായവർ ഭഗവാനെ സ്തുതിച്ചു സ്വ സ്വ ധാമങ്ങളിലേക്കു പോയി. സുരന്മാരുടെ ദൈന്യം കണ്ടു, സമര സന്നദ്ധന്മാരായിത്തന്നെ നിന്ന അസുരന്മാരെ, സന്ധി വിഗ്രഹ കാലജ്ഞ നായ ബലി നിയമനം ചെയ്തു. പല അസുര നായകന്മാരോടു ഒരുമിച്ചു പീഠത്തിൽ ഇരുന്ന മഹാബലിയെ ഇന്ദ്രൻ ആദരപൂർവ്വം അടുത്തുചെന്നു; പുരുഷോത്തമൻ സമുദ്രമഥനത്തെക്കുറിച്ചു മധുരമായി നിവേദനം ചെയ്തു. നയജ്ഞനായ ഇന്ദ്രൻ പറഞ്ഞ നയ പൂർണ്ണമായ വാക്കുകളെ, ശംബരൻ, അരിഷ്ടൻ മുതലായ അസുര നായകന്മാർ ശരിവച്ചു്, പ്രീതിപൂർവ്വം സ്വീകരിച്ചു. തമ്മിൽ ഇണങ്ങിയ സുരാസുരന്മാർ അമൃതസമ്പാദനത്തിനുള്ള പരമോദ്യമം ആരംഭിച്ചു. ആ ദൃഢമതന്മാർ ഒന്നാമതായി, മന്ദര ഗിരിയെ അടത്തു് മറിച്ചിട്ടു്, സാഗര തീരത്തേക്കു ഉരുട്ടി. ഭാരം ബഹു ദൂരം വഹിക്കേണ്ടി വന്നതിനാൽ ഇന്ദ്രൻ, ബലി മുതലായ വിക്രമ വീര്യന്മാർ വിവശന്മാരായി. ആ കനകാചലത്തിന്റെ കീഴിൽ പെട്ടു്, നിരവധി സുരാസുരന്മാർ ചതഞ്ഞു്, പൊടിഞ്ഞു്, അരഞ്ഞു. ബാഹു കടി കന്ധര ഭഗ്നന്മാരായ ഭക്തന്മാരെ ക്കുറിച്ചു കനിഞ്ഞ, ഭഗവാൻ—നാരായണൻ—ഗരുഡന്റെ പുറത്തു്, അവിടെ പ്രത്യക്ഷനായി. മരിച്ചവരെ ഒക്കെയും ഈക്ഷാമാത്രം കൊണ്ടു ഭഗവാൻ എഴുന്നേല്പിച്ചു്, മന്ദരത്തെ ഗരുഡന്റെ പുറത്തു എടുത്തു വച്ചു്—സർവന്മാരും, മന്ദരത്തെ വഹിച്ച ഗരുഡനും, സമുദ്രതീരത്തു ചെന്നു ചേർന്നു.

മന്ദരം മന്ഥമായി: അതിനു പാശമാകേണ്ടതു വാസുകിയാണു്. അമൃതാംശം കൊടുക്കാമെന്നു വാഗ്ദാനം ചെയ്തു്, സുരന്മാർ ചെയ്ത പ്രാർത്ഥനത്തെ, വാസുകി മാനിച്ചു. സുരാസുരന്മാർ വാസുകിയെ, മന്ദരത്തിന്റെ ചുററിലും ആയി കെട്ടി: വാസുകിയുടെ തലയററവും വാലററവും, ഇരുവശങ്ങളിലേക്കു ബഹു യോജന നീളത്തിൽ നീണ്ടുകിടന്നു. ഹരി വാസുകിയുടെ തലയ്ക്കു പിടിച്ചു; സുരന്മാർ കൂടെ പിടിച്ചു. ശേഷിച്ച വാലററത്തു പിടിക്കുക, അപമാനമാണെന്നു്, അസുരന്മാർ, ഇങ്ങനെ ശഠിച്ചു:—എന്തു്? അമംഗളമായ അംശത്തെ ഞങ്ങൾ പിടിക്കണമെന്നോ? അതു പാടില്ല. ഞങ്ങൾ വേദം പഠിച്ചവരാണു്; ഉൽകൃഷ്ടവംശത്തിൽ പിറന്നവരാണു്; ശാസ്ത്രം അറിഞ്ഞവരാണു്; കർമ്മങ്ങളേ കൊണ്ടു പ്രസിദ്ധന്മാരാണു്.




നന്നു നന്നിതു ഞങ്ങൾക്കു പുച്ഛം തിരി
ച്ചിന്നിങ്ങു തന്നതിതു ഞങ്ങൾ തീണ്ടുകയില്ല
നിണ്ണയം ധിക്കാരങ്ങളിങ്ങനെ തുടങ്ങിയാൽ
ഒന്നിനും പാത്രമല്ലിക്കണ്ടവരാരും നൂനം

ഹരി, ചിരിച്ചുകൊണ്ടു സർപ്പത്തിൻെറ തലയെ വിട്ടുകളഞ്ഞു, ദേവന്മാരോടു കൂടെ നടന്നു്, വാൽ കൈയിലെടുത്തു. അസുരന്മാർ ആർത്തു്, അഹംകരിച്ചു്, തല കയ്യിൽ എടുത്തു. മന്ഥരം മല ഇളകി: അങ്ങോട്ടും ഇങ്ങോട്ടും കറങ്ങി: സമുദ്രമഥനം ആരബ്ധമായി.

ദേവകൾ വലിച്ചുകൊണ്ടയച്ചു കൊടുക്കയും
ദേവാരിജനം കൊടുത്തയച്ചു കൈക്കൊൾകയും
കേവലമഴിച്ചല ച്ചെന്നേ സംഭ്രമിപ്പിച്ചു്
ധാവതിപ്പിച്ചു മങ്ങോട്ടിങ്ങോട്ടും പലവിധം.

വാസുകിയുടെ വിഷശ്വാസമേററു അസുരന്മാർ പ്രഭ കെട്ടന്നതായി തോന്നി. മേഘങ്ങളിൽനിന്നു മഴ ചാറിയതിനാൽ ദേവന്മാർ വീര്യന്മാരായിത്തന്നെ നിന്നു. മഥനം തുടന്നു, നടന്നു. മലകൾ ഇളകി; ഭൂമി വിറച്ചു; ആകാശം വിരണ്ടു; പാതാളത്തിൽ ഗുളുഗുളു ശബ്ദം കേട്ടു. ബ്രഹ്മാവും വിഷ്ണുവും മഥനത്തെ പ്രോത്സാഹനം ചെയ്തു: മഥനം ഗംഭീരമായി നടന്നു. വാസുകിയായ കയറു അയഞ്ഞു പോയതു നിമിത്തം, മന്ദരമന്ഥം ഒരു ഘട്ടത്തിൽ കീഴ്പ്പോട്ടു താഴന്നതായി തോന്നി. ദേവാസുരന്മാർ ശക്തിയായി വലിച്ചു; കയറിൻെറ പിടിവിട്ട മല, സ്വന്തം ഘനം നിമിത്തം, കടലിലേക്കു പ്രത്യക്ഷമായി താഴന്നതായി കണ്ടു്—അസുരന്മാർ അമ്പരന്നു: ദേവന്മാർ പരവശന്മാരായി. പൌരുഷം പോരാ എന്നു പ്രത്യക്ഷമായതിനോടു കൂടെ സുരാസുരന്മാർ ഹതാശന്മാരായി; ഗ്ലാനന്മാരായി; വിഷണ്ണന്മാരായി; ഭഗവാൻ വിഷ്ണു, സംഗതികളുടെ അപകട നിലയെ കണ്ടു: സർവ്വ വിഷമഘട്ടങ്ങളിലും ഏകാവലംബമായ ഭഗവാൻ, കടലിൽ ഇറങ്ങി; വലിയ ഒരു ആമയായി; മന്ഥരം മലയുടെ കീഴെ കടന്നു; ലക്ഷം യോജന വലിപ്പത്തിൽ, ഒരു

ദീപം പോലെ വളന്നു; മേല്പോട്ടു പൊങ്ങി: ആമയുടെ പൃഷ്ഠത്തിൽ പൊങ്ങിയ മന്ദരം മലയെ കണ്ടു—സുരാസുര കോടികൾ ഹർഷ കോലാഹലം പെരുക്കി. ദേവാസുരന്മാർ മഥനം തുടന്നു. ഹർഷിച്ച സുരാസുരന്മാരുടെ ഭുജ പരമ ബലം നിമിത്തം, കരകൾ ഇടിയുമാറു്, കടലിൽ മലനിര പോലെ അലകൾ ഇളകുമാറു്, മന്ദരം ഇടത്തും വലത്തും കറങ്ങി. മന്ദരം മല പുറത്തു ചൊറിയുന്നതായി അറിഞ്ഞു്, ആദികച്ഛപം സുഖിച്ചു.

ഭ്രാമ്യൽ മഹാഗിരി നിർഘർഷണ ലബ്ധ പൃഷ്ഠ
കണ്ഡൂയന ക്ഷണ സുഖായിത ഗാഢ നിദ്രഃ
സുഷ്വാപ ദീർഘതര ഘർഘര ഘോര ഘോഷഃ
ശ്വാസാഭിഭൂത ജലധിഃ കമഠഃ സവോച്ചാൽ

ആമയുടെ പുറത്തു മല, കടലു കലക്കി കറങ്ങി. വിഷ്ണു സുര ഭാവേന സുരന്മാരിൽ കയറി; അസുര ഭാവേന അസുരന്മാരിൽ കയറി. അബോധ ഭാവേന വാസുകിയിൽ കയറി. സുരാസുരന്മാർ മദോല്ക്കടന്മാരായി. സർപ്പം ബോധം നശിച്ചു്, സുരാസുരന്മാരുടെ കൈകളിൽ അമന്നു. വിഷ്ണു അതേ സമയത്തു തന്നെ, ആയിരം കൈകളെ കൊണ്ടു മന്ദരത്തെ ഉയത്തിപ്പിടിച്ചുകൊണ്ടു്, മലയുടെ മുകളിൽ വേറൊരു മലപോലെ നില്ക്കുന്നതു കാണായി. ബ്രഹ്മ ശിവ ദേവ ന്മാരും അസുരന്മാരും സ്തുതിഘോഷം ചെയ്തു: പുഷ്പഷ്ടി ചെയ്തു. മന്ദരം മല കറങ്ങി; കടലുകളുടെ അടികളെ അടിച്ചിളക്കി കറങ്ങി തിമി തിമിംഗല ജന്തുക്കൾ പരിഭ്രാന്തരായി ഇളകി പ്പാഞ്ഞു. വാസുകിയുടെ ആയിരങ്ങളായ കണ്ണുകളിൽ നിന്നും, മൂക്കുകളിൽ നിന്നും, പുകയും, തീയും, പുറപ്പെട്ടു. പൌലോമൻ, കാലേയൻ, ബലി മുതലായ ലക്ഷം ലക്ഷം ദാനവന്മാർ വിഷവീര്യം ഏററു്, കാട്ടുതീ ചുട്ട സരള മരങ്ങളെ പ്പോലെ ഉണങ്ങിത്തുടങ്ങി. ദേവന്മാരുടെ മുണ്ടുകളും മാലകളും ചട്ടകളും പുക കയറി ഇരുണ്ടതും, മുഖം നിറം കെട്ടതും കണ്ടു—മേഘങ്ങൾ വർഷസഹായം ചെയ്തു: സമുദ്രങ്ങൾ ജലാർദ്രമായ വായുക്കളെ അയച്ചു. സുരന്മാർ ഇങ്ങോട്ടു വലിച്ചു; അസുരന്മാർ അങ്ങോട്ടു വലിച്ചു. മല ഇടത്തു വലത്തു മറിഞ്ഞു കറങ്ങി; എന്നാൽ അമൃതം ഫലിക്കുക ഉണ്ടായില്ല. വിഷ്ണു തന്നെ വാസുകിയുടെ വാലും തലയും കൈയിലെടുത്തു. മേഘശ്യാമൻ കനക വസന വിഭൂഷിതൻ, കുണ്ഡല സുമണ്ഡിതൻ, ചലിതാളക സുലോലൻ, ഹാര സുന്ദരോരസ്കൻ, അരുണ നയനൻ,—ആയ ഹരി, വിജയ പതാകകളായ ഹസ്തങ്ങളിൽ വാസുകിയെ വഹിച്ചു കൊണ്ടു—കടലിൽ കിടന്ന മന്ദരത്തെ കീഴും മേലും താങ്ങികൊണ്ടു—കരയിൽ വേറൊരു മലപോലെ നിന്നു്—സമുദ്രത്തെ നിർമ്മഥനം നിറുത്താതെ തുടന്നു. മകരങ്ങൾ കരഞ്ഞു; മീനങ്ങൾ പിണങ്ങി പ്പാഞ്ഞു; തിമിംഗലങ്ങൾ കേണു്, വിശ്രമം കാണാതെ ഓടി; മൂപ്പാരും മുടിക്കുവാൻ ചൊടിച്ചുകൊണ്ടു ഹാലാഹല വിഷം കടലിൽ നിന്നു പൊങ്ങിവന്നു. വിഷത്തിന്റെ വീര്യം ദിക്കുകളെ വ്യാപിച്ചു; പാതാളത്തിൽ പാഞ്ഞു; ആകാശത്തെ ആക്രമിച്ചു. പ്രജകളൊക്കെയും പേടിച്ചു വിരണ്ടു; നാഥന്മാരൊക്കെയും അനാഥന്മാരായി. പ്രജാപതികൾ പരമശിവനെ ഇങ്ങനെ സ്തുതിച്ചു:—"ദേവ ദേവ! മഹാദേവ! ഭൂതാത്മൻ! ഭൂതഭാവന! മൂപ്പാരും മുടിക്കുമാറു വിഷം തികന്നു നിരക്കുന്നു; ശരണാഗതന്മാരായ ഞങ്ങളെ അങ്ങു രക്ഷിക്കണമെ! ഭോ പ്രഭോ! ജ്ഞാനശരീര! ത്രിഗുണങ്ങളെ കൊണ്ടു നിർമ്മിക്കപ്പെട്ടിരിക്കുന്ന ശക്തിയെ ആധാരമാക്കി, നിന്തിരുവടി സൃഷ്ടി സ്ഥിതി സംഹാരം ചെയ്യവെ, ബ്രഹ്മാ വിഷ്ണു ശിവന്മാരായി കീർത്തിക്കപ്പെടുന്നു. പരമവും ഗുഹ്യവും സദസത് സ്രഷ്ടാവും ആയ ബ്രഹ്മം നിന്തിരുവടി തന്നെ. ബഹു ശരീരങ്ങളെ സ്വീകരിച്ചു ജഗത്തായി രൂപപ്പെടുന്ന ആത്മാവു്, നിന്തിരുവടി തന്നെ. നിന്തിരുവടി ശബ്ദങ്ങളുടെ ആധാരവും, മഹത്തത്വവും, അഹംതത്വവും, ത്രിഗുണങ്ങളും, പ്രാണങ്ങളും, ഇന്ദ്രിയങ്ങളും, പദാർത്ഥങ്ങളും, പദാർത്ഥ സ്വഭാവവും, ആകുന്നു. നിന്തിരുവടിയുടെ നാഭി ആകാശമാകുന്നു. ശ്വാസം വായു ആകുന്നു. കണ്ണുകൾ സൂര്യനാകുന്നു; രേതസ്സു ജലമാകുന്നു; അഹംകാരം ഉച്ച നീചങ്ങളായ സർവ്വത്തിന്റേയും ആത്മാവാകുന്നു. നിന്തിരുവടിയുടെ മനസ്സു ചന്ദ്രനും, ശിരസ്സു സ്വർഗ്ഗവും, ആകുന്നു; നിന്തിരുവടിയുടെ ഛായ അധർമ്മത്തിന്റെ അലകളും, കണ്ണുകൾ സത്വ രജ സ്തമസ്സുകളും ആകുന്നു. ആചാര്യന്മാരാൽ പൂജിക്കപ്പെട്ട ചരണ ദ്വന്ദ്വങ്ങളോടു കൂടിയവനും, ഉമാ സഹചരനായി തപസ്സിനെ തപിക്കുന്നവനും ആയ നിന്തിരുവടി—ഉഗ്രനും, ക്രൂരനും, ശ്മശാനനിരതനും ആണെന്നു ബാലിശന്മാർ പറയുന്നു. സത്തിനും അസത്തിനും അപ്പുറമായ നിന്തിരുവടിയുടെ സ്വരൂപത്തെ ബ്രഹ്മാദികൾ കൂടെയും അറിയുന്നില്ല; ഞങ്ങളുടെ അളവനുസരിച്ചു ഞങ്ങൾ നിന്തിരുവടിയെ സ്തുതിക്കുന്നു." ശിവൻ പാർവ്വതിയോടു പറഞ്ഞു:—* "അഹോ! ഈ പ്രജകളുടെ വൈവശ്യം എത്ര അധികം? ക്ഷണ ഭംഗുരങ്ങളായ പ്രാണങ്ങളെ കൊണ്ടു്, സജ്ജനങ്ങൾ പ്രാണി രക്ഷണം ചെയ്യുന്നു. ഭഗവന്മായ നിമിത്തം അന്യോന്യം കലഹിക്കുന്ന ഭൂതങ്ങളിൽ കൃപയെ കാണിക്കുന്നവരെ കുറിച്ചു്, ഹരി, സദാ പ്രസന്നനാണു്. ഹരി, പ്രീതനായാൽ ചരാചരാത്മകനായ ഞാൻ പ്രീതനായി. ഞാൻ ഈ വിഷത്തെ ഭക്ഷിക്കുന്നു. ഞാൻ നിമിത്തം പ്രജകൾ സ്വസ്തിയെ പ്രാപിക്കട്ടെ;!" പാർവ്വതി അനുവദിച്ചു. ശിവൻ ഹാലാഹലത്തെ കൈയിൽ വാങ്ങി, കുടിച്ചു. കടുത്ത ആ വിഷം, വീര്യവാനായ ശിവനിൽ തന്നെയും വീര്യത്തെ കാണിച്ചു. ശിവന്റെ കണ്ഠം നീലമായി. ശിവൻ വീര്യമേറിയ വിഷത്തിൽ തന്നെയും വീര്യത്തെ കാണിച്ചു; വിഷം, ശിവനു കണ്ഠാഭരണമായി. ശിവൻ ചെയ്തു അത്ഭുത കർമ്മം കണ്ടു—പാർവ്വതി, വിഷ്ണു, ബ്രഹ്മാവു് എന്നവരൊക്കെയും സാധു സാധു എന്നു പറഞ്ഞു; സുരാസുര കോടികൾ അട്ടഹാസിച്ചു. ശിവൻ കുടിക്കവെ കൈയിൽനിന്നു കിഴിൽ വീണ വിഷകണങ്ങളെ തേൾ, പാമ്പുകൾ, വിഷച്ചെടികൾ, സർപ്പങ്ങൾ എന്നവ കുടിച്ചു.†

ഉത്സുകന്മാരായ സുരാസുരന്മാർ മഥനം തുടന്നു. സുരഭി എന്നു പേരായ യജ്ഞപാത്രം കടലിൽനിന്നു പൊങ്ങി; ബ്രഹ്മവാദി

---

* പ്രാണൈഃ സ്വൈഃ പ്രാണിനഃ പാന്തി സാധവഃ ക്ഷണഭംഗുരൈഃ
ബദ്ധവൈരേഷു ഭൂതേഷു മോഹിതേഷ്വാത്മമായയാ
പുംസഃ കൃപയതോ ഭദ്രേ! സർവ്വാത്മാ പ്രീയതേ ഹരിഃ
പ്രീതേ ഹരൌ ഭഗവതി പ്രീയേ ഽഹം സചരാചരഃ
തസ്മാദിദം ഗരം ഭുഞ്ജേ പ്രജാനാം സ്വസ്തി രസ്തു മേ.

† ശിവൻ വിഷം കുടിച്ച സമയം പാർവ്വതി ഭയന്നു വിഷം ഉദരത്തിലേക്കു ഇറങ്ങാതവണ്ണം കഴുത്തിനു പിടിച്ചു എന്നും, വിഷ്ണു ഭയന്നു വിഷം ഭൂമിയിലേക്കു വീഴാതവണ്ണം മുഖം അടച്ചുപിടിച്ചു എന്നും, വ്യാസൻ പ്രസ്താവിക്കുന്നില്ല.

കളായ ഋഷികൾ ഹവിസ്സിനെ സൂക്ഷിക്കുവാനായി, അതിനെ അവകായി സ്വീകരിച്ചു. ഉച്ചൈ ശ്രൂവസ്സ് എന്നു പേരായ ചന്ദ്ര പാണ്ഡുരമായ കുതിര പൊങ്ങിവന്നു. അതിനെ ബലി സ്വന്തമായി സ്വീകരിച്ചു. ഐരാവതം എന്നു പേരായ നാർക്കൊമ്പനാന വെള്ളി മാമല പോലെ പൊങ്ങിവന്നു. കൌസ്തുഭം എന്നു പേരായ പത്മരാഗം പൊങ്ങിവന്നു; അതിനെ ഹരി ഉരോലംകാരമായി സ്വീകരിച്ചു. സർവ്വ കാമങ്ങളെയും നല്കുന്നതും സുരലോകാലംകാരമായതും ആയ പാരിജാതം പൊങ്ങിവന്നു. ഗമന പ്രൌഢത, ലീലാ കുശലത, അവലോകന ചതുരത, എന്നിവകൊണ്ടു നാക ലോക നിവാസികൾക്കു ആഹ്ളാദകളായ അപ്സരസ്സുകൾ—പട്ടുനൂൽ കഴുത്തിൽ മാല കെട്ടി, പൊങ്ങി കയറി വന്നു. പ്രഭാപൂരംകൊണ്ടു സർവ്വ ദിക്കുകളേയും പ്രകാശിപ്പെടുത്തികൊണ്ടു സാക്ഷാൽ മഹാലക്ഷ്മി, കയറിവന്നു ചിരിച്ചുനിന്നു. രൂപം, ഔദാര്യം, വയസ്സ്, വർണ്ണം എന്നിവയുടെ മഹിമ നിമിത്തം മനസ്സു തഴുന്ന സുരാസുര മനുഷ്യന്മാർ—തങ്ങൾക്കു തങ്ങൾക്കു മഹാലക്ഷ്മിയെ ലഭിക്കണമെന്നു കാംക്ഷിച്ചു. മഹേന്ദ്രൻ മഹാലക്ഷ്മിക്കു ഇരിക്കുവാൻ പരമാസനം തയാർ ചെയ്തു. സരിത്തുക ളൊക്കെയും രൂപമെടുത്തു കനക കുടങ്ങളിൽ ജലം കൊണ്ടുവന്നു; ഭൂമി സർവ്വൌഷധികളെ സംഭരിച്ചു. പശുക്കൾ പഞ്ചഗവ്യങ്ങളെ സമർപ്പിച്ചു; വസന്തം തേനും കായും കൊടുത്തു; ഋഷികൾ വിധിപ്രകാരം മഹാലക്ഷ്മിയെ അഭിഷേകം ചെയ്തു. ഗന്ധർവ്വന്മാർ പാടി; നടികൾ പാടി; നൃത്തം ചെയ്തു; മേഘങ്ങളിൽ ശംഖ വേണു വീണാ നിനാദം, ആനക, പണവ, മൃദംഗ, മുരജ, ഗോമുഖ ഘോഷവും കേൾക്കായി. ബ്രാഹ്മണർ സാമ ഗാനങ്ങളെ പാടി; താമര കൈയിൽ പിടിച്ചിരുന്ന മഹാലക്ഷ്മിയുടെ മൂർദ്ധാവിൽ—ദിഗ്ഗജങ്ങൾ കനക കുംഭങ്ങളിൽ നിന്നു പരിശുദ്ധമായ ജലം വർഷിച്ചു. കടലുകൾ രണ്ടു പട്ടു കൊടുത്തു: വരുണൻ വൈജയന്തി എന്ന മാല കാഴ്ചവച്ചു; സരസ്വതി ഹാരം സമ്മാനിച്ചു; പാമ്പുകൾ കല്ലുവച്ച കർണ്ണാഭരണം കൊടുത്തു. ബ്രഹ്മാവു ആഭരണങ്ങളെ അനവധി നല്കി. പ്രാരംഭ വിധികളെ അനുഷ്ഠിച്ച ശേഷം, താമര മാല കൈയിലെടുത്തു പിടിച്ച്, ആ സുന്ദരി എഴുനീററു നിന്നു. താമര മാലയെ അനുഗമിച്ച വണ്ടുകളെ ഭ്രമിപ്പിച്ചു തഴുന്ന കുനിര, കവിൾപ്രദേശ കയറിയ മന്ദഹാസ മനോഹരമായ മുഖം, ചന്ദന കുങ്കുമ സുഗന്ധമായ മാറ്, ഇടുങ്ങിയ കടി, ചിലമ്പു കിലുങ്ങിയ പാദങ്ങൾ,—എന്നവ ഇണങ്ങിയ ആ ലോകൈക സുന്ദരി—കാററിൽ ഇളകിയ കനക ലതപോലെ, ശോഭിച്ചു. ആ പ്രൌഢ, ഗന്ധർവ്വന്മാരെ നോക്കി തൃപ്തയായില്ല; യക്ഷന്മാരെ, അസുരന്മാരെ, വീക്ഷിച്ചു; തൃപ്തയായില്ല; സിദ്ധന്മാരെ, ചാരന്മാരെ, സർവ്വ സ്വർഗ്ഗവാസികളെ നോക്കി, തൃപ്തയായില്ല.

നൂനം തപോ യസ്യ ന മന്യുനിർജയോ
ജ്ഞാനം ക്വചിത് തത്ര ന സംഗവർജിതം
കശ്ചിൻ മഹാം സ്തസ്യ ന കാമ നിർജയഃ
സ ഈശ്വരഃ കിം പരതോ വ്യപാശ്രയഃ.

ധർമ്മഃ ക്വചിത് തത്ര ന ഭൂതസൌഹൃദം
ത്യാഗഃ ക്വചിത് തത്ര ന മുക്തികാരണം

വീര്യം ന പുംസോ ഽസ്ത്യജ വേഗനിഷ്കൃതം
ന ദ്വിതീയോ ഗുണ സംഗവർജിതഃ.

ക്വചിച് ചിരായു ന്ന ശീലമംഗലം
ക്വചിത് തദപ്യസ്തി ന വേദ്യ മായുഷഃ
യത്രോഭയം കുത്ര ച സോ ഽപ്യമംഗലഃ
സുമംഗലഃ കശ്ചന കാംക്ഷതേ ഹി മാം.

ആ ഭർതൃകാമ, തപസ്സുള്ളവനെ കോപമുള്ളവനായി കണ്ടു; ജ്ഞാനിയെ സസംഗനായി കണ്ടു; മഹാനെ, സകാമനായി കണ്ടു; അന്യന്മാരെ ആശ്രയിക്കുന്നവരുടെ സ്വാതന്ത്ര്യ എവിടെ ? ആ സൂക്ഷ്മജ്ഞ, ധർമ്മപരനെ ഭൂതസൌഹൃദമില്ലാത്തവനായി കണ്ടു; ദാനശീലനെ, മുക്തി പഥങ്ങളിൽ നിന്നു ഭിന്നനായി കണ്ടു; വീര്യവാനെ, കാമ പരാജിതനായി കണ്ടു; ഗുണസംഗവർജ്ജിതനെ, ദ്വിതീയാപേക്ഷ ഇല്ലാത്തവനായി കണ്ടു; ആയുഷ്മാനെ, ശീല മംഗല നല്ലാതെ കണ്ടു; ശീല മംഗലനെ, അല്പായുസ്സായി കണ്ടു; ആയുസ്സും ശീലവും ഉള്ളവനെ, അമംഗളനായി കണ്ടു. ആ ചാരു സർവ്വാംഗി ഒരുവനെ മാത്രം സർവ്വ മംഗള സംഭാവിതനായി കണ്ട്, ആ ഒരുവൻ തന്നെ കാംക്ഷിക്കുമോ എന്ന്, പരിഭ്രാന്തയായി. രമ, മുകുന്ദനെ വരിച്ചു. നിർദ്ദോഷങ്ങളായ സൽഗുണങ്ങൾ ഇണങ്ങിയ പുരുഷനെ—നിർഗ്ഗുണനെ—സർവ്വഗുണങ്ങൾ അപേക്ഷിച്ചവനെ—ഹരിയെ—ലക്ഷ്മി വരിച്ചു. സർവ്വഗുണ സമ്പന്നൻ, സർവ്വ ലക്ഷണ ലക്ഷിതൻ, ആയ കാർവർണ്ണന്റെ കഴുത്തിൽ—ഒഴുകിയ തേനിൽ മുഴുകിയ വണ്ടുകൾ അനുഗമിച്ചു ഹാരത്തെ—സർവൈശ്വര്യ മംഗല ദേവത, അർപ്പിച്ചു. ലക്ഷ്മി ലക്ഷ്മീവാന്റെ സമീപത്തു നിന്ന്, ലജ്ജകൊണ്ടു അടഞ്ഞ ഹാസം കൊണ്ടുവിരിഞ്ഞ കണ്ണുകളെക്കൊണ്ട്—സ്വസ്ഥാനമായ ഹരിവക്ഷസ്സിനെ—നോക്കികണ്ടു. ബ്രഹ്മാവു ദാനം ചെയ്ത പരമമായ വക്ഷസ്സിനെ ലക്ഷ്മി സ്വീകരിച്ചു. ത്രിലോക മാതാവ് സ്വസ്ഥാനത്തിരുന്നു കൊണ്ട്, പ്രജകളെ കരുണാ വീക്ഷണം ചെയ്തു. ശംഖ തൂര്യ മൃദംഗങ്ങൾ മുഴങ്ങി. ദേവ സ്ത്രീകൾ പാടി നൃത്തം ചെയ്തു. ബ്രഹ്മാവ്, രുദ്രൻ, അംഗിരസ്സ്, മുതലായ സർവ്വ പ്രജാപതികളും, വീര്യമേറിയ മന്ത്രങ്ങളെ ഉച്ചരിച്ച്, പുഷ്പവർഷം ചെയ്തു. മഹാലക്ഷ്മി നോക്കി; പ്രജാപതികൾ, ദേവന്മാർ എന്നിവരൊക്കെയും, ശീലസമ്പന്നന്മാരായി; പരമമായ നിർവൃതിയെ അടഞ്ഞു. മഹാലക്ഷ്മി നോക്കി; അസുരന്മാർ ബലം കെട്ട്, ലജ്ജ മറന്ന്, ചഞ്ചലിച്ചു. മഹാലക്ഷ്മിയെ അനുഗമിച്ച്, സമുദ്രത്തിൽ നിന്നു വാരുണി എന്നു പേരായ ഒരു കന്യക കയറിവന്നു. അസുരന്മാർ ആ കമല ലോചനയെ, ഹരിയുടെ അനുമതിയോടുകൂടെ, സ്വീകരിച്ചു. അടുത്തതായി കടലിൽ നിന്നു പൊങ്ങിക്കയറിയതു—ശംഖം തോററ കഴുത്തുള്ളവൻ, ചുവന്ന കണ്ണുകളുള്ളവൻ, ശ്യാമളൻ, തരുണൻ, മഞ്ഞപ്പട്ടുടുത്തവൻ, മണികുണ്ഡലൻ, വളഞ്ഞു മിനുങ്ങിയ മുടിയുള്ളവൻ, സർവ്വാഭരണ വിഭൂഷിതൻ, സുഭഗൻ—ആയ ഒരു സിംഹ വിക്രമനാണ്. നീണ്ടു തടിച്ച കൈകളിൽ അമൃതം നിറച്ച കലശം വഹിച്ചുകൊണ്ട്, വിഷ്ണുവിന്റെ അംശാംശ സംഭവനും ആയുർവ്വേദ സർവ്വസ്വനും ആയ ധന്വന്തരി എന്ന

പ്രസിദ്ധസ കയറി. കലശത്തിൽ അമൃതമാണെന്നു ഗ്രഹിച്ച അസുരന്മാർ, കൈയിൽ നിന്നു കയറു വിട്ടു കുതിച്ചു്—ഓടിച്ചെന്നു കലശം തട്ടിപ്പറിച്ചു്, ഓടി. ദേവന്മാർ ദീനന്മാരായി. ഭഗവാൻ പറഞ്ഞു:—'ദേവന്മാരെ! നിങ്ങൾ ഖേദിക്കേണ്ട. ഞാൻ മായയെ ആശ്രയിച്ചു്—നിങ്ങളുടെ ആഗ്രഹത്തെ പൂരിപ്പിക്കുന്നുണ്ടു്." ആ ക്ഷണത്തിൽ അസുരന്മാരുടെ സംഘത്തിൽ ഒരു കലഹമുണ്ടായി. "അമൃതം എനിക്കു്, എനിക്കു്, എനിക്കെനിക്കു്—നീ പിറകെ, നീ പിന്നെ, നീ ഒടുവിൽ" എന്നിങ്ങനെ കോലാഹലം അധികമായി. ഓരോരുവനും താൻ താൻ മുമ്പു ഉണ്ണണമെന്നു കടുത്തു്, ബലവാന്മാർ മുമ്പു കയറിയ സമയം "നമ്മേപ്പോലെ ദേവന്മാർക്കും ഇതിനു് അവകാശമുള്ളതാണു്, അവരും ഇതിലേക്കു പരിശ്രമിച്ചില്ലയോ" എന്നു ദുർബ്ബലന്മാർ ന്യായവാദം ചെയ്തു. പാത്രം ഒരുവൻെറ കയ്യിൽനിന്നു് അപരൻ തട്ടിപ്പറിച്ചു. ആ സന്ദർഭത്തിൽ അവിടെ ഒരു പരമാത്ഭുത യായ സ്ത്രീ അവതരിച്ചു. സർവ്വോപായങ്ങളുടെ ഈശ്വരനായ ഹരിയുടെ ഉപായങ്ങൾക്കു അവസാനമില്ല.

. ..................നിർമ്മല സ്മിതാനനാ
നിന്നവളുടെ മുഖപത്മവും പൃഞ്ചായലും
കന്നൽനേർ മിഴികളും ഉന്നത സ്തനങ്ങളും
കൺമുനകളും കടാക്ഷാവലോകനങ്ങളും
മന്മഥ ധനു രിവ ചാരുവാം സുഭ്രൂക്കളും
രമ്യ സൌലളിത യാനങ്ങളും വിലാസവും
കമ്ര ലീലയും ഭ്രമ ണാംബുജ കരങ്ങളും
സുന്ദരാ കൃതികളും യൗവന പൂർണതയും
മിന്ന ലെന്നതു പോലെ സന്നിധൌ കാണായപ്പോൾ

കലശം നിമിത്തം കലഹിച്ചു നില്ക്കവേ, അസുരന്മാർ ഭുവന മോഹിനി യായ സ്ത്രീ പ്രത്യക്ഷ യായതു കണ്ടു്—പാത്രത്തിൽനിന്നു പിടിവിട്ടു; നിന്നു; നോക്കി; പരമ വിസ്മിതന്മാരായി; "അഹോ രൂപം, അഹോ ധാമം; അഹോ അസ്യാ നവം വയഃ" എന്നിങ്ങനെ സംഭ്രമിച്ചുകൊണ്ടു്—അവർ ആ കനക പരാജയ പ്രഭായിനി യോടു ചോദിച്ചു:

എന്തെടോ ബാലേ നീ താ നേതൊരു ദിക്കിൽ നിന്നി-
ങ്ങെന്തുരാ വന്നീടുന്നു പന്താണി മലയാളേ
ചിന്ത യെന്തഹോ താനേ സഞ്ചരി പ്പതിനുള്ള-
ബന്ധവു മെന്തോ ചൊന്നെടോ ബന്ധുകൾ നിനക്കില്ലേ
നിന്നുടെ മാതാ പിതാക്ക ന്മാരാ രെന്നു നേരെ-
ന്തെന്നു മി ങ്ങെവിടേക്കാ യ്ക്കൊണ്ടിനി പ്പോകുന്നതും.

കരുണാപൂർണ്ണനായ വിധി, ശരീരികൾക്കു സർവ്വേന്ദ്രിയങ്ങളിൽ മനഃപ്രീതിയെ നല്കുവാനായി ഭവതിയെ ഇവിടെ അയച്ചിരിക്കുന്നുവോ? ഭോ സുമദ്ധ്യമേ: സുഭ്രു! ഞങ്ങൾ ജ്ഞാതി കളാണു്; കശ്യപൻെറ വംശത്തിൽ പിറന്നവരാണു്; എന്നാൽ അമൃതം എന്ന പദാർത്ഥത്തിൽ മനസ്സിനെ പ്രവേശിപ്പിച്ചു്, അന്യോന്യം സ്പർദ്ധാലുക്കളായി. ഭവതി ഇതിനെ ഞങ്ങൾക്കായി ന്യായം പോലെ ഭാഗിച്ചു തരണം." ഭഗവാൻ ചുണ്ടുകൊണ്ടു ചിരിച്ചു; കണ്ണുകൊണ്ടു ഭ്രമനാക്കി; ഇങ്ങനെ പറഞ്ഞു:—"ഭോ കശ്യപ പുത്രന്മാരെ! ചഞ്ചലയായ എന്നെ നിങ്ങൾ എങ്ങനെ വിശ്വസിച്ചു? പണ്ഡിതൻ പെണ്ണുങ്ങളെ വിശ്വസിക്കുകയില്ല. വൃകങ്ങൾ, സ്ത്രീകൾ സ്വൈരിണികൾ, എന്നവരോടു സഖിത അനിത്യമാണു്; അവർ എപ്പോഴും പുത്തൻ പുത്തൻ വിഷയങ്ങളെ അന്വേഷിച്ചു്, പഴകിയവയെ ഉപേക്ഷിക്കുന്നു" "ഹരി ചിരിച്ചു; അസുരന്മാർ ചിരിച്ചു; അസുരന്മാർ കലശത്തെ ഹരിയുടെ കൈയിൽ കൊടുത്തു. ഹരി പറഞ്ഞു:—'ഞാൻ ചെയ്യുന്നതു സാധുവാകട്ടെ, അസാധുവാകട്ടെ, നിങ്ങൾ അനുശ്രദ്ധിക്കുമെങ്കിൽ—ഞാൻ അമൃതത്തെ ഭാഗിക്കാം." അസുരന്മാർ സമ്മതിച്ചു; സ്നാനം ചെയ്തു; ഹോമിച്ചു; ബ്രാഹ്മണ പൂജ ചെയ്തു; കോടിമുണ്ടു ഉടുത്തു; കിഴക്കു മുഖമാക്കി ദർഭ വിരിച്ചു ഇരുന്നു. അസുരന്മാരും സുരന്മാരും ഇരുന്ന പ്രദേശമൊക്കെയും പൂക്കളെക്കൊണ്ടും ദീപങ്ങളെക്കൊണ്ടും അലംകൃതമായി. ദിവ്യകന്യക, സഭയിൽ പ്രവേശിച്ചു. ജഘന ഭാരം നിമിത്തം മന്ദഗമനം ചെയ്തുകൊണ്ടു്, കനകനൂപുര ശിഞ്ജനം ചെയ്തുകൊണ്ടു്, ആമദ പരവശനയന—കൈയിൽ കലശം എടുത്തു സഭയിൽ പ്രവേശിച്ചു. സുരാസുരന്മാർ മോഹിച്ചു; ഹരിയുടെ ആജ്ഞ യനുസരിച്ചു്, സുരന്മാരും അസുരന്മാരും പ്രത്യേകം പ്രത്യേകം നിരകളിൽ ഇരുന്നു. ഹരി അവിടെ കലശം കൈയിൽ എടുത്തു നടന്നു; ദാനവന്മാരെ നോക്കി ചിരിച്ചു; അമൃതം സുരന്മാർക്കു വിളമ്പി; അസുരന്മാരുടെ ഇടയിൽ ചെന്നു നിന്നു. സുരന്മാരുടെ ഇടയിലേക്കു തിരിച്ചു ചെന്നു വിളമ്പി. അമൃതം വിളമ്പുവാൻ സമയമായി എന്നു അസുരന്മാർക്കു വാഗ്ദാനം ചെയ്തു; അതു സുരന്മാർക്കു വിളമ്പി; സുരന്മാർ ഉണ്ടു. പ്രണയ പരവശന്മാരായ അസുരന്മാർ, ഹരിയോടു ചെയ്ത വാഗ്ദാനം അനുസരിച്ചു്, പിണങ്ങാതെ ഇരുന്നു; സ്ത്രീ വിവാദം അയുക്ത മെന്നു കരുതി അനങ്ങാതിരുന്നു, പ്രണയാപായം സംഭവിക്കരുതെന്നു നിശ്ചയിച്ചു ശാന്തന്മാരായിരുന്നു. ഇതിനിടയ്ക്കു് രാഹു, ദേവന്മാരുടെ വേഷം ധരിച്ചു് ദേവസഭയിൽ കടന്നിരുന്നു് അമൃതം ഉണ്ണുക ഉണ്ടായി. രാഹുവിൻെറ സമീപത്തിരുന്ന സൂര്യനും ചന്ദ്രനും, കടാക്ഷം കൊണ്ടു ഹരിയെ വാസ്തവം ഗ്രഹിപ്പിച്ചു. ഹരിയാകട്ടെ, ചക്രംകൊണ്ടു രാഹുവിൻെറ ശിരസ്സു മുറിച്ചു. അമൃതസ്പർശം ലഭിക്കാഞ്ഞതു നിമിത്തം കബന്ധം മുറിഞ്ഞു നിലത്തു വീണു. അമൃതസ്പർശം ലഭിച്ചതു നിമിത്തം ശിരസ്സു മരണം ഒഴിഞ്ഞു നിന്നു. ഹരി അവിടെ രാഹുവിൻെറ ശിരസ്സിനെ ഗ്രഹമായി പ്രതിഷ്ഠിച്ചു. രാഹു എല്ലാ വാവു നാളിലും സൂര്യ ചന്ദ്രന്മാരെ ഭയപ്പെടുത്തുന്നതു ഈ വൈരം നിമിത്തമാണു്. അമൃതം വിളമ്പിക്കഴിഞ്ഞ സമയം, ഹരി, അവിടെ സഭയിൽ വെച്ചു തന്നെ സ്വരൂപത്തെ സ്വീകരിച്ചു. ഹരിപദം ആശ്രയിച്ച സുരന്മാർ ഉണ്ടു. അതു ചെയ്യാഞ്ഞ അസുരന്മാർ വിഫലന്മാരായി. ദേശ കാല ഹേതു കർമ്മങ്ങൾ ഫലത്തെ സമ്പാദിക്കുകയില്ല. ഹരിപദം മാത്രമാണു്: അർത്ഥസാധകമായതു്. ഹരി സേവനം എന്നതു്, മരത്തിൻെറ മൂടു നനക്കുന്നതു പോലെ ആണു്.

സുരാസുരന്മാർ തമ്മിൽ മുമ്പുണ്ടായിരുന്ന വൈരം വളരെ മടങ്ങു വർദ്ധിച്ചു.

ക്ഷീരാബ്ധി മഥനത്തിൽ ലഭിച്ച അമൃതത്തെ മോഹിനിയായി അവതരിച്ച വിഷ്ണു, സുരന്മാർക്കു നല്കിയും, അസുരന്മാർക്കു നല്കാതെയും, അന്തർദ്ധാനം ചെയ്ത സമയമാണു്, നടന്ന സംഭവത്തിൻെറ

അൎത്ഥത്തേയും പററിയ പരാജയത്തിൻെറ അളവിനേയും അസുര ദാനവ ദൈതേയന്മാർ ഉള്ളവണ്ണം ബോധിച്ചതു്. അവർ പരമ ക്ഷുബ്ധന്മാരായി. ഏകാഗ്രന്മാരായ അവർ വാസുദേവനെ കുറിച്ചു പരമ സംക്രുദ്ധന്മാരായി. അദിതി പുത്രന്മാൎക്കു ലഭിച്ച ലാഭത്തെ കണ്ടു്, ഖേദം അനുഭവിച്ച ദിതിപുത്രന്മാർ, സൎവ്വായുധങ്ങളും എടുത്തിറങ്ങി, യുദ്ധ സന്നദ്ധന്മാരായി. അമൃതം ഉണ്ട സുരന്മാർ ഊക്കു വൎദ്ധിച്ചു് നാരായണ പരായണന്മാരായി; ഇന്ദ്രൻെറ നേതൃത്വത്തിൽ യുദ്ധ സന്നദ്ധന്മാരായി. തുമുലവും രോമഹൎഷണവും പരമ ദാരുണവും ആയ ദേവാസുര സമരം അവിടെ സമുദ്രതീരത്തു നടന്നു. വാളെടുത്തവരും ബാണമെടുത്തവരും ആയ ഭടപ്രതന്മാർ വിവിധായുധങ്ങളെ കൊണ്ടു തമ്മിൽ അടിച്ചു. ഭേരികൾ മുഴങ്ങി; ശംഖങ്ങൾ ഹുങ്കാരം ചെയ്തു; ഡമരുക്കൾ ഡമഡമ ഘോഷം ചെയ്തു; ആനകൾ അമറി; കുതിരകൾ കനറി; രഥ ചക്രങ്ങൾ ക്രേങ്കാരവം വളൎത്തി; കാലാൾപ്പട അട്ടഹസിച്ചു. പത്തികൾ പത്തികളെ നേൎത്തു; രഥികൾ രഥികളെ നേരിട്ടു. ആനകൾ ആനകളെ അമൎത്തി; കുതിരകൾ കുതിരകളെ കൊന്നു. ആനകളെക്കൊണ്ടു്, ഒട്ടകങ്ങളെക്കൊണ്ടു്, കഴുതകളെ കൊണ്ടു്, കടുവാകളെക്കൊണ്ടു്, കുരങ്ങുകളെക്കൊണ്ടു്, ഗൌരമൃഗങ്ങളെക്കൊണ്ടു്—പോരു പരന്നു. ഗൃധ്രങ്ങളെക്കൊണ്ടു്, ബകങ്ങളെക്കൊണ്ടു്, കങ്കങ്ങളെക്കൊണ്ടു, ശ്യേനങ്ങളെക്കൊണ്ടു, ശരഭ മഹിഷ തിമിംഗല ങ്ങളെക്കൊണ്ടു് പൊരുതവർ, നൂറു നൂറായിരകണക്കിനു നിരന്നു. ജല സ്ഥല ഖഗ ങ്ങളെക്കൊണ്ടു് സമരം ചെയ്യുവരും, വികൃത രൂപങ്ങളായ വിവിധ സത്വങ്ങളെ കൊണ്ടു യുദ്ധം ചെയ്യുവരും, ആണും പാഞ്ഞും കയറി. വെളുത്ത കുടകളും കറുത്ത കുടകളും വിതിൎന്നു. പല നിറങ്ങളിലുള്ള കൂറകൾ പറന്നു; വില തീരാത്ത വജ്രദണ്ഡങ്ങൾ വായുവിൽ ഉയൎന്നു; വെഞ്ചാമരങ്ങൾ വെയിലിൽ വിളങ്ങി; തലപ്പാവുകൾ കാററിൽ പറന്നു; അഗ്നിബാണങ്ങൾ ആകാശത്തു ഫൂല്ക്കാരം ചെയ്തു; കവചങ്ങൾ കീറി; കതിരവൻെറ കതിരുകളേറു ആയുധങ്ങൾ വിളങ്ങി; കടലും കടലും കൂട്ടിയടിച്ചു. മഹാബലി അസുര സൎവ്വസൈന്യാധിപനാണ്. ആ മഹാ പ്രഭു മയൻ നിൎമ്മിച്ചതും, കാമഗവും ആയ ഒരു വിമാനത്തിൽ—സൎവ്വാശ്ചൎയ്യമയവും, സൎവ്വ ഭാവനാതീതവും, സൎവ്വ സമര സമ്പത് പരിപൂൎണ്ണവും, ആയ ഒരു വിമാനത്തിൽ—കണ്ടും കാണാതെയും ആകാശത്തു പറന്ന ഒരു വിമാനത്തിൽ—ഉപ നായകന്മാരാൽ സമാവൃതനായി, വെഞ്ചാമരങ്ങളുടെ നടുവിൽ, വെൺകൊററ കുടയുടെ കീഴിൽ,—ഉദയം മലയിൽ ഉദിച്ചു പൊങ്ങിയ ചന്ദ്രനേപ്പോലെ, ഉയൎന്നു നിന്നു. മഹാബലിയുടെ ചുററിലും ആയി, സ്വ സ്വ യൂഥങ്ങളെ നയിച്ചു കൊണ്ടു്, ഉപ നായകന്മാരായ നമുചി, ശംബരൻ, ബാണൻ, നമുചിയുടെ അച്ഛനായ വിപ്രചിത്തി, അയോമുഖൻ, ദ്വിമൂൎദ്ധാവു്, കാലനാഭൻ, പ്രഹേതി, ഹേതി, ഇല്വലൻ, ശകുനി, ഭൂതസന്താപൻ, വജ്രദംഷ്ട്രൻ, മഹാബലിയുടെ അച്ഛനായ വിരോചനൻ, ഹയഗ്രീവൻ, ശങ്കുശിരസ്സു്, കപിലൻ, മേഘദുന്ദുഭി, താരകൻ, ചക്രദൃക്ക്, ശുംഭൻ, നിശുംഭൻ, ജംഭൻ, ഉത്കലൻ, അരിഷ്ടൻ, അരിഷ്ടനേമി, മയൻ, ത്രിപുരാധിപൻ, മുതലായ പല പല പരമ പ്രസിദ്ധന്മാർ അവിടെ സൎവ്വസന്നദ്ധന്മാരായി ഇറങ്ങി നിരന്നു. ഇവരെ കൂടാതെ പൌലോമന്മാർ, കാലേയന്മാർ, നിവാത കവചന്മാർ, മുതലായി ഉഗ്ര വീൎയ്യന്മാരായ പല ലക്ഷം ലക്ഷം അസുരത്തലവന്മാർ ആ പെരുംപടയിൽ പാഞ്ഞു നടന്നു. അമൃതഭാഗം ലഭിക്കാഞ്ഞവർ, സമുദ്രമഥന ക്ലേശഭാഗം ലഭിച്ചവർ, സമരത്തിൽ പല കുറി നിലിമ്പന്മാരെ തോല്പിച്ചവർ,—ആയ ദൈതേയന്മാരും ദനുജന്മാരും ഒരുമിച്ചു നിന്നു്, സിംഹനാദം ചെയ്തു; *ശംഖഘോഷം ചെയ്തു. സാഗര വിസ്തൃതമായ അസുര പ്പെരുംപട ഇരച്ചു കയറുന്നതു കണ്ട സമയം, ഇന്ദ്രൻ പരമ കോപനനായി. ദിഗ്ഗജ പ്രഭുവായ ഐരാവതത്തിൻെറ പുറത്തു ഇന്ദ്രൻ, വെള്ളച്ചാട്ട

---

* ഈ യുദ്ധത്തിൽ ഭാഗഭാക്കുകളായ രാക്ഷസന്മാരിൽ അനേകരും പരമ പ്രസിദ്ധന്മാരാണ്. നായകനായ മഹാബലി, വാമനനു മൂന്നടി മണ്ണു ദാനം ചെയ്തശേഷം പാതാളത്തിൽ ആണ്ടുപോയ ഭഗവത്ഭക്തനായ മൂലോക പ്പെരുമാളാണ്. ഇന്ദ്രനു നമുചിസൂദനൻ. ജംഭാരി എന്ന നാമങ്ങൾ പ്രസിദ്ധമായതിനാൽ നമുചിയും ജംഭനും എത്ര ഭയങ്കരന്മാരാണെന്നു ഊഹിക്കാം. പ്രദ്യുമ്നൻ കൊന്ന ശംബരൻ ദനുവിൻെറ പുത്രനാണ്; ഈ അമിത ദ്യുതിമാൻ രുഗ്മിണിയുടെ പുത്രനായ പ്രദ്യുമ്നൻ എന്ന ശിശുവിനെ അപഹരിക്കുക ഉണ്ടായി. ശംബരൻ എന്നു പേരായി ഒരു പുത്രൻ ഹിരണ്യകശിപുവിനും ഉണ്ടായിരുന്നു. ബാണൻ ഭക്തി നിമിത്തം, പരമശിവനെ ദ്വാരപാലനായി നിൎത്തിയവനും, ആയിരം കൈയുള്ളവനും, മഹാബലിയുടെ പുത്രനും ആയ മഹാസുരനാണ്. ബാണൻെറ പുത്രിയായ ഉഷയെ കൃഷ്ണൻെറ പൌത്രനായ അസുരൻ വേട്ടു. വിപ്രചിത്തി ദനുവിൻെറ പുത്രനും രാഹുവിൻെറ അച്ഛനും ആണ്. അയോമുഖനും ദ്വിമൂൎദ്ധാവും ദനുവിൻെറ പുത്രന്മാരായ ഉഗ്രന്മാരാണ്.. കാലനാഭൻ ഹിരണ്യാക്ഷൻെറ പുത്രൻ. പ്രഹേതിയും ഹേതിയും അസുരന്മാരാണെന്നല്ലാതെ ഒന്നും അറിയപ്പെട്ടിട്ടില്ല. ഇല്വലൻ വാതാപിയുടെ അനുജനും പ്രഹ്ളാദൻെറ ജ്യേഷ്ഠനായ ഹ്രാദൻെറ പുത്രനും ആണ്. ഇല്വലൻ ജ്യേഷ്ഠനായ വാതാപിയെ കൊന്നു് അതിഥിയായ അഗസ്ത്യനു സമൎപ്പിക്കുക ഉണ്ടായി. ശകുനി ഹിരണ്യകശിപുവിൻെറ പുത്രനും ഭസ്മാസുരൻെറ അച്ഛനും ആണ്. ഭൂതസന്താപൻ ഹിരണ്യാക്ഷൻെറ പുത്രനാണ്. വജ്രദംഷ്ട്രനെ കുറിച്ചു അന്യത്ര പ്രസ്താവമുണ്ടെന്നു തോന്നുന്നില്ല. വിരോചനൻ പ്രഹ്ളാദൻെറ പുത്രനും മഹാബലിയുടെ അച്ഛനും ആണ്; വിരോചനൻ സ്വന്തം ആയുസ്സിനെ ഭാഗിച്ചു ദേവന്മാൎക്കു കൊടുക്കുകയുണ്ടായി. ഹയഗ്രീവനും ശങ്കുശിരസ്സും, കപിലനും ദനുപുത്രന്മാരാണ്. മേഘദുന്ദുഭിയെ കുറിച്ചു അന്യത്ര പ്രസ്താവം ഉണ്ടെന്നു തോന്നുന്നില്ല താരകൻ സുപ്രസിദ്ധനാണ്; ശിവൻ പാൎവ്വതിയെ വിവാഹം ചെയ്യണമെന്നു സൎവ്വദേവന്മാരും പ്രാൎത്ഥിച്ചതു്, താരകനെ കൊല്ലുവാൻ കെല്പുള്ള ഒരു യോദ്ധാവു ജനിക്കുവാനാണ്. ശിവൻെറ പുത്രനായ സുബ്രഹ്മണ്യൻ താരകനെ കൊന്നു. ചക്രദൃക്കിനെക്കുറിച്ച്, അന്യത്ര വിവരണമുണ്ടെന്നു തോന്നുന്നില്ല. സുംഭൻ നിസുംഭൻ എന്നു പേരായ രണ്ടിണ അസുരന്മാരുണ്ടു്. ഒരിണയെ കാൎത്യായനി കൊന്നു; മറെറ ഇണയെ കൃഷ്ണൻ കൊന്നു. ഉത്കചൻ ഹിരണ്യാക്ഷപുത്രനാണ്. അരിഷ്ടൻ ദനുപുത്രനാണ്. അരിഷ്ടനേമി ആരെന്നു വേറെ വിവരണമില്ല. മയൻ അസുര ശില്പിയാണ്. താരകാസുരൻെറ പ്രഥമ പുത്രനായ താരകാക്ഷൻ, ത്രിപുരാസുരന്മാരിൽ പ്രഥമൻ ആത്രെ ത്രിപുരന്മാർ മൂവരേയും ശിവൻ കൊന്നു. പല കാലത്തു ജീവിച്ചിരുന്ന അനേകം അസുരന്മാരെ ഇവിടെ സമകാലിനന്മാരായി പ്രസ്താവിച്ചിരിക്കുകയാണെന്നും, ഇതു ഒരു പൌരാണിക രീതിയാണെന്നും ആണ്, പാശ്ചാത്യമതം. നൂതന പദ്യങ്ങളെ നിൎമ്മിച്ച്, പില്ക്കാലങ്ങളിൽ ഓരോ സമൎത്ഥന്മാർ, ഗ്രന്ഥത്തിൽ ഉൾക്കടത്തി, അതതു ഘട്ടങ്ങളെ ഗൌരവപ്പെടുത്തുകയും, ഗ്രന്ഥത്തിൻെറ വ്യാപകമായ വിലയ്ക്കു കുറവു വരുത്തുകയും ചെയ്തിട്ടുണ്ട് എന്നുള്ളതിനും പുരാണങ്ങളിൽ ദൃഷ്ടാന്തങ്ങളെ ഉദ്ധരിക്കാം. പ്രസ്തുത അസുര വിവരണം സംബന്ധിച്ചു് അങ്ങനേയും സംഭവിച്ചിരിക്കാം.

ങ്ങൾ ഒഴുകിച്ചാടുന്ന ഉദയ പൎവ്വതത്തിന്റെ ഉയരത്തിൽ സൂൎയ്യൻ എന്നതുപോലെ, ഇരുന്നു. ഇന്ദ്രന്റെ ചുററിലും ആയി വഹ്നി, പിതൃപതി, നിരൃതി, വരുണൻ, മരുത്, കുബേരൻ, ഈശൻ, എന്ന ദിക്പാലന്മാർ അവരവരുടെ ഗജങ്ങളുടെ പുറത്തു്, സൎവ്വായുധങ്ങളോടും പുറകെ പടകളോടും കൂടെ, സന്നദ്ധന്മാരായി. സുരാസുരന്മാർ കൂട്ടിമുട്ടി; അസഭ്യം പറഞ്ഞു; തമ്മിലടിച്ചു; മല്ലിടത്തം തുടങ്ങി. ഇന്ദ്രനും മഹാബലിയും തമ്മിൽ ദ്വന്ദ്വയുദ്ധം തുടങ്ങി; ഗുഹനും താരകനും പിടിച്ചു; വരുണനും ഹേതിയും അടിച്ചു; മിത്രനും പ്രഹേതിയും പൊരുതു; യമനും കാലനാഭനും മല്ലയുദ്ധം നടത്തി. വിശ്വകൎമ്മാവും മയനും പിണങ്ങി; ത്വഷ്ടാവും ശംബരനും തമ്മിൽ പേടിപ്പിച്ചു; സവിതാവും വിരോചനനും ബലപ്രയോഗം ചെയ്തു. അപരാജിതനും നമുചിയും തമ്മിൽ തല്ലി; അശ്വിനികളും വൃഷപൎവ്വാവും പരസ്പരം കലഹിച്ചു; സൂൎയ്യനും ബാണൻ മുതലായ ബലിപുത്രന്മാരും മല്ലിടത്തം പിടിച്ചു. സോമനും രാഹുവും തമ്മിൽ, വായുവും പുലോമനും തമ്മിൽ, ഭദ്രകാളിയും സുംഭനിസുംഭന്മാരും തമ്മിൽ—പിടി നടന്നു. വൃഷാകപിയും ജംഭനും തമ്മിൽ, വിഭാവസുവും മഹിഷനും തമ്മിൽ, വസിഷ്ഠനും ഇല്വല വാതാപിമാരും തമ്മിൽ, അടി നടന്നു; കാമദേവനും ദുൎമ്മൎഷനും തമ്മിൽ, മാതാക്കളും ഉല്ക്കലനും തമ്മിൽ, ബൃഹസ്പതിയും ശുക്രനും തമ്മിൽ—പോരു നടന്നു. ശനിയും നരകനും തമ്മിൽ, മരുത്തുകളും നിവാതകവചന്മാരും തമ്മിൽ, വിശ്വദേവന്മാരും പൌലോമന്മാരും തമ്മിൽ, പിണക്കം പെരുകി. രുദ്രന്മാരും ക്രോധവശന്മാരും തമ്മിൽ കടുത്ത മൎദ്ദനം നിൎത്താതെ നടന്നു. അഹോ! സുരാസുരന്മാർ തമ്മിൽ ദ്വന്ദ്വയുദ്ധത്തിൽ ചെറുത്തും അന്യോന്യം അടിച്ചും—കടുത്ത അമ്പുകളെ കൊണ്ടു്, തോമരങ്ങളെ കൊണ്ടു്, ഭുശുണ്ഡികളെകൊണ്ടു്, ഉല്മുഖ പ്രാസ പരശ്വധങ്ങളെകൊണ്ടു്, ഭല്ല പരിഘ മുദ്ഗരങ്ങളെ കൊണ്ടു്—ചെയ്ത പ്രയോഗങ്ങളെയും പ്രതിയോഗങ്ങളെയും ആരു വൎണ്ണിക്കും? കുതിരകൾ ചത്തു; ആനകൾ അന്തരിച്ചു; രഥങ്ങൾ തകൎന്നു; യാനപാത്രങ്ങളിൽ സഞ്ചരിച്ചവർ കൈ മുറിഞ്ഞു്, തുട ഒടിഞ്ഞു്, കഴുത്തു ഞെരിഞ്ഞു്, കാലു മുറിഞ്ഞു്, വില്ലും കൊടിയും കവചവും ആടയും ആഭരണവും നശിച്ചു്—ലക്ഷക്കണക്കിനു മരിച്ചു; കാലാൾപ്പട കോടി കണക്കിനു കാലന്നുക്കു കടന്നു. ഭടന്മാർ ചവിട്ടി ഇളക്കിയ പൊടി, രഥചക്രങ്ങൾ ഉരുണ്ടിളക്കിയ പൊടി, ഉയൎന്നു്—ദിക്കുകളിലും ആകാശത്തും സൂൎയ്യമണ്ഡലത്തിലും പറക്കുന്ന പൎവ്വതങ്ങൾ പോലെ—പറന്നു നടന്നു്, ചോര ച്ചോലകളിൽ കുഴഞ്ഞു മറിഞ്ഞു,—തിരികെ തറയിൽ തുടരെ വീണു. കുണ്ഡലങ്ങളും കിരീടങ്ങളും പോയ ശിരസ്സുകളും, ചോര തെറിപ്പിച്ച കണ്ണുകളും, അടഞ്ഞ ചിറികളും, ആയുധം ഏന്തു ആഭരണം അണിഞ്ഞ കൈ കഷണങ്ങളും, ആനത്തുമ്പി തോല്ക്കുന്ന തടിത്തുടകളും—നിരന്ന പടക്കളം, പട്ടു വിരിച്ച മണത്തറ പോലെ തെളിഞ്ഞു കിടന്നു. ശത്രുഭടന്മാരെ നോക്കവെ മുറിഞ്ഞു മാറിയ തലകളെ തള്ളിക്കളഞ്ഞു്, കൈകളിൽ ആയുധങ്ങളെ വഹിച്ചുകൊണ്ടു്, കബന്ധങ്ങൾ മുന്നോട്ടു ഓടി. മഹാബലി മഹേന്ദ്രനെ പത്തമ്പു കൊണ്ടു താഡിച്ചു; ഐരാവതത്തെ മൂന്നമ്പു കൊണ്ടു; നാലു വാഹന്മാരെ നാലമ്പു കൊണ്ടു്; ഇന്ദ്രന്റെ അംഗരക്ഷകനെ ഒരമ്പു കൊണ്ടു താഡിച്ചു. ശീഘ്ര വിക്രമനായ ഇന്ദ്രൻ ചിരിച്ചു; പറന്നടുത്ത അമ്പുകളെ മൂൎച്ചകൂടിയ കത്തിയമ്പുകളെ കൊണ്ടു കണ്ടിച്ചു. ഇന്ദ്രൻ ചെയ്ത അത്ഭുത കൎമ്മത്തെ കണ്ടു്, ദുൎമ്മൎഷനായ ബലി വേലിനെ കൈയിലെടുത്തു. ബലിയുടെ കൈയിൽ ഉല്ക്കപോലെ ഉഗ്രപ്രഭ ചിതറിയ വേലിനെ ദേവേന്ദ്രൻ ഛേദിച്ചു; ബലി ശൂലമെടുത്തു; ഇന്ദ്രൻ ശൂലം ശിഥിലമാക്കി. ബലി കുന്തമെടുത്തു; ഇന്ദ്രൻ കുന്തം കൃന്തനം ചെയ്തു. ബലി തോമരത്തെ എടുത്തു; ഇന്ദ്രൻ തോമരം താറുമാറാക്കി. ബലി എടുത്ത എടുത്ത ശസ്ത്രത്തെ ഇന്ദ്രൻ കണ്ടിച്ചു കണ്ടിച്ചു തള്ളി. മായാവിയായ ബലി നിന്നിടത്തു അന്തൎദ്ധാനം ചെയ്തു. മറഞ്ഞ അസുരൻ മായാപ്രയോഗം തുടങ്ങി; ഒരു വലിയ ശൈലം ദേവപ്പടയുടെ തലയിൽ വന്നു; കാട്ടുതീ കയറിയ കാടുകൾ പിറകെ വീണു; അവറ്റ പിറകെ മുനകൂൎത്ത ഉണ്ടപ്പാറകൾ വീണു; ദേവപ്പട പിടഞ്ഞു; മലംപാമ്പുകൾ, വിഷപ്പാമ്പുകൾ, തേളുകൾ, സിംഹങ്ങൾ, കടുവാകൾ, പന്നികൾ എന്നവ പിറകെ പിറകെ വീണു്—ആനപ്പടയിൽ ഓടി നടന്നു. തുല്യബന്ധം ഇല്ലാത്ത രാക്ഷസപ്പെണ്ണുങ്ങൾ കൈയിൽ ശൂലവും പിടിച്ചു്, ആയിരക്കണക്കിനു്, പതിനായിരക്കണക്കിനു് എവിടെ നിന്നോ ഓടിവന്നു. "ഛിന്ധി" "ഭിന്ധി" എന്നു വിളിച്ചുകൊണ്ടു ദേവപ്പടയിൽ പേ കയററി. മേഘങ്ങൾ ആകാശത്തു പരുഷങ്ങളായും ഗംഭീരങ്ങളായും തമ്മിലടിച്ചു; കാററടിച്ചിളകിയ മേഘങ്ങൾ തീമഴ പെയ്തു. അസുരൻ നിൎമ്മിച്ച ഒരു മായപ്പെരുംതീ, കാററായ രഥത്തിൽ, കയറി, സംവൎത്തക തീപോലെ കടുത്തടുത്തു്, ദേവപ്പടയിൽ കത്തി. നാലു ദിക്കുകളിൽ നിന്നും കടൽ അടുത്തുവന്നു. പ്രചണ്ഡ വാതങ്ങൾ അടിച്ചിളക്കി, മലപോലെ തെരുത്തു കയറിയ അലകളെകൊണ്ടു്, പേടിപ്പിച്ചു കൊണ്ടു, കടലായ കടലുകൾ ഒക്കെയും, സുരപ്പടകളെ മുക്കി കൊല്ലുവാനായി, മുഷ്കോടെ അടുത്തു; ഭീഷണങ്ങളായ മഹാ മായകളെ പിറകെ പിറകെ കണ്ടു സുരഭടന്മാർ വളരെ പേടിച്ചു. ഇന്ദ്രൻ മുതലായവർ പരിഹാരം കാണാതെ അമ്പരന്നു നിന്നു; ഭഗവാനെ ധ്യാനിച്ചു; ഭഗവാൻ പ്രത്യക്ഷനായി. ഇളംതളിർ കാലുകളെകൊണ്ടു ഗരുഡ പൃഷ്ഠത്തെ അലങ്കരിച്ചുകൊണ്ടു്—എട്ടു കൈകളിൽ ആയുധങ്ങളെ വഹിച്ചുകൊണ്ടു്—കൌസ്തുഭത്തെ കൊണ്ടു മാറും, കുണ്ഡലത്തെ കൊണ്ടു കാതുകളും, കിരീടത്തെ കൊണ്ടു ശിരസ്സും ഉജ്ജ്വലിപ്പിച്ചുകൊണ്ടു്—പുതുത്താമര കണ്ണുകളെ കൊണ്ടു നോക്കികൊണ്ടു്—മഞ്ഞപ്പട്ടുടുത്ത ഭഗവാൻ അവിടെ ദൃശ്യനായി. ഭഗവാൻ പ്രത്യക്ഷനായ ക്ഷണത്തിൽ അസുര കൂടകൎമ്മങ്ങൾ, അപ്രത്യക്ഷങ്ങളായി. ഉണൎച്ചയുള്ളിടത്തു ഉറക്കത്തിനു സ്ഥാനമില്ല; ഹരിസ്മരണം സൎവ്വാപത്തുകളിൽ നിന്നും മോചനം നല്കുന്നു. ഗരുഡന്റെ പുറത്തു പ്രത്യക്ഷനായ ഹരിയെ കണ്ടപ്പോൾ—കഷ്ടം! സിംഹപ്പുറത്തിരുന്ന കാലനേമി ഹരിയെ ലക്ഷ്യംവച്ചു ശൂലമെടുത്തു എറിഞ്ഞു. ഭഗവാൻ ലീലാഹാസം ചെയ്തു. ശൂലത്തെ കൈയിൽ വാങ്ങി തിരികെ എറിഞ്ഞു, സിംഹത്തേയും കാലനേമിയേയും കൊന്നു. പരമ ബലവാന്മാരായ മാലിയേയും സുമാലിയേയും മുമ്പുതന്നെ കൊന്നിരുന്ന ഭഗവാനെ മാല്യവാൻ അടിച്ചു; ഗരുഡനെ ഗദകൊണ്ടു എറിഞ്ഞു. ആ ക്ഷണത്തിൽ ചക്രായുധം ഇറങ്ങി; അട്ടഹസിച്ച അസുരൻ എരിഞ്ഞു ചാരമായി. ഭഗവാൻ പ്രത്യക്ഷമായ മുഹൂൎത്തത്തിൽ ദേവന്മാർ ബലവാന്മാരായി; ഇന്ദ്രൻ, മുതലായ ദിക്പാലകന്മാർ ഉ

ഗ്രതേജസ്സന്മാരായി. സുര സേനകൾ അസുര സേനകളെ തള്ളി മാററി; ഇന്ദ്രൻ വജ്രം എടുത്തു; ബലിയെ നോക്കി; പ്രജകൾ അയ്യോ അയ്യോ എന്നു വിളി കൂട്ടി. സമൎത്ഥനും സമ്പന്നനും ആയ മഹാബലി പടയുടെ മുമ്പിൽ ചൊടിച്ചു നില്ക്കുന്നതു കണ്ടു്, ഇന്ദ്രൻ നിന്ദാപൂൎവ്വം ഇങ്ങനെ പറഞ്ഞു:—"മൂഢ! മായാ പ്രഭുക്കന്മാരായ ഞങ്ങളെ നീ മായകൊണ്ടു ജയിക്കാമെന്നു കരുതുന്നുവോ? കുട്ടികളുടെ കണ്ണു കെട്ടിയ ശേഷം, ആഭരണം അഴിച്ചെടുക്കുവാൻ ഉത്സാഹിക്കുന്ന കള്ളനോ, നിനക്കു ആദൎശപുരുഷൻ? മായകളെക്കൊണ്ടും കള്ളപ്പണികളെക്കൊണ്ടും സ്വൎഗ്ഗത്തു കയറുവാനും അതിനപ്പുറം (മോക്ഷം) ചേരുവാനും കാംക്ഷിക്കുന്ന കള്ളന്മാരെ, ഞാൻ അവൎക്കു മുമ്പുള്ള സ്ഥാനങ്ങളിൽ നിന്നു തന്നെയും താഴെ തള്ളിക്കളയും. എട! ദുൎമ്മായാനികേതനമായ നിന്റെ തല ഞാൻ ഇവിടെ കണ്ടിക്കും; മന്ദ! അല്ലെങ്കിൽ കൂട്ടുകാരോടു കൂടെ നീ ഓടിക്കൊള്ളുക." ബലി പറഞ്ഞു:—

സംഗ്രാമേ വൎത്തമാനാനാം കാലചോദിതകൎമ്മണാം
കീൎത്തിർ ജയോ ƒ ജയോ മൃത്യുഃ സൎവ്വേഷാം സ്യു രനുക്രമാത്
തദിദം കാലരശനം ജനാഃ പശ്യന്തി സൂരയഃ
ന ഹൃഷ്യന്തി, ന ശോചന്തി തത്ര യൂയ മപണ്ഡിതാഃ
ന വയം മന്യമാനാനാം ആത്മാനം തത്ര സാധനം
ഗിരോ വഃ സാധു ശോച്യാനാം ഗൃഹ്ണീമോ മമ താഡനാഃ

* കാലത്തിന്റെ ചോദനം നിമിത്തം ആളുകൾ സമരത്തിൽ സംഘടിക്കുന്നു; അവൎക്കു കീൎത്തി, ജയം, അപജയം, മൃത്യു, എന്നിവ ക്രമേണ സംഭവിക്കുന്നു. ഇതൊക്കെയും കാലത്തിന്റെ ബലത്താൽ വരുന്നതാണെന്നു വിദ്വാന്മാർ അറിയുന്നു. അവർ ഹൎഷിക്കുന്നില്ല; ശോചിക്കുന്നുമില്ല; അപണ്ഡിതന്മാരായ നിങ്ങൾ എന്തു അറിഞ്ഞു? അങ്ങു പറഞ്ഞ വാക്കുകൾ മൎമ്മതാഡനക്ഷമങ്ങളാണു്. എന്നാൽ അവയെ ഞങ്ങൾ സാധുവെന്നു സ്വീകരിക്കുന്നില്ല. ഇന്ദ്ര! അങ്ങു കേവലം പ്രസാധകനാണു്. തത്വം അറിയാത്ത അങ്ങു ദയനീയൻ തന്നെ." ബലി, ഇന്ദ്രനെ വലിഞ്ഞ ഞാണിൽ നിന്നിറങ്ങിയ നാരാചങ്ങളെക്കൊണ്ടു താഡിച്ചു. മനസ്സിൽ തറഞ്ഞ വാക്കുകളും മൎമ്മങ്ങളിൽ തറഞ്ഞ നാരാചങ്ങളും നിമിത്തം, ഇന്ദ്രൻ, അങ്കുശം ഏററ ആന പോലെ നിന്നു. നിന്ന ഇന്ദ്രൻ ഉണൎന്നു; വജ്രമെടുത്തു; ആഞ്ഞടിച്ചു; ബലിയും രഥവും, ചിറകു മുറിഞ്ഞ പക്ഷികളെപ്പോലെ, തറയിൽ വീണു. ബലിയുടെ സഖനായ ജംഭൻ, ബലി വീണതു കണ്ട സമയം, സിംഹപ്പുറത്തു കയറി, ഗദയെടുത്തടുത്തു്, ഐരാവതത്തെയും ഐരാവതത്തിന്റെ പുറത്തിരുന്ന ഇന്ദ്രനേയും അടിച്ചു. അടിയേററ ഐരാവതം തളൎന്നു; മുട്ടു മടക്കി ഭൂമിയിൽ കുനിഞ്ഞു; കൽപ്രതിമപോലെ ഇളകാതെ ഇരുന്നു. ആ ക്ഷണത്തിൽ ആയിരം കുതിര പൂട്ടിയ രഥവുമായി മാതലി അവിടെ സന്നദ്ധനായി. ഇന്ദ്രൻ, രഥത്തിൽ കയറി. മാതലി ഇന്ദ്രനു സമയത്തു ചെയ്ത സാഹായ്യത്തെ അഭിനന്ദിച്ചു ചിരിച്ചുകൊണ്ടു്. ജംഭാസുരൻ ജ്വലിച്ച ശൂലത്തെ മാതലിക്കു നേരെ ചാട്ടി. മാതലി സത്വം അവലംബിച്ചു കടുത്ത വേദന സഹിച്ചു നിന്നു; ഇന്ദ്രൻ ജൃംഭിച്ചു്, വജ്രം എറിഞ്ഞു്, തല തെറിപ്പിച്ചു. ജംഭൻ മരിച്ച സംഗതി നാരദൻ പറഞ്ഞു അറിഞ്ഞ ജംഭന്റെ ജ്ഞാതികളായ നമുചിയും ബലനും പാകനും ബദ്ധപ്പെട്ടു അവിടെ ചെന്നു. ആ അസുര ദുഷ്ടന്മാർ ഇന്ദ്രനെ അസഭ്യം പറഞ്ഞു. ആ അസുര കഠിനന്മാർ ഇന്ദ്രന്റെ മേൽ, മലയിൽ മഴപോലെ, ശരങ്ങളെയ്തു. ലഘുഹസ്തനായ ബലൻ, ഇന്ദ്രന്റെ ആയിരം കുതിരകളെ ഒരുമിച്ചു ശരങ്ങളെക്കൊണ്ടു മൂടി. പാകൻ ഇരുനൂറു ശരങ്ങളെ മാതലിയുടെ മേൽ, ഇരുനൂറു ശരങ്ങളെ രഥത്തിന്റെ മേൽ, വേറെ വേറെ എയ്തു തറച്ചു; ശരങ്ങളുടെ സന്ധാനവും മോചനവും ഒരുമിച്ചു നടക്കുന്നതു കണ്ടു്, രണനിപുണന്മാർ പരമാത്ഭുതന്മാരായി. പൊൻചിറകു വച്ച പതിനഞ്ചു അമ്പുകളെ നമുചി, ഇന്ദ്രന്റെ എതിരെ എയ്തു്, വെള്ളം കെട്ടിയ കാറുകൾ പോലെ, ആൎപ്പിട്ടു. അസുര ശരകൂടങ്ങൾ ഇന്ദ്രനേയും രഥത്തേയും സാരഥിയേയും, വൎഷമേഘങ്ങൾ സൂൎയ്യനെ എന്നതുപോലെ, ആവരണം ചെയ്തു. ഇന്ദ്രനെ കാണാതായ ദേവഗണങ്ങളും അനുചരന്മാരും അനായകന്മാരായി, അൎദ്ദിതന്മാരായി, കടലിൽ കപ്പൽ പൊളിഞ്ഞ വണിക്കുകൾ എന്നതുപോലെ കരഞ്ഞു. ഇന്ദ്രനും കുതിരകളും രഥവും സാരഥിയും ശരകൂടത്തിൽ നിന്നിറങ്ങി; രാത്രി ശേഷം ഉദിച്ച സൂൎയ്യനെപ്പോലെ ഇന്ദ്രൻ ദിക്കുകളേയും ആകാശത്തെയും ഭൂമിയേയും സ്വതേജസ്സുകൊണ്ടു തെളിയിച്ചു. സ്വഭടന്മാരെ പരപീഡിതന്മാരായിക്കണ്ട വജ്രധരൻ ക്രുദ്ധിച്ചു്, ശത്രുവധം ചെയ്യുവാനായി വജ്രായുധത്തെ എടുത്തു. അഷ്ടധാരം കഠിനമായ വജ്രം ആഞ്ഞു പാഞ്ഞു; ബലന്റേയും പാകന്റേയും തലകൾ മുറിഞ്ഞു; ചോരച്ചോലകൾ ഒഴുകി. അസുരജ്ഞാതികൾ അമ്പരന്നു. ജ്ഞാതിമരണം കണ്ട നമുചി ശോക ഹൎഷ രോഷങ്ങൾക്കു വശഗനായി, ജിഘാംസ വളൎന്നു്, ഇന്ദ്രവധ പരമോദ്യമം ആരംഭിച്ചു. "നീ ചത്തു" എന്നു ഗൎജ്ജിച്ചുകൊണ്ടു്, നമുചി മണി കെട്ടി പൊന്നണിഞ്ഞ അശ്മശൂലത്തെ എറിഞ്ഞുകൊണ്ടു്, സിംഹംപോലെ സിംഹനാദം ചെയ്തു. കഴുത്തിനു നേരെ ചെന്ന മഹാ ജവമായ അശ്മശൂലത്തെ, ഇന്ദ്രൻ അമ്പുകളെക്കൊണ്ടു്, ആയിരമായി നുറുക്കി. അമൎഷം വളൎന്ന ഇന്ദ്രൻ വീണ്ടും കഴുത്തിനയച്ച വജ്രം, നമുചിയുടെ പ്രാണങ്ങളെ ലക്ഷ്യമാക്കി ഘൂല്കാരം ചെയ്തു്, ചൊടിച്ചടുത്തു. കടുത്ത വജ്രം നമുചിയുടെ കടുപ്പമേറിയ തൊലിയിൽ കൊണ്ടു തെറിച്ചു മാറി; വൃത്രസംഹാരം ചെയ്ത ശക്രൻ നമുചിയുടെ തോലിനോടു തോററു എന്നതു പരമാത്ഭുതമായി. വജ്രം പ്രതിഹതമായി എന്നു കണ്ട സമയം ഇന്ദ്രൻ, "എന്തു്, ലോക വിമോഹനമായ ഇതു സംഭവിച്ചതു എന്തു ദൈവയോഗംകൊണ്ടോ" എന്നു അമ്പരന്നു. "പറന്നു നടന്നു തറയിൽ ഇറങ്ങി കീഴിൽ അമൎന്നു സൎവ്വപ്രജകളേ സംഹരിച്ച പൎവ്വതങ്ങളുടെ പക്ഷങ്ങളെ കണ്ടിച്ച എന്റെ വജ്രം!! ത്വക്കു മുറിക്കുവാൻ മതിയാവാതെ സൎവ്വാസ്ത്രങ്ങളും മടുത്തു മാറു മാറു കഠിനന്മാരായ തപഃപ്രഭുവായ ത്വാഷ്ട്രൻ മുതലായ പല പല പരമ ബലവാന്മാരെ, വിപാടനം ചെയ്ത എന്റെ വജ്രം!!—ഇവിടെ നിഷ്ഫലമായി! അല്പനായ ഈ അസുരനിൽ ഫലിക്കാഞ്ഞ ഈ വജ്രദണ്ഡത്തെ ഞാൻ ഇനി കൈകൊണ്ടു തൊടുകയില്ല; ബ്രഹ്മതേജസ്സു വിഫലമായി!" ഇങ്ങനെ വിഷാദിച്ച ഇന്ദ്രൻ ആകാശഭാരതി കേട്ടു:—"ഈ ദാനവൻ ശുഷ്കങ്ങളേക്കൊണ്ടോ ആൎദ്രങ്ങളേക്കൊണ്ടോ

*മഹാബലിയുടെ മറുപടി എത്രയും ഉയൎന്ന നിലയിലുള്ളതും മോക്ഷത്തെ അൎഹിക്കുന്നവനു യുക്തവും തന്നെ. പടക്കളത്തിൽ നിന്നുകൊണ്ടു ഇങ്ങനെ പറയുവാൻ കഴിഞ്ഞ മഹാബലിയുടെ മനഃസ്ഥിതിയെ ചിന്തിക്കുവാൻ കഴിയുന്നവൎക്കു്, രോമാഞ്ചമുണ്ടാകും.

വധിക്കപ്പെടുകയില്ല. ശുഷ്കങ്ങളെക്കൊണ്ടും ആർദ്രങ്ങളെക്കൊണ്ടും മരിക്കുകയില്ല എന്നു ഞാൻ അനുഗ്രഹിച്ചിരിക്കുന്ന ഇവനെ വധിക്കുവാൻ—ഇന്ദ്ര ! അങ്ങു വേറെ ഉപായം അന്വേഷിക്കണം." ദൈവവചനം കേട്ട ഇന്ദ്രൻ മനസ്സിനെ ഉറപ്പിച്ചു: ചിന്തിച്ചു: "ഫേനം ഇവിടെ ആയുധമാകാം" എന്നു നിശ്ചയിച്ചു. ഇന്ദ്രൻ ഫേനത്തെ പ്രയോഗിച്ചു. നമുചിയുടെ തല വേറെ, ഉടല് വേറേ, തറയിൽ വീണു. പ്രാണങ്ങൾ ആകാശത്തു പറന്നു. "കേവലം ശുഷ്കമല്ലാത്തതും, കേവലം ആർദ്രമല്ലാത്തതും, എന്നാൽ ഉഭയാത്മകമായതും ആയ ആയുധം കൊണ്ടു ഇന്ദ്രൻ നമുചിയെ വധിച്ചു," എന്നു മുനിമാർ സ്തുതിച്ചു; വാനത്തുനിന്നു പൂമാലകൾ പൊഴിഞ്ഞു; ഗന്ധർവ്വ പ്രമുഖന്മാരായ "വിശ്വാവസുവും" പരാവസുവും പാടി; ദേവദുന്ദുഭികൾ മുഴങ്ങി; നർത്തകികൾ നർത്തിച്ചു. അഗ്നി മുതലായ ദിക്പാലകന്മാർ,—സിംഹങ്ങൾ മൃഗങ്ങളെ എന്നതു പോലെ നമുചി ഭടന്മാരെ പേടിപ്പിച്ചു: ഓടിച്ചു: കൊന്നു. അസുരന്മാർ ഉരുവുരുവരെ മരിച്ചൊടുങ്ങുന്നതു കണ്ടു്, സ്രഷ്ടാവായ ബ്രഹ്മാവു സംഭ്രമിച്ചു; നാരദനെ രണഭൂമിയിൽ അയച്ചു. നാരദൻ അസുരസംക്ഷയത്തെ പ്രതിഷേധിച്ചു വിളിച്ചു പറഞ്ഞു:—"ഹോ ദേവന്മാരെ ! നാരായണ പരായണന്മാരായ ഭവാന്മാർ, അമൃതത്തെ സമ്പാദിച്ചു; ഭവാന്മാർ ഐശ്വര്യവാന്മാരായി; സമരത്തിൽനിന്നു ഉപരമിക്കുക തന്നെ." മഹർഷിയെ മാനിച്ചു സുരന്മാർ വിരമിച്ചു. എല്ലാവരും ആഹ്ലാദിച്ചു്, അന്യോന്യം അനുമോദിച്ചു, സ്വർഗ്ഗത്തേക്കു നടന്നു. മരിക്കാതെ ശേഷിച്ച അസുരന്മാർ നാരദന്റെ അനുമതി പ്രകാരം മഹാബലിയെ അസ്തം പർവ്വതത്തിലേക്കു നീക്കി. ശുക്രാചാര്യൻ അവരെ അനുഗമിച്ചു; ശുക്രൻ സ്പർശിച്ച സമയം, മഹാബലി ഉണർന്നു. പടയിൽ പരാജയം പററിയതായി അറിഞ്ഞു. എന്നാൽ ലോകതത്വ വിചക്ഷണനായ മഹാബലി ഖേദിച്ചില്ല, ശേഷിച്ച മൃതന്മാരിൽ അവയവ നഷ്ടം ഭവിക്കാഞ്ഞവരേയും, കഴുത്തിനു കേടു പററാഞ്ഞവരെയും, ശുക്രൻ സഞ്ജീവനി പ്രയോഗിച്ചു ജീവിപ്പിച്ചു.

ഇന്ദ്രന്റെ ഭാര്യയായ ശചി—ഇന്ദ്രാണി—പുലോമൻ എന്ന അസുരന്റെ പുത്രിയാണ്. ഇവരുടെ പുത്രൻ ജയന്തൻ. ജയന്തൻ ഒരു കാകന്റെ രൂപത്തിൽ ചെന്നു്, സീതയെ കൊത്തി മുറിച്ച സംഭവം, ഈ ഗ്രന്ഥ പരമ്പരയിൽ സൂര്യ വംശത്തിൽ ഉണ്ടു്. ഇന്ദ്രനും ഗരുഡനും തമ്മിൽ നടന്ന സമരത്തെ കുറിച്ചു വിവരണം, ഈ ഗ്രന്ഥത്തിൽ അന്യത്ര ഗരുഡ ചരിത്രത്തിൽ ഉണ്ടു്. നാരദൻ ഇന്ദ്രസഭയെ കുറിച്ചു വർണ്ണിക്കുന്ന സംഭവം, ഇന്ദ്രൻ അർജ്ജുനനെ ഇന്ദ്രകീല പർവ്വതത്തിൽ കാണുന്ന സംഭവം ഇന്ദ്രൻ ഗന്ധമാദനത്തിൽ, പാണ്ഡവന്മാരെ കാണുന്ന സംഭവം, ഇന്ദ്രൻ കർണ്ണന്റെ കവച കുണ്ഡലങ്ങളെ അപഹരിക്കുന്ന സംഭവം,—എന്നവ ഈ ഗ്രന്ഥ പരമ്പരയിൽ സോമ വംശത്തിൽ ഉണ്ടു്. ഇന്ദ്രൻ ഗോവർദ്ധനോദ്ധാരണം സംബന്ധിച്ചും, പാരിജാതാപഹരണം സംബന്ധിച്ചും, കൃഷ്ണനോടു തോല്ക്കുന്നതു്, ഈ ഗ്രന്ഥപരമ്പരയിൽ യദുവംശത്തിൽ ഉണ്ടു്. അഹല്യാ ശാപം മുതലായി ഇന്ദ്രനെ സംബന്ധിച്ച ചില സംഭവങ്ങളേയും ഈ ഗ്രന്ഥപരമ്പരയിൽ സൂര്യ വംശത്തിൽ കാണുക. വൃത്രാസുര വധം സംബന്ധിച്ചു ഇന്ദ്രന്റെ ബ്രഹ്മഹത്യാ പാപ പ്രാപ്തി, മുതലായ പല സംഭവങ്ങൾ, ഈ ഗ്രന്ഥത്തിൽ അങ്ങിങ്ങു കാണാം.

ഇന്ദ്രന്റെ പ്രസിദ്ധ നാമങ്ങൾ ഇവയാകുന്നു :—

ഇന്ദ്രോ മരുത്വാൻ മഘവാ ബിഡൌജാഃ പാകശാസനഃ
വൃദ്ധശ്രവാഃ ശുനാസീരഃ പുരുഹൂതഃ പുരന്ദരഃ

ജിഷ്ണുഃ ലേഖർഷഭഃ ശക്രഃ ശതമന്യുഃ ദിവസ്പതിഃ
വാസ്തോഷ്പതിഃ സുരപതിഃ വലാരാതിഃ ശചീപതിഃ

ജംഭഭേദീ ഹരിഹയഃ സ്വാരാൺ നമുചി സൂദനഃ
സംക്രന്ദനോ ദുശ്ച്യവനഃ തുരാഷാട് മേഘവാഹനഃ

ആഖണ്ഡലഃ സഹസ്രാക്ഷഃ ഋഭുക്ഷാഃ തസ്യ തു പ്രിയാ.

ഇന്ദ്രൻ =(ഇദി = പരമൈശ്വര്യം) = പരമൈശ്വര്യമുള്ളവൻ. മരുത്വാൻ=മരുത്തുകളുള്ളവൻ: മരുത്തുകൾ ദിതിയുടെ പുത്രന്മാരാണ്, എങ്കിലും, ഇന്ദ്രൻ അവർക്കു ദേവത്വം നല്കി; സ്വപക്ഷത്തു ചേർത്തു. മഘവാ=മാനിക്കപ്പെടുന്നവൻ. ബിഡൌജസ്സ്=ഭേദിക്കുന്ന ഓജസ്സുള്ളവൻ. പാകശാസനൻ=പാകനെ കൊന്നവൻ. വൃദ്ധശ്രവാ=ബൃഹസ്പതി മുതലായ വൃദ്ധന്മാരെ ശ്രവിക്കുന്നവനെന്നും, വൃദ്ധന്മാരാൽ വർണ്ണിക്കപ്പെടുന്നവനെന്നും ആകും. ശുനാസീരൻ=നല്ല സേനകളുള്ളവൻ എന്നും, ശുനനേയും ശീരനേയും സ്വാധീനത്തിലുള്ളവൻ എന്നും; ആകും. ശുനൻ=വായു. ശീരൻ=സൂര്യൻ. പുരുഹൂതൻ=പല നാമങ്ങളാൽ യാഗങ്ങളിൽ വിളിക്കപ്പെടുന്നവൻ. പുരന്ദരൻ=ശത്രുപുരങ്ങളെ വിദാരണം ചെയ്യുന്നവൻ. ജിഷ്ണു=ജയശീലൻ. ലേഖർഷഭൻ=ദേവശ്രേഷ്ഠൻ. ശക്രൻ=ദുഷ്ടന്മാരെ ജയിക്കുവാൻ ശക്തിയുള്ളവൻ. ശതമന്യു=നൂറു യാഗം ചെയ്തവൻ എന്നും; അസുരന്മാരെക്കുറിച്ചു വളരെ കോപമുള്ളവൻ എന്നും; അസുരന്മാർ നിമിത്തം ദീനനായവൻ എന്നും; ആകും. ദിവസ്പതി=സ്വർഗ്ഗത്തിന്റെ പതി. സുത്രാമാ=നല്ലവണ്ണം രക്ഷിക്കുന്നവൻ. ഗോത്രഭിത്ത=പർവ്വതങ്ങളെ ഭേദിക്കുന്നവൻ. വജ്രി=സ്പഷ്ടം. വാസവൻ=വസുക്കളുള്ളവൻ എന്നും; വസുക്കളാൽ സേവ്യൻ എന്നും ആകും. വൃത്രഹാ=വൃത്രനെ കൊന്നവൻ. വൃഷാ=വർഷിക്കുന്നവൻ. വാസ്തോഷ്പതി=ഗൃഹങ്ങളുടെ അധിദേവത. സുരപതി=സ്പഷ്ടം. ശചീപതി:=സ്പഷ്ടം. വലാരാതി=സ്പഷ്ടം. ജംഭഭേദി: സ്പഷ്ടം. ഹരിഹയൻ=മഞ്ഞക്കുതിരകളുള്ളവൻ. സ്വാരാട് =സ്വർഗ്ഗത്തിൽ ശോഭിക്കുന്നവൻ. നമുചിസൂദനൻ: സ്പഷ്ടം. സംക്രന്ദനൻ=ശത്രുക്കളെ കരയിക്കുന്നവൻ. ദുശ്ച്യവനൻ=അഹല്യ നിമിത്തം അധഃപതനം വന്നവൻ എന്നും; ച്യവനൻ നിമിത്തം അധഃപതനം വന്നവൻ എന്നും; ആകും. തുരാഷാൾ=വേഗം ശ്രമിക്കുന്ന ശത്രുവിനെ തോല്പിക്കുന്നവൻ. മേഘവാഹനൻ=മേഘം വാഹനമായവൻ. ആഖണ്ഡലൻ=ശത്രുക്കളെ ഖണ്ഡിക്കുന്നവൻ. സഹസ്രാക്ഷൻ=ആയിരം കണ്ണുകളുള്ളവൻ. ഋഭുക്ഷാ=ദേവകളെ നയിക്കുന്നവൻ.

# കശ്യപനു അദിതിയിൽ ജനിച്ച വാമനൻ (ഉരുക്രമൻ)

സപത്നിയായ ദിതിയുടെ പുത്രന്മാരായ മഹാബലി മുതലായവർ, ഇന്ദ്രൻ മുതലായ സ്വപുത്രന്മാരെ, നിരന്തരം പീഡിപ്പിക്കുന്നതു കണ്ടു, ദേവ മാതാവായ അദിതി വ്യസനാ ക്രാന്ത യായി. * പുത്രന്മാർ ഹതന്മാരായ സന്ദർഭത്തിൽ അദിതി അനാഥയെപ്പോലെ കരഞ്ഞു. അങ്ങിനെ ഇരിക്കവേ, ഒരിക്കൽ സമാധിയിൽ നിന്നു ഉണർന്ന കശ്യപൻ ആശ്രമത്തേക്കു ചെല്ലുക ഉണ്ടായി. അദിതിയെ ദീനവദന യായി കണ്ടു—കശ്യപൻ പറഞ്ഞു:—"ഭോ ഭദ്രേ! ഈ ആശ്രമം എങ്ങനെ നിരുത്സവമായി; നിരാനന്ദമായി? ബ്രാഹ്മണർക്ക് അഭദ്ര മായതു വല്ലതും ഇവിടെ നടന്നുവോ? ഗോക്കൾക്കു ഒക്കെയും മംഗലമല്ലയോ? ലോക വിഘാതം എന്തെങ്കിലും ഇവിടെ അനുഷ്ഠിക്കപ്പെട്ടുവോ? ധർമ്മകാര്യങ്ങളും അർത്ഥകാര്യങ്ങളും കാമ കാര്യങ്ങളും ഇവിടെ സുഖമായി വഹിക്കപ്പെടുന്നില്ലയോ? അതിഥികൾ ആരെങ്കിലും വന്ന്, കുടുംബ കാര്യങ്ങളിൽ വ്യാപൃതയായ ഭവതി അറിയാതെ അപൂജിതരായി മടങ്ങുക ഉണ്ടായോ? വെള്ള മെങ്കിലും ലഭിക്കാതെ അനർച്ചിതന്മാരായി അതിഥികൾ മടങ്ങുന്ന ഗൃഹവും നരികളുടെ കൂട്ടും തമ്മിൽ ഭേദമില്ല. അല്ലയോ ഭദ്രേ! ഞാൻ ഇവിടെ ഇല്ലാതിരുന്നതിനാൽ സ്വാസ്ഥ്യത ഇല്ലായ്ക നിമിത്തം, ഭവതി സമയത്തു ഹവിസ്സിനെ അഗ്നിയിൽ ഹോമിക്കുവാൻ വിസ്മരിച്ചുവോ? ഗൃഹസ്ഥന്മാർ ബ്രാഹ്മണപൂജയും അഗ്നിപൂജയും കൊണ്ടാണ് പരമ ലോകങ്ങളെ പ്രാപിക്കേണ്ടതു്, ബ്രാഹ്മണനും അഗ്നിയും സർവ്വ ദേവാത്മാവായ വിഷ്ണുവിന്റെ മുഖമാകുന്നു. ഭോ മനസ്വിനി! ഭവതിയുടെ പുത്രന്മാർ കുശലികളായിരിക്കുന്നുവോ? ഭവതി അസ്വസ്ഥ ചിത്തയാണ് എന്നു സർവ്വ ലക്ഷണങ്ങളും ചൂണ്ടി കാണിക്കുന്നു." അദിതി പറഞ്ഞു:—"ഭോ ഭഗവൻ! ബ്രാഹ്മണർക്കും ഗോക്കൾക്കും ഭദ്രം തന്നെ. ധർമ്മത്തിനും എനിക്കും ഭദ്രം തന്നെ. ഈ ഗൃഹം ഇപ്പോഴും ധർമ്മാർത്ഥ കാമ സമ്പാദന ക്ഷമ മായി തന്നെ വർത്തിക്കുന്നു. സർവ്വ ഭൂത ഹിതാത്മാ വായ അങ്ങയുടെ അനുഗ്രഹം മൂലം അഗ്നികൾ, അതിഥികൾ, ഭൃത്യന്മാർ, ഭിക്ഷുകൾ എന്നവരൊക്കെയും വർദ്ധിക്കുന്നു. ഭോ ഭഗവൻ! അങ്ങു സർവ്വ പ്രജാ പരിപാലന ജാഗരൂക നായിരിക്കെ, അങ്ങു സർവ്വ ധർമ്മവിചാരണം ചെയ്യവേ, കേവലം മാനസ മായ കാമത്തെ തന്നെയും ഞാൻ പ്രാപിക്കാതെ ഇരിക്കുന്നില്ല. സാക്ഷാൽ ബ്രഹ്മ പുത്രനായ മരീചിയുടെ പുത്രനായ അങ്ങ്, സത്വം രജസ്സു തമസ്സു എന്നവയുടെ സമ്മേളന ഫലമായ സർവ്വ സത്വങ്ങളുടേയും പിതാവാകുന്നു അവ അങ്ങയുടെ മനസ്സിൽനിന്നും ശരീരത്തിൽ നിന്നും പിറന്നു. പ്രഭോ! അങ്ങു സുരന്മാരിലും അസുരന്മാരിലും സമ ബുദ്ധിയോടു കൂടെ വർത്തിക്കുന്നു. എന്നാലും മഹേശ്വരൻ ഭക്തന്മാരെ പ്രത്യേകം അനുഗ്രഹിക്കുന്നു ഭോ ഈശ! പ്രഭോ സുവ്രത! ഞാൻ ദീർഘ കാല മായി അങ്ങയെ ഭജിക്കുന്നു. സ്ഥാനവും മാനവും ഐശ്വര്യവും, ശത്രുക്കൾ അപഹരിച്ചതു നിമിത്തം, ഞാൻ പരമ ദീനയായി; അങ്ങു എന്നെ രക്ഷിക്കണമേ! ശത്രുക്കൾ ചെയ്ത സ്ഥാനഭ്രംശം നിമിത്തം ഞാൻ സങ്കട കടലിൽ മുങ്ങി കിടക്കുന്നു. എന്റെ ഐശ്വര്യവും യശസ്സും സ്ഥാനവും പ്രബലന്മാർ അപഹരിച്ചിരിക്കുന്നു. ഭോ സാധോ! കല്യാണ സന്ദായക! എന്റെ പുത്രന്മാർ പുനഃസ്ഥാപനം ചെയ്യപ്പെടുവാൻ, അർഹമായതിനെ അങ്ങു അനുഷ്ഠിക്കണമേ!" കശ്യപൻ മന്ദഹസിച്ചു; പറഞ്ഞു:—"അഹോ; വിഷ്ണുവിന്റെ മായാബലം എത്ര വലുതു്? സർവ്വ ജഗത്തും സ്നേഹബദ്ധ മായിരിക്കുന്നു. ഭൗതികവും അനാത്മാവും ആയ ദേഹം എവിടെ നില്ക്കുന്നു? പ്രകൃതിക്കു അപ്പുറമായ ആത്മാവ് എവിടെ നില്ക്കുന്നു? ആരു് ആരുടെ ഭർത്താവ്, ഭാര്യ, പുത്രന്മാർ? അഹോ ജഗത്ത് മോഹമയം തന്നെ. അല്ലയോ ഭദ്രേ! ഭവതി ഭഗവാനായ പുരുഷനെ,—ജനാർദ്ദനനെ,—സർവ്വഭൂത ഗുഹാവാസനായ വാസുദേവനെ,—ജഗദ് ഗുരുവിനെ,—ആരാധിക്കുക. ഹരിയാകട്ടെ ദീനന്മാരിൽ അനുകമ്പയുള്ളവനാണ്; ഹരി, സർവ്വ കാമങ്ങളെയും പ്രദാനം ചെയ്യും. ഭഗവൽഭക്തി എപ്പോഴും സഫലമാണെന്നു ഞാൻ ഉറപ്പു പറയുന്നു." അദിതി പറഞ്ഞു:—"ഭോ ബ്രഹ്മൻ! ഞാൻ ജഗല്പതിയെ എങ്ങനെയാണ് ആരാധിക്കേണ്ടതു്? അങ്ങ് എനിക്ക് ഉപദേശിക്കണമേ! സത്യ സങ്കല്പനായ ജഗല്പതി എന്റെ മനോരഥങ്ങളെ നല്കുമാറ്, ഞാൻ അനുഷ്ഠിക്കേണ്ട വിധികളെ അങ്ങു പറഞ്ഞു തരണമേ! ഭോ ബ്രാഹ്മണശ്രേഷ്ഠ! ഞാനും എന്റെ പുത്രന്മാരും പരമ ക്ലേശത്തെ അനുഭവിക്കുന്നു. മഹാദേവൻ ശീഘ്രത്തിൽ പ്രസാദിക്കുമാറ്, ഞാൻ ശീഘ്രത്തിൽ സർവ്വ കാമങ്ങളെ പ്രാപിക്കുമാറ്—ഞാൻ അനുഷ്ഠിക്കേണ്ടതു് എന്താണ്?" കശ്യപൻ പറഞ്ഞു:—"ഭദ്രേ! പണ്ടു പ്രജാകാമ നായ ഞാൻ അർത്ഥിച്ചതു് അനുസരിച്ച്, ഹരിക്കു പ്രസാദ കര മായ ഉപദേശം ബ്രഹ്മാവ് എനിക്കു നല്കിയിട്ടുണ്ടു്. ഞാൻ അതിനെ ഭവതിക്കു ഉപദേശിക്കാം. ഫല്ഗുനമാസം വെളുത്ത പക്ഷത്തിൽ പന്ത്രണ്ടു ദിവസങ്ങളിൽ, പരമ ഭക്തിപൂർവ്വം ഭവതി, പയോവ്രതം അനുഷ്ഠിക്കണം. കാട്ടു കരടി മാന്തി ഇളക്കിയ മണ്ണു ലഭിക്കുമെങ്കിൽ, അതു കൊണ്ടു ശരീരം അഭിഷേകം ചെയ്തു—ഒഴുക്കു നീററിൽ ഇറങ്ങിനിന്ന്, ഈ മന്ത്രം ചൊല്ലണം.

ത്വം ദേവ്യാദി വരാഹേണ
രസായാഃ സ്ഥാന മിച്ഛതാ
ഉദ്ധൃതാസി നമസ്തുഭ്യം
പാപ്മാനം മേ പ്രണാശയ

"ഭോ ദേവി! സ്ഥാനം ലഭിക്കുവാൻ കാംക്ഷിച്ച ആദി വരാഹം ഭവതിയെ രസാതലത്തിൽ നിന്ന് ഉദ്ധരിച്ചു. ഞാൻ ഭവതിയെ നമസ്കരിക്കുന്നു; ഭവതി എന്റെ പാപങ്ങളെ സംഹരിക്കണമേ!" ദിവസ കൃത്യങ്ങളെ അനുഷ്ഠിച്ച ശേഷം, ആരാധകൻ ഇന്ദ്രിയങ്ങളെ അടക്കി നിർത്തി കൊണ്ടു്, ഹരിയെ അർച്ചിക്കണം. പ്രതിമ, ശുദ്ധമായ തറ, സൂര്യൻ, ജലം, അഗ്നി എന്നവയിൽ ഒന്നിനെ ഹരിയായി സങ്കല്പിച്ച് ആരാധിക്കണം; ഗുരുവിനെ തന്നെയും ഹരിയായി സമർപ്പിച്ച് ആരാധിക്കാവുന്നതാണ്. ആരാധകൻ ഉച്ചരിക്കേണ്ട മന്ത്രമുണ്ടു് അതു ഇങ്ങനെയാണ്.

---

* ദേവമാതാവായ അദിതി വ്യസനാക്രാന്തയായി എന്നു പറഞ്ഞിരിക്കുന്നതു്, ഇന്ദ്രൻ അസുരന്മാരെ കൊല്ലുന്നതിനു വളരെ മുമ്പ്, മഹാബലി ഇന്ദ്രൻ മുതലായവരെ ഓടിച്ച്, ഐശ്വര്യത്തിൽ ഇരിക്കുന്ന കാലത്താണ്.

നമ സ്തുഭ്യം ഭഗവതേ പുരുഷായ മഹീയസേ
സർവ്വ ഭൂത നിവാസായ വാസുദേവായ സാക്ഷിണേ
നമോഽവ്യക്തായ സൂക്ഷ്മായ പ്രധാന പുരുഷായ ച
ചതുർ വിംശദ് ഗുണജ്ഞായ ഗുണ സംഖ്യാന ഹേതവേ
നമോ ദ്വിശീർഷ്ണേ ത്രിപദേ ചതുഃശൃംഗായ തന്തവേ
സപ്തഹസ്തായ യജ്ഞായ ത്രയീവിദ്യാത്മനെ നമഃ
നമഃ ശിവായ രുദ്രായ നമഃ ശക്തിധരായ ച
സർവ്വ വിദ്യാധിപതയേ ഭൂതാനാം പതയേ നമഃ
നമോ ഹിരണ്യഗർഭായ പ്രാണായ ജഗ ദാത്മനേ
യോഗൈശ്വര്യ ശരീരായ നമ സ്തേ യോഗ ഹേതവേ
നമ സ്തേ ആദി ദേവായ സാക്ഷി ഭൂതായ തേ നമഃ
നാരായണായ ഋഷയേ നരായ ഹരയേ നമഃ
നമോ മരകതശ്യാമ വപുഷേഽധിഗത ശ്രിയേ
കേശവായ നമ സ്തുഭ്യം നമ സ്തേ പീത വാസസേ
ത്വം സർവ്വ വരദഃ പുംസാം വരേണ്യഃ വരദർഷഭ
അത സ്തേ തപസാ ധീരാ പാദരേണു മുപാസതേ
അനാവർത്തന്ത യം ദേവാഃ ശ്രീ ശ്ച തൽപാദ പത്മയോഃ
സ്പൃഹയന്ത ഇവാമോദം ഭഗവാ ന്മേ പ്രസീദതാം.

"ഭഗവാനു നമസ്കാരം; പുരുഷനു നമസ്കാരം; സ്തോത്രാർഹനു നമസ്കാരം; സർവ്വഭൂതനിവാസനും, സാക്ഷിയും ആയ വാസുദേവനു നമസ്കാരം, അവ്യക്തനു്, സൂക്ഷ്മനു്, പ്രധാനനു്, പുരുഷനു്, ഇരുപത്തുനാലു തത്വങ്ങളെ അറിയുന്നവനു്, കപിലനായി അവതരിച്ചു സാംഖ്യത്തെ ലോകത്തിനു ഉപദേശിച്ചവനു്—നമസ്കാരം. രണ്ടു തലകൾ ഉള്ളവനെ! മൂന്നു കാലുകൾ ഉള്ളവനെ! (ഭൂതഭവ്യ ഭവിഷ്യങ്ങളിൽ പ്രതിഷ്ഠിതനെ!) നാലു കൊമ്പുകൾ ഉള്ളവനെ! (നാലു വേദങ്ങളെ വഹിക്കുന്നവനെ!) ലോകങ്ങൾ കോർക്കപ്പെട്ടിരിക്കുന്ന നൂലേ! ഏഴു കൈകൾ ഉള്ളവനേ! (വേദഗീതങ്ങൾ ഉച്ചരിതമാകേണ്ട ഏഴു ഛന്ദസ്സുകളിൽ പ്രീണിച്ചു ധർമ്മം അനുഷ്ഠിക്കുന്നവർക്കു ഫലങ്ങളെ വാരി കൊടുക്കുന്നവനേ!) യജ്ഞമായവനേ! ത്രിവേദാത്മാവായവനെ! നിന്തിരുവടിക്കു നമസ്കാരം! ശിവനു നമസ്കാരം; രുദ്രനു നമസ്കാരം; ശക്തിയെ ധരിച്ചിരിക്കുന്നവനു നമസ്കാരം. സർവ്വവിദ്യാധിപതിക്കും സർവ്വ ഭൂതപതിക്കും നമസ്കാരം. ഹിരണ്യഗർഭനും, പ്രാണനും, ജഗദാത്മകനും നമസ്കാരം. യോഗങ്ങൾക്കു ഹേതുവും യോഗൈശ്വര്യ ശരീരനും ആയവനു നമസ്കാരം. ആദിദേവനു നമസ്കാരം; സാക്ഷിഭൂതനു നമസ്കാരം; ഋഷിയായ നാരായണനു നമസ്കാരം; ഹരിയായ നരനു നമസ്കാരം; മരതക ശരീരനു നമസ്കാരം; മഹാലക്ഷ്മി മോഹിച്ചവനു നമസ്കാരം; കേശവ! ഞാൻ നിന്തിരുവടിയെ നമസ്കരിക്കുന്നു. ഭോ വരേണ്യ! ഭോ വരദർഷഭ! നിന്തിരുവടി സർവ്വവരങ്ങളുടേയും ദാതാവാകുന്നു. ആയതിനാൽ ജ്ഞാനം സിദ്ധിച്ചവർ തപസ്സുകൊണ്ടു നിന്തിരുവടിയുടേ പാദരേണുക്കളെ ഉപാസിക്കുന്നു. ദേവന്മാരും മഹാലക്ഷ്മിയും ആരുടെ പാദപത്മങ്ങളെ ആഘ്രാണിക്കുവാൻ വാഞ്ഛിക്കുന്നു? ആ ഭഗവാൻ എന്നിൽ പ്രസാദിക്കണമേ!" അല്ലയോ ഭദ്രെ! ഇതാണു മന്ത്രം. ഈ മന്ത്രത്തെ ഉരുവിട്ടു ആവാഹിച്ചു് ഹൃഷീകേശനെ, ശുദ്ധ, പാദ്യം, ആചമനം മുതലായവയെ കൊണ്ടു അർച്ചിക്കണം. വസ്ത്രം, ഉപവീതം, ആഭരണം, പാദ്യം, ആചമനം എന്നവകൊണ്ടും, ഗന്ധം, ധൂപം മുതലായവ കൊണ്ടും ദ്വാദശാക്ഷര മന്ത്രം ഉരുവിട്ടു് അർച്ചിക്കണം. ആരാധകൻ വിഭവസമൃദ്ധനെങ്കിൽ, നല്ല അരി പാലിൽ പാകം ചെയ്തു്, നെയ്യും, പഞ്ചസാരയും ചേർത്തു നിവേദിക്കണം. അതിനെ തന്നെ മൂലമന്ത്രം ജപിച്ചുകൊണ്ടു്, അഗ്നിയിൽ ഹോമിക്കണം. ഹരിക്കു സമർപ്പിതമായ നിവേദ്യത്തെ ഭക്തനു നല്കണം; അല്ലെങ്കിൽ സ്വയം ഭക്ഷിക്കാം. അതു കഴിഞ്ഞു ആചമനവും അർച്ചനവും കഴിഞ്ഞു്, താംബൂലം നിവേദിക്കണം. ഹരി പ്രശംസകളെ പാടികൊണ്ടു മന്ത്രത്തെ നൂറെറട്ടു പ്രാവശ്യം ഉച്ചരിക്കണം; പ്രദക്ഷിണം ചെയ്യണം; ദണ്ഡംപോലെ വീണു, നമസ്കാരം ചെയ്യണം. ഹരിക്കു സമർപ്പിച്ച പുഷ്പങ്ങൾ മുതലായവയെ ശിരസ്സിൽ ചൂടി, ഹരിയെ ഉദ്വാസം ചെയ്യണം. (യാത്ര അയയ്ക്കണം) രണ്ടു ബ്രാഹ്മണർക്കു പായസം (പാലിൽ വേവിച്ച ചോറു) കൊടുക്കണം. അവരുടെ അനുവാദം വാങ്ങി, ജ്ഞാതികളും ബന്ധുകളും ചേർന്നു് ഉച്ഛിഷ്ടം ഉണ്ണണം. പിറേറന്നു മുതൽ ദിവസവും രാവിലെ സ്നാനം ചെയ്തു്, ശുദ്ധനായി, വിധി അനുസരിച്ചു സമാഹിതനായി, ആരാധിച്ചു വിഷ്ണുവിനെ പാലിൽ സ്നാപനം ചെയ്യണം. മേല്പറഞ്ഞതുപോലെ ഏഴു ദിവസവും വിഷ്ണുപൂജനത്തിൽ നിഷ്ഠനായി, പാൽ മാത്രം ഭുജിച്ചു് അഗ്നിയിൽ ഹോമം ചെയ്തു്, ബ്രാഹ്മണർക്കു ഭിക്ഷ കൊടുത്തു, വ്രതം നടത്തണം. അതു പന്ത്രണ്ടു ദിവസംകൊണ്ടു മുഴുമിക്കേണ്ടതാണ്. വെളുത്ത വാവിൻെറ ഒന്നാം ദിവസം മുതൽ, പതിമ്മൂന്നാം ദിവസം വരെയ്ക്കു—ബ്രഹ്മചര്യം അനുഷ്ഠിച്ചു്, തറയിൽ ഉറങ്ങി, ദിവസം മൂന്നു പ്രാവശ്യം സ്നാനം ചെയ്തു വ്രതം അനുഷ്ഠിക്കണം. ആ ദിവസങ്ങളിൽ വ്രതനിഷ്ഠൻ അസദാലാപം വർജ്ജിക്കണം. വലിയവയും ചെറിയവയും ആയ ഭോഗങ്ങളെ വർജ്ജിക്കണം; സർവ്വഭൂതങ്ങളിൽ അഹിംസയെ വർജ്ജിക്കണം. വാസുദേവ പരായണനാകണം. പതിമ്മൂന്നാം ദിവസം പഞ്ച പദാർത്ഥങ്ങളെ കൊണ്ടു്, വിധികോവിദന്മാരുടെ ഉപദേശം അനുസരിച്ചു്, ശാസ്ത്രവിധിപ്രകാരം, ഹരിയെ അഭിഷേകം ചെയ്യണം. ചരുവിനെ പാലിൽ നിർമ്മിച്ചു്, പ്രകാശങ്ങളെ പ്രകാശിപ്പിക്കുന്നവനായ വിഷ്ണുവിനെ ആരാധിക്കണം. പൂജയെ കഴിയുന്നതും വിസ്താരമായി ചെയ്യണം. ഒരംശത്തേയും ചുരുക്കി കളയരുതു്. കഴിയുന്നതും ശ്രേഷ്ഠമായ അന്നത്തെ നിവേദിക്കണം. അന്നം പരമ പുരുഷൻെറ പ്രസാദത്തിനാണെന്നുള്ള സ്മരണ വിട്ടുകളയരുതു്. ജ്ഞാന സമ്പന്നനായ ആചാര്യനു വസ്ത്രങ്ങളെ, ആഭരണങ്ങളെ, പശുക്കളെ ദാനം ചെയ്യണം; ഋത്വിക്കുകളേയും ദാനങ്ങളെ കൊണ്ടു സന്തോഷിപ്പിക്കണം; അതാണു ഹരിയുടെ ആരാധനം. ശ്രേഷ്ഠമായ അന്നം വിളമ്പണം. വന്ന ബ്രാഹ്മണർ വേറെയും ഉണ്ടു എങ്കിൽ, നിവൃത്തിയുള്ളപക്ഷം, അവർക്കും സദ്യ കൊടുക്കണം. ഗുരുവിനു ദക്ഷിണ കൊടുക്കണം. ഋത്വിക്കുകൾക്കും, ക്രമമനുസരിച്ചു കൊടുക്കണം. ചണ്ഡാല പര്യന്തം സകലർക്കും ചോറു കൊടുക്കണം. വന്നവരൊക്കയും ഉണ്ണണം;—ദീനന്മാരും, അന്ധന്മാരും, കൃപണന്മാരും, സർവ്വരും ഊണു കഴിക്കണം; അതു വിഷ്ണു പ്രീണനമാണു് എന്നു ആരാധകൻ അറിയണം. അതിൻെറ ശേഷം, ആരാധകൻ ബന്ധുക്കളോടു ഒരുമിച്ചു ഉണ്ണണം. വ്രതം നടക്കുന്ന ദിവസങ്ങളിൽ

യന്ത്രസംഗീതം, കണ്ഠസംഗീതം, നൃത്തം എന്നവ ഉണ്ടായിരിക്കണം; സ്തുതി ഗീതങ്ങളും സ്വസ്തി ഗീതങ്ങളും പാടണം. ഭഗവത് കഥാ പാരായണം എപ്പോഴും നടത്തണം. പയോവ്രതം എന്ന പേരായ ഈ വ്രതത്തിന്റെ അനുഷ്ഠാനം പരമമായ പുരുഷാ രാധനമാണ്. അതിനെ പിതാമഹൻ എനിക്കു ഉപദേശിച്ചതു പോലെ, ഞാൻ ഭവതിക്കു ഉപദേശിച്ചു. ഭോ മഹാഭാഗേ! ഭവതി കേശവനെ അൎച്ചിക്കുക; ആത്മാവു കൊണ്ട്, ശുദ്ധമായ ഭാവം കൊണ്ട്, നിയതാ ത്മാവായി, ഭവതി, ഭഗവാനെ ഭജിക്കുക. അല്ലയോ ഭദ്രെ! ഇതിനു സൎവ്വ യജ്ഞമെന്നും, സൎവ്വ വ്രതമെന്നും, നാമാന്തരങ്ങളുണ്ട്. ദാനവും, തൎപ്പണവും, തപഃസാരവും, ഇതുതന്നെ. ഹരി പ്രസാദത്തെ അർഹിക്കുന്നവ ഒക്കെയും തപസ്സാകുന്നു; ദാനവും വ്രതവും ആകുന്നു; നിയമങ്ങളും യജ്ഞങ്ങളും ആകുന്നു. ഭോ കല്യാണി! ശ്രദ്ധാപൂൎവ്വം ഭവതി ഈ വ്രതത്തെ ആചരിക്കുക. സന്തുഷ്ടനായ ഭഗവാൻ ഭവതിക്കു വരങ്ങളെ നല്കും

അതിനാൽ നാരായണൻ താൻ പ്രസാദിച്ചു വേണ്ടു-
ന്നതിനെ ത്തരുമൊരു സന്ദേഹ മുണ്ടാകേണ്ട
സൎവ്വാത്മാ ജഗന്നാഥൻ ത ന്നനുഗ്രഹത്താലെ
സൎവ്വ കാൎയ്യാൎത്ഥങ്ങളെ സൎവ്വരും സാധിക്കുന്നു.

നിൎവ്വഹിച്ചാലും മമ ശാസന വശാദ് വ്രതം
പൎവ്വ ചന്ദ്രാനന്ദ രമ്യാനനെ

അതന്ദ്രിതയായ അദിതി ഭൎത്തൃഹിതം അനുസരിച്ച്, പയോവ്രതം ആരംഭിച്ചു; ആ വ്രതനിഷ്ഠ ബുദ്ധിയാകുന്ന സാരഥിയുടെ കൈയിൽ ചമ്മട്ടി കൊടുത്ത്, ഇന്ദ്രിയങ്ങളാകുന്ന കാട്ടുകുതിരകളെ അമൎത്തി, സകലാത്മാവായ വാസുദേവനിൽ മനസ്സിനെ ഏകാഗ്രമായി നിറുത്തി; പയോവ്രതം അനുഷ്ഠിച്ചു; മുഴമിച്ചു; സുവ്രതയ്ക്കു ഭഗവാൻ പ്രത്യക്ഷനായി; പീതവാസസ്സ്, ചതുൎബാഹു, ശംഖ ചക്ര ഗദാ ധരനായ ആദിപുരുഷൻ, പ്രത്യക്ഷനായി. ഭഗവാനെ കണ്ണുകൾക്കു മുമ്പിൽ കണ്ട്, ആ ഭക്ത, പെട്ടെന്നെഴുനേററു; കുനിഞ്ഞ് കമഴ്ന്നുവീണു; എഴീററു നിന്നു അഞ്ജലി കൂപ്പി; മുമ്പിൽ നില്ക്കുന്ന ഭഗവാനെ കണ്ണുനീർച്ചാട്ടം കൊണ്ടു കാണാതെ പരവശയായി; ശബ്ദം പുറപ്പെടാത്ത കണ്ഠം നിമിത്തം ക്ലേശിച്ച്, എഴീററുനിന്ന് രോമങ്ങളെക്കൊണ്ടു ഭക്തി പ്രകടനം ചെയ്തു. ആ പ്രേമ സംപ്രേരിത, രമാപതിയെ, യജ്ഞപതിയെ, ജഗല്പതിയെ, കണ്ണുകളെ കൊണ്ടു വലിച്ചു കുടിക്കുവാൻ എന്നതുപോലെ, ഉറച്ചു നോക്കിക്കൊണ്ട്,—ഗൽഗദ വചനങ്ങളെക്കൊണ്ട്,—ഇങ്ങനെ സ്തുതിച്ചു :—

അദിതിയുടെ ഗൎഭധാനം.

യജ്ഞേശ ! യജ്ഞപുരുഷാ ച്യുത ! തീൎത്ഥപാദ !
തീൎത്ഥശ്രവ ! ശ്രവണ മംഗല നാമധേയ !
ആപന്ന ലോക വൃജിനോപശ മോദയാദ്യ
ശം നഃ കൃധീശ ഭഗവ ന്നസി ദീനനാഥഃ

വിശ്വായ വിശ്വ ഭവന സ്ഥിതി സംയമായ
സ്വൈരം ഗൃഹീത പുരു ശക്തി ഗുണായ ഭൂമ്നേ
സ്വസ്ഥായ ശശ്വ ദുപബൃംഹിത പൂർണബോധ
വ്യാപാദിതാത്മ തമസേ ഹരയേ നമ സ്തേ.

ആയുഃ പരം വപു രഭീഷ്ട മതുല്യ ലക്ഷ്മീഃ
ദ്യോഃ ഭൂരസാഃ സകല യോഗ ഗുണാഃ ത്രിവൎഗ്ഗഃ
ജ്ഞാനം ച കേവല മനന്ത ! ഭവന്തി തുഷ്ടാത്
ത്വത്തോ നൃണാം കിമു സപത്ന ജയാദി രാശീഃ

"ഭോ യജ്ഞേശ ! സൎവ്വ യജ്ഞങ്ങളുടെ ലക്ഷ്യമായവനെ ! അച്യുത ! തീൎത്ഥപാദ ! തീൎത്ഥശ്രവ ! ശ്രവണ മംഗല നാമധേയ! അപേക്ഷിക്കുന്ന ലോകങ്ങളുടെ പാപങ്ങളെ പരിഹരി ക്കുന്നവനെ ! നിന്തിരുവടി ഞങ്ങൾക്കു സൌഖ്യം തരണമെ ! നിന്തിരുവടി അനാഥന്മാൎക്കു നാഥനല്ലയോ ? വിശ്വനു നമസ്കാരം ! വിശ്വങ്ങളുടെ പ്രഭവ സ്ഥിതി പ്രലയങ്ങളെ പുരസ്കരിച്ചു മഹാ ശക്തിയായ മായയെ സ്വീകരിച്ചവനു നമസ്കാരം ! സംപൂൎണ്ണാത്മകനു നമസ്കാരം ! സ്വയം ആധാര മായവനു നമസ്കാരം; സനാതന മായ ജ്ഞാനംകൊണ്ടു സൎവ്വ തമസ്സുകളെയും ധ്വംസിക്കുന്നവനു നമസ്കാരം ; ഹരിയായ നിന്തിരുവടിക്കു നമസ്കാരം ! അല്ലയോ ! അനന്ത! നിന്തിരുവടി പ്രസാദിച്ചാൽ ആയുസ്സു ലഭിച്ചു ; പരമ ശരീരം ഫലിച്ചു ; സൎവ്വാഭീഷ്ടങ്ങളും സൎവ്വൈശ്വൎയ്യങ്ങളും കൈ വന്നു; സ്വൎഗ്ഗവും ഭൂമിയും പാതാളവും യോഗത്തിന്റെ സൎവ്വ ഫലങ്ങളും സ്വാധീനമായി ; നിന്തിരുവടി പ്രസാദിച്ചാൽ ധൎമ്മവും അൎത്ഥവും കാമവും കേവലമായ ജ്ഞാനവും അനുഭവമായി. അനുജയും സപത്നിയും ആയ ദിതിയുടെ പുത്രന്മാരുടെ മേൽ ജയം ലഭിക്കണമെന്നു തുഛമായ പ്രാൎത്ഥനത്തെ ഞാൻ നിന്തിരുവടിയുടെ സന്നിധിയിൽ ചെയ്യുന്നതു്, എത്രയോ നിരൎത്ഥകമായിരിക്കുന്നു ?" സംസ്തുതനായ പത്മനാഭൻ സംപ്രീതനായി ; സൎവ്വഭൂത ക്ഷേത്രജ്ഞൻ ഇങ്ങനെ അരുളിച്ചെയ്തു :—"ഭോ ദേവ മാതാവേ ! ഭവതിയുടെ പുത്രന്മാരുടെ ഐശ്വൎയ്യത്തെ സപത്നീ പുത്രന്മാർ അപഹരിച്ചിരിക്കുന്നു. ദുൎമ്മദന്മാരായ അസുരന്മാരെ ജയിച്ച്, പുത്രന്മാരോടു ഒരുമിച്ചു താമസിക്കണ മെന്നാണ്, ഭവതിയുടെ കാംക്ഷ. ഇന്ദ്രൻ മുതലായ ഭവതിയുടെ പുത്രന്മാർ വധിച്ച ഭൎത്താക്കന്മാരെക്കുറിച്ചു കരയുന്ന വധുക്കളെ കാണണ മെന്നാണ്, ഭവതിയുടെ കാംക്ഷ. യശസ്സിനേയും ഐശ്വൎയ്യത്തേയും വീണ്ടും സമ്പാദിച്ച്, ഭവതിയുടെ പുത്രന്മാർ സ്വൎഗ്ഗപൃഷ്ഠങ്ങളിൽ സമൃദ്ധന്മാ രായി ക്രീഡിക്കുന്നതു കാണണ മെന്നാണ്, ഭവതിയുടെ കാംക്ഷ. ഭോ ദേവി ! ആ അസുര നായകന്മാൎക്കു ഇപ്പോൾ ദൈവവും ബ്രാഹ്മണരും അനുകൂലമാണ് ; അവരെ ഉടനെ വിജയിക്കുക സുസാദ്ധ്യമല്ല ; വിക്രമം ഇപ്പോൾ ഫലിക്കുന്നതല്ല. എന്നാൽ ഭവതിയുടെ വ്രതചൎയ്യ നിമിത്തം ഞാൻ സന്തുഷ്ട നായിരിക്കുന്നു; ആയതിനാൽ ഭവതിക്കു ആശ്വാസ ഹേതുകമായ ഉപായം ഇവിടെ ചിന്ത്യമാണ്. അൎച്ചിക്കുന്നവന്റെ വിശ്വാസം അനുസരിച്ച്, എന്റെ അൎച്ചനം എപ്പോഴും ഫല ഹേതുക മാണ്; * അതു വൃഥാവാകുവാൻ പാടില്ല. പുത്രന്മാരുടെ രക്ഷയെ ഉദ്ദേശിച്ചു ഭവതി എന്നെ പയോവ്രതം കൊണ്ടു പൂജിച്ചു ; ആയതിനാൽ ഞാൻ കശ്യപന്റെ തപസ്സിൽ അധിഷ്ഠിതനായി, ഭവതിയുടെ ഗൎഭത്തിൽ, സ്വാംശംകൊണ്ടു പ്രവേശിച്ച്, പുത്രനായി പിറന്നു, സുരന്മാരെ രക്ഷിച്ചുകൊള്ളാം. ഭോ ഭദ്രേ ! ഈ കാണുന്ന രൂപത്തിൽ എന്നെ ഭാവനം ചെയ്തുകൊണ്ട്, ഭവതി അകല്മഷനായ കശ്യപനെ ഉപാസിച്ചു കൊള്ളുക. ഭോ ദേവി! ഇവിടെ ന

* മമാൎച്ചനം നാൎഹതി ഗന്തു മന്യഥാ
ശ്രദ്ധാനുരൂപം ഫല ഹേതുകത്വാത്

ടന്ന സംഭവത്തെക്കുറിച്ചു ഭവതി ആരേയും ഒന്നും ഗ്രഹിപ്പിക്കരുത്. ദേവഗുഹ്യം പരസ്യമായി കൂടാ. ഭവതിയുടെ സൎവ്വ അഭീഷ്ടങ്ങളും സാധിക്കും."

ഹരി അപ്രത്യക്ഷനായി. പരമസംപ്രഹൃഷ്ടയായ അദിതി ഭഗവാനെ ഇങ്ങനെ സ്തുതിച്ചു :—

## വാമനസ്തോത്രം

ശ്രീഗണേശായ നമഃ അദിതി! ഉവാച

നമസ്തേ ദേവ ദേവേശ സൎവ്വ വ്യാപിൻ ജനാർദ്ദന
സത്വാദി ഗുണ ഭേദേന ലോകവ്യാപാര കാരണ

നമസ്തേ ബഹുരൂപായ അരൂപായ നമോ നമ:
സൎവ്വൈകാത്ഭുത രൂപായ നിർഗ്ഗുണായ ഗുണാത്മനേ

നമസ്തേ ലോകനാഥായ പരമ ജ്ഞാന രൂപിണേ
സത്ഭക്ത ജന വാത്സല്യ ശീലിനേ മംഗളാത്മനേ

യസ്യാവതാര രൂപാണി ഹ്യർജ്ജയന്തി മുനീശ്വരാഃ
തമാദി പുരുഷം ദേവം നമാമീഷ്ടാൎത്ഥസിദ്ധയേ

യം ന ജാനന്തി ശ്രുതയോ യം ന ജാനന്തി സൂരയ
തം നമാമാ ജഗദ്ധേതും മായിനം തമമായിനം

യസ്യാവലോകനം ചിത്രം മായോപദ്രവവാരണം
ജഗദ്രൂപം ജഗത് പാലം തം വന്ദേ പത്മജാധവം

യോ ദേവ സ്ത്യക്തസംഗാനാം ശാന്താനാം കരുണാൎണ്ണവഃ
കരോതി ഹ്യാത്മനാ സംഗം തം വന്ദേ സംഗവൎജ്ജിതം

യത് പാദാബ്ജ ജല ക്ലിന്ന സേവാ രംജിത മസ്തകാഃ
അവാപു : പരമാം സിദ്ധിഃ തം വന്ദേ സൎവ്വവൎജ്ജിതം

യജ്ഞേശ്വരം യജ്ഞഭുജം യജ്ഞകൎമ്മസു നിഷ്ഠിതം
നമാമി യജ്ഞഫലദം യജ്ഞ കൎമ്മപ്രബോധകം.

അജാമിളോഽപി പാപാത്മാ യന്നാമോച്ചാരണാദനു
പ്രാപ്തവാൻ പരമം ധാമ തംവന്ദേ ലോകസാക്ഷിണം.

ബ്രഹ്മാദ്യാ അപി യേ ദേവാ യന്മായാ പാശ യന്ത്രിതഃ
ന ജാനന്തി പരം ഭാവം തം വന്ദേ സൎവ്വനായകം,

ഹൃത് പത്മനിലയോഽജ്ഞാനം ദൂരസ്ഥ ഇവ ഭാതി യഃ
പ്രമാണാതീത സത്ഭാവം തം വന്ദേ ജ്ഞാന സാക്ഷിണം.

യന്മുഖാ ബ്രാഹ്മണോ ജാതോ ബാഹുഭ്യാം ക്ഷത്രിയോഽജ നിഃ
തഥൈവ ഊരുതോ വൈശ്യഃ പദ്ഭ്യാം ശൂദ്രോ അജായതഃ.

മനസ ശ്ചന്ദ്രമാ ജാതോ ജാതഃ സൂൎയ്യ ശ്ച ചക്ഷുഷഃ
മുഖാദിന്ദ്ര ശ്ചാഗ്നിഽഗ്നി ശ്ച പ്രാണാദ്വായു രജായത.

ത്വ മിന്ദ്രഃ പവനഃ സോമാ ത്വ മീശാനഃ ത്വ മന്തകഃ
ത്വ മഗ്നിർ നിർഋതി ശ്ചൈവ വരുണ സ്ത്വം ദിവാകരഃ.

ദേവാ ശ്ച സ്ഥാവരാ ശ്ചൈവ പിശാചാ ശ്ചൈവ രാക്ഷസാഃ
ഗിരയഃ സിദ്ധ ഗന്ധൎവ്വാ നദ്യോ ഭൂമി ശ്ച സാഗരാഃ.

ത്വ മേവ ജഗതാ മീശോ യന്നാമാഽസ്തി പരാത്പരഃ
ത്വ ദ്രൂപ മഖിലം തസ്മാത് പുത്രാൻ മേ പാഹി ശ്രീഹരേ.

അനുഗ്രാഹ്യാഽസ്മ ദേവേശ ഹരേ സൎവ്വാദി കാരണ
അകംടക ശ്രിയം ദേഹി മൽസുതാനാം ദിവൗകസാം.

അന്തൎയ്യാമിൻ ജഗദ്രൂപ സൎവ്വഭൂത പരേശ്വര
തവാഽജ്ഞാതം കി മസ്തീഹ കിം മാം മോഹയസി പ്രഭോ.

തഥാഽപി തവ വക്ഷ്യാമി യന്മേ മനസി വൎത്തതേ
വൃഥാ പുത്രാഽസ്മി ദേവേശ രക്ഷോഭിഃ പരിപീഡിതാ.

ഏതാ ന്നഹന്തു മിച്ഛാമി മൽസുതാ ദിതിജാ യതഃ
താ നഹത്വാ ശ്രിയം ദേഹി മൽ സുതാനാ മുവാച സാ

ശ്രീ ഭഗവാൻ ഉവാച.

പ്രീതോഽസ്മി ദേവി ഭദ്രം തേ ഭവിഷ്യാമി സുത സ്തവ
യതഃ സപത്നീ തനയേ ഷ്വപിവാത്സല്യ ശാലിനീ.

ത്വയാ ച മേ കൃതം സ്തോത്രം പഠന്തി ഭുവി മാനവാഃ
തേഷാം പുത്രാ ധനം സമ്പത് ന ഹീയന്തേ കദാചന
അന്തേ മല്പദ മാപ്നോതി യ ദ്വിഷ്ണോ പരമം ശുഭം—

പത്മപുരാണം.

ദുർല്ലഭമായ വരദാനം ലഭിച്ച പരമാനുഗൃഹീതയായ അദിതി, കൃത കൃത്യയായി, കശ്യപനെ ഭക്തിപൂൎവ്വം ഭജിച്ചു. കശ്യപനാകട്ടെ നടന്നതൊക്കെയും സമാധി യോഗം കൊണ്ടു അറിഞ്ഞു. സമാഹിതനായ കശ്യപൻ ചിരകാല തപസ്സുകൊണ്ടു സംഭരിച്ച വീൎയ്യത്തെ അദിതിയിൽ—വായു അഗ്നിയെ വിറകിൽ എന്നതുവണ്ണം—നിക്ഷേപിച്ചു. അദിതിയിൽ സനാതനമായ ഭഗവദംശം കടന്നതായി അറിഞ്ഞ്—ഹിരണ്യ ഗൎഭൻ എന്നു മറുനാമമുള്ള ബ്രഹ്മാവ് ഗുഹ്യ നാമങ്ങളെ കൊണ്ട്, ഭഗവാനെ ഇങ്ങനെ സ്തുതിച്ചു.

ജയോരുഗായ ഭഗവൻ ഉരുക്രമ നമോഽസ്തുതേ
നമോ ബ്രഹ്മണ്യ ദേവായ ത്രിഗുണായ നമോഽസ്തു തേ.

നമസ്തേ പൃശ്നിഗൎഭായ വേദഗൎഭായ വേധസേ
ത്രിനാഭായ ത്രിപൃഷ്ഠായ ശിപി വിഷ്ടായ വിഷ്ണവേ.

ത്വ മാദി രന്തോ ഭുവനസ്യ മദ്ധ്യം
അനന്ത ശക്തിം പുരുഷം യ മാഹുഃ
കാലോ ഭവാ നാക്ഷിപതീശ വിശ്വം
സ്രോതോ യഥാഽന്തഃ പതിതം ഗഭീരം.

ത്വം വൈ പ്രജാനാം സ്ഥിര ജംഗമാനാം
പ്രജാപതീനാ മപി സംപ്രവിഷ്ടഃ
ദിവൌകസാം ദേവ ദിവശ്ച്യുതാനാം
പരായണം നൌ രിവ മജ്ജതോഽപ്സു.

"ഭഗവൻ! വേദങ്ങളിൽ ഗാനം ചെയ്യപ്പെടുന്ന നിന്തിരുവടി വിജയിക്കട്ടെ! അപ്രമേയനായ നിന്തിരുവടിക്കു നമസ്കാരം; ത്രിഗുണാത്മകനായ നിന്തിരുവടിക്കു നമസ്കാരം. ബ്രാഹ്മണരുടേയും വേദങ്ങളുടേയും ദേവനായ നിന്തിരുവടിക്കു നമസ്കാരം! പൃശ്നിഗൎഭനു നമസ്കാരം! വേദങ്ങളെ ഗൎഭത്തിൽ വഹിക്കുന്നവനു നമസ്കാരം! സൎവ്വ നിൎമ്മാതാവിനു നമസ്കാരം; മൂന്നു ലോകങ്ങളെ നാഭിയിൽ വഹിക്കുന്നവനു നമസ്കാരം. സൎവ്വലോ

കങ്ങളെ അതിക്രമി ക്കുന്നവനു നമസ്കാരം; സർവ്വാന്തർയ്യാമി യായ വിഷ്ണുവായ നിന്തിരുവടിക്കു നമസ്കാരം! നിന്തിരുവടി ഭുവനത്തിന്റെ ആദിയും മധ്യവും അന്തവും ആകുന്നു. ജ്ഞാനികൾ നിന്തിരുവടിയെ അനന്ത ശക്തിയെന്നു വ്യവഹരിക്കുന്നു. നിന്തിരുവടി ഗംഭീരമായ കാല മാകുന്നു. ഒഴുക്കിൽ പ്പെട്ടവൻ ഒഴുകുന്നതു പോലെ—നിന്തിരു വടിയിൽ പ്പെട്ടു വിശ്വങ്ങൾ ഒഴുകുന്നു. നിന്തിരുവടി സ്ഥാവര ജംഗമങ്ങളായ സർവ്വ പ്രജകളേയും സൃഷ്ടിച്ചു. വെള്ളത്തിൽ വീണവനു തോണി എന്നതുപോലെ, സ്ഥാനഭ്രംശം ഭവിച്ച ദേവന്മാൎക്കു നിന്തിരുവടി മാത്രം ആശ്രയമായി.''

*നാരദൻ സനകൻ മുതലായവർ ബ്രഹ്മത്തെ ഇങ്ങനെ സ്തുതിച്ചു:—

നിർമ്മല നിഗമാന്ത വാക്യ വേദ്യാൎത്ഥം പരം
ചിന്മയം ചി ദാനന്ദം രമ്യ മംബര സമം
സന്മയം സനാതനം സർവ്വ ദേവതാമയം
കല്മഷ ഹരം പരം അനഘം വന്ദാമഹേ
നിത്യ മദ്വയം നിരാധാര മാനന്ദ പ്രദം
സത്യ സന്മയം സകലാധാര സ ദാധാരം
സത്താ മാത്രകം സത്യ സന്ധ്യ മാദ്യന്ത ഹീനം
സത്യൈക നിരഞ്ജന മത്യന്തം വന്ദാമഹേ
നിന്തിരുവടി യൊഴി ഞ്ഞാ രിഹ ജഗത്രയം
സന്തതം പരിപാലി ച്ചീടുവ തേവം നാഥ!
കിം തയാ ചിന്താവേഗം ഇപ്പൊഴ തരാതികൾ
അന്തരാഗാരം കൂടെ യടക്കി യിരിക്കുന്നു.
ബന്ധു വത്സല! തവ കാരുണ്യ മില്ലെന്നാകിൽ
അന്ധന്മാരായ ഞങ്ങ ളെന്തു ചെയ്യുന്നി തയ്യോ
മുന്ന മാഴ്ചയത്തെയും മറച്ചു കൊണ്ടു പോയാൻ
അന്നു സുരേന്ദ്ര നവ നന്നെ കൊന്നതു വീഴ്ത്താൻ
മന്നവ കരതാരിൽ ചെന്നകപ്പെട്ടു വളു-
ന്ന ന്യൂന വേഗാൽ പ്രളയാംബുധി ജലത്തോളം
ചെന്നുടൻ പ്രഹരിച്ചു നിന്ന ശാഫരാകാരം
ഇന്നുപേക്ഷിച്ചാ നെന്തി നെന്നഹോ ചൊല്ലീടേണ്ടു.
പിന്നെ യ ങ്ങവനിയെ കൊണ്ടുപോ യൊളിച്ചുടൻ
പന്നഗ ലോകത്തിങ്കൽ ചെന്ന സുരേന്ദ്രൻ തന്നെ
പന്നിയായ് ച്ചെന്നു കേറി കൊന്നു തേററമേ ലേററി
വന്നു ഭൂമിയെ സ്ഥാനത്താക്കിയ വിഭോ ജയ!
ദുഗ്ദ്ധ വാരിധി മഥനാന്തരേ താഴും ഗിരി
സത്തമം പൃഷ്ഠേ ധരി ച്ചാമയായ് അതിന്മീതെ
പത്രിയാ യിരുന്നുയ ന്നേറാതെ സമം ചെയ്തു
നിത്തി രക്ഷിച്ചുണ്ടായോ രമൃതം കവന്നൊരു
ശത്രുക്കളുടെ മുമ്പിൽ മോഹിനീ വേഷം പൂണ്ടു
സത്വരം ചെന്നു മോഹിപ്പി ച്ചതു കൊണ്ടു പോന്നു
നിർജ്ജരേന്ദ്രാദികൾക്കു സല്കരിച്ചഴൽ തീൎത്ത
സജ്ജന ഹൃദി സ്ഥിത! നിത്യ നിർമ്മല! പ്രഭോ
ഭക്ത വത്സലനായ നിങ്കല ങ്ങേറും മഹാ

---

*നാരദ സനക സ്തുതി വ്യാസ ഭാഗവതത്തിലില്ല; എഴുത്തച്ഛന്റെ കല്പനമാണു്.

ഭക്തി കണ്ടതു സഹിയാഞ്ഞു മത്സരത്താലെ
ശത്രുത മുഴത്തവ ഭ്രമിച്ചു പല വിധം
പുത്ര നങ്ങേലാഞ്ഞുടൻ നിഗ്രഹോപായങ്ങളെ
മതപാപി വാഴും ദനുജേന്ദ്രദുഷ്ടാന്തത്തിങ്കൽ
മദ്ധ്യേ തൂൺ പിള ൎന്നവതരിച്ചു സരഭസം
ദുഷ്ടനെ വധിച്ചുടൻ ഭക്തനാ മവനെയും
വിഷ്ടപ സ്ഥാനങ്ങളും രക്ഷിച്ച നരഹരേ!
നഷ്ടേന്ദ്ര മയതപം ചേ ൎന്നത്യന്തം തഥൈവ സ-
ന്തുഷ്ട്യാപി പ്രസീദ കാരുണ്യ വാരിധേ വിഭോ
നമ സ്തേ നാരായണ! നമ സ്തേ നരകാഽരേ!
നമസ്തേ മുരഹര! മധുകൈട ഭാരാതേ!
നമ സ്തേ ഹൃഷീകേശ! നമ സ്തേ ഭക്ത പ്രിയ!
നമ സ്തേ നമ സ്തേശ! നമ സ്തേ! നമോഽസ്തു തേ!

അപ്രമേയ വീൎയ്യനായ ഭഗവാൻ അദിതിയിൽ പിറന്നു; ചതുൎഭുജൻ, ശംഖ ഗദാ പത്മ ചക്രൻ, നളിനായ തേക്ഷണൻ, മഞ്ഞ പ്പട്ടുടുത്തവൻ,—അവതരിച്ചു. കിരീടം, കൌസ്തുഭം, വലയം, അംഗദം, കാഞ്ചി, നൂപുരം എന്നവ കൊണ്ടു മനോഹര നായി—ശ്രീവത്സം പ്രദൎശിപ്പിച്ചു മംഗള വൎഷം ചെയ്തു—ലോകാനുഗ്രഹ കളേബരം, അദിതിയുടെ കണ്ണുകളിൽ അമൃതവൎഷം ചെയ്തു. ദിക്കുകൾ തെളിഞ്ഞു; ജലങ്ങൾ പ്രസാദിച്ചു; പ്രജകൾ ഹൃഷ്ടന്മാരായി; ഋതുക്കൾ ഗുണ പൂൎണ്ണങ്ങളായി; ഭൂമിയും സ്വൎഗ്ഗവും അന്തരീക്ഷവും പൎവ്വതങ്ങളും വളൎന്നു. അഗ്നിമുഖന്മാരായ ദേവന്മാർ നൃത്തം ചെയ്തു. ഭദ്രപദ മാസത്തിൽ ശുക്ലപക്ഷത്തിൽ പന്ത്രണ്ടാം തീയതി ശ്രാവണം നക്ഷത്രത്തിൽ അഭിജിത്ത് എന്നു പേരായ മുഹൂൎത്തത്തിൽ, സൎവ്വഗ്രഹങ്ങളും ശുഭസ്ഥാനങ്ങളിൽ നില്ക്കുവേ—അദിതിക്കു പുത്രൻ പിറന്നു. ദേവന്മാർ മംഗല സംഭാവിത ന്മാരായി. ഭഗവാൻ പിറന്ന ആ ദ്വാദശിയെ വിജയം എന്നു പറയുന്നു. ശംഖങ്ങൾ കേൾക്കായി; ദുന്ദുഭികൾ നദിച്ചു; മൃദംഗങ്ങൾ മുഴങ്ങി. പണവങ്ങൾ പ്രണദിച്ചു; തൂൎയ്യങ്ങളും ചിത്ര വാദിത്രങ്ങളും തുമുല നിൎഘോഷം ചെയ്തു. അപ്സര സ്ത്രീകൾ ആടി; ഗന്ധൎവ്വന്മാർ പാടി; ദേവന്മാർ മനുക്കൾ, പിതൃക്കൾ, അഗ്നികൾ എന്നവരൊക്കെയും നാരായണ സ്തുതിചെയ്തു. സിദ്ധന്മാർ, വിദ്യാധരന്മാർ, കിമ്പുരുഷന്മാർ, കിന്നരന്മാർ, ചാരണന്മാർ, യക്ഷന്മാർ, രക്ഷസ്സുകൾ, സുപർണന്മാർ, സപ്തൎഷന്മാർ എന്നവർ പാടി; പ്രശംസിച്ചു; നൎത്തിച്ചു: അദിതിയുടെ ആശ്രമത്തിന്റെ മുകളിൽ വാടാപ്പൂക്കളെ തുടരെ തുടരെ വാരി എറിഞ്ഞു. സ്വഗൎഭത്തിൽ സംഭവിച്ച ഗദാ ശംഖ പത്മ ചക്രനെ,—കിരീട കാഞ്ചി ഗുണ ചാരു നൂപുരനേ,—കണ്ടു്, അദിതി വിസ്മയിച്ചു; പ്രമുദിത യായി. ആത്മമായ കൊണ്ടു ശരീരമെടുത്ത യോഗേശ്വരനെ കണ്ടു്, കശ്യപൻ വിസ്മയിച്ചു; ജയ ജയ ഘോഷം ചെയ്തു. കശ്യപനും അദിതിയും നോക്കി നില്ക്കുവേ, ആഭരണാഽയുധ വിഭൂഷിത നായ അൎഭകൻ അവസ്ഥാ ന്തരത്തെ പ്രാപിച്ചു; അവിടെ ശേഷിച്ചതു് വാമനനായ ഒരു വടു മാത്രമാണ്. ശിശുവിനെ കണ്ടു് ഹർഷം അടങ്ങാ മഹൎഷിമാർ, വിധി പ്രകാരമുള്ള കൎമ്മങ്ങളെ അനുഷ്ഠിച്ചു. ബ്രഹ്മ ബാലന്റെ ഉപനയ

വാമനന്റെ അവതാരം; ഉപനയനം; ബലി സന്ദൎശനം.

നത്തിങ്കൽ, സൂൎയ്യൻ സാവിത്രിയെ ഉപദേശിച്ചു; ബൃഹസ്പതി ഉപവീതം സമൎപ്പിച്ചു; കശ്യപൻ മേഖലയെ നല്കി; ഭൂമി കൃഷ്ണാജിനത്തെ, വനസ്പതിയായ സോമൻ ദണ്ഡത്തെ, അദിതി കൌപീനത്തെ, ആകാശം ഛത്രത്തെ സപ്തൎഷികൾ കുശപ്പുല്ലിനെ,—ജഗത് പ്രഭുവിനു കൊടുത്തു. ബ്രഹ്മാവു കമണ്ഡലുവിനെ, സരസ്വതി അക്ഷമാലയെ, "ഇതു കുഞ്ഞിനു" എന്നു പറഞ്ഞുകൊണ്ട്, കുബേരൻ പാത്രികയെ—സമ്മാനിച്ചു. ജഗദംബികയായ സാക്ഷാൽ പാൎവ്വതി ഭിക്ഷ നല്കി. ബ്രഹ്മൎഷികൾ നിറഞ്ഞ ആ സദസ്സു വടുവിൻെറ ബ്രഹ്മവൎച്ചസ്സുകൊണ്ടു പ്രകൃഷ്ടമായി. ബാലൻ ദ്വിജനായി; അഗ്നിയെ സംസ്കരിച്ചു; വിധിപ്രകാരം കുശപ്പുല്ലുകളെ സമ്പാദിച്ചു, ക്രമീകരിച്ചു, അഗ്നിയെ നമസ്കരിച്ചു, അഗ്നിഹോത്രം ചെയ്തു.

മഹാബലനായ മഹാബലി ഭാൎഗ്ഗവ ബ്രാഹ്മണരുടെ സഹായത്തോടുകൂടെ അശ്വമേധം ചെയ്യുന്നതായി അറിഞ്ഞ്, വാമനൻ അങ്ങോട്ടേയ്ക്കു പുറപ്പെട്ടു. വാമനൻ അടികൾ എടുത്തെടുത്തു വെക്കവെ, ഭൂമി ഞെരുങ്ങി അമൎന്നു. നൎമ്മദാനദിയുടെ വടക്കെ തീരത്തു ഭൃഗുകച്ഛകം എന്ന സ്ഥലത്തു യാഗത്തിൽ പ്രവൎത്തിച്ചിരുന്ന ഋത്വിക്കുകൾ, നോക്കി; ഉദിച്ച സൂൎയ്യനെപ്പോലെ, മുമ്പോട്ടു ചെന്ന വാമനനെ കണ്ടു. വാമനൻെറ തേജസ്സു അടിച്ച്, ഋത്വിക്കുകൾ ഹതചേതസ്സന്മാരായി. "യാഗം കാണ്മാനായി ചെല്ലുന്നത്, സൂൎയ്യനോ സനല്ക്കുമാരനോ അഗ്നിയോ" എന്നു അവർ വിസ്മയിച്ചു. ഭാൎഗ്ഗവന്മാർ സംശയ വിവശന്മാരാകവെ, ഭഗവാനായ വാമനനാകട്ടെ, ഛത്രം, ദണ്ഡം, സജലമായ കമണ്ഡലു, എന്നവ ധരിച്ച്, അശ്വമേധവാടത്തെ പ്രാപിച്ചു. ഹതതേജസ്സന്മാരായ ഭാൎഗ്ഗവന്മാർ, മുഞ്ജമേഖല, കൃഷ്ണാജിനം, ജടാഭാരം, എന്നവയെ കണ്ട്—വാമനനെ ബ്രാഹ്മണനാണെന്നു ഗ്രഹിച്ച്, എഴീററ്, ഉപചാരപൂൎവ്വം സ്വീകരിച്ചു. ദൎശനീയനൻ, മനോരമൻ, അനുരൂപവയവൻ—ആയ വാമനനെ കണ്ടു പ്രമുദിതനായ യജമാനൻ തന്നെ പീഠം സജ്ജമാക്കി. ബലി അതിഥിയെ സ്വാഗതം പറഞ്ഞു അഭിനന്ദിച്ചു; പാദപ്രക്ഷാളനം ചെയ്തു; അൎച്ചിച്ചു. ധൎമ്മജ്ഞനായ ബലി, കല്മഷാപഹവും സുമംഗലവും ചന്ദ്രമൌലിയായ പരമശിവൻ തന്നെയും ശിരസ്സിൽ വാങ്ങുന്നതും, ആയ പാദശൌചത്തെ ശിരസ്സിൽ വാങ്ങി. ബലി പറഞ്ഞു:—"ഭോ ബ്രഹ്മൻ! അങ്ങേയ്ക്കു സ്വാഗതം; അങ്ങയെ ഞാൻ നമസ്കരിക്കുന്നു; ഞാൻ എന്താണു ചെയ്യേണ്ടത്? അങ്ങു ബ്രഹ്മൎഷികളുടെ തപസ്സിൻെറ അവതാരമാണെന്നു ഞാൻ കരുതുന്നു. അങ്ങു സന്ദൎശിച്ചതിനാൽ എൻെറ പിതൃക്കൾ തൃപ്തന്മാരായി; എൻെറ കുലം വിശുദ്ധമായി; എൻെറ യാഗം മംഗളമായി. എൻെറ അഗ്നികൾ സുഹുതങ്ങളായി. അങ്ങയുടെ പാദസ്പൎശം ലഭിച്ച ജലം നിമിത്തം, ഞാൻ നിൎമ്മലനായി. അങ്ങയുടെ പാദസ്പൎശം നിമിത്തം ഭൂമി പാവനമായി. ഭോ ബ്രഹ്മചാരിൻ! അങ്ങു എന്തിനെ കാംക്ഷിക്കുന്നു? അതിനെ പറയുക തന്നെ; അങ്ങു ഏതോ ആവശ്യപ്പെട്ടാണ്, ഇവിടെ സന്നിഹിതനായത് എന്നാണ് എൻെറ അനുമാനം; പശു, പൊന്ന്, ഗൃഹം, ഭക്ഷണം, കന്യക—ഇതു ഏതെങ്കിലും ആവശ്യപ്പെടുക തന്നെ. രഥമോ, ആനയോ, കുതിരയോ, സമൃദ്ധങ്ങളായ ഗ്രാമങ്ങളോ—എന്തായാലും അങ്ങു എന്നെ അറിവിക്കുക."

പ്രീതനായ ഭഗവാൻ പറഞ്ഞു:—"രാജാവേ! അങ്ങയുടെ വാക്കുകൾ മധുരങ്ങളായിരിക്കുന്നു; അവ യശസ്കരവും ധൎമ്മാനുസാരവും, അങ്ങയുടെ കുലത്തിനു യോജിച്ചതും ആയിരിക്കുന്നു. ഭാൎഗ്ഗവ ബ്രാഹ്മണന്മാരും പ്രശാന്തനായ പ്രഹ്ലാദനും അങ്ങേയ്ക്കു പ്രമാണമാണെന്നു പ്രത്യക്ഷമായി. അങ്ങയുടെ കുലത്തിൽ നിസ്സത്വനാകട്ടെ, കൃപണനാകട്ടെ പിറന്നിട്ടില്ല; ബ്രാഹ്മണനിഷേധം ഉണ്ടായിട്ടില്ല. ആവാമെന്നു പറഞ്ഞതു നടക്കാതിരുന്നിട്ടില്ല. ആകാശത്തു ചന്ദ്രൻ എന്നതുപോലെ, കുലത്തിൽ പ്രഹ്ലാദൻ നില്ക്കവേ, ഇവിടെ അമംഗളം സംഭാവ്യമല്ല. അങ്ങയുടെ പിതാമഹനായ ഹിരണ്യാക്ഷൻ, ഗദായുധനായി ഏകനായി നടന്ന്, ദിഗ്വിജയം ചെയ്തു; ആ പ്രഭുവിനെ തടുക്കുവാൻ ഈ ഭൂമുഖത്ത് ആൾ ഉണ്ടായില്ല; വിഷ്ണു ഹിരണ്യാക്ഷനെ ജയിച്ചു; എന്നാൽ ഹിരണ്യാക്ഷൻ പ്രദൎശിപ്പിച്ച വീൎയ്യത്തെ അറിഞ്ഞ്, വിഷ്ണു വിജേതാവെന്നു സ്വയം അഭിമാനിച്ചില്ല. ഹിരണ്യാക്ഷൻെറ വധത്തെ ഗ്രഹിച്ച ഹിരണ്യകശിപു ക്രുദ്ധനായി, ഭ്രാതൃഹന്താവിനെ അന്വേഷിച്ചു ഹരിയുടെ നിലയത്തെ പ്രാപിച്ചു. ഹിരണ്യകശിപു കാലനെപ്പോലെ ശൂലം എടുത്തു പിടിച്ചു കടന്നു ചെല്ലുന്നതു കണ്ട്, മായാമയനും കാലജ്ഞനും ആയ വിഷ്ണു ചിന്താധീനനായി:—"ഞാൻ എവിടെ പോകുന്നു? ഹിരണ്യകശിപു അവിടവിടെ മരണദേവതയെപ്പോലെ നില്ക്കുന്നു; ദൃഷ്ടികൾ ബഹിൎഭാഗത്തു നോക്കവേ, ഈ പ്രഭുവിൻെറ ഹൃദയത്തിൽ ഞാൻ കടക്കും." ഭോ അസുരനായക! ഇങ്ങനെ ചിന്തിച്ച്, വിഷ്ണു വിറച്ചു; ഹിരണ്യകശിപുവിൻെറ ശ്വാസവായുവിനെ ആശ്രയിച്ച് സൂക്ഷ്മദേഹനായി അകത്തു കടന്നു. ഹിരണ്യകശിപുവാകട്ടെ, വിഷ്ണുവിനെ നിലയനത്തിൽ പല പ്രാവശ്യം തിരഞ്ഞു. അവിടെ വിഷ്ണുവിനെ കാണാഞ്ഞ് കോപിച്ചു; നദിച്ചു; ഭൂമിയിലെവിടേയും തേടി; ദിക്കുകളിലൊക്കെയും തിരഞ്ഞു; ഗുഹകളിലും കടലുകളിലും ആകാശങ്ങളിലും വീണ്ടും വീണ്ടും അന്വേഷിച്ചു. വിഷ്ണുവിനെ ഒരേടവും കണ്ടില്ല; ഹിരണ്യകശിപു ഇങ്ങനെ ഗൎജ്ജിച്ചു:—"ഭ്രാതൃവധം ചെയ്ത ദുഷ്ടൻ പ്രത്യാഗമനം ഇല്ലാത്ത യമലോകത്തെ പ്രാപിച്ചിരിക്കും." അങ്ങയുടെ അച്ഛനായ പ്രഹ്ലാദൻെറ വീൎയ്യം പ്രസിദ്ധമാണ്. ബ്രാഹ്മണവേഷത്തിൽ ചെന്ന ദേവന്മാൎക്കായി പ്രഹ്ലാദൻ ആയുസ്സിനെ പകുത്തു കൊടുത്തു എന്നാണു പറയുന്നത്. ബ്രാഹ്മണരും, പ്രസിദ്ധന്മാരായ പൂൎവ്വഗന്മാരും, ആചരിച്ച ധൎമ്മങ്ങളെ അങ്ങ് ആചരിക്കുന്നു. ഭോ അസുര പ്രഭോ! ഞാൻ എൻെറ കാലുകൊണ്ടു അളന്നു കാണിക്കുന്ന മൂന്നു ചുവടു ഭൂമിയെ അങ്ങ് എനിക്കായി ദാനം ചെയ്യുമോ? ജഗദീശ്വരനായ അങ്ങ്, ഈ ദാനം എനിക്കു ചെയ്യണം. ആവശ്യപ്പെട്ടതിനെ പരിഗ്രഹിക്കുന്നതു എനിക്കു പാപമാകയില്ല.

വാമനൻെറ യാചനം; ശുക്രൻെറ നിഷേധം.

ഞാനൊരു തപോധന നന്ദനൻ നിരാധാരൻ
ദീനനായ് മഹാത്മാക്കളുദാരമായുള്ളവൻ
താനെ പോന്നിതു സഹായികളില്ലാരും തന്നെ
സ്ഥാനവും പലേടത്തും സഞ്ചരിക്കയും ചെയ്യും
പേരവരവരെല്ലാമന്നന്നു പലതരം
ഓരോരോ നിമിത്തങ്ങൾ കോരോന്നേ ചൊല്ലിപ്പോരും

മൂലങ്ങ ഉവയോരോ-ന്നറിവാ നരുതാത
ബാല നെന്തഹോ പറയുന്നിതു മഹാമതേ
നീ യൊരു മഹാത്മാ ധമ്മിഷ്ഠ നെത്രയും നിത്യം
ദായ മെന്നിയെ ദേവ ബ്രാഹ്മണ പിതൃഭക്തൻ
ദാനവാ നചയത്തിങ്കൽ പണ്ടു കീഴണ്ടാ യതിൽ
താ നിവ നധിക നത്യുത്തമൻ മഹാബലി
ദീനന്മാ രപേക്ഷിച്ച തെല്ലാമെ മടിയാതെ
ദാനം ചെയ്തീടുന്നു പോ ലാവോളം ദിനം പ്രതി
മാനസം തെളിഞ്ഞേവം എല്ലാരും ചൊല്ലീടുന്ന
താനന്ദത്തോടെ കേട്ടു കാണ്മാനായ് വന്നീടിനേൻ
ചൊല്ലുവ നെങ്കിൽ കേട്ടു-കൊള്ളുക ഭവാ നിനി
ക്കല്ല ലെന്നിയേ തപം ചെയ്തു കൊണ്ടു നദിനം
കല്യാണാത്മനായ് വാഴ്‌വാൻ മൂന്നടി പ്രദേശ മി-
ങ്ങെല്ലാ നാളേയ്ക്കും നല്കീടണ മെന്നതേ വേണ്ടു
മററു ചോദിച്ച തൊന്നു മെനിക്കു വേണ്ടില ഞാൻ
മുററു മെൻ പാദം കൊണ്ടു മൂന്നടി യുഴിഞ്ഞെടോ
ആക്കാനുമുള്ളേടത്തു ചെന്നിരു ന്നേതാനു മൊ-
ന്നോക്കുമ്പോൾ കുറഞ്ഞൊന്നു നിങ്ങേണ മെന്നാകിലോ
പേത്തു മററെവിടെ പ്പോയ് ചെന്നി രുന്നീടേണ്ടു ഞാൻ
ഓത്താലും വലിയൊരു സങ്കട മല്ലോ പാത്താൽ.

ബലി പറഞ്ഞു :—"അല്ലയോ ബ്രാഹ്മണപുത്ര ! അങ്ങു വൃദ്ധന്മാർ പറയുന്നതു പോലെ പറയുന്നു. അങ്ങു ബാലനാണ് ; ബാലിശനാണ് ; അങ്ങു അങ്ങയുടെ ആവശ്യത്തെ അറിയുന്നില്ല. അങ്ങു സവ്വലോക നാഥനായ എന്നെ വാക്കുകളെക്കൊണ്ടു സമാരാധിച്ച ശേഷം, എന്നോടു അപേക്ഷിക്കുന്നത് മൂന്നടി മണ്ണു മാത്രമോ ? അങ്ങേയ്ക്കു ഒരു ഭൂഖണ്ഡത്തെ തരുവാൻ എനിക്കു കഴിയും. എന്നെ ആശ്രയിച്ച ഒരുവൻ, അന്യനെ ആശ്രയിക്കുവാൻ ഇടയാകരുതു എന്നാണ്, എൻെറ നിയമം. അല്ലയോ വടോ ! കാലക്ഷേപത്തിനു ആവശ്യമായ അത്ര ഭൂമി അങ്ങു ചോദിച്ചുകൊള്ളുക." ഭഗവാൻ പറഞ്ഞു :—"അല്ലയോ രാജാവേ ! മൂന്നു ലോകങ്ങളിൽ ലഭിക്കുന്ന സവ് ഭോഗങ്ങളും ഇന്ദ്രിയ ജയം സമ്പാദിക്കാത്തവനെ തൃപ്തി പ്പെടുത്തുക യില്ല. മൂന്നു അടി മണ്ണുകൊണ്ടു തൃപ്തിപ്പെടാത്തവൻ ഒമ്പതു വർഷങ്ങൾ അടങ്ങിയ ജംബുദ്വീപം ലഭിച്ചാൽ തന്നെയും തൃപ്തനാകയില്ല. ജംബുദ്വീപം സമ്പാദിച്ചവൻ സപ്ത ദ്വീപങ്ങളെ കാമിക്കും. സപ്ത ദ്വീപങ്ങളെ അടക്കി ഭരിച്ച വേനപുത്രൻ—ഗയൻ—മുതലായ ഏകഛത്രാധിപന്മാർ കൂടെയും, അർത്ഥങ്ങളെ കൊണ്ടാകട്ടെ കാമങ്ങളെ കൊണ്ടാകട്ടെ തൃഷ്ണയുടെ അറുതി കണ്ടില്ല എന്നാണു നാം കേട്ടിരിക്കുന്നത്.

യദൃഛയോപപന്നേന സന്തുഷ്ടോ വർത്തതേ സുഖം
നാ*f*സന്തുഷ്ട്ര ത്രിഭിർ ലോകൈഃ അജിതാത്മോപ സാദിതൈഃ
പുംസോ*f*യം സംഭൃതേർ ഹേതുഃ അസന്തോഷോ*f*ർത്ഥകാമയോഃ
യദൃഛയോപപന്നേന സന്തോഷോ മുക്തയേ സ്മൃതഃ
യദൃഛാ ലാഭ തുഷ്ടസ്യ തേജോ വിപ്രസ്യ വർദ്ധതേ
തത് പ്രശാമ്യത്യസന്തോഷാ ദംഭസേവാശു ശുക്ഷണിഃ
തസ്മാത് ത്രീണി പദാന്യേവ വൃണേത്വ ദ്വരദർഷഭാത്
ഏതാവതൈവ സിദ്ധോ*f*ഹം വിത്തം യാവത് പ്രയോജനം.

യദൃച്ഛാലാഭം കൊണ്ടു സന്തോഷിക്കുന്നവൻ സുഖിമാനാകും. എന്നാൽ മൂന്നു ലോകങ്ങളെ സമ്പാദിച്ചാൽ തന്നെയും, അജിതാത്മാവു തൃപ്തിയെ കാണുകയില്ല. അർത്ഥങ്ങളെ കുറിച്ചും കാമങ്ങളെ കുറിച്ചും ഉള്ള അസംതൃപ്തിയിൽ നിന്നു സംസാരം പ്രഭവിക്കുന്നു. എന്നാൽ യദൃഛാ ലാഭ സന്തോഷം മുക്തിക്കു കാരണമാണ്. യദൃഛാ ലാഭംകൊണ്ടു തുഷ്ടനാകുന്ന ബ്രാഹ്മണൻെറ തേജസ്സു വർദ്ധിക്കും. എന്നാൽ വെള്ളം തീയെ എന്നതു പോലെ അസന്തോഷം തേജസ്സിനെ കെടുത്തുന്നു. ഭോ വരദർഷഭ ! ഞാൻ മൂന്നടി സ്ഥലത്തെ മാത്രം അർത്ഥിക്കുന്നു; അതുകൊണ്ടു ഞാൻ സവ് കാര്യങ്ങളേയും സാധിച്ചുകൊള്ളാം. പ്രയോജനത്തിൻെറ അളവിൽ കവിഞ്ഞ ധനം ധനമല്ല.

ത്രൈലോക്യാധിപനായ നിന്നുടെ സൌജന്യവാ-
ക്കാലംബിച്ചേവം തന്നെ വേണ മെന്നതു നൂനം
ഞാ നതി നതിബാലൻ ബുദ്ധിശക്തിയു മില്ല
ദീന നെത്രയും തപ ശ്ശീല നത്യാനന്ദാത്മാ
മാനിക ളഖിലാർത്ഥ കാമികൾ മഹീന്ദ്രന്മാർ
മാനവേന്ദ്രന്മാ രവ രോടിട തുടന്നല്ലോ
രാജ്യങ്ങൾ വന്നു ഞായ മതു രക്ഷിപ്പാനുള്ള
യോഗ്യന ല്ലതുകൊണ്ടു രാജ്യ മാഗ്രഹമില്ല
ദേശങ്ങൾ പുരങ്ങളും ആലയങ്ങളും വേണ്ട
കോശ ധാന്യാർത്ഥങ്ങളും ആശയി ല്ലെനിക്കെടോ
കാനനെ തപം ചെയ്തു വാഴ്വാനായ് ച്ചെല്ലുന്നേടം
പാനീയം തരികൊരു മൂവ്വടി ദേശം മമ.

ബലി പറഞ്ഞു:—"ഭോ ബ്രാഹ്മണ ! മൂന്നടി സ്ഥലം മതിയാകമെന്ന്, അങ്ങു ഉറച്ചു എങ്കിൽ, അങ്ങനെയാകട്ടെ." ബലി, ദാന കമ്മത്തിങ്കൽ നീർ വീഴ്ത്തുവാനായി കമണ്ഡലു കൈയിലെടുത്ത്, സന്നദ്ധനായി. ബലിയുടെ പ്രസ്ഥാനം കണ്ട്, ആചാര്യനായ ശുക്രൻ ബദ്ധപ്പെട്ടു ഇങ്ങനെ പറഞ്ഞു:—"ഭോ അസുര ചക്രവത്തിൻ ! ഈ വാമനൻ സാക്ഷാൽ വിഷ്ണുവാണ്; ഈ ബ്രാഹ്മണ ബാലൻ ദേവന്മാരുടെ സംപ്രീതിയെ ഉദ്ദേശിച്ച്, കശ്യപൻെറയും അദിതിയുടേയും പുത്രനായി അവതരിച്ചിരിക്കുന്ന വിഷ്ണു തന്നെ. അങ്ങു ആലോചന കൂടാതെ പ്രവത്തിക്കരുത്.

നീ യിതെന്തിനു തുടങ്ങീടുന്നു ശുദ്ധാത്മനാ
മായാ വൈഭവം പരമാത്ഥ മെന്നോത്തീടൊലാ
മായാ മാനുഷ നിവൻ വാമനൻ വടുവല്ല
മായാ വേഷത്തെ പ്പരി ഗ്രഹിച്ചുള്ളവ നത്രെ
കായ സൌഭഗ മതും ആജാനു ബാഹുക്കളും
സാരസ ദലായത ലോചനാ പാംഗങ്ങളും
സ്മേര സുന്ദര ലളിതാനന വിലാസവും
ഈ വണ്ണം കാണ്മാ നുണ്ടോ കേവലം മററാക്കാനും
മാധവ നിവൻ വടുരൂപിയായ് വന്നാ നെന്നു
ബോധ മുററുണ ന്നറിഞ്ഞീടണം ഭവാ നിപ്പോൾ
കാശ്യപ ഗൃഹത്തിങ്ക ലദിതി തനയനായ്
കശ്യപീ വരൻ വടു വാമന വേഷത്താലെ
ജാതനായ് ജഗത്രയം നിന്നോടു വാങ്ങി പ്പുരു-
ഹൂതനു കൊടുപ്പാ നുണ്ടാ രംഭിച്ചിരിക്കുന്നു

മൂവ്വടി കവനു നീ നീർ കൊടുത്തീടുന്നാകിൽ
മൂവടി ജഗത്രയ മടക്കി യളന്നുപോം.

അല്ലയോ പ്രഭോ! അങ്ങു കാര്യം അറിയാതെ അബദ്ധത്തിൽ ചാടരുതു്. അങ്ങയുടെ പ്രസ്ഥാനം ആപൽക്കരമാണു്. ദിതിയുടെ പുത്രന്മാൎക്കു് അനൎത്ഥം അടുത്തു. ഈ വാമനൻ അങ്ങയുടെ യശസ്സ്, തേജസ്സ്, ഐശ്വര്യം എന്നവയെ ഒക്കെയും അപഹരിച്ചു്, ഇന്ദ്രനു സമ്മാനിക്കും. മായാമയനായ ഈ വാമനൻ വിശ്വകായനായി വളരും; മൂന്നടികൊണ്ടു മൂന്നു ലോകങ്ങളെ അളക്കും. മൂഢ! സൎവ്വവും വിഷ്ണുവിനു കൊടുത്താൽ, അങ്ങു എങ്ങനെ കഴിയും? ഭൂമിയെ ഒരടികൊണ്ടു്, സ്വൎഗ്ഗത്തെ മറെറാരു അടികൊണ്ടു്, അളന്നു അന്തരീക്ഷത്തെ ശരീരംകൊണ്ടു നിറച്ചു നില്ക്കുന്ന ഈ പ്രഭുവിനു്, മൂന്നാമതു അടി വയ്ക്കുവാൻ അങ്ങു എവിടെ സ്ഥലം കാണിച്ചുകൊടുക്കും? എന്നാൽ വാഗ്ദാനം നിറവേററാത്ത പക്ഷം അങ്ങു നരകത്തിൽ പതിക്കും. അങ്ങു വാഗ്ദാനത്തെ നിറവേററുവാൻ അശക്തനായിരിക്കുന്നു.

തത് ദാനം പ്രശംസന്തി യേന വൃത്തിർ വിപദ്യതേ
ദാനം യജ്ഞഃ തപഃ കൎമ്മ ലോകേ വൃത്തിമതോ യതഃ.
ധൎമ്മായ യശസേ ഽൎത്ഥായ കാമായ സ്വജനായ ച
പഞ്ചധാ വിഭജൻ വിത്തം ഇഹാ ഽമുത്ര ന മോദതേ
അത്രാ ഽ പി ബഹ്വൃചൈർ ഗീതം ശൃണു മേ ഽസുരസത്തമ!
സത്യമോ മിത യത് പ്രോക്തം യ ന്നേത്യാഹാ ഽ നൃതം ഹി തത്
സത്യം പുഷ്പഫലം വിദ്യാത് ആത്മവൃക്ഷസ്യ ഗീയതേ
വൃക്ഷോ ഽ ജീവതി ത ന്ന സ്യാത അനൃതം മൂല മാത്മനഃ
ത ദ്യഥാ വൃക്ഷ മുന്മൂലഃ ശുഷ്യത്യുദ്വർതതേ ഽ ചിരാത്
ഏവം നഷ്ടാനൃതഃ സദ്യ ആത്മാ ശുഷ്യേ ന്ന സംശയഃ
പരാ ഗ്രിക്ത മപൂർണം വാ അക്ഷരം യ ത്തദോ മിതി
യത് കിഞ്ചി ദോ മിതി ബ്രൂയാത് തേന രിച്യേത വൈ പുമാൻ
ഭിക്ഷവേ സൎവ്വ മോം കുൎവ്വൻ നാ ഽ ലം കാമേന ചാ ഽ ത്മനേ
അഥൈതത് പൂൎണ്ണ മഭ്യാത്മം യ ച്ച നേത്യനൃതം വചഃ
സൎവ്വം നേത്യനൃതം ബ്രൂയാത് സ ദുഷ്കീൎത്തിഃ ശ്വസൻ മൃതഃ
സ്ത്രീഷു നൎമ്മ വിവാഹേ ച വൃത്ത്യൎത്ഥേ പ്രാണസങ്കടേ
ഗോ ബ്രാഹ്മണാ ഽ ൎത്ഥേ ഹിംസായാം നാ ഽ നൃതം സ്യാത് ജുഗുപ്സിതം.

കാലക്ഷേപത്തിനുള്ള മാൎഗ്ഗത്തെ ധ്വംസിക്കുന്ന ദാനത്തെ ആരും പ്രശംസിക്കുന്നില്ല. 'ദാനം യജ്ഞം തപസ്സ് കൎമ്മം എന്നവയെ സാധിക്കുവാൻ ലോകത്തിൽ നിൎദ്ധനൻ അശക്തനാണു്. ധൎമ്മം, അൎത്ഥം, കാമം, യശസ്സ്, സ്വജനം എന്നിങ്ങനെ അഞ്ചു വിഷയങ്ങളിലേക്കു ധനത്തെ ഭാഗിക്കുന്നവൻ, ഇഹ പരങ്ങളിൽ സുഖിമാനാകും. അസുരശ്രേഷ്ഠ! ഋഗ്വേദികൾ ഇങ്ങനെ പറയുന്നു:— "ഓം എന്നു പറയുന്നതു സത്യം! അല്ല എന്നു പറയുന്നതു ഒക്കെയും അസത്യം." സത്യം എന്നതു ആത്മാവാകുന്ന വൃക്ഷത്തിന്റെ പുഷ്പങ്ങളും ഫലങ്ങളും തന്നെ. വൃക്ഷം ഇല്ല എങ്കിൽ പുഷ്പങ്ങളും ഫലങ്ങളും ഇല്ല. ആയതിനാൽ ആത്മാവിന്റെ മൂലം അനൃതമാകുന്നു. മൂലം മറിഞ്ഞ മരം വേഗത്തിൽ ഉണങ്ങിപ്പോകുന്നു. അതു പോലെ തന്നെ അനൃതമാകുന്ന മൂടു മറിഞ്ഞ ആത്മാവു ഉണങ്ങി നശിച്ചുപോകും. "പരാഗ്രിക്തമപൂൎണ്ണംവാ" എന്നു ആരംഭിക്കുന്ന ഒരു വേദവചനമുണ്ടു്; അതിന്റെ അൎത്ഥം ഇങ്ങനെയാണു്: കൊടുക്കുന്നവനു്, കൊടുക്കുന്ന അളവിൽ, കുറയുന്നു. സൎവ്വവും കൊടുക്കുന്നവൻ, സ്വന്ത കാൎയ്യങ്ങളെ നിൎവ്വഹിക്കുവാൻ അശക്തനാകും." ഇല്ല കൊടുക്കുകയില്ല എന്നു എപ്പോഴും പറയുന്നവൻ നിറഞ്ഞു കവിയുന്നു; അതു ആവശ്യമില്ല; ഇല്ല, എന്നു എപ്പോഴും പറയരുതു. അങ്ങനെ പറയുന്നവൻ ദുഷ്കീൎത്തിമാനാകും; ശ്വാസോച്ഛ്വാസം ചെയ്യുമ്പോഴും മരിച്ചവൻ തന്നെ. സ്ത്രീകൾ, നൎമ്മം, വിവാഹം, ഉപജീവനം, പ്രാണസങ്കടം, ഗോ ബ്രാഹ്മണ രക്ഷണം, ഹിംസ, എന്നവ സംബന്ധിച്ചു, അസത്യവാദം നിന്ദാൎഹമാകണമെന്നില്ല.

ന്യായമായ് പ്പറഞ്ഞ തെപ്പേരുമേ തരാ മെന്നു
മായ മെന്നിയെ ചൊന്ന തെങ്ങനെ മറിച്ചിനി
ഞാ നവനോടു പറഞ്ഞിടുന്ന തെന്ന ല്ലല്ലീ
മാനസേ വിചാര മൊന്നായതു ഭവാ നിപ്പോൾ
കേളതു പോരും പിഴയല്ല തങ്ങളിൽ ചേൎന്നു
കേളികൾ ചൊല്ലുമ്പോഴും നാരികളോടു പിന്നെ
വേളിയെ സന്ധിപ്പി പ്പാനായ് ക്കൊണ്ടു ചൊല്ലുമ്പോഴും
മീളാതവണ്ണം ധന മൊക്കവേ പോകുമ്പോഴും
ജീവനം തന്നെ പോകുമെന്നു തോന്നീടുമ്പോഴും
ആവതു ണ്ടസത്യ മെന്നുള്ളതു കേട്ടിട്ടില്ലേ.
ത്വാവകം മനക്കാമ്പി ലെന്നതു നിരൂപിച്ചും
ഈവണ്ണം തൂഷ്ണീഭാവം തേടാ യ്കെന്നെല്ലാം ശുക്രൻ.

ബലിയുടെ അനൃതഭയം; ഭഗവാൻ ഒരു ചുവടു കൊണ്ടു ഭൂമിയെ അളക്കുന്നതു്.

ബലി മുഹൂൎത്തമാത്രം മൌനത്തിൽ നിന്നു; ആചാൎയ്യനെ നോക്കിപ്പറഞ്ഞു: "അങ്ങു പറഞ്ഞതു്, ഗൃഹസ്ഥധൎമ്മത്തിൽ വൎത്തിക്കുന്നവരെ കുറിച്ചു സത്യമാകുന്നു. ഗൃഹസ്ഥന്മാർ അൎത്ഥം, കാമം, യശസ്സ്, വൃത്തി എന്നവയെ രക്ഷിക്കേണ്ടതാണു്. എന്നാൽ ഞാൻ— പ്രഹ്ളാദന്റെ പുത്രനായ ഞാൻ— ധനലോഭം നിമിത്തം ഇല്ല എന്നു എങ്ങനെ പറയും? ഞാൻ വാഗ്ദാനം ചെയ്തതല്ലയോ? ഞാൻ എങ്ങനെയും ധനസമ്പാദനം കൃത്യമായ ചൂതുകാരനല്ല. അസത്യത്തെ കവിഞ്ഞ അധൎമ്മമില്ല എന്നും, അനൃതനെ ഒഴിഞ്ഞു ആരെയും വഹിക്കാമെന്നും, ഭൂമിദേവി ഒരിക്കൽ പറഞ്ഞതായി ഞാൻ കേട്ടിട്ടുണ്ടു്. ഞാൻ നരകത്തെ ഭയപ്പെടുന്നില്ല; നിൎദ്ധനതയെ ഭയപ്പെടുന്നില്ല; എന്നാൽ ഞാൻ ബ്രാഹ്മണ പ്രലോഭനത്തെ ഭയപ്പെടുന്നു. വിഭവങ്ങളൊക്കെയും മരണ പൎയ്യന്തം മാത്രമാണു്; അവ ബ്രാഹ്മണപ്രീതിയെ പുരസ്കരിച്ചു് ദാനത്തിനുള്ളവ അല്ലയോ? ദധീചി, ശിബി മുതലായവരെപ്പോലെ—മനുഷ്യർ മരണത്തെയും ഭയപ്പെടാതെ ഭൂതഹിതം ആചരിക്കേണ്ടതാണു്. ഭൂദാനം മുതലായവ എത്രയോ ഉത്തമമാണു്. ഭോ ആചാൎയ്യരെ! അസുരന്മാർ പടയിൽ ഒരിക്കലും പിന്തിരിഞ്ഞവരല്ല; അവർ സൎവ്വ ഭോഗങ്ങളെയും അനുഭവിച്ചു; എന്നാൽ അവരൊക്കെയും തലമുറ തലമുറയായി കടന്നുപോകയാണു്; അനുഭവിച്ചതു കൊണ്ടു അവൎക്കെന്തു ലാഭമുണ്ടായി? ഭോ ബ്രഹ്മൎഷേ! പടയിൽ പേടിക്കാത്ത

വരും ആവശ്യപ്പെട്ടാൽ മരണത്തെ വരിക്കുന്നവരും ലോകത്തു ഇല്ലാതെയില്ല ; എന്നാൽ ഉചിതനായ ഭിക്ഷുവിനെ ഉദ്ദേശിച്ചു ധനത്തെ ത്യജിക്കുവാൻ മനസ്സുള്ളവർ, അധികമില്ല. അതിഥികളെ പൂജിക്കുന്നതു നിമിത്തം ഭഗ്ഗതിയിൽ പ്പെടുന്ന കാരുണികൻ, ബദ്ധമാന്യനാണ്. ബ്രഹ്മവിത്തുകൾ അങ്ങനെ തന്നെ വത്തിക്കണം. ഈ വടുവിൻെറ അപേക്ഷയെ ഞാൻ അനുസരിക്കും. ഈ നില്ക്കുന്ന വടു, അങ്ങയെപ്പോലുള്ള ആത്മായ കോവിദന്മാർ യജ്ഞങ്ങളെക്കൊണ്ടു പൂജിക്കുന്ന വരദനായ വിഷ്ണുവാകട്ടെ, അല്ലെങ്കിൽ ശത്രുവാകട്ടെ, ആഗ്രഹിച്ച ഭൂമിയെ ഞാൻ ദാനം ചെയ്യുന്നു. അപരാധം ചെയ്യാത്ത എന്നെ ഈ വടു അധമ്മ പരമായി ബന്ധിക്കട്ടെ ; ബ്രാഹ്മണ വേഷത്തിൽ നില്ക്കുന്ന ഈ ഭിക്ഷുവിനെ ഞാൻ ഹിംസിക്കുകയില്ല.

എന്നെയും ജഗത്രയം തന്നെയും ഭവാനെയും
തന്നെയും ഉടയതായ് നിന്നിടും ജഗത്സ്വാമി
തന്നുടെ തിരുവുള്ളം എങ്ങനെ യെന്നാലതേ
വന്നീടു വരുത്താവ തൊന്നില്ല നമ്മാലേതും.

ബലിയുടെ പ്രസ്ഥാനം ഗ്രഹിച്ച സമയം, ശുക്രൻ സകോപനായി, സത്യ സന്ധ നായ അസുര രാജാവിനെ ഇങ്ങനെ ശപിച്ചു:—"അങ്ങ്, പണ്ഡിതനെന്നു സ്വയം അഹങ്കരിക്കുന്നു; എന്നാൽ അങ്ങ് അജ്ഞനും, മന്ദനും, ശാസനം അനുസരിക്കാത്തവനും ആകയാൽ, ഐശ്വയ്യം അങ്ങയെ അചിരേണ വജ്ജിക്കും."

ബലി ശപ്തനായി; എന്നാൽ സത്യ പഥത്തിൽ നിന്നു ഭ്രഷ്ടനായില്ല. ബലി വാമനനായി ഭൂമിയെ ഉദകപൂവ്വം ദാനം ചെയ്തു. മഹാ രാജ്ഞിയായ *വിന്ധ്യാവലി കനകാഭരണ വിഭൂഷിത യായി ഇറങ്ങി ച്ചെന്ന്, കൈയിലിരുന്ന കനക കുംഭത്തിൽനിന്ന ഒഴിച്ചു കൊടുത്ത വെള്ളംകൊണ്ട്, യജമാനൻ തന്നെ വടുവിൻെറ പാദക്ഷാളനം നടത്തി; വിശ്വ പാവന ക്ഷമമായ ജല ബിന്ദുക്കളെ സ്വ ശിരസ്സിൽ വാങ്ങി. ഗന്ധവ്വ വിദ്യാധര സിദ്ധ ചാരണന്മാർ പ്രഹൃഷ്ടന്മാരായി; അസാധാരണമായ ആജ്ജവം കണ്ടു് പുഷ്പവർഷം ചെയ്തു. ദേവ ദുന്ദുഭികൾ തുടരെ ത്തുടരെ നദിച്ചു; ഗന്ധവ്വ കിംപുരുഷ കിന്നരന്മാർ പാടി. മൂന്നു ലോകങ്ങളെ അറിഞ്ഞുകൊണ്ടു ശത്രുവിനു കൊടുത്ത മഹാ മനസ്സതയെ സവ്വ ദേവന്മാരും വീണ്ടും വീണ്ടും നമസ്കരിച്ചു. വാമനൻ വളന്നു, വാമനൻ പവ്വതാകാരനായി; വാമനൻ വിശ്വ വിശാല നായി. വളന്ന മഹാ പ്രഭു, സത്വം രജസ്സ് തമസ്സ് എന്നവ ചേന്നുണ്ടായ സവ്വത്തെയും—ഭൂമി, ആകാശം, ദിക്കുകൾ, സ്വഗ്ഗം, ഗ്രഹകൾ, സമുദ്രങ്ങൾ, പക്ഷികൾ, മൃഗങ്ങൾ, മനുഷ്യർ, ദേവന്മാർ, ഋഷികൾ, മുതലായി ഉള്ള സവ്വത്തെയും—ആവരണം ചെയ്തു. ആ മഹാ ഭൂതത്തിൻെറ മഹാ കായത്തിൽ ആചായ്യൻ, ഋത്വിക്കുകൾ, യജ്ഞസഭ, വിശ്വം, ഭൂതങ്ങൾ, ഗുണങ്ങൾ, ഇന്ദ്രിയങ്ങൾ, മനസ്സ്, ജീവാത്മാക്കൾ എന്നവയെ ബലി കണ്ടു. ബലി മഹാ ഭൂതത്തിൻെറ പാദ തലത്തിൽ രസാതലത്തെ കണ്ടു; പാദങ്ങളിൽ ഭൂമിയെ കണ്ടു; ജംഘകളിൽ പവ്വതങ്ങളെ കണ്ടു. ജാനുക്കളിൽ പക്ഷികളെ—ഊരുക്കളിൽ മരുത്തുകളെ—കണ്ടു; വസ്ത്രത്തിൽ സന്ധ്യയെ,—ഗുഹ്യത്തിൽ പ്രജാപതികളെ—ജഘനത്തിൽ ബലി പ്രമുഖന്മാരായ അസുരന്മാരെ—കണ്ടു. ബലി, നാഭിയിൽ നഭസ്സു കണ്ടു; കുക്ഷികളിൽ കടലുകളെ കണ്ടു. മഹാ ഭൂതത്തിൻെറ ഹൃദയത്തിൽ ധമ്മം നില്ക്കുന്നു; സ്തനങ്ങളിൽ ഋതവും സത്യവും നില്ക്കുന്നു; താമര പിടിച്ച മഹാലക്ഷ്മി വക്ഷസ്സിൽ ഉണ്ട്; സാമഗാനങ്ങളും സമസ്ത ശബ്ദങ്ങളും കഴുത്തിൽ ഉണ്ട്. ബലി, ഭൂതത്തിൻെറ ഭുജങ്ങളിൽ ഇന്ദ്ര പ്രമുഖന്മാരെ കണ്ടു; കാതുകളിൽ ദിക്കുകളെ കണ്ടു; മൂദ്ധാവിൽ ദ്യോവിനെ കണ്ടു; കേശങ്ങളിൽ മേഘങ്ങളെ കണ്ടു; മൂക്കിൽ ശ്വാസത്തെയും, കണ്ണുകളിൽ സൂയ്യനെയും, മുഖത്തു അഗ്നിയേയും, കണ്ടു; വാക്കിൽ വേദങ്ങളെ, നാവിൽ വരുണനെ, കണ്ടു; ഉന്മേഷ നിമേഷങ്ങളിൽ പകലും രാവും—അനുകൂലതയും പ്രതികൂലതയും—കണ്ടു; ഭൂതത്തിൻെറ ലലാടത്തിൽ കോപം ഇരുന്നു; സ്പശത്തിൽ കാമം ഇരുന്നു; രേതസ്സിൽ ജലം; പൃഷ്ഠത്തിൽ അധമ്മം; പാദ പുരോഗമനത്തിൽ യജ്ഞം; ഛായകളിൽ മരണം; ഹാസത്തിൽ മായ; രോമങ്ങളിൽ ഔഷധികൾ; നാഡികളിൽ നദികൾ; നഖങ്ങളിൽ ശില; ബുദ്ധിയിൽ ബ്രഹ്മാ; പ്രാണങ്ങളിൽ ഋഷികൾ, ദേവന്മാർ മുതലായവർ;—എന്നിങ്ങനെ കാണായി. ബലി ആ ഭൂതത്തിൻെറ അംഗങ്ങളിൽ സ്ഥാവര ജംഗമ ങ്ങളായ സവ്വത്തെയും കണ്ടു. സവ്വാത്മാവിൽ ഭുവനങ്ങളെ കണ്ട്, അസുരന്മാർ സ്തബ്ധന്മാരായി. അസഹ്യ തേജസ്സ മായ സുദശന ചക്രത്തേയും, വിദ്യുത് ഭയങ്കരമായ ശാങ്ഗത്തെയും അവർ അത്യധികം ഭയപ്പെട്ടു. മേഘ ഘോഷമായ പാഞ്ചജന്യ ശംഖവും, പരമ കഠിനമായ കൌമോദകീ ഗദയും, ശതചന്ദ്ര സംഘടിത മായ നാന്ദക ഖഡ്ഗവും, അക്ഷയ ശരങ്ങളായ ശരധികളും പേടിപ്പിച്ചു നിന്നു. ലോക പാലന്മാരും സുനന്ദൻ മുതലായ പാർഷദന്മാരും കിരീടം വച്ചു നിന്നു. കാററിൽ അടുത്തും അകന്നും നിന്നു ഇടി മുഴങ്ങിച്ച മേഘങ്ങളെപ്പോലെ, അടുത്തും അകന്നും പറന്നു പാടിയ മധുപങ്ങൾ ലക്ഷ്യകണക്കിനു അടുത്തു കൂടിയ, വനമാല, ധരിച്ച ജഗൽപ്രഭു,—മഹാബലിയുടെ സവ്വാധികാര സീമ യായ ഭൂമിയെ ഒരു പാദംകൊണ്ടു ചവുട്ടി, ആകാശത്തെ ശരീരംകൊണ്ടു നിറച്ച്, ദിക്കുകളെ കൈകളെ ക്കൊണ്ടു അളന്ന്, നിന്നു. രണ്ടാമത്തെ അടി മഹർല്ലോകം, ജനോലോകം, തപോലോകം എന്നവയെ അതിക്രമിച്ചു നിന്നു. മൂന്നാമതു അടിവയ്ക്കുന്നതിനു വിശ്വങ്ങളിൽ—അണു ഭാഗം ശേഷിച്ചില്ല.

മഹാ പ്രഭുവിൻെറ പാദപ്രഭ കടന്നു കയറിയ സ്വർല്ലോകങ്ങൾ, ഹതപ്രഭങ്ങളായി. സത്യലോകത്തു പ്രഭ കെടുന്നതും നൂതനമായ പ്രഭാപൂരം കടന്നു കയറുന്നതും, കണ്ട്—ബ്രഹ്മാവു നോക്കി! വിഷ്ണുവിൻെറ സവ്വ തേജോ നിലയന മായ പാദനഖങ്ങളെ കണ്ടു. ബ്രഹ്മാവു സന്നദ്ധനായി ; മരീചി മുതലായവർ സന്നദ്ധന്മാരായി ; സനന്ദൻ മുതലായവർ സന്നദ്ധന്മാരായി ; വേദങ്ങൾ ഉപവേദങ്ങൾ, നിയമങ്ങൾ, യമങ്ങൾ, തക്കങ്ങൾ, ഇതിഹാസങ്ങൾ, പുരാണങ്ങൾ, സംഹിതകൾ, യോഗാനിലൻ കത്തിച്ച തീയുംകൊണ്ടു പാപം മദിച്ചു വേറെ അനേകർ—

ബ്രഹ്മാവു മുതലായവർ പ്രത്യക്ഷരാകുന്നതു; അസുരന്മാർ പരാജയപ്പെടുന്നതു്.

---

* വിന്ധ്യാവലിക്ക്, അശന, കോടര എന്നു നാമാന്തരങ്ങളുണ്ട്.

എന്നിവ രൊക്കെയും പിറകെ പിറകെ ഇറങ്ങി. ആ മഹാഭാഗന്മാർ ബ്രഹ്മ പദത്തെ പ്രാപിക്കുവാൻ ആധാരമായ ഹരി പാദത്തെ കണ്ടു; അവർ വന്ദിച്ചു. ബ്രഹ്മാവു ജലം കൈയിലെടുത്തു; ഹരി പാദ കീർത്തനങ്ങളെ പാടി. ബ്രഹ്മാവിനു ആധാരമായ നാഭി പത്മത്തെ വഹിക്കുന്ന ഹരിയുടെ പാദങ്ങളെ ബ്രഹ്മാവു ക്ഷാളനം ചെയ്തു. ഹരിപാദങ്ങളെ കഴുകിയ കമണ്ഡലു ജലം—സ്വർഗംഗയായി, ഇന്നും മൂന്നു ലോകങ്ങളെ നിഷ്കന്മഷ മാക്കുന്നു. ബ്രഹ്മാവു, ലോകപാലന്മാർ എന്നവ രൊക്കെയും, ഹരിസന്നിധി യിൽ, ബലി സമർപ്പിച്ചു. ഹരിയാകട്ടെ വിഭൂതികളെ സങ്കോചിപ്പിച്ച് വാമനനായി നിന്നു. അതിനിടക്ക് ജാംബവാൻ ഹരി സ്തുതികളെ പാടി. പരിശുദ്ധ ജലങ്ങളെ വാടാപ്പൂ മാലകളെ, ദിവ്യ ഗന്ധാനു ലേപനങ്ങളെ, ധൂപങ്ങളെ ദീപങ്ങളെ, അവൽ, മലർ, ഫലം, അങ്കുരം എന്നവയെ തർപ്പണം ചെയ്തുകൊണ്ട്—സ്തുതി ഘോഷങ്ങളെ കൊണ്ടു നാടു നടുക്കി—ഹരി വീര്യ കഥാപ്രസംഗംകൊണ്ടു ഭക്തന്മാരുടെ കാതുകളിൽ അമൃത വർഷം ചെയ്തു—ശംഖദുന്ദുഭിഘോഷം ചിത്രവാദിത്ര നിർഘോഷം, എന്നവയെ കൊണ്ടു പരമാനന്ദ പ്രകടനം ചെയ്തു—കരടികളുടെ രാജാവായ ജാംബവാൻ, ദിക്കുകളിൽ ദിക്കുകളിൽ വിജയ മഹോത്സവം ഘോഷിച്ചു. വാമനൻ ചെയ്ത ത്രിപദ വ്യാജം കണ്ട്—അസുരന്മാർ അമർഷിതന്മാ രായി: അപ്പോൾ ദീക്ഷയിൽ ഇരുന്ന ബലിയെ നോക്കിപ്പറഞ്ഞു :—"രാജാവേ! ഇവൻ ബ്രാഹ്മണ ബാലനല്ല ; ഈ മായാമയൻ ദേവകാര്യം സാധിക്കുവാനായി ഇറങ്ങി യിരിക്കുന്ന വിഷ്ണുവാണ്. അങ്ങു യാഗം പ്രമാണിച്ചു രാജനീതി ദണ്ഡം താഴത്തു വച്ചിരിക്കവേ, വടുരൂപനായ ഈ ശത്രു സർവ്വസ്വവും അപഹരിച്ചു. അങ്ങു സത്യവ്രതനാണ് ; പ്രത്യേകിച്ചു ഇപ്പോൾ യാഗദീക്ഷയിലും ഇരിക്കുന്നു. അങ്ങു അസത്യം പറയുകയില്ല ; ബ്രാഹ്മണരെ കുറിച്ചു എപ്പോഴും ദയാവാനുമാണ്; ആയതിനാൽ ഞങ്ങൾ ഇവനെ കൊന്നുകൊള്ളാം; അതു ഞങ്ങൾക്കു ധർമ്മമാണ്.; രാജസേവനം പ്രജകൾക്കു എപ്പോഴും ധർമ്മം തന്നെ." സകല അസുരന്മാരും ആയുധം എടുത്തു, അവർ ബലിയുടെ അനുവാദത്തെ ആലോചിക്കാതെ തന്നെ, ശൂലം, പട്ടിശം മുതലായവ എടുത്തു വാമനന്റെ നേരെ എറിഞ്ഞു. വിഷ്ണു പാർഷദന്മാർ ചിരിച്ചു; ആയുധം എടുത്തു; നന്ദൻ, സുനന്ദൻ, ജയൻ, വിജയൻ, ബലൻ, പ്രബലൻ, കുമുദൻ, കുമുദാക്ഷൻ, വിഷ്വക്സേനൻ, ഗരുഡൻ, ജയന്തൻ, ശ്രുതദേവൻ, പുഷ്പദന്തൻ, മുതലായ സർവ്വ വിശ്വ ഭയങ്കരന്മാർ, നാഗായുത ബലവാ ന്മാർ—ഒക്കെയും ഒന്നിച്ചിറങ്ങി. അസുരന്മാർ മരിച്ചു മറിഞ്ഞു നുറുങ്ങി വീണു. പരമ ദുഃഖിത നായ ബലി ശുക്രശാപത്തെ സ്മരിച്ച്,—അസുരന്മാരെ നിരോധിച്ചു. ഇങ്ങനെ വിളിച്ചു പറഞ്ഞു,:—"ഹേ വിപ്രചിത്തെ! ഹേ രാഹോ! ഹേ നിമേ! നില്ക്കുക. നിങ്ങളൊക്കെയും മടങ്ങുക : കാലം മാറിയതു നിങ്ങൾ അറിഞ്ഞില്ലയോ? ഇതാ ഈ സർവ്വ ഭൂതപ്രഭു നില്ക്കുന്നു; സകല സുഖ ദുഃഖങ്ങ ളുടേയും ആധാരമായവൻ, സന്നിഹിതനായിരിക്കുന്നു. അല്ലയോ അസുരന്മാരെ! ഇവിടെ പൌരുഷം കൊണ്ടെന്തു ഫലം? നമ്മുടെ ഭവത്തിനും സുരന്മാരുടെ അഭവത്തിനും ആധാരമായി നിന്ന ഭഗവാൻ, ഇപ്പോൾ മറിഞ്ഞുനില്ക്കുന്നു. കാലം അതിക്രമിക്ക പ്പെടാവുന്നതല്ല. ഈ ഹരി പാർഷദ ന്മാരെ നിങ്ങൾ ഇതിനുമുമ്പു പല പ്രാവശ്യം തോല്പിച്ചിട്ടുണ്ട് ; എന്നാൽ ഇന്നു നിങ്ങൾ തോററു ; അവരാകട്ടെ, ഹർഷിച്ചു നദിക്കുന്നു. ദൈവം അനുഗ്രഹിക്കു മെങ്കിൽ, ഇനിയൊരിക്കൽ നാം ഇവരെ ജയിക്കും. കാലത്തെ പ്രതീക്ഷിച്ചു താമസിക്കുക." ബലിയുടെ ഉപദേശങ്ങളെ കൈക്കൊണ്ട്, ആ വിഷ്ണു പാർഷദ താഡിതന്മാർ രസാതലത്തെ പ്രവേശിച്ചു. ഗരുഡൻ മുന്നോട്ടു കടന്ന്, പ്രഭുവിന്റെ ഇംഗിതം അനുസരിച്ച്, വാരുണ പാശങ്ങളെകൊണ്ടു ബലിയെ ബന്ധിച്ചു. യാഗത്തിന്റെ ആവശ്യത്തിലേക്കായി സോമച്ചെടി പിഴിഞ്ഞു നീരെടുക്കുന്ന ദിവസമായ അന്നു—പ്രഭവിഷ്ണുവായ വിഷ്ണുവിനാൽ അസുരനായകൻ ബന്ധിതനായി. സർവ്വ ദിക്കുകളിലും ഹാഹാകാരം കേൾക്കായി. നഷ്ടൈശ്വര്യനും വാരുണ ബദ്ധനും ആയിരുന്നു, എങ്കിലും ആ ഉദാര യശസ്കൻ സ്ഥിരപ്രജ്ഞനാ യിത്തന്നെ നിന്നു. വാമനൻ പറഞ്ഞു!—"അങ്ങു എനിക്കു തന്നതു് മൂന്നു ചുവടു തറയാണ്; രണ്ടു ചുവടു ഞാൻ അളന്നു; ഭോ അസുര! മൂന്നാമത്തതു അളക്കുവാൻ അങ്ങു തറ കാണിച്ചു തരണം. സൂര്യപ്രകാശം ചെന്നു ചേരുന്ന പ്രദേശ മത്രയും, ചന്ദ്രന്റെ രശ്മികൾ വെങ്കളി പൂശുന്ന പ്രദേശ മത്രയും, വർഷം വർഷിക്കുന്ന പ്രദേശ മത്രയും—സ്വന്തമാണെന്നു അഭിമാനിക്കുന്ന അങ്ങ്—വാഗ്ദാനത്തെ നിറവേററുക തന്നെ. ഒരടികൊണ്ടു ഞാൻ ഭൂലോകം അളന്നു; രണ്ടാമത്തെ അടികൊണ്ടു ഞാൻ സ്വർഗ്ഗം അളന്നു; ഇതു അങ്ങു കണ്ടു ബോധിച്ചതാണ്. വാഗ്ദാനത്തെ നിർവ്വഹിക്കുവാൻ അങ്ങേക്കു കഴിവില്ല എന്നാണെങ്കിൽ നരകത്തിലേക്കു ഇറങ്ങുക; അങ്ങയെ ശപിച്ച കുലാചാര്യനു് ഇതു സന്തോഷവും ആയിരിക്കാം. കൊടുക്കാമെന്നു പറഞ്ഞതു കൊടുക്കാതെ അർത്ഥിയെ ചതിക്കുന്നവൻ, സ്വർഗ്ഗത്തെ സമീപിക്കുകയില്ല. "തരാം" എന്നു പറഞ്ഞ അങ്ങു "തരികയില്ല" എന്നാണ് എങ്കിൽ—ആ അനൃതത്തിന്റെ ഫലം ഭുജിക്കുവാനായി അങ്ങു പല വത്സരം നരകത്തിൽ കിടക്കുക തന്നെ ചെയ്യും.

പരാജിതനായി എങ്കിലും, മനസ്സു ദുഷ്ടമാകാഞ്ഞ ബലി, പറഞ്ഞു:—"അല്ലയോ ഉത്തമ ശ്ലോക! ഞാൻ വാഗ്ദാനം ചെയ്തതു യാതൊരു ചതിവും കരുതിയല്ല. ആ വാഗ്ദാനത്തെ ഞാൻ ഇനിയും നിവൃത്തിക്കാം. അങ്ങു മൂന്നാമത്തെ ചുവടു എന്റെ ശിരസ്സിൽ വച്ചുകൊള്ളുക. പ്രഭോ! എനിക്കു നരകത്തെ ഭയമില്ല; എനിക്കു വാരുണ പാശങ്ങളെ ഭയമില്ല; എനിക്കു ധന നാശത്തെയും അങ്ങു ചെയ്യുന്ന വിനിഗ്രഹത്തെയും ഭയമില്ല. എന്നാൽ ഞാൻ അസാധു പുരുഷൻ എന്ന നാമത്തെ ഭയപ്പെടുന്നു. അർഹൻ അർപ്പിച്ച ദണ്ഡം ശ്ലാഘ്യമാണ്. അച്ഛനാകട്ടെ, അമ്മയാകട്ടെ, സഹോദരനാകട്ടെ, സുഹൃത്താകട്ടെ, ഈ ശ്രേഷ്ഠമായ സമ്മാനത്തെ നല്കുന്നില്ല. അങ്ങു അസുരന്മാരായ ഞങ്ങൾക്കു പരോക്ഷ നായ പരമ ഗുരുവാണു എന്നു ഞാൻ കരുതുന്നു. മദാന്ധന്മാ രായ ഞങ്ങളുടെ കണ്ണുകൾ അങ്ങാണു തുറന്നതു്. ഏകാന്ത ഭക്തന്മാരായ യോഗികൾ മാത്രം സമ്പാദിക്കുന്ന സിദ്ധിയെ, പല അസുരന്മാർ അങ്ങയെ വൈരസ്മരണം ചെയ്തു സമ്പാദിച്ചിട്ടുണ്ട്. ഭൂരികർമ്മാവായ അങ്ങ്, എന്നെ നിഗ്രഹിച്ചു; വാരുണ പാശങ്ങളെ കൊണ്ട്

ബലി സുതലത്തിൽ.



എന്നെ ബന്ധിച്ചു; എന്നാൽ ഞാൻ ലജ്ജിക്കുന്നില്ല. വ്യഥപ്പെടുന്നില്ല. എന്റെ പിതാമഹനായ പ്രഹ്ളാദൻ ത്രിലോക പ്രസിദ്ധനായ പരമ ഭക്തനാണ്. അങ്ങയെ പ്രദ്വേഷണം ചെയ്യുക നിമിത്തം, പ്രഹ്ളാദൻ പരമ പീഡിതനായി.

കി മാത്മനാ/നേന ജഹാതി യോന്തതഃ
കിം രിക്ഥഹാരൈഃ സ്വജനാഖ്യ ദസ്യുഭിഃ
കിം ജായയാ സംസൃതി ഹേതു ഭൂതയാ
മർത്ത്യസ്യ ഗേഹൈഃ കി മിഹായുഷോ വ്യയഃ

ഇത്ഥം സ നിശ്ചിത്യ പിതാമഹോ മഹാൻ
അഗാധബോധോ ഭവ. പാദപത്മം
ധ്രുവം പ്രപേദേ ഹ്യകുതോഭയം ജനാത്
ഭീതഃ സ്വപക്ഷ ക്ഷപണസ്യ സത്തമഃ

അഥാ/ഹ മാത്മരിപോ സ്തവാ/ന്തികം
ദൈവേന നീതഃ പ്രസഭം ത്യാജിത ശ്രീഃ
ഇദം കൃതാന്താന്തിക വർത്തി ജീവിതം
യയാ ധ്രുവം സ്തബ്ധമതി ന്ന ബുദ്ധ്യതേ.

ചർമത്തിൽ നശിക്കുന്ന ശരീരം കൊണ്ടെന്തു ഫലം? സ്വജനങ്ങളെന്നു പേരു പറഞ്ഞു കൊണ്ട്, വിഭവങ്ങളെ അപഹരിക്കുന്ന ശത്രുക്കളെ കൊണ്ടെന്തു ഫലം? സംസാരത്തെ നീട്ടി കൊണ്ടുപോകുവാൻ ആധാരമായ ഭാര്യയെ കൊണ്ട് എന്തു ഫലം? ഗൃഹങ്ങളെക്കൊണ്ടു എന്തു ഫലം? സർവ്വം കേവലം സമയവ്യയം തന്നെ. ഇങ്ങനെ നിശ്ചയിച്ചുകൊണ്ടു എന്റെ പിതാമഹൻ, ഭയങ്ങളൊക്കെയും ഭയപ്പെടുന്ന അങ്ങയുടെ പാദ പത്മത്തെ ആശ്രയിച്ചു. ആ അസുരപ്രഭു അസുര വംശ വിനാശക നായ അങ്ങയിൽ പ്രതിഷ്ഠിതനായി; ഞാനും ശത്രുവായ അങ്ങയുടെ സമീപത്തേക്കു നീതനായി. ജീവിതത്തെ നിരർത്ഥമാക്കുകയും കാലന്റെ വായിൽ സമർപ്പിക്കുകയും, മനുഷ്യനെ മന്ദനാക്കുകയും ചെയ്യുന്ന ലോകവിഭവങ്ങളെ ഉപേക്ഷിക്കുവാൻ ഞാൻ ദൈവാൽ നിർബ്ബന്ധിതനായി.

നിന്തിരുവടിയുടെ മായാവൈഭവം പാർത്താൽ
അന്തരാ തിരിച്ചറിയാവതല്ലെനിക്കേതും
ബന്ധു വത്സല നായ നിന്തിരുവടി തുലോം
അന്ധനാ മടിയനുള്ളതു മൊക്കെയു മിപ്പോൾ
രണ്ടടിയാ ലെല്ലാം കൊണ്ടളന്നീടിനാ നിനി ശ്ലേഷ-
മുണ്ടൊരു ശരീരം മാത്രം ശമ ശേഷിച്ചിപ്പോൾ
മ ച്ഛിരോഭുവി തൃക്കാൽവച്ചു കൊണ്ടടിയനാൽ
ഉക്തമാം സത്യം രക്ഷിക്കേണമേ ദയാനിധേ!

ആ സമയത്തു ആകാശത്തിൽ പൂർണ്ണചന്ദ്രൻ പ്രഭവിച്ചതുപോലെ, ഭഗവത് പ്രിയനായ പ്രഹ്ളാദൻ അവിടെ അവതരിച്ചു. താമര റെട്ടം കണ്ണുകളും മഞ്ഞപ്പട്ടുടയാടയും ഇണങ്ങി—അഞ്ജന പ്രഭുവായി, ദീർഘബാഹുവായി, ഉന്നതനായി, ഐശ്വര്യ സമഗ്രമായി നില്ക്കുന്ന പിതാമഹനെ, ബലി കണ്ടു. അർഹമായ പൂജയെ ചെയ്യുവാൻ സൌകര്യമില്ലാഞ്ഞ ബലി, കണ്ണുനീരു കൊണ്ടു തർപ്പണം ചെയ്തു, തലകുനിച്ച്, നാണിച്ചു നിന്നു. പ്രഹ്ളാദനാകട്ടെ, സുനന്ദൻ നന്ദൻ മുതലായവർ ഉപാസിച്ചു നിന്ന പരമ പ്രഭുവിന്റെ സമീപത്തു രോമാഞ്ചം പൂണ്ടു സ്വശരീരത്തെ കണ്ണുനീരിൽ കഴുകി നിന്നു. പ്രഹ്ളാദൻ പറഞ്ഞു:—

ത്വയൈവ ദത്തം പദ മൈന്ദ്രമൂർജിതം
ഹൃതം ത ദേവാദ്യ തഥൈവ ശോഭനം
മന്യേ മഹാ നസ്യ കൃതോ ഹ്യനുഗ്രഹോ
വിഭ്രം ശിതോയ ച്ഛ്രിയ ആത്മ മോഹനാത്

യയാ ഹി വിഭാ നപി മഹൃതേ യതഃ
തത്കോ വിചഷ്ടേ ഗതി മാത്മനോ യഥാ
തസ്മൈ നമ സ്തേ ജഗദീശ്വരായ വൈ
നാരായണായാƒഖില ലോകസാക്ഷിണേ.

"മഹാ പ്രഭോ! നാരായണ! ഈ ബലിക്ക് ഊജ്ജിതമായ ഐന്ദ്രപദത്തെ നിന്തിരുവടി നല്കി; ശോഭനമായ ആ സ്ഥാന ത്തെ നിന്തിരുവടി ഇപ്പോൾ എടുത്തു. ആത്മാവിനെ മോഹിപ്പി ക്കുന്ന വിഭവങ്ങളിൽ നിന്നു, ബലിയുടെ മനസ്സിനെ പിന്തിരിപ്പിച്ച് അങ്ങയുടെ കൃപ വലിയതാകുന്നു, എന്നു ഞാൻ വിചാരിക്കുന്നു. വിദ്വാൻ തന്നെയും വിഭവങ്ങൾ നിമിത്തം മോഹിക്കുന്നു. മോഹി ച്ചവൻ, ആത്മാവിന്റെ സല്ഗതിയെ കാണുകയില്ല. ഞാൻ ജ ഗദീശ്വരനെ, ലോകസാക്ഷിയായ നാരായണനെ അങ്ങയെ നമ സ്കരിക്കുന്നു." ഭയ വിഹ്വല നായ വിന്ധ്യാവലി, അശ്രുമുഖിയായി ബദ്ധാഞ്ജലി യായി നിന്ന്, ബദ്ധനായ ഭർത്താവിനെ നോക്കിക്കൊ ണ്ടു അറിവിച്ചു.

ക്രീഡാത്ഥ മാത്മന ഇദം ത്രിജഗത് കൃതം തേ
സ്വാമ്യം തു തത്ര കുധിയോƒപര ഈശ കുയ്യുഃ
കത്തുഃ പ്രഭോ സ്തവ കി മസ്യത ആവഹന്തി
ത്യക്ത ഹ്രിയ സ്ത്വദവരോപിത കർത്തൃവാദാഃ.

പ്രഭോ ! സ്വർഗ്ഗം ഭൂമി പാതാളം എന്നവ ചേന്നു വിശ്വം നി ന്തിരുവടിയുടെ ക്രീഡാ പദാത്ഥ മാകുന്നു. അതിന്മേൽ സ്വാമി ത്വം തങ്ങൾക്കുണ്ടെന്നു ദുർബ്ബുദ്ധികൾ വിചാരിക്കുന്നു. സൃഷ്ടി സ്ഥി തി സംഹാര കത്താവായ നിന്തിരുവടിയുടെ മുമ്പിൽ, മന്ദന്മാരും നിന്തിരുവടി സ്വാമിതാബോധം നശിപ്പിച്ചവരും ആയ ലജ്ജിത ന്മാർ, ഏതൊരു പദാത്ഥത്തെ സ്വന്തമെന്നു എണ്ണി സമപ്പിക്കും ?' ബ്രഹ്മാവു തൊഴുതുനിന്നു ഇങ്ങനെ പറഞ്ഞു:—

ഭൂതഭാവന ! ഭൂതേശ ! ദേവദേവ ജഗന്മയ !
മുഞ്ചൈനം ഏത സവ്വസ്വം നാƒയ മർഹതി നിഗ്രഹം

കൃത്സ്നാ തേനേന ഭത്താ ഭൂർ ലോകാഃ കമ്മാജ്ജിതാ ശ്ച യേ
നിവേദിതം ച സവ്വസ്വം ആത്മാƒവിക്ലബയാ ധിയാ

യത് പാദയോ രശഠ ധീഃ സലിലം പ്രദായ
ദൂവ്വാം കുരൈ രപി വിധായ സതീം സപയ്യാം.
അപ്യുത്തമാം ഗതി മസൌ ഭജതേ ത്രിലോകീം
ദാതാപാ ന വിക്ലബമനാഃ കഥ മാത്തി മൃച്ഛേത്.

"ഭോ ഭൂത ഭാവന ! ഭൂതേശ ! ദേവദേവ ! ജഗന്മയ സവ്വ സ്വവും അപഹൃതനായ ഇവനെ അങ്ങു വിട്ടയക്കുക. ഇവൻ നിഗ്രഹത്തെ അർഹിക്കുന്നില്ല. ഇവൻ സവ്വത്തെയും അങ്ങയ്ക്കു സമപ്പിച്ചു; കമ്മാജ്ജിതങ്ങ ളായ സകല ലോകങ്ങളേയും സമപ്പി ച്ചു. ശരീരത്തെ ത്തന്നെയും ധൈസന്തോഷം കൂടാതെ പ്രദശിപ്പി ച്ചു. സത്യമായ ബുദ്ധിയോടു കൂടെ അങ്ങയുടെ പാദങ്ങളിൽ വെ ള്ളമൊഴിക്കുകയും ദൂവ്വാപ്പുല്ലുകളെ കൊണ്ടു പൂജ ചെയ്യുകയും ചെ യ്യുന്ന യാവനും, അങ്ങു ഉത്തമ ഗതിയെ ദാനം ചെയ്യുന്നു. അ ങ്ങനെ യിരിക്കെ മൂന്നു ലോകങ്ങളെ തിരുമുൽക്കാഴ്ച വച്ച ബലിക്ക്, ഗതി ലഭിക്കാതെ വരുമോ?" ഭഗവാൻ പറഞ്ഞു :

ഞാ നനുഗ്രഹം ചെയ്യാൻ കാലമായ് വരുന്നവൻ
ദീനനായ് വരു മതിൻ മുമ്പി ലെന്നറിഞ്ഞാലും
മാനസ മദം ധനഹേതുനാ ഭവിച്ചീടും
മാനുഷാദികൾ കളു താനേ പോയകലുമ്പോൾ
പൂതനായ് വരു മവ നപ്പൊഴ തനുഗ്രഹ
ഹേതുവും ഭക്ത്യാ ഭവി ച്ചീട്ട മെന്നറിക നീ
ആകയാ ലിവൻ മഹാമായയെ ജയിച്ചവൻ
ഏകദാ നിജ ധന മൊക്കവേ നശിച്ചപ്പോൾ
മാനസേ ചെറുതൊരു സംഭ്രമ മുണ്ടായീല
ദാനവ നതി ശുദ്ധ മാനസ നായാ നിപ്പോൾ
കേവല മിനി മമ ലോകം പ്രാപിക്കു മിവൻ
സാവർണി മനുവിങ്ക ലിന്ദ്ര നാകയും ചെയ്യും.
അത്ര കാലവും സുതലത്തിങ്കലിരിക്ക പോ-
യത്യന്തം മമ പദഭക്തി പൂണ്ടനുദിനം
മുക്തനായ് വരിക............ .....

ഭഗവാൻ തുടന്നു പറഞ്ഞു:—

ബ്രഹ്മൻ യ മനുഗൃഹ്ണാമി ത ദ്വിത്തോ വിധുനോമ്യƒഹം
യ ന്മദഃ പുരുഷഃ സ്തബ്ധോ ലോകം മാം ചാƒവമന്യതേ.

യദാ തദാ ചിത് ജീവാത്മാ സംസരൻ നിജകമ്മഭിഃ
നാനാ യോനിഷ്വനീശോƒയം പൌരുഷീം ഗതി മാവ്രജേത്.

ജന്മ കമ്മ വയോ രൂപ വിദ്യൈശ്വയ്യ ധനാദിഭിഃ
യ ദ്യസ്യ ന ഭവേത് സ്തംഭ സ്തത്രാƒയം മ ദനുഗ്രഹഃ

മാന സ്തംഭ നിമിത്താനാം ജന്മാദീനാം സമന്തതഃ
സവ്വശ്രേയഃ പ്രതീപാനാം ഹന്ത മുഹ്യേ ന്ന മത് പരഃ

ഏഷ ദാനവ ദൈത്യാനാം അഗ്രണീഃ കീത്തിവദ്ധനഃ
അജൈഷീ ദജയാം മായാം സീദ ന്നപി ന മുഹ്യതി

ക്ഷീണ രിക്ഥ ശ്ച്യുതഃ സ്ഥാനാത് ക്ഷിപ്തോ ബദ്ധ ശ്ച ശത്രുഭിഃ
ജ്ഞാതിഭി ശ്ച പരിത്യക്തോ യാതനാ മനുയാപിതഃ.

ഗുരുണാ ഭത്സിതഃ ശപ്തോ ജഹൌ സത്യം ന സുവ്രതഃ
ഛലൈ രുക്തോ മയാ ധമ്മോ നാƒയം ത്യജതി സത്പഥം.

ഏവം മേ പ്രാപിതഃ സ്ഥാനം ദുഷ്പ്രാപ മമരൈ രപി
സാവർണേ രന്തരസ്യാƒയം ഭവിതേന്ദ്രോ മദാശ്രയഃ.

താവത് സുതല മധ്യാസ്താം വിശ്വകമ്മ വിനിമ്മിതം
യ ന്നാധയോ വ്യാധയ ശ്ച ക്ലമ സ്തന്ദ്രാപരാഭവഃ
നോപസർഗാ നിവസതാം സംഭവന്തി മമേക്ഷയാ.

ഇന്ദ്രസേന! മഹാരാജ! യാഹി ഭോ ഭദ്ര മസ്തു തേ
സുതലം സ്വർഗ്ഗിഭിഃ പ്രാത്ഥ്യം ജ്ഞാതിഭിഃ പരിവാരിതഃ

ന ത്വാ മഭിഭവിഷ്യന്തി ലോകേശാഃ കിമുതാ പരേ
ത്വ ച്ഛാസനാതിഗാൻ ദൈത്യാൻ ചക്രം മേ സൂദയിഷ്യതി

രക്ഷിഷ്യേ സവ്വതോƒഹം ത്വാം സാനുഗം സ പരിച്ഛദം
സദാ സന്നിഹിതം വീര തത്ര മാം ദ്രക്ഷ്യതേ ഭവാൻ

തത്ര ദാനവ ദൈത്യാനാം സംഗാത്തേ ഭാവ് ആസുരഃ
ദുഷ്പ്രാ മദനുഭാവം വൈ സദ്യഃ കുണ്ഠോ വിനക്ഷ്യതി.

അല്ലയോ ബ്രഹ്മാവേ! വിത്തം നിമിത്തം മദിച്ചവൻ ബുദ്ധി നശിച്ചു മദിച്ച്, ലോകത്തെയും എന്നെയും അവമാനിക്കുന്നു. ആയതിനാൽ ഞാൻ ആരെ അനുഗ്രഹിക്കുന്നുവോ, അവൻെറ വിത്തത്തെ ഞാൻ അപഹരിക്കുന്നു. ഒരു ജീവാത്മാവ് നിജകർമ്മങ്ങൾ നിമിത്തം നാനാ യോനികളിൽ സംസരിച്ച്—ദൈവാൽ മാനുഷജന്മത്തെ പ്രാപിക്കുന്നു. ആ അവസ്ഥയിൽ അഭിജന്മം, യൗവനം, രൂപം, വിദ്യ, ഐശ്വര്യം, ധനം മുതലായവയെ കൊണ്ടു അവൻ പ്രജ്ഞയെ നശിപ്പിക്കുന്നില്ല എങ്കിൽ—അതു എൻെറ അനുഗ്രഹം കൊണ്ടു മാത്രമാകുന്നു. എന്നെ കുറിച്ചു ഭക്തിയുള്ളവൻ അഭിജന്മം മുതലായ ശ്രേയോ വിഘാതകങ്ങളായ വിഷയങ്ങൾ നിമിത്തം മോഹിക്കരുത്. ദൈത്യ ദാനവന്മാരുടെ അഗ്രഗനും കീർത്തി വർദ്ധനനും ആയ ഇവൻ അജയമായ മായയെ ജയിച്ചിരിക്കുന്നു. സങ്കട സമാവൃതനായി എങ്കിലും ജ്ഞാനത്തെ കൈവെടിഞ്ഞില്ല. ഇവൻ വിഭവ വിഹീനനായി; സ്ഥാനഭ്രഷ്ടനായി; ശത്രുക്കളാൽ ബദ്ധനായി; ജ്ഞാതികളാൽ പരിത്യക്തനായി യാതനകളെ അനുഭവിച്ചു; ഗുരുവിനാൽ ഭത്സിതനും ശപ്തനും ആയി; എന്നാൽ ഈ സുവ്രതൻ സത്യത്തെ ഉപേക്ഷിച്ചില്ല. ഞാൻ വ്യാജങ്ങളെ കൊണ്ടു ധർമ്മത്തെ പ്രസംഗിച്ചു; എന്നാൽ ഇവൻ സത്യ പഥത്തിൽ നിന്നു ഇളകിയില്ല. ഭോ ബ്രഹ്മൻ! അമരന്മാരാൽ തന്നെയും ദുഷ്പ്രാപമായ സ്ഥാനത്തെ ബലി പ്രാപിച്ചിരിക്കുന്നു. മദാശ്രയനായ ഈ അസുരൻ സാവർണി മനുവിൻെറ കാലത്ത്, ഇന്ദ്രനായി വാഴും. അതുവരെയ്ക്കു ഈ ഭക്തൻ വിശ്വകർമ്മ വിനിർമ്മിതമായ സുതലത്തിൽ താമസിക്കട്ടെ. എൻെറ കൃപാദൃഷ്ടിയുടെ വ്യാപാരം നിമിത്തം അവിടെ ആധികളില്ല; വ്യാധികളില്ല; ക്ലമവും, പരാജയവും ഇല്ല. അല്ലയോ ഇന്ദ്രസേന! മഹാരാജാവേ! സ്വർഗ്ഗവാസികൾ താമസിക്കുന്ന സുതലത്തിലേക്ക്—ജ്ഞാതികളോടു ഒരുമിച്ചു—അങ്ങു പുറപ്പെടുക തന്നെ. അവിടെ ലോക പാലന്മാർ തന്നെയും അങ്ങയെ ജയിക്കുകയില്ല; അന്യന്മാരെ കുറിച്ചു പറയേണ്ടതില്ലല്ലൊ. അങ്ങയുടെ ശാസനം അനുസരിക്കാത്ത ദൈത്യന്മാരെ എൻെറ ചക്രം ഭസ്മമാക്കും. ഞാൻ അങ്ങയേയും അനുഗന്മാരേയും ആശ്രിതന്മാരേയും സർവ്വ പ്രകാരേണയും രക്ഷിച്ചു കൊള്ളാം. ഞാൻ അവിടെ എപ്പോഴും സന്നിഹിതനായിരിക്കും; അങ്ങു എന്നെ എപ്പോഴും കണ്ടുകൊണ്ടിരിക്കും. അല്ലയോ അസുര! അവിടെ ദൈത്യ ദാനവ സംഗം നിമിത്തം അങ്ങയിൽ ഉണ്ടാകുന്ന ദുർഭാവങ്ങൾ, ഉടനുടൻ നശിച്ചുപോകും. അവ എൻെറ അനുഭാവ മുദ്ദേടത്തു വളരുകയില്ല."

അഖില സാധു സമ്മതനായ ബലി ബദ്ധാഞ്ജലിയായി നിന്നു; കണ്ണുകളിൽ നിന്നു ഭക്തി കണങ്ങളെ വർഷിച്ചു ഹർഷിച്ചു നിന്നു; പരമ ഹർഷ പരവശനായി ഇങ്ങനെ പറഞ്ഞു:— "അഹോ! ഹരികൃപയുടെ പരമത! പ്രണാമം ചെയ്യുവാനുള്ള പരിശ്രമം തന്നെയും ഭക്തന്മാർക്കു സർവ്വകാമ സമ്പാദകമാകുന്നു. അമരന്മാർക്കാകട്ടെ, ലോക പാലന്മാർക്കാകട്ടെ, ലഭിക്കാത്ത അനുഗ്രഹത്തെ അസുരനു ലഭിച്ചു!!!" പ്രഹ്ളാദൻ അറിവിച്ചു:—"വിരിഞ്ചനാകട്ടെ, ശിവനാകട്ടെ, സാക്ഷാൽ മഹാ ലക്ഷ്മിയാകട്ടെ, സമ്പാദിക്കാഞ്ഞ പ്രസാദത്തെ അസുരൻ സമ്പാദിച്ചു. വിശ്വാദിവന്ദ്യന്മാർ വന്ദിക്കുന്ന തൃപ്പാദങ്ങൾ അസുര ദുർഗ്ഗ പരിപാലനം ചെയ്യുവാൻ സന്നദ്ധങ്ങളായി. നിന്തിരുവടിയുടെ പാദ പത്മ മകരന്ദ നിക്ഷേവണം കൊണ്ടു ബ്രഹ്മാവു മുതലായവർ വിഭൂതികളെ അനുഭവിക്കുന്നു. എന്നാൽ ദുർഖയോനികളിൽ പിറന്ന ചപലന്മാർ, കുസൃതികളായ അസുരന്മാർ, നിന്തിരുവടിയുടെ ദാക്ഷിണ്യ വീക്ഷണത്തിനു എങ്ങനെ ലക്ഷ്യമായി?

ഇന്ദ്രൻ പുനഃസ്ഥാപിതനായി.

ചിത്രം തവേഹിത മഹോഽമിത യോഗമായാ-
ലീലാ വിസൃഷ്ട ഭുവനസ്യ വിശാരദസ്യ
സർവ്വാത്മനഃ സമദൃശോ വിഷമഃ സ്വഭാവഃ
ഭക്തപ്രിയോ യ ദസി കല്പതരു സ്വഭാവഃ

അഹോ! നിന്തിരുവടിയുടെ കർമ്മം വിചിത്രം തന്നെ. അമിതമായ യോഗ മായാ ലീല നിമിത്തം വിശ്വം സൃഷ്ടിച്ച വിശാരദനായ നിന്തിരുവടി; സർവ്വത്തിലും സമദൃഷ്ടിയോടു കൂടെ വ്യാപരിക്കുന്നു. ഈ വിഷമ സ്വഭാവത്തെ എങ്ങനെ ഗ്രഹിക്കാം? നിന്തിരുവടി ഭക്തന്മാരിൽ പ്രിയങ്ങളെ വർഷിക്കുന്ന കല്പവൃക്ഷം തന്നെ." ഭഗവാൻ പറഞ്ഞു:—"വത്സ! പ്രഹ്ളാദ! അങ്ങേയ്ക്കു ഭദ്രം ഭവിക്കട്ടെ! സുതലത്തേക്കു പോവുക. പൌത്രനും ജ്ഞാതികൾക്കും സുഖം വരുത്തി അവിടെ താമസിക്കുക. ഗദാ പാണിയായ എന്നെ, അങ്ങു നിത്യവും ദർശിക്കും. എൻെറ ദർശനം നിമിത്തം കർമ്മബന്ധം ഒഴിഞ്ഞ്, അങ്ങു പരമാനന്ദം അനുഭവിക്കും." ഭഗവാൻെറ അനുഗ്രഹങ്ങളെ കേട്ട്, ബലിയും പ്രഹ്ളാദനും തല കുനിച്ചു; വന്ദിച്ചു; യാത്രാ സന്നദ്ധന്മാരായി; സുതലത്തേക്കു പുറപ്പെട്ടു. വാമനൻ ഋത്വിക്കുകളുടെ മദ്ധ്യത്തിൽ നിന്നു ശുക്രനോടു പറഞ്ഞു:— "ഭോ ബ്രഹ്മൻ! അങ്ങയുടെ ശിഷ്യനായ ബലി ആരംഭിച്ച യാഗം അപൂർണമായി ശേഷിക്കരുത്: അങ്ങു അതിനെ മുഴമിക്കുക തന്നെ." ശുക്രൻ പറഞ്ഞു:—"കർമ്മേശ്വരനും, യജ്ഞേശ്വരനും, യജ്ഞപുരുഷനും ആയ അങ്ങ്, ഇവിടെ സർവ്വ ഭാവങ്ങളെ കൊണ്ടു പൂജിക്കപ്പെട്ടിരിക്കെ, ഈ യാഗം എങ്ങനെ അപൂർണ്ണമാകും? മന്ത്രങ്ങളിൽ, തന്ത്രങ്ങളിൽ, ദേശകാലങ്ങളിൽ, ഉണ്ടാകാവുന്ന സർവ്വ ഛിദ്രങ്ങളും, അങ്ങയുടെ നാമ സങ്കീർത്തനം നിമിത്തം നിർഛിദ്രമാകുന്നു. പ്രഭോ! എന്നാൽ അങ്ങ് ആജ്ഞാപിച്ചതിനെ ഞാൻ അനുസരിക്കുന്നു. അങ്ങയുടെ ആജ്ഞാ പരിപാലനം, സർവ്വന്മാർക്കും ശ്രേയസ്കരം തന്നെ." ശുക്രനും പല ബ്രഹ്മർഷികളും ചേർന്നു യാഗം മുഴമിച്ചു.

വാമനൻ ഇന്ദ്രനു സ്വർഗ്ഗത്തെ സമർപ്പിച്ചു. ദേവർഷികൾ പിതൃക്കൾ, ഭൂപാലന്മാർ, ദക്ഷൻ, ഭൃഗു, അംഗിരസ്സ്, സനൽകുമാരൻ, ശിവൻ മുതലായവരോടു ചേർന്ന് — ബ്രഹ്മാവ്, കശ്യപൻെറയും അദിതിയുടേയും പ്രീതിയെ പുരസ്കരിച്ചും സർവ്വഭൂതഭാവുകത്തെ കാംക്ഷിച്ചും, വാമനനെ ലോകങ്ങളുടേയും ലോകപാലന്മാരുടേയും അധിപനായി അഭിഷേകം ചെയ്തു. കൂടാതെ ബ്രഹ്മാവ് സർവ്വ ദേവന്മാരുടെ, വേദങ്ങളുടെ, ധർമ്മത്തിൻെറ, തപസ്സിൻെറ ഐശ്വര്യത്തിൻെറ, മംഗല വ്രതങ്ങളുടെ, സ്വർഗ്ഗത്തിൻെറ, മോക്ഷത്തിൻെറ—സർവ്വവിഭൂതികളെ കാംക്ഷിച്ചു കൊണ്ട് വാമനനെ ഇന്ദ്രാനുജനായും അഭിഷേകം ചെയ്തു. സർവ്വ ഭൂതങ്ങളും പരമ സംപ്രഹൃഷ്ടന്മാരായി. ബ്രഹ്മാവിൻെറ ആജ്ഞ അനുസ

രിച്ച്, ഇന്ദ്രൻ, ലോക പാലന്മാരോടു ഒരുമിച്ച്, ദിവ്യ വിമാനത്തിൽ വാമനനെ ദേവ ധാനിയിലേക്കു നയിച്ചു. ഉപേന്ദ്ര ഭുജ ബല സം പാലിതനായ ഇന്ദ്രൻ, ത്രിഭുവനങ്ങളെ സമ്പാദിച്ച് സകല ഭയങ്ങളും നീങ്ങി, പരമ പ്രതാപ വാനായി. ബ്രഹ്മാവ്, ശിവൻ, കുമാരൻ, പ്രജാപതികൾ, പിതൃക്കൾ സിദ്ധന്മാർ വൈമാനികന്മാർ—എന്നവ രൊക്കെയും, വിഷ്ണു പരമാ ത്ഭുതങ്ങളെ പാടിക്കൊണ്ടും, അദിതിയുടെ ഭാഗ്യത്തെ പ്രശംസിച്ചുകൊണ്ടും, സ്വധാമങ്ങളിൽ പ്രത്യാഗമിച്ചു.

മഹാബലിക്കു വിന്ധ്യാവലിയിൽ ജനിച്ച പുത്രൻ ബാണൻ ; ബാണൻെറ ചരിത്രം, ഈ ഗ്രന്ഥ പരമ്പരയിൽ സോമവംശത്തിൽ ഉണ്ട്.

വാമനന്, ഉരുക്രമൻ എന്നു നാമാന്തരമുണ്ട്. ഉരുക്രമൻ വാമനൻെറ അവതാര മാണെന്നും വരാം : ഉരുക്രമന്, കീൎത്തി എന്ന ഭാൎയ്യയിൽ, ബൃഹൽശ്ലോകൻ എന്ന് ഒരു പുത്രനുണ്ട്. ബൃഹൽശോകനു, സൌരഭൻ എന്ന്, ഒരു പുത്രൻ ഉണ്ടായി.

## മംഗളം

അംഘ്രിദണ്ഡോ ഹരേ രൂർദ്ധ്വം ഉത്ക്ഷിപ്തോ ബലി നിഗ്രഹേ
വിധിവിഷ്ടര പത്മസ്യ നാളദണ്ഡോ മുദേ ƒ സ്തു നഃ

സ്വസ്തി സ്വാഗത മൎത്ത്യഹം വദ വിഭോ കിം ദീയതാം മേദിനീ
കാ മാത്രാ മമ വിക്രമ ത്രയപദം ദത്തം ജലം ദീയതാം
മാ ദേഹീ ത്യാശനാ ƒ ബ്രവീത് ഹരി രയം പാത്രം കി മസ്മാ ത് പരം
ചേത്യേവം ബലിനാ ƒ ച്ചിതോ മഖമുഖേ പായാത് സ വോ വാമന :

ബ്രഹ്മാണ്ഡഃ ഛത്രദണ്ഡ ശതധൃതിഭവനാം ഭോരുഹോ നാലദണ്ഡഃ
ക്ഷോണീനൌ കൂപദണ്ഡഃ ക്ഷര ദമര സരിത് പട്ടികാ കേതു ദണ്ഡഃ
ജ്യോതി ശ്ചക്രാക്ഷ ദണ്ഡഃ ത്രിഭുവനവിജയ സ്തംഭ ദണ്ഡോംഘ്രി ദണ്ഡ ഃ
ശ്രേയ സ്ത്രൈവിക്രമ സ്തേ വിതരതു വിബുധ ദ്വേഷിണാം കാല ദണ്ഡഃ

ക സ്ത്വം ബ്രഹ്മ ന്ന പൂൎവ്വഃ ക്വ ച തവ വസതിർ യാ ƒ ഖിലാ ബ്രഹ്മസൃഷ്ടി ഃ
ക സ്തേ നാഥോ ഹ്യനാഥഃ ക്വ ച തവ ജനകോ നൈവ താതം സ്മരാമി
കിംതേ ƒ ഭീഷ്ടം ദദാമി ത്രിപദപരിമിതാ ഭൂമി രല്പാ കി മേതത്
ത്രൈലോക്യം ഭാവഗൎഭം ബലി മിദ മവദത് വാമനോ വഃ സ പായാത്

## താൎക്ഷ്യനായ കശ്യപനു കദ്രുവിലും വിനതയിലും സിദ്ധിച്ച വംശങ്ങൾ

കശ്യപൻ അത്ഭുത രൂപകളായ കദ്രു വിനത എന്ന ദക്ഷപുത്രിമാരായ ധൎമ്മപത്നികളെക്കുറിച്ചു പരമ പ്രീതനായി. ഭൎത്തൃപ്രീതി ലഭിച്ച ഭഗിനികൾ പരമപ്രീതകളായി. ഭൎത്താവു വരദാനം ചെയ്യുവാൻ സന്നദ്ധനാണു എന്നറിഞ്ഞു. തുല്യ വീൎയ്യന്മാരായ ആയിരം നാഗങ്ങളെ പുത്രന്മാരായി ലഭിക്കണമെന്നു കദ്രു പ്രാൎത്ഥിച്ചു. വിനത യാകട്ടെ, ബലം, തേജസ്സ്, വിക്രമം, വപുസ്സ് എന്നവ കൊണ്ടു കദ്രുപുത്രന്മാരെ കവിഞ്ഞ രണ്ടു പുത്രന്മാരെ ലഭിക്കണമെന്നു പ്രാൎത്ഥിച്ചു. കശ്യപൻ പറഞ്ഞു :—"കദ്രു ! ഭവതി ആഗ്രഹിച്ചതു പോലെ സാധിക്കട്ടെ ; വിനതെ ! അങ്ങനെയാകട്ടെ." അങ്ങനെ അനുഗ്രഹിച്ചശേഷം കശ്യപൻ തപസ്സിനു പോയി. വൎഷങ്ങൾ പലതു കഴിഞ്ഞു. കദ്രു ആയിരം അണ്ഡങ്ങളെയും, വിനത രണ്ടു അണ്ഡങ്ങളെയും: പ്രസവിച്ചു. പ്രമുഷ്ടക ളായ പരിചാരികകൾ അണ്ഡങ്ങളെ ചൂടു മാറാതെ പാത്രങ്ങളിൽ സൂക്ഷിച്ചു. വൎഷം പിന്നേയും അഞ്ഞൂറു കടന്നു. കദ്രു പ്രസവിച്ച മുട്ടകൾ പൊട്ടി പുത്രന്മാർ പിറകെ പിറകെ ഇറങ്ങി.

മുൻപി ലനന്തനും വാസുകി തക്ഷകൻ
വൻപനാം കാൎക്കോടക ന്മഹാ പത്മനും
പത്മനും ശംഖപാലാഖ്യൻ നഹുഷനും
കാളിയ നൈരാവത ന്മണി നാഗനും
പിംഗലൻ ഹേമഗുഹൻ ശിഖി മുദ്ഗരൻ
നല്ല ദധിമുഖൻ താനും മനോമുഖൻ
നിൎമ്മലൻ പിണ്ഡകനും കുമുദാക്ഷനും
സംവൃത്തനും വൃത്തനും ഗജപാദനും
ശംഖ നഗ നജൻ ഈശ്വരൻ പാണ്ഡരൻ
പുഷ്കരൻ ദീക്ഷണൻ കൌരവൻ ശമ്യകൻ
ശ്രീവഹൻ പുഷ്കലനും ധൃതരാഷ്ട്രനും
മൂഷികഭക്ഷൻ സുബാഹു ഹരിദ്രകൻ
ശംഖശിരസ്സും മഹാപുഷ്പ ദംഷ്ട്രനും
കുഞ്ജരൻ പീഡരകൻ ഗജഭദ്രനും
കുണ്ഡോദരൻ കോണനാസൻ മഹോദരൻ
വിരൻ പ്രഭാകരൻ ചാരുവിഷായുധൻ
ഘോരമുഖര നെന്നിത്യാദി നാഗങ്ങൾ
അററ മില്ലാതോളു മുണ്ടിവർ സന്തതി
കുററമില്ലാ തവരും ചിലരുണ്ടതിൽ
ആയിര മെണ്ണൂറും അഞ്ഞൂറും മുന്നൂറും
ഏഴഞ്ചു മൂന്നൊന്നു മായ തലയുള്ളോർ.

സൎപ്പത്താന്മാരിൽ ഓരോരുവനും വംശസ്ഥാപകനായി. അവർ എണ്ണത്തിൽ വളരെ വൎദ്ധിച്ചു. പാമ്പുകളുടെ സംഖ്യ ല

ക്ഷങ്ങളാണ്; കോടികളാണ്; അവരുടെ സംഖ്യ ചിന്തക്കു അപ്പുറമാണ്. അവർ എല്ലാവരും മഹാ ബലവാന്മാരും അത്രെ

വിനത പ്രസവിച്ച അണ്ഡങ്ങൾക്കാകട്ടെ യാതൊരു അവസ്ഥാഭേദവും സംഭവിച്ചില്ല. പുത്രാർത്ഥിനി, തപസ്വിനി, വിനത,—വ്രീഡിതയായി; ഒരു മുട്ട ഉടച്ചു; ശരീരത്തിൻെറ ഊർദ്ധ്വഭാഗം രൂപപ്പെട്ടതും, അധോഭാഗം രൂപപ്പെടാത്തതും, ആയ അവസ്ഥയിൽ ശിശുവിനെ കണ്ടു; ആ ശിശു കോപിച്ചു: മാതാവിനെ ഇങ്ങനെ ശപിച്ചു: "മാതാവെ! ഭവതി കദ്രു മാതാവിനെക്കുറിച്ച്, അസൂയ മൂലം പൂർണ്ണരൂപത്തെ പ്രാപിക്കുവാൻ എന്നെ അനുവദിച്ചില്ല: ...യതിനാൽ ഭവതി കദ്രുവിൻെറ ദാസിയായി വർത്തിക്കും. എ... ഭവതി ഇനിയും അയ്യായിരം വർഷം ക്ഷമിക്കു മെങ്കിൽ, മ...റ അണ്ഡത്തിൽ നിന്നു അവതരിക്കുന്ന വീര്യവാനായ പുത്രൻ ഭവതിയെ വീണ്ടും സ്വതന്ത്രയാക്കും. ഭവതി പുത്രനെ ബലവാനായി കാണണ മെന്നു താല്പര്യപ്പെടുന്ന എങ്കിൽ, ആ അണ്ഡത്തെ അയ്യായിരം വർഷം പരിപാലിക്കുക തന്നെ!" മാതാവിനെ ഇങ്ങനെ ശപിച്ചശേഷം പുത്രൻ അന്തരീക്ഷത്തിലേക്കു ഉയന്നു. അരുണൻ അമരനായി. അരുണൻ സൂര്യൻെറ സാരഥിയായ സംഭവം ഇതിനു താഴെ വിവസ്വാൻെറ ചരിത്രത്തിലുണ്ട്. അരുണൻ കശ്യപനു താമ്രയിൽ ജനിച്ച ശ്യേനിയെ വിവാഹം ചെയ്തു, സംപാതി ജടായു എന്നിവരുടെ പിതാവായി.

ആ കാലത്തു ഒരു ദിവസം ഉച്ചൈശ്രവസ്സു എതിരെ വരുന്നതായി ആ സഹോദരികൾ കാണുക ഉണ്ടായി. അമൃത മഥന സമയത്തു ക്ഷീരാബ്ധിയിൽ നിന്നു കയറിയ ഭൂതങ്ങളിൽ ഉത്തമവും, സർവ്വ ലക്ഷണ സമ്പന്നവും, ദേവഗണ സംപൂജിതവും ആയ അശ്വത്തെ കണ്ട്, അവർ വിസ്മയിച്ചു. അതിനിടക്കു കദ്രു പറഞ്ഞു!—"വിനതെ! ഭദ്രേ! ഈ ഉച്ചൈശ്രവസ്സിൻെറ നിറം എന്താണ്?" വിനത പറഞ്ഞു: അശ്വരാജാവായ ഉച്ചൈശ്രവസ്സു ശ്വേതനാണ്. ഭോ ശുഭേ! ഭവതിയുടെ അഭിപ്രായമെന്ത്? ഇതു സംബന്ധിച്ചു പന്തയം പിണങ്ങുവാൻ ഞാൻ ഒരുക്കമുണ്ട്. "കദ്രു പറഞ്ഞു:—കുതിര ഇതു വെളുത്തതു തന്നെ; എന്നാൽ ഇതിൻെറ വാൽ കറുത്തതാണ്." "അങ്ങിനെ ഒരു കറുപ്പ് ഈ കുതിരയ്ക്കില്ല" "അങ്ങനെ ഒരു കറുപ്പു ഈ കുതിരക്കു നിശ്ചയമായും ഉണ്ടു" വിവാദം മുറുകി.

"ഇല്ലാ മറു വിതി നെന്നു വിനതയും
ചൊല്ലിനാ ളേതുമേ ശങ്കയും കൂടാതെ
എങ്കിൽ ഞാൻ നിന്നുടെ ദാസിയായ് വാഴുവൻ
ശങ്ക യൊഴിഞ്ഞെന്നു ചൊല്ലിനാൾ കദ്രുവും
ഉണ്ടു കളങ്ക മെന്നാകിൽ നിൻ ദാസിയായ്
കൊണ്ടാല്വ മെന്നെയു മെന്നു വിനതയും."

പിണക്കം അധികമായി; വാല്വ കറുത്തതോ അല്ലയോ എന്നു പരിശോധനം പിറേറന്നു നടത്താമെന്നു രണ്ടുപേരും യോജിച്ച്, ഗൃഹങ്ങളിലേക്കു മടങ്ങി. വർത്തമാനത്തിൽ വാശി പിടിച്ചു പറഞ്ഞു എങ്കിലും, സർവ്വശ്വേത നായ ആ അശ്വരത്നത്തിൻെറ വാലിൽ പിറേറന്നു കറുപ്പു കാണാത്ത പക്ഷം, സപത്നിയുടെ ദാസീഭാവന ആയുശ്ശേഷത്തെ കഴിക്കേണ്ടി വരു മെന്നുള്ളതിനാൽ, കദ്രു ചിന്താധീന യായി. കദ്രു ആയിരം പുത്രന്മാരെ വിളിച്ചു വരുത്തി, രഹസ്സിങ്കൽ ഇങ്ങനെ പറഞ്ഞു:—"പുത്രന്മാരേ! എൻെറ സ്വാതന്ത്ര്യത്തെ രക്ഷിക്കുവാൻ നിങ്ങളുടെ സാഹായ്യം അത്യാവശ്യമായി വന്നിരിക്കുന്നു. നിങ്ങൾ അഞ്ജന പ്രഭന്മാരായി തീർന്ന്, ഉച്ചൈശ്രവസ്സിൻെറ വാലിൽ പ്രവേശിക്കണം." പുത്രന്മാർ വഴിപ്പെട്ടില്ല. ഒരു മാതാവിനോടു ചേർന്ന് മറെറ മാതാവിനെ ചതിക്കുവാൻ ഒരുമ്പെടുകയില്ല എന്നു അവർ സ്പഷ്ടമായി പറഞ്ഞു. കദ്രു ക്രോധിച്ചു; പുത്രന്മാരെ ഇങ്ങനെ ശപിച്ചു:—"രാജർഷിയായ ജനമേജയൻ മേലിൽ അനുഷ്ഠിക്കുന്ന ഒരു സർപ്പ സത്രത്തിൽ സർവ്വ സർപ്പങ്ങളും ദഹിക്കും." കദ്രു സർപ്പങ്ങളെ ക്രൂരമായി ശപിച്ചു എന്ന സംഗതിയെ കുറിച്ചു ലോക പിതാമഹൻ കേട്ടു. എന്നാൽ സർപ്പങ്ങൾ വളരെ വർദ്ധിച്ചതും അറിഞ്ഞിരുന്ന പ്രജാഹിത കാമൻ, കദ്രുവിനെ അനുമോദിച്ചു. ദേവന്മാരും കദ്രുവിനെ അഭിനന്ദിച്ചു. "ഈ ദന്തശൂകങ്ങൾ വീര്യ വിഷങ്ങളാണ്; മഹാ ബലങ്ങളാണ്. പ്രജകളുടെ ഹിതത്തെ മുൻനിറുത്തി ആലോചിച്ചാൽ കദ്രുവിൻെറ ശാപം സംഗതമാണ്; പരപീഡനത്തെ ദൈവം വഹിക്കുന്നതല്ല." ഇങ്ങനെയാണ് ദേവലോകത്തു അഭിപ്രായം പ്രബലപ്പെട്ടത്. ബ്രഹ്മാവു കശ്യപനെ ക്ഷണിച്ചു വരുത്തി പറഞ്ഞു:—"അല്ലയോ അനഘ! അങ്ങയുടെ പുത്രന്മാരായ ഈ ദന്തശൂകങ്ങൾ, വിക്ഷോല്ബണ ന്മാരും അതികായ ന്മാരും ആകുന്നു. അവരെ മാതാവു ശപിച്ചിരിക്കുന്നു. അങ്ങ് കോപിക്കരുത്. * ജനമേജയൻ ചെയ്യാനിരിക്കുന്ന സർപ്പസത്രത്തിൽ സർപ്പവിനാശനം ഉണ്ടാകുമെന്നു പുരാണങ്ങളിൽ മുമ്പുതന്നെ എഴുതപ്പെട്ടിട്ടുള്ളതാണ്." ബ്രഹ്മാവു കശ്യപനെ ഇങ്ങനെ പ്രസാദിപ്പിച്ചു: വിഷത്തെ ഹരിക്കുവാനുള്ള വിദ്യയെ കശ്യപനായി ഉപദേശിക്കുകയും ചെയ്തു.

പിറേറന്നു പ്രഭാത മായി. കദ്രുവും വിനതയും ഉച്ചൈശ്രവസ്സിനെ അന്വേഷിച്ചു പുറപ്പെട്ടു. അവർ സമുദ്രത്തെ പ്രാപിച്ചു. കടൽ പരന്നു കിടക്കുന്നു. കാററടി യേററു കട്ടത്തു കയറിയ അലകൾ കൂട്ടിയടിച്ച്, മകര സൂകര ഭയങ്കരമായി, തിമി തിമിംഗല സമാവൃതമായി, കടലാമ, സമുദ്രഗ്രാഹം മുതലായ വികൃത ഭീഷണ ജലചരങ്ങളെ കൊണ്ടു ഘോരമായി, കടൽ നിരന്നു പരന്നു കിടക്കുന്നു. വരുണാലയം, സർവ്വരത്നാകരം, നാഗ നികേതനം, സർവ്വ നദീപേടകം, ആയ മഹാ സമുദ്രം സർവ്വ സത്വ ഭയങ്കര മായി തിരമാലകളെ കൊണ്ടു ഭൂമർദ്ദനം ചെയ്ത്, നൃത്യ നൃത്തം ചെയ്തു വർദ്ധിക്കുന്നു. ശുഭവും ദിവ്യവും ആയ അമൃത നിലയനം, ജലചരാരാവ രൌദ്രമായി, ഭൈരവ നിസ്വനമായി ഗംഭീരാവർത്ത കലിലമായി, സർവ്വ ഭൂത ഭയങ്കര മായി, വർദ്ധമാനമായി കോപിച്ചു ലോകഭയം ചെയ്യുന്നു. പഞ്ചജനാ സുരൻെറ വാസസ്ഥാനവും, ഭഗവാൻ വരാഹമൂർത്തി ഇളകി മറിച്ച വെള്ളങ്ങളെക്കൊണ്ട് ഇളകുന്നതും, ബ്രഹ്മർഷി യായ അത്രി ആയിരം വർഷം പരിശ്രമിച്ചു എങ്കിലും അടിത്തട്ടു കണ്ടു കിട്ടാത്തതും, അദ്ധ്യാത്മ യോഗ നിദ്രയെ സേവിക്കുന്ന അമിത തേജസ്സനായ പത്മനാഭനു യുഗങ്ങളിൽ

* അഭിമന്യുവിൻെറ പൌത്രനായ ജനമേജയൻ ചെയ്ത സർപ്പസത്രത്തെ കുറിച്ചും, സർപ്പ വിനാശത്തെ കുറിച്ചും, ഈ ഗ്രന്ഥ പരമ്പരയിൽ ചന്ദ്രവംശം എന്ന ഗ്രന്ഥത്തിൽ വിവരണമുണ്ട്.

യുഗങ്ങളിൽ ശയന സ്ഥാനമായതും, പടയിൽ സുരന്മാരെ പ്പേടിച്ചു ഓടുന്ന അസുരന്മാർക്കു സങ്കേതമായതും, ആയ മഹാ സമുദ്രം ഭക്തന്മാരെനാരായണ സ്മരണത്തിലേക്കു ആകർഷിക്കുന്നു. ആ ഭഗിനികൾ, സമുദ്രം കടന്നു. അതിനിടക്കു മാതൃശാപത്തെ ഭയന്ന സപ്പത്താന്മാർ ഒരുമിച്ചുകൂടി മാതാവിൻെറ ആജ്ഞയെ അനുസരിക്കുന്ന പക്ഷം ശാപമോക്ഷം ലഭിക്കുവാൻ മാൎഗ്ഗ മുണ്ടാകു മെന്നുള്ളതിനാൽ കുതിരയുടെ വാലിനെ കറുക്ക പ്പെടുത്തണ മെന്നു നിശ്ചയിച്ചിരുന്നു. കദ്രുവും വിനതയും ഉച്ചൈ ശ്രുവസ്സിനെ കണ്ടു. ചന്ദ്ര പ്രഭനായ ഉച്ചൈ ശ്രുവസ്സ് കറുത്ത വാൽ ആട്ടി നില്ക്കുന്നു. വിനത വിഷണ്ഡയായി; പരാജിതയായ വിനത, കദ്രുവിൻെറ ദാസിയായി.

അനേക ശതവർഷങ്ങൾ കടന്നു; വിനത പ്രസവിച്ച മുട്ടയിൽനിന്ന്, മാതൃ സഹായം കൂടാതെ തന്നെ ഒരു പക്ഷി പിറന്നു. കാമഗൻ, കാമരൂപൻ, കാമവീൎയ്യൻ, ആയ മഹാ സത്വവാൻ, തീക്കുണ്ഡം പോലെ പ്രഭാ വിതരണം ചെയ്യുവൻ, മിന്നൽക്കീററു പോലെ വെട്ടം വെട്ടിച്ച കണ്ണുകളോടു കൂടിയവൻ, കല്പാന്താഗ്നിക്കുനൽ ആയ പക്ഷി പ്രഭു—മുട്ടയിൽ നിന്നു അവതരണം ചെയ്യു ക്ഷണത്തിൽ, അതി കായനായി വളൎന്ന്, ഘോരനായി ഘോര സ്വനനായി, രണ്ടാമതുണ്ടായ ബഡവാഗ്നി എന്നതു പോലെ, ആകാശത്തേക്കു പറന്നു. മേല്പോട്ടു കയറുന്ന പ്രഭാകുണ്ഡത്തെ കണ്ട ദേവന്മാർ അഗ്നിയെ ശരണം അൎത്ഥിച്ചു; കത്തിക്കാളുന്ന വിശ്വരൂപനെ അവർ ഇങ്ങനെ പ്രസാദിപ്പിച്ചു:—"അല്ലയോ അഗ്നെ! അങ്ങയുടെ ശരീരത്തെ ഒതുക്കി നിൎത്തണമേ! അങ്ങു ഞങ്ങളെ ദഹിപ്പിക്കുവാൻ പുറപ്പെട്ടിരിക്കുന്നുവോ? അങ്ങയുടെ പ്രഭാരാശി പരന്നു അടിക്കുന്നു," അഗ്നി പറഞ്ഞു:—"അല്ലയോ അസുരാ ൎദ്ദനന്മാരെ? ഈ പറന്നു കയറുന്നത്, നിങ്ങൾ വിചാരിക്കുന്നതു പോലെ ഞാനല്ല. നിങ്ങൾ കാണുന്നതു തേജസ്സുകൊണ്ടു എനിക്കു സമനായ ബലവാനായ ഗരുഡനെ ആകുന്നു. ഈ തേജോരാശി, പരമതേജസ്സൻ, ആകട്ടെ വിനതാനന്ദ വൎദ്ധനനായ ഗരുഡനാണ്. ഇതു ഞാനാണെന്നു നിങ്ങൾ ഭ്രമിക്കുന്നു. ഈ മഹാ ബലവാൻ, കശ്യപേയൻ, പന്നഗ വിനാശനൻ—അസുരന്മാൎക്കു ധൂമകേതുവും, സുരന്മാൎക്കു ഹിതം ചെയ്യുന്നവനും. ആകുന്നു. നിങ്ങൾ ഗരുഡനെ ഭയപ്പെടേണ്ട. നിങ്ങൾ എന്നോടുകൂടെ വരുക. നമുക്കു ഒരുമിച്ചു ആ പക്ഷിപ്പെരുമാളെ കാണാം." ദേവന്മാർ ഗരുഡൻെറ നേരെ ചെന്ന്, ദൂരത്തുനിന്ന്, ഇങ്ങനെ സ്തുതിച്ചു: "ഹേ പതഗേശ്വര! അങ്ങു ഋഷിയാകുന്നു; ദേവനാകുന്നു; യജ്ഞാംശത്തിൽ പ്രധാനാംശത്തിനു അർഹനാകുന്നു; അങ്ങു പ്രഭുവും, തപിപ്പിക്കുന്ന സൂൎയ്യനും, പരമേഷ്ഠിയും, പ്രജാപതിയും ആകുന്നു. അങ്ങു ഇന്ദ്രനും, അശ്വമുഖനായ വിഷ്ണുവും, പ്രജാപതിയും ആകുന്നു. അങ്ങു മുഖവും, ബ്രഹ്മാവും, ബ്രാഹ്മണനും, അഗ്നിയും, പവനനും, തന്നെ. ധാതാവു അങ്ങു തന്നെ; വിധാതാവു അങ്ങു തന്നെ; അഭിഭവും, അമൃതവും, മഹദ്യശസ്സും, വേറെയല്ല.

ഖഗേശ്വരം ശരണ മുപാഗതാ വയം
മഹൌജസം ജ്വലന സമാന വർചസം
തഡിത് പ്രഭം വിതിമിര മഭ്ര ഗോചരം
മഹാബലം ഗരുഡ മുപേത്യ ഖേചരം.

പരാവരം വരദ മജയ്യവിക്രമം
തവൌജസാ സൎവ്വ മിദം പ്രതാപിതം
ജഗത് പ്രഭോ തപ്ത സുവൎണ്ണ വർചസാ
ത്വം പാഹി സൎവാം ശ്ച സുരാ ന്മഹാത്മനഃ.

ഭയാന്വിതാ നഭസി വിമാന ഗാമിനോ
വിമാനിതാ വിപഥഗതിം പ്രയാന്തി തേ
ഋഷേഃ സുതഃ ത്വ മസി ദയാവതഃ പ്രഭോ
മഹാത്മനഃ ഖഗവര! കശ്യപസ്യ വി.

സമാക്രുധഃ കുരു ജഗതോദയാം പരാം
ത്വ മീശ്വരഃ പ്രശമ മുപൈഹി പാഹി നഃ
മഹാശ നിസ്ഫുരിത സമസ്വനേന തേ
ദിശോംബരം ത്രിദിവ മിയം ച മേദിനീ

ചലന്തി നഃ ഖഗഹൃദയാനി ചാനിശം
നിഗൃഹ്യതാം വപു രിദ മഗ്നി സന്നിഭാം
നിശാമ്യ നിശ്ചലതി മനോ ƒ വ്യവസ്ഥിതം
പ്രസീദ നഃ പതഗപതേ പ്രയാചതാം
ശിവ ശ്ച നോ ഭവ ഭഗവൻ സുഖാവഹ.

ഉഗ്രോ ജസ്സനെ, ജ്വലന കഠിനനും, വിദ്യുൽപ്രഭനും, ആയ പക്ഷി പ്രഭുവിനെ—അന്ധകാരത്തെ ആട്ടി പ്പായിക്കുന്നവനും, മേഘങ്ങളിൽ പ്രത്യക്ഷ പ്പെടുന്നവനും, മഹാ ബലനും ആയ ഗരുഡനെ—ഞങ്ങൾ ശരണം പ്രാപിക്കുന്നു. ഓജസ്സുകൊണ്ടു സൎവ്വ ജഗത്തിനേയും തപിപ്പിക്കുന്ന പ്രഭോ! ചുട്ട പൊന്നു പോലെ നിറം നിറഞ്ഞ ജഗൽപ്രഭോ! അങ്ങു സൎവ്വ ദേവന്മാരെയും രക്ഷിക്കണമെ! ആകാശ സഞ്ചാരികൾ ഭയപ്പെടുന്നു; വഴി തെററി നടക്കുന്നു. അങ്ങു ദയാവാനും, മഹാത്മാവും, ആയ കശ്യപ മഹർഷിയുടെ പുത്രനല്ലയോ? അങ്ങു ജഗത്തിനോടു കരുണ കാണിക്കണമേ! അങ്ങു കോപിക്കരുതേ! ശമത്തെ പ്രാപിക്കണമേ! ഞങ്ങളെ രക്ഷിക്കണമേ! ഇടിവെട്ടൽ പോലെ വെട്ടുന്ന അങ്ങയുടെ ആരവം നിമിത്തം ദിക്കുകളും ആകാശവും സ്വൎഗ്ഗവും ഭൂമിയും ഭയപ്പെടുന്നു. അല്ലയോ പക്ഷി! ഞങ്ങളുടെ ഹൃദയങ്ങൾ കുലുങ്ങുന്നു. തീ പോലെ കടുത്ത അങ്ങയുടെ ശരീരത്തെ അങ്ങു ഒതുക്കി നിൎത്തണമേ! കോപിച്ച തീ പോലെ എരിയുന്ന അങ്ങയുടെ പ്രഭ, ഞങ്ങളുടെ മനസ്സിൻെറ അടിത്തട്ടിനെ അടിച്ചിളക്കുന്നു. ഭഗവൻ: പക്ഷി പ്രഭോ! ഞങ്ങൾ യാചിക്കുന്നു; അങ്ങു പ്രസാദിക്കണമേ! ഞങ്ങൾക്കു സുഖം തരണമേ!"

ദേവന്മാർ ചെയ്ത സ്തുതി ഘോഷം കേട്ടു; സ്വശരീരത്തെ കണ്ടു; പക്ഷി പറഞ്ഞു:—"എൻെറ ദേഹദർശനം നിമിത്തം യാതൊരു ഭൂതവും ഭയപ്പെടേണ്ട; എൻെറ ഭീമ രൂപത്തെയും തേജസ്സിനെയും ഞാൻ പ്രതി സംഹരിച്ചു കൊള്ളുന്നു" ഗരുഡൻ ഒതുങ്ങി. കാമ വീൎയ്യനായ പക്ഷിപ്രഭു അരുണനെ പുറത്തു കയററി, സ്വൎഗ്ഗത്തുനിന്നു ഇറങ്ങി കടൽ കരയിൽ മാതൃഗൃഹത്തെ നോക്കി പ്പറന്നു. ആ സന്ദൎഭത്തിൽ സൂൎയ്യൻ ലോക ദഹനം ചെയ്യുവാൻ സന്നദ്ധനാകുന്നത്, ഗരുഡൻ കണ്ടു. രാഹു അമൃതപാനം ചെയ്യുവാൻ തുടങ്ങുന്നതു സൂൎയ്യ ചന്ദ്രന്മാർ കാണുകയും അവർ ചെയ്യ ന

യന സംജ്ഞ നിമിത്തം മഹാവിഷ്ണു രാഹുവിന്റെ തല കണ്ടിക്കുകയും ചെയ്തു, സംഭവം പ്രസിദ്ധമാണല്ലൊ. അന്നു മുതൽ രാഹു സൂൎയ്യനെ വിഴുങ്ങുവാനായി പല കുറി പരിശ്രമിക്കുക ഉണ്ടായി. എന്നാൽ ദേവ കാൎയ്യാൎത്ഥം ഉത്സാഹിച്ച തന്നെ രാഹു ദ്രോഹിക്കുന്നതിനെ കുറിച്ചു ദേവന്മാർ ഉദാസീനന്മാരായി കാണുകയാൽ, സൎവ്വലോകങ്ങളേയും ദഹിപ്പിക്കുവാനാണ് സൂൎയ്യൻ കാംക്ഷിച്ചത്. അങ്ങനെ നിശ്ചയം ചെയ്തു സൂൎയ്യൻ അസ്ത പൎവ്വതത്തിൽ നിന്നു കൊണ്ട് അഗ്നിവൎഷം ചെയ്യുവാൻ സന്നദ്ധനായി. മഹൎഷിമാർ ഭയന്നോടി, ദേവന്മാരെ ഇങ്ങനെ പ്രാൎത്ഥിച്ചു. “ഈ അൎദ്ധരാത്രി സമയം സൎവ്വലോക ഭയാവഹമായ തീ ഭയം ഉണ്ടായിരിക്കുന്നു. മൂന്നു ലോകങ്ങൾ ഇപ്പോൾ ദഹിക്കും. സൂൎയ്യൻ ഉദിച്ചില്ല; ഇനി ഉദയം കഴിഞ്ഞാൽ, എന്തെല്ലാമാണാവോ നടക്കുന്നത്.” ദേവന്മാർ ഭയന്നു; ദേവന്മാരും മഹൎഷിമാരും പിതാമഹനെ പ്രാപിച്ചു. പിതാമഹൻ പറഞ്ഞു:—“ലോകത്തെ ഭസ്മമാക്കുവാനായി സൂൎയ്യൻ മുതിരുകയാണ്. എന്നാൽ അതിനു ഒരു പരിഹാരം ഞാൻ മുമ്പു തന്നെ നിശ്ചയിച്ചിട്ടുണ്ട്. കശ്യപന്റെ പുത്രനായി അരുണൻ എന്നു ഒരു പ്രസിദ്ധൻ, മഹാ കായൻ, ഉണ്ട്. ആ തേജസ്വിയെ ഞാൻ മുൻപിൽ നിറുത്തും. അരുണൻ സൂൎയ്യനു സാരഥ്യത്തെ വഹിക്കുകയും സൂൎയ്യ തേജസ്സിനെ ഹരിക്കുകയും ചെയ്യും. ഋഷികൾക്കും, ദേവന്മാൎക്കും, ലോകങ്ങൾക്കും സ്വസ്തി ഭവിക്കും.” ആ സന്ദൎഭത്തിലാണ്, അരുണനെ പുറത്തു കയററി ഗരുഡൻ പറന്നു ചെന്നത്. പിറേറന്നു സൂൎയ്യൻ ഉദിച്ചത്, അരുണനാൽ സമാവൃതനായിട്ടത്രെ.

കാമഗനും, വീൎയ്യവാനും ആയ പക്ഷി സമുദ്രം കടന്നു മാതൃസമീപത്തെ പ്രാപിച്ചു. പരാജിതയായ വിനത, ദാസീവൃത്തി നിമിത്തം ദുഃഖിതയായി, താമസിക്കുക ആയിരുന്നു. ഒരു ദിവസം ഗരുഡന്റെ സന്നിധിയിൽ വെച്ച്, കദ്രു വിനതയെ ക്ഷണിച്ചു. വിനത ചെന്നു നമസ്കരിച്ചു നിന്നു. കദ്രു പറഞ്ഞു:—“ഭദ്രേ! വിനതെ! ചാരുദൎശനമായ നാഗ നികേതനം സമുദ്ര ഗൎഭത്തിൽ ഉണ്ട്. ഭവതി എന്നെ അങ്ങോട്ടേയ്ക്കു നയിക്കുക. ഗരുഡ മാതാവു സൎപ്പ മാതാവിനെ തോളിൽ എടുത്തു: മാതാവിന്റെ ആജ്ഞ അനുസരിച്ചു ഗരുഡൻ സൎപ്പങ്ങളേയും തോളിൽ എടുത്തു. വൈനതേയൻ ആകാശത്തു പൊങ്ങി, സൂൎയ്യപഥത്തിൽ കൂടെ യാത്ര ചെയ്തു. സൂൎയ്യരശ്മികളുടെ അടിയേററു പാമ്പുകൾ മൂൎഛിച്ചു തുടങ്ങി. പുത്രന്മാരുടെ സന്താപം കണ്ടു കദ്രു സന്തപ്തയായി; ഇങ്ങനെ സ്തുതിച്ചു.

നമസ്തേ സൎവ്വദേവേശ! നമസ്തേ ബലസൂദന
നമുചിഘ്ന! നമസ്തേഽസ്തു സഹസ്രാക്ഷ ശചീപതേ

സൎപ്പാണാം സൂൎയ്യതപ്താനാം വാരിണാം ത്വം പ്ലവോ ഭവ
ത്വമേവ പരമം ത്രാണം അസ്മാകം അമരോത്തമ

ഈശോ ഹി പയഃ സ്രഷ്ടും ത്വമനല്പം പുരന്ദര-
ത്വമേവ മേഘ സ്ത്വം വായുഃ ത്വമഗ്നിഃ വിദ്യുതോഽംബരേ

ത്വമഭ്രഗണവിക്ഷേപ്താ ത്വമേവാഽഹുർ മഹാഘനം
ത്വം വജ്രമതുലം ഘോരം ഘോഷവാൻ ത്വം വലാഹകഃ

സ്രഷ്ടാ ത്വമേവ ലോകാനാം സംഹൎത്താ ചാഽപരാജിതഃ
ത്വം ജ്യോതിഃ സൎവ്വഭൂതാനാം ത്വമാദിത്യോ വിഭാവസുഃ

ത്വം മഹദ്ഭൂതമാശ്ചൎയ്യം ത്വം രാജാ ത്വം സുരോത്തമ!
ത്വം വിഷ്ണുഃ ത്വം സഹസ്രാക്ഷഃ ത്വം ദേവഃ ത്വം പരായണം

ത്വം സൎവ്വമമൃതം ദേവ ത്വം സോമഃ പരമാൎച്ചിതഃ
ത്വം മുഹൂൎത്തഃ തിഥിഃ ത്വം ച ത്വം ലവഃ ത്വം പുനഃ ക്ഷണഃ

ശുക്ലഃ ത്വം ബഹുലഃ ത്വം ച കലാകാഷ്ഠാത്രുടിഃ തഥാ
സംവത്സര ഋതവോ മാസാ രജന്യശ്ച ദിനാനി ച

ത്വമുത്തമാ സഗിരിവനാ വസുംധരാ
സഭാസ്കരം വിതിമിരമംബരം തഥാ
മഹോദധിഃ സതിമി തിമിംഗല സ്തഥാ
മഹോൎമ്മിമാൻ ബഹുമകരോ ഝഷാഽകുലഃ

മഹായശാ സ്ത്വമിതി സദാപി പൂജ്യസേ
മനീഷിഭിർ മുദിതമനാ മഹൎഷിഭിഃ
അഭിഷ്ടുതഃ പിബസി ച സോമമധ്വരേ
വഷട്കൃതാ ന്യപി ച ഹവീംഷി ഭൂതയേ.

ത്വം വിപ്രൈഃ സതതമിഹേജ്യസേ ഫലാൎത്ഥം
വേദാംഗേഷ്വതുലബലൌഘ ഗീയസേ ച
ത്വദ്ധേതോ ൎയ്യജനപരായണാ ദ്വിജേന്ദ്രാ
വേദാംഗാന്യഭിഗമയന്തി സൎവ്വയത്നൈഃ

സൎവ്വദേവേശ! നമസ്തേ! ബലസൂദന നമസ്തേ! നമുചിയെ കൊന്നവനെ! സഹസ്രാക്ഷ! ശചീഭൎത്താവെ! അങ്ങേയ്ക്കു നമസ്കാരം. എന്റെ പുത്രന്മാർ സൂൎയ്യതപ്തന്മാരായിരിക്കുന്നു; അങ്ങു അവൎക്കു അഭയ സ്ഥാനം ആകണമേ! അല്ലയോ അമരോത്തമ! ഞങ്ങൾക്കു പരമ ത്രാണം അങ്ങു തന്നെ! മേഘങ്ങളെ വാരി എറിയുന്ന മഹാമേഘം അങ്ങുതന്നെ. പരമ ഘോരമായ വജ്രവും ഘോഷവാനും വലാഹകവും സ്രഷ്ടാവും സൎവ്വ ലോക സംഹൎത്താവും അങ്ങു തന്നെ. സൎവ്വ ഭൂതങ്ങൾക്കു ജ്യോതിസ്സും, ആദിത്യനും, വിഭാവസുവും, മഹദ്ഭൂതവും, ആശ്ചൎയ്യവും, ദേവരാജാവായ അങ്ങു തന്നെ. വിഷ്ണുവും, സഹസ്രാക്ഷനും, ദേവനും ഗതിയും, അമൃതമയനും സോമനും, പരമാൎച്ചിതനും അങ്ങു തന്നെ. കലയും, കാഷ്ഠയും, ത്രുടിയും, ലവവും, ക്ഷണവും, മുഹൂൎത്തവും, തിഥിയും, ദിനരാത്രങ്ങളും, ശുക്ല പക്ഷവും, മാസങ്ങളും, ഋതുക്കളും, സംവത്സരവും അങ്ങു തന്നെ. കാടും മേടും നിറഞ്ഞ ശ്രേഷ്ഠമായ ഭൂമി അങ്ങു തന്നെ. ഇരുട്ടൊഴിഞ്ഞ സൂൎയ്യ ശോഭിതമായ അംബരം അങ്ങു തന്നെ. മത്സ്യ മകര സമാകുലവും, തിമി തിമിംഗല ഭയങ്കരവും തുംഗ തരംഗ പരമ്പരാ ഭയാനകവും, ആയ സമുദ്രം അങ്ങു തന്നെ. മഹായശസ്സനായ അങ്ങയെ വിദ്വാന്മാരും പ്രഹൃഷ്ടന്മാരും ആയ മഹൎഷികൾ പൂജിക്കുന്നു. അങ്ങു സംസ്കാര പരിശുദ്ധമായ ഹവിസ്സുകളേയും സോമത്തേയും പാനം ചെയ്യുന്നു. സകാമ ഭക്തന്മാരായ ബ്രാഹ്മണർ അങ്ങയെ ഉദ്ദേശിച്ചു യജിക്കുന്നു. ഹേ അതുലബല! അങ്ങയെ വേദാംഗങ്ങൾ പാടുന്നു. അങ്ങയെ ഉദ്ദേശിച്ച്, പാടുവാനായി യജന പരായണന്മാരായ ബ്രാഹ്മണർ സൎവ്വ യത്നങ്ങളും

ച്ചെയ്തു വേദാംഗങ്ങളുടെ അദ്ധ്യയനം ചെയ്യുന്നു." കദ്രു സ്തുതിച്ചു; ഇന്ദ്രൻ പ്രസന്നനായി; നീല മേഘങ്ങൾ ആകാശത്തു ഉരുണ്ടു കയറി; ഇന്ദ്രൻ ആജ്ഞാപിച്ചു:—അല്ലയോ മേഘങ്ങളെ! നിങ്ങൾ വർഷിക്കുക. വിദ്യുജ്ജ്വാലമായ വർഷം ഭൂമിയിൽ തുടരെ പെയ്തു. ആകാശത്തു മിന്നലുകൾ പറന്നു നടന്നു. മേഘാരാവം ലോകഭയം ചെയ്തു. കടുത്ത കാററു എരമ്പി ത്തുള്ളിപ്പാഞ്ഞു. മഴപെയ്തു; വജ്രായുധം ആഞ്ഞിറങ്ങുന്ന മാതിരിക്കു. തുമ്പിക്കൈ കണ്ണങ്ങളെപ്പോലെ വെള്ളത്തുള്ളികൾ ആഞ്ഞിറങ്ങി; ചന്ദ്രൻ മങ്ങി; സൂര്യൻ കറുത്തു; ആകാശം ഇരുണ്ടു; സർപ്പങ്ങൾ ഹർഷിച്ചു പത്തി വിരുത്തു. വെള്ളം കൊണ്ടു ഭൂമി നിറഞ്ഞു. വിമലവും ശീതളവും ആയ ജലം രസാതലത്തോളം ഇറങ്ങി. തിരകൾ തുള്ളി, വെള്ളങ്ങൾ ഇളകി, ഭൂമി കാണാതാകവെ, കദ്രുമാതാവും സർപ്പപുത്രന്മാരും രാമണീയകം എന്ന ദ്വീപത്തെ പ്രാപിച്ചു.

വിശ്വകർമ്മാവ് മകര മത്സ്യങ്ങളുടെ ആവാസമായി സങ്കല്പിച്ചിരുന്ന രാമണീയകത്തിൽ, സർപ്പപ്രഭുക്കന്മാർ ലവണാസുരനെ കണ്ടു. കടലിന്റെ നടുവിൽ വിചിത്രങ്ങളായ പുഷ്പവൃക്ഷങ്ങൾ, ഫലവൃക്ഷങ്ങൾ, ഭവനങ്ങൾ, താമരത്തടാകങ്ങൾ, പുണ്യം പെററ കാററുകൾ, തെളിഞ്ഞ വെള്ളം നിറഞ്ഞു കിടന്ന കായലുകൾ, എന്നവയെ കൊണ്ടു മനോരമമായ കാനനം, ഹൃദയാവർജകമായിരുന്നു. മലയം മലയിൽ മാത്രം വളരാറുള്ളതും, രാമണീയകത്തിൽ വാനത്തെ ഉരസി നിന്നവയും, ആയ ഉന്നത വൃക്ഷങ്ങൾ കാററിൽ തുള്ളി നിന്ന്, പ്രഹൃഷ്ടന്മാരായ സർപ്പത്താന്മാരുടെ തലകളിൽ പുഷ്പവൃഷ്ടി ചെയ്തു. ഗന്ധർവന്മാരുടേയും അപ്സരസ്സുകളുടേയും വിഹാരസ്ഥാനവും, ആക്കം ആനന്ദപ്രദായകവും, മദിച്ച വണ്ടുകൾ പാടിപ്പറക്കുന്നതും ആയ രാമണീയ കാരാമങ്ങളിൽ കദ്രുപുത്രന്മാർ യഥേഷ്ടം പാഞ്ഞു നടന്നു. വനമഹിമ നിമിത്തം മനഃപ്രീണനം ലഭിച്ച പാമ്പിൻപട, കാട്ടുകളിലും മരപ്പൊട്ടുകളിലും കയറിയും ഇറങ്ങിയും ആനന്ദിച്ചു. സായ്പ്പ സമയം അങ്ങനെ കഴിഞ്ഞ ശേഷം സർപ്പ പ്രഭുക്കന്മാർ ഗരുഡനെ നോക്കിപ്പറഞ്ഞു:—"പക്ഷി! ഇനി താൻ ഞങ്ങളെ വിമല ജല പരിപൂർണ്ണമായ വേറൊരു വനത്തിലേക്കു നയിക്കുക തന്നെ. വ്യോമ സഞ്ചാരം ചെയ്യുന്ന താൻ ഭൂപ്രദേശങ്ങളൊക്കെയും കണ്ടിരിക്കുമല്ലോ." ഗരുഡൻ ചിന്തിച്ചു; മാതാവിനോടു ചോദിച്ചു:—"അമ്മേ! ഈ പാമ്പുകൾ പറയുന്നതൊക്കെയും ഞാൻ അനുസരിക്കണമെന്നുണ്ടോ? അതിലേക്കുള്ള ആവശ്യം എന്താണ്?" വിനത പറഞ്ഞു:—"ഭോ പക്ഷിപ്രഭോ! ഉദ്യോഗം നിമിത്തം ഞാൻ കദ്രുവിന്റെ ദാസിയായി. ഈ സർപ്പങ്ങൾ ചെയ്ത ഒരു ചതിവു നിമിത്തം ഞാൻ പന്തയത്തിൽ തോല്ക്കുന്നതിനും, അന്നു മുതൽ ഞാൻ കദ്രുവിന്റെ ദാസിയാകുന്നതിനും, ഇടയായി." ഗരുഡൻ ദുഃഖിതനായി; പറഞ്ഞു:—"അല്ലയോ സർപ്പത്താന്മാരേ! ഞാൻ എന്തു പൌരുഷം കാണിച്ചാൽ അല്ലെങ്കിൽ എന്തു സമ്പാദിച്ചാൽ, അല്ലെങ്കിൽ എന്തു സമ്പാദിച്ചു വന്നാൽ—എന്റെ മാതാവു സ്വതന്ത്രയാകാൻ നിങ്ങൾ അനുവദിക്കും" സർപ്പങ്ങൾ പറഞ്ഞു:—"താൻ ഓജസ്വിയാണു എങ്കിൽ, സ്വർഗ്ഗത്തിൽ നിന്നു ബലം പ്രയോഗിച്ച്, അമൃതത്തെ കൊണ്ടു വരിക; അങ്ങനെ ചെയ്താൽ തന്റെ അമ്മ സ്വതന്ത്രയായി."

ഗരുഡൻ പറഞ്ഞു:—"അമ്മേ! ഞാൻ അമൃതത്തെ അപഹരിക്കുവാനായി പുറപ്പെടുന്നു; എന്നാൽ ഭക്ഷണത്തിനു വല്ലതും എനിക്കു ലഭിക്കണമെന്നുണ്ട്; അതു എങ്ങനെ ലഭിക്കും?" വിനത പറഞ്ഞു:—"സമുദ്ര ഗർഭത്തിൽ നിഷാദ നഗരം ഉണ്ട്. ദുരാത്മാക്കളും നഷ്ടലോകന്മാരും ആയ നിഷാദന്മാർ ആയിരക്കണക്കിനു അവിടെ താമസിച്ചു പോരുന്നു. അങ്ങ് അവരെ ഭക്ഷിച്ചശേഷം അമൃതാപഹരണം ചെയ്യുക. എന്നാൽ മകനെ! നീ ബ്രാഹ്മണനെ കൊല്ലരുത്. ബ്രാഹ്മണൻ സർവ്വഭൂതങ്ങളിൽ അവധ്യനാകുന്നു. ബ്രാഹ്മണൻ തീയാകുന്നു.

അഗ്നി രർകോ വിഷം ശസ്ത്രം വിപ്രോ ഭവതി കോപിതഃ
ഗുരുർ ഹി സർവ്വഭൂതാനാം ബ്രാഹ്മണഃ പരികീർത്തിതഃ

ഏവ മാദി സ്വരൂപൈസ്തു സതാം വൈ ബ്രാഹ്മണോ മതഃ
സ തേ താത ന ഹന്തവ്യഃ സംക്രുദ്ധേനാപി സർവഥാ

ബ്രാഹ്മണാനാ മഭിദ്രോഹോ ന കർത്തവ്യഃ കഥംചന
നഹ്യേവ മാദിത്യോ ഭസ്മകുര്യാ ത്തഥാനഘഃ

യഥാ കര്യാ മഭിക്രുദ്ധോ ബ്രാഹ്മണഃ സംശിതവ്രതഃ
ത മേതൈർ വിവിധൈർ ലിംഗൈർ ത്വം വിദ്ധ്യാ സ്മം ദ്വിജോത്തമം

ഭൂതാനാ മഗ്രഭൂർ വിപ്രോ വർണശ്രേഷ്ഠഃ പിതാ ഗുരുഃ

കോപിച്ച ബ്രാഹ്മണൻ തീയാണ്; സൂര്യനാണ്; വിഷവും ശസ്ത്രവും ആണ്. ബ്രാഹ്മണൻ സർവ്വ ഭൂതങ്ങൾക്കും ഗുരുവാണ്. അതുകൊണ്ടു സർവ്വരും ബ്രാഹ്മണനെ പൂജിക്കുന്നു. കുഞ്ഞെ! അതിരംകൊണ്ടു നീ ബ്രാഹ്മണനെ കൊല്ലാതെ സൂക്ഷിക്കണം. ബ്രാഹ്മണ ദ്രോഹം ഒരിക്കലും ചെയ്തു കൂടാത്തതാകുന്നു. അല്ലയോ അനഘ! ക്രോധിച്ച ബ്രാഹ്മണൻ സർവ്വത്തെ ചുട്ടു ചാരമാക്കി കളയും; സൂര്യനു തന്നെയും അതു വീര്യമില്ല. ഇങ്ങനെ യൊക്കെയുമാണ് ബ്രാഹ്മണലക്ഷണം. ഭൂതങ്ങളിൽ ബ്രാഹ്മണൻ പ്രഥമനാകുന്നു; വർണ്ണ ശ്രേഷ്ഠനാകുന്നു. ഗുരുവും പിതാവും ആകുന്നു." ഗരുഡൻ പറഞ്ഞു:—"മാതാവേ! ബ്രാഹ്മണന്റെ രൂപം എന്ത്? ശീലം എന്തു? പരാക്രമം എന്തു? ബ്രാഹ്മണൻ അഗ്നിവീര്യനോ സൌമ്യദർശനനോ? ഞാൻ ശുഭ ലക്ഷണങ്ങളെ കൊണ്ടു ബ്രാഹ്മണനെ അറിയുവാൻ ആവശ്യമായ ഉപദേശങ്ങളെ എനിക്കു ചെയ്യുക." വിനത പറഞ്ഞു:—കണ്ഠത്തിനകത്തു ചൂണ്ടൽപോലെ കുത്തിക്കൊളുത്തുന്നതു ബ്രാഹ്മണനാണ്. തീ പോലെ പൊള്ളുന്നതു് ബ്രാഹ്മണനാകുന്നു. നീ ബ്രാഹ്മണനെ ഒരിക്കലും ഭക്ഷിക്കരുതെ. മകനെ! ഞാൻ വാത്സല്യ പൂർവം പറയുന്നു. വയററിൽ ദഹിക്കാത്തതൊക്കെയും ബ്രാഹ്മണനാണ്." ഗരുഡന്റെ അതുല വീര്യത്തെ കുറിച്ചു ബോധമുണ്ടായിരുന്നു എങ്കിലും, വിനത, പുത്രന് ആശീർവാദം ചെയ്തു ഇങ്ങനെ പറഞ്ഞു:—"മാരുതൻ അങ്ങയുടെ പക്ഷങ്ങളെ അനുഗ്രഹിക്കട്ടെ! ചന്ദ്രസൂര്യന്മാർ അങ്ങയുടെ പൃഷ്ഠത്തെ അനുഗ്രഹിക്കട്ടെ! അഗ്നി, ശിരസ്സിനേയും, വസുക്കൾ, ശരീര സർവ്വാംഗങ്ങളേയും, അനുഗ്രഹിക്കട്ടെ! ഞാനും അങ്ങയ്ക്കു ശാന്തിയെ പ്രാർത്ഥിച്ചുകൊണ്ടും, സ്വസ്തികർമ്മങ്ങളെ അനുഷ്ഠിച്ചുകൊണ്ടും, വർത്തിക്കുന്നു. കാര്യം സാധിച്ചു [illegible]രുക തന്നെ!" ഗരുഡൻ ചിറകുകളെ വിതിർത്തു; ആകാശത്തി[illegible]ക്കു ഉയ[illegible]; രണ്ടാമതുണ്ടായ കാലൻ എന്ന

തുപോലെ ബുഭുക്ഷിതനായി; നിഷാദ നഗരത്തെ പ്രാപിച്ചു. നിഷാദ സംഹാരം ചെയ്യുവാൻ സന്നദ്ധനായ ഗരുഡൻ ചിറകടിച്ചു പൊടിയിളക്കി. പൊടി ആകാശത്തോളം പൊങ്ങി: ഗരുഡൻ സമുദ്രജലത്തെ കുടിച്ചു വററിച്ചു. സമീപ വനങ്ങളിൽ മരങ്ങൾ ചുവടു പുഴങ്ങി വീണു. നിഷാദന്മാർ ഓടി രക്ഷപ്പെടുവാനുള്ള സൎവ്വ മാൎഗ്ഗങ്ങളേയും രോധിച്ച ശേഷം, ഗരുഡൻ ചുണ്ടു വിടുൎത്തി. ഭയാൎത്തന്മാരായ നിഷാദന്മാർ പേടി പൂണ്ടു്, ഗരുഡമുഖത്തു ഓടിക്കയറി. കൊടുംകാററിൽ കാട്ടുമരങ്ങൾ ഇളകുന്നസമയം, പക്ഷികളു ആയിരക്കണക്കിനു പറന്നു പൊങ്ങുന്നതുപോലെ, ഗരുഡൻ ഇളക്കിയ പൊടികൊണ്ടു കണ്ണു മൂടിയ നിഷാദന്മാർ ഗരുഡന്റെ തുറന്ന വായിൽ, ആയിരക്കണക്കിനു അകപ്പെട്ടു. മഹാബലൻ വായ് അടച്ചു; നിഷാദന്മാരെ പതിനായിരക്കണക്കിനു കാണാതെയായി.

ഗരുഡന്റെ കഴുത്തിനകത്തു ഒരു തീപ്പൊള്ളൽ തോന്നി; വേദന അധികമായി; ഗരുഡൻ പറഞ്ഞു:—"ബ്രാഹ്മണ! അങ്ങു എന്റെ മുഖത്തുനിന്നു ഇറങ്ങി വരുക. ബ്രാഹ്മണൻ പാപിഷ്ഠനായാൽ തന്നെയും വധ്യനല്ല." ബ്രാഹ്മണൻ പറഞ്ഞു:—"എന്റെ ഭാൎയ്യ ഒരു നിഷാദിയാണ്; അവളുംകൂടി ഇറങ്ങിപ്പോരുവാൻ അങ്ങു അനുവദിക്കണം." ഗരുഡൻ പറഞ്ഞു:—"ആകട്ടെ! നിഷാദിയും ഇറങ്ങിപ്പോരാം! വേഗമാകട്ടെ! ക്ഷണം സ്വയം രക്ഷ ചെയ്തുകൊള്ളുക. അങ്ങു ഇതേവരെക്കു ദഹിച്ചിട്ടില്ല." നിഷാദിയും ബ്രാഹ്മണനും ഗരുഡ മുഖത്തു നിന്നു് ഇറങ്ങി. യഥേഷ്ടം ഏതോ ദിക്കിലേക്കു പോയി. ഗരുഡൻ വീണ്ടും ഉയൎന്നു. ഗരുഡൻ കശ്യപനെ കണ്ടു. കശ്യപൻ പറഞ്ഞു:—"മകനെ! നിനക്കു സൌഖ്യം തന്നെയോ? നിനക്കു ഭക്ഷണം മുറക്കു ലഭിക്കുന്നുവോ? മാനുഷ ലോകത്തു നിനക്കു ഭക്ഷണം സുലഭം തന്നെയോ?" ഗരുഡൻ പറഞ്ഞു:—"അമ്മക്കു സുഖം തന്നെ; ജ്യേഷ്ഠനും എനിക്കും സുഖം തന്നെ. എന്നാൽ എനിക്കു ഭക്ഷണം ആവശ്യംപോലെ ലഭിക്കുന്നില്ല എന്നു് ഒരു സങ്കടമുണ്ടു്. സൎപ്പത്താന്മാർ അമൃതാപഹരണം ചെയ്യുവാനായി എന്നെ അയച്ചിരിക്കുന്നു; അതിനെ സമ്പാദിക്കുക വിഷമമാണ്. എങ്കിലും അമ്മക്കു സ്വാതന്ത്ര്യം ലഭിക്കണമെന്നുള്ളതിനാൽ, ഞാൻ ഇന്നു് അതിനെ അപഹരിക്കും: അമ്മ അനുവദിച്ചു: ഞാൻ നിഷാദന്മാരെ ആയിരക്കണക്കിനു തിന്നു. എന്നാൽ എനിക്കു വിശപ്പു അടങ്ങിയില്ല. ഭോ ഭഗവൻ! എനിക്കു ഉചിതമായ ഭക്ഷണം അങ്ങു നിശ്ചയിക്കണം. പ്രഭോ ഞാൻ ക്ഷീണം തീൎന്നു് അമൃതാപഹരണം ചെയ്യുവാൻ സമൎത്ഥനാകേണ്ടതല്ലയോ?" കശ്യപൻ പറഞ്ഞു:—"ഭോ ഗരുഡ! ഈ കാണുന്ന തടാകം മഹാ പുണ്യമാണു്. ഇതു ദേവലോകത്തും പ്രസിദ്ധിയുള്ളതാണു്. ഇതിനകത്തു അവാങ്മുഖനായി നില്ക്കുന്ന ഒരു ഗജം ഒരു കൂൎമ്മത്തെ സദാ വലിച്ചുകൊണ്ടു നില്ക്കുന്നു. ആനക്കു ആറു യോജന പൊക്കവും അതിലിരട്ടി വൃത്തവും ആണു്. ആമക്കു മൂന്നു യോജന ഉയരവും പത്തു യോജന വൃത്തവും ഉണ്ടു്. അവൎക്കു തമ്മിൽ വൈരത്തിനുള്ള കാരണം പൂൎവ്വജന്മത്തിൽ ഉണ്ടായതാണു്. അതെന്താണെന്നു പറയട്ടെ. വിഭാവസു എന്നു പേരായ ഒരു മഹൎഷി ഉണ്ടായിരുന്നു. ആയാൾ കോപനനായിരുന്നു. ആയാൾക്കു സുപ്രതീകൻ എന്നു പേരായി മഹാതപസ്സനായി ഒരു അനുജൻ ഉണ്ടായിരുന്നു. സുപ്രതീകൻ പൈതൃക ധനത്തിന്റെ അംശം ഭാഗിച്ചു കിട്ടണമെന്നു പലപ്പോഴും വിഭാവസുവിനോടു ശഠിച്ചു. വിഭാവസു ഒരിക്കൽ പറഞ്ഞു:—പിതൃധനത്തെ ഭാഗിക്കണമെന്നു്, ആളുകൾ ശഠിക്കുന്നതു മോഹം നിമിത്തമാണു്. ഭാഗം കഴിഞ്ഞ ശേഷം, അൎത്ഥമോഹിതന്മാരായ ഭോഷന്മാർ അന്യോന്യം മത്സരിക്കുന്നു. സ്വാൎത്ഥപരന്മാരും പൃഥഗ് ഭൂതന്മാരും ആയ മൂഢന്മാരെ മിത്രരൂപത്തിൽ നില്ക്കുന്ന അമിത്രങ്ങൾ അധികമധികം ഭേദിക്കുന്നു. അങ്ങനെ ശഠിച്ചും മത്സരിച്ചും സഹോദരന്മാർ നശിക്കുന്നു. ആയതിനാൽ വിഭാഗത്തെ സജ്ജനങ്ങൾ ആദരിക്കുന്നില്ല." സുപ്രതീകനാകട്ടെ, ഭാഗം അവശ്യം നടക്കേണ്ടതാണെന്നു നിൎബന്ധിക്കുക തന്നെ ചെയ്തു. കോപനനായ വിഭാവസു അനുജനെ ഇങ്ങനെ ശപിച്ചു:—"എട! സുപ്രതീക! നീ ഒരു ആനയായി പിറക്കും." സുപ്രതീകൻ കോപിഷ്ഠനായി പറഞ്ഞു:—"എടോ! താൻ ജലചരനായി ആമയായി പിറക്കും." ഗരുഡ! ആ മൂഢന്മാർ ധനലോഭം നിമിത്തം ആനയും ആമയും ആയി പിറന്നിരിക്കുന്നു. രോഷം നിമിത്തം അവർ തിൎയ്യഗ്യോനികളിൽ പിറന്നു. അവർ ഇപ്പോഴും അന്യോന്യം ദ്വേഷിക്കുന്നു. അതാ! അതാ! ഗജം ഐശ്വൎയ്യവാനായ ഗജം പൊങ്ങിവരുന്നു, അതാ! ജലം അവിടെ ഇളകുന്നു. ആനയുടെ അലൎച്ച കേട്ട ആമ പൊങ്ങി വരുകയാണു്. അതാ കരയിൽ അടിച്ചു കയറുമാറു വെള്ളം ഇളക്കിക്കൊണ്ടു്, തടിയനായ ആമ പൊങ്ങിക്കഴിഞ്ഞു. അതാ! വീൎയ്യവാനായ ആന ആമയ്ക്കു നേരെ ചാടി; കൊമ്പു കുലുക്കിക്കൊണ്ടു്—തുമ്പിക്കൈ കൊണ്ടും വാലുകൊണ്ടും കാലുകൊണ്ടും, വെള്ളം ഇളക്കിക്കൊണ്ടു്, മത്സ്യ മഹാ കുലമായ സരസ്സിനെ ഇളക്കിമറിക്കുന്നു. വീൎയ്യവാനായ ആമയും തല എടുത്തു പിടിച്ചു്, യുദ്ധസന്നദ്ധനായി. അതാ അവർ മല്ലിടുത്തം തുടങ്ങി. ഗരുഡ! പരസ്പരം വധകാമന്മാരായ ഇവരെ അങ്ങു ഭക്ഷിച്ചു കൊള്ളുക. കൊത്തി എടുത്തു പറന്നു എവിടെ എങ്കിലും ചെന്നിരുന്നു തിന്നുകൊള്ളുക. അതിന്റെശേഷം, അങ്ങു് ഉദ്ദേശിച്ച കാൎയ്യം സാധിച്ചുകൊള്ളുക തന്നെ. കുലഗിരികളുടെ വലിപ്പമുടഞ്ഞ ഈ മൃഗങ്ങളെ തിന്നശേഷം അങ്ങു് അമൃതാപഹരണം ചെയ്യാം." കശ്യപൻ ഗരുഡനെ അനുഗ്രഹിച്ചു ഉടൻ:—"മകനെ! നീ ദേവന്മാരോടു യുദ്ധം ചെയ്യുന്ന ഘട്ടത്തിൽ, നിനക്കു മംഗളം വരട്ടെ! പൂൎണ്ണകുംഭങ്ങളും, ബ്രാഹ്മണരും, പശുക്കളും, പുണ്യങ്ങളായ സൎവ്വവും, നിനക്കു സ്വസ്തി പറയട്ടെ! നീ സമരം ചെയ്യുന്ന സന്ദൎഭത്തിൽ, ഋക്കുകൾ, യജുസ്സുകൾ, സാമങ്ങൾ, പരിശുദ്ധമായ ഹവിസ്സുകൾ,—രഹസ്യങ്ങളായ സൎവ്വങ്ങളും—വേദങ്ങളും നിനക്കു ബലമായി നില്ക്കട്ടെ!" ഗരുഡൻ തടാകക്കരയിലേക്കു നീങ്ങി: നാനാ പക്ഷി സമാകുലമായ നിൎമ്മല ജലത്തെ പ്രാപിച്ചു. ആ ഭീമവേഗൻ ഒരു നഖം കൊണ്ടു ആനയേയും, മറുനഖം കൊണ്ടു് ആമയേയും എടുത്തും കൊണ്ടു പറന്നു. ഗരുഡൻ ബഹുയോജന ദൂരം പറന്നു: അലംബം എന്ന തീൎത്ഥത്തെ പ്രാപിച്ചു. അവിടെ വളൎന്ന അനേകം ദേവവൃക്ഷങ്ങൾ, ഗരുഡൻ അടിച്ചിളക്കിയ കാററുകളിൽ, ആടി, ചുവടു മുറിഞ്ഞു പോകുമെന്നു നടുങ്ങി. മനോരഥ സമ്മാനം ചെയ്യുന്ന കായ്കൾ കായിച്ച മരങ്ങളൊക്കെയും ഭയന്നു കുലുങ്ങുന്നതു കണ്ടു ഗരുഡൻ, മററു കനകശാഖാ വൃക്ഷങ്ങളിലേക്കു നീങ്ങി.

വൈഢൂര്യ ശാഖകളിൽ പൊൻകായ്കളും വെള്ളിപ്പഴങ്ങളും കായിച്ച സമുദ്രതീരത്ത് നിബിഡമായി വളൎന്ന ആ മരങ്ങളുടെ ഇടയിൽ, ഒരു വലിയ വടവൃക്ഷം നിന്നിരുന്നു. രൌഹിണൻ എന്ന പേരായ ആ മരം അനേകം ശാഖകളും ആയിരം യോജന ഉയരവും ആയി നിന്നിരുന്നു. മനോ ജവനായ പക്ഷിശ്രേഷ്ഠനെ കണ്ട്, രൌഹിണൻ പറഞ്ഞു :—"നൂറു യോജന നീളത്തിൽ ഈ മഹാ ശാഖയെ അങ്ങു കാണുന്നുവോ? അതിന്മേൽ വിശ്രമിച്ചുകൊണ്ട്, അങ്ങ്, ആനയേയും, ആമയേയും ഭക്ഷിക്കുക തന്നെ. ഗരുഡൻ ഇരിക്കുവാൻ ഒരുങ്ങി.

പക്ഷപുടങ്ങൾ കുലുക്കി ക്ഷതം കൊണ്ടു
പക്ഷീശ്വരൻ ചെന്നിരുന്നോരു നേരത്തു

പൎവ്വത പ്രമാണത്തിൽ നിന്ന മരം കുലുങ്ങി; അതിൻെറ കമ്പ് ചടചടനെ ഒടിഞ്ഞു. അതിലിരുന്ന നിരവധി പക്ഷികൾ ചിറകടിച്ചു ഒച്ച വളൎത്തി; കാലുകൊണ്ടു തൊട്ടു ഉടനെ ഒടിഞ്ഞ കമ്പ്, താഴത്തു വീഴുവാൻ ബലവാനായ ഗരുഡൻ അനുവദിച്ചില്ല. കമ്പൊടിഞ്ഞ തറിഞ്ഞു ഗരുഡൻ വിസ്മയപൂൎവ്വം നോക്കവെ, ബാലഖില്യന്മാർ എന്നു പേരായ അറുപതിനായിരം ഋഷികൾ തല കീഴ്ക്കു പാടായി അതിൽ തൂങ്ങി കിടന്നതു കണ്ടു. ഗരുഡൻ ചിന്തിച്ചു :—"ഈ കമ്പു താഴെ വീണാൽ തപോരതന്മാരായ ഈ ബ്രഹ്മൎഷികൾ മരിച്ചുപോകും; അതു പാടില്ല.' ഗരുഡൻ ആനയേയും ആമയേയും നഖങ്ങളിൽ ഉറപ്പിച്ചുകൊണ്ട്, മരക്കൊമ്പിനെ കൊത്തിയെടുത്തു പറന്നു. ദേവന്മാരാൽ അസാദ്ധ്യമായ കൎമ്മം കണ്ടു വിസ്മിതന്മാരായ ബാലഖില്യന്മാർ ഇങ്ങനെ പറഞ്ഞു —"ഗുരുവായ ഭാരത്തെ വഹിച്ചു ഉഡ്ഡീനം ചെയ്യുന്ന ഈ പക്ഷിപ്രഭു ഗരുഡൻ തന്നെ." * ശാഖാ ഗജ കച്ഛപങ്ങളെ കൊക്കിലും നഖങ്ങളിലും വഹിച്ചുകൊണ്ട് പക്ഷി, കീഴിൽ ബഹുലോകങ്ങളെ കണ്ടുകൊണ്ട്, ആകാശത്തു സഞ്ചരിച്ചു. ബാലഖില്യന്മാൎക്കു യാതൊരു ഭയകാരണവും ഉണ്ടാകരുതെന്നു കരുതിയ ദയാവാൻ, ഇരിക്കുന്നതിനു സ്ഥാനം കാണാതെ പറന്ന്, നീണ്ടു പറന്ന്, ഗന്ധമാദന മഹാ പൎവ്വതത്തെ പ്രാപിച്ചു. ഗരുഡൻ തപസ്ഥിതനായ കശ്യപനെ കണ്ടു; കശ്യപൻ ഗരുഡനെ കണ്ടു; തപോ വീൎയ്യ ബലവാനായ പക്ഷിയെ—മനോ മാരുത വേഗവാൻ, ശൈലശൃംഗ സന്നിഭൻ, ബ്രഹ്മദണ്ഡ കഠിനൻ, സൎവ്വഭൂത ഭയംകരൻ, കൃതാന്ത സമ ദൎശനൻ ആയ പുത്രനെ—കണ്ട്, അച്ഛൻ പറഞ്ഞു :—"പുത്ര! സാഹസം പ്രവൎത്തിക്കരുതെ! സൂൎയ്യരശ്മികളെ പാനം ചെയ്തു ജീവ സന്ധാരണം ചെയ്യുന്ന ഈ ബാലഖില്യന്മാർ കോപിച്ചാൽ, അങ്ങു ദഹിച്ചു. കശ്യപൻ പുത്രൻെറ രക്ഷയെ പുരസ്കരിച്ച്, ഹത കല്മഷന്മാരും, മഹാ ഭാഗന്മാരും ആയ ബാലഖില്യന്മാരെ ഇങ്ങനെ പ്രസാദിപ്പിച്ചു. "അല്ലയോ തപോധനന്മാരെ! ഗരുഡൻെറ സമാരംഭം പ്രജാഹിതത്തെ പുരസ്കരിച്ചാണ്. ഈ വിധേയൻ ആരംഭിച്ച മഹത്കൎമ്മത്തെ, ഭവാന്മാർ അനുവദിക്കേണമേ!" കശ്യപൻെറ പ്രാൎത്ഥനത്തെ കേട്ടു മഹൎഷിമാർ ശാഖയിൽ നിന്നു മാറി ഹിമവത് പാൎശ്വങ്ങളിൽ ചെന്നു തപസ്സു തുടൎന്നു. മഹൎഷിമാർ മറഞ്ഞ ഉടനെ ഗരുഡൻ കമ്പു കടിച്ചു പിടിച്ചുകൊണ്ടു തന്നെ കശ്യപനോടു പറഞ്ഞു :—"ഭഗവൻ! ഈ കമ്പിനെ ഞാൻ എവിടെ കളയേണം. നിൎമനുഷ്യമായ ഒരു പ്രദേശം എവിടെ ഉണ്ടെന്നു എനിക്കു ഉപദേശിക്കണമേ!" ദുഷ്പ്രാപവും ആളില്ലാത്തതും, മഞ്ഞു നിറഞ്ഞ ഗുഹകൾ ഉള്ളതും ആയ ഒരു പ്രദേശത്തെ കശ്യപൻ നിൎദ്ദേശിച്ചു. ശാഖാ ഗജ കച്ഛപ ഭാരം വഹിച്ചുകൊണ്ടു ഗരുഡൻ പറന്നു; ലക്ഷം യോജന ദൂരത്തെ ക്ഷണത്തിൽ അതിക്രമിച്ചു. അച്ഛൻ പറഞ്ഞ പൎവ്വതപ്രദേശം കണ്ടു; ആ മഹാ ശാഖയെ താഴെയിട്ടു. ശാഖാ പൎവ്വത സംഘട്ടനം നിമിത്തം വലിയ ശബ്ദം പുറപ്പെട്ടു; ചിറകടിയേറ്റു ഇളകിയ കാറ്റടിയേറ്റ്, മരങ്ങളിൽ നിന്ന് പൂവും കായും ഇലയും പൊഴിഞ്ഞു; മല കുലുങ്ങി; മണി കാഞ്ചന ചിത്രങ്ങളായ മലമുടികൾ ഒടിഞ്ഞ് ഉരുണ്ടിറങ്ങി. ഗരുഡൻ താഴെയിട്ട മഹാ ശാഖ ഉരുണ്ടിറങ്ങിയ സ്ഥലങ്ങളിലൊക്കെയും, പൂമരങ്ങൾ ഒടിഞ്ഞ്, മിന്നൽപ്പിണർ കയറിയ മേഘങ്ങളെപ്പോലെ, നാലു വഴികളിലേക്കും ചാഞ്ഞു. ഗരുഡൻ മലമുകളിൽ ഇരുന്നു; ആനയേയും ആമയേയും തിന്നശേഷം, ആ മഹാ ജവൻ ദേവലോകത്തെ മുഖമാക്കി വീണ്ടും പറന്നു. അക്കാലത്തു ദേവലോകത്തു പല ദുശ്ശകുനങ്ങളെ കാണായി. ഇന്ദ്രൻെറ വജ്രത്തിൽ തീ കത്തി; പുക കൊണ്ടു പൊതിഞ്ഞു തീ കത്തിയ ഉല്പാതങ്ങൾ ആകാശത്തുനിന്നു അടൎന്നു വീണു. വസുക്കളുടെ, മരുത്തുകളുടെ, സാദ്ധ്യന്മാരുടെ, രുദ്രന്മാരുടെ, ആദിത്യന്മാരുടെ, ആയുധങ്ങൾ തമ്മിലടിച്ചു. ദേവാസുര സമര കാലത്തു തന്നെയും നടന്നിട്ടില്ലാത്ത മാതിരിക്കു ഇടികൾ വെട്ടി, കാറ്റുകൾ വീശി, ഉല്കകൾ പൊഴിഞ്ഞു. മേഘങ്ങളില്ലാഞ്ഞ ആകാശത്തു ഇടികൾ തുടരെ വെട്ടി; സുരന്മാർ ചോര ഛൎദ്ദിച്ചു; ദേവന്മാർ മ്ലാനന്മാരായി. അമരന്മാരുടെ കഴുത്തിൽ കിടന്ന മാല്യങ്ങൾ വാടി. ഭീകരങ്ങളായ മേഘങ്ങൾ ചോരമഴ പെയ്തു; പൊടി ഇളകി ദേവ കിരീടങ്ങളിൽ കയറി. ദാരുണങ്ങളായ ഉല്പാതങ്ങളെ കണ്ട്, ദേവന്മാരും ഇന്ദ്രനും അമ്പരന്നു. ഇന്ദ്രൻ പറഞ്ഞു:—"ആചാര്യരെ! ബൃഹസ്പതെ! ഭഗവൻ! ഘോരങ്ങളായ ഉല്പാതങ്ങൾ ഇങ്ങനെ സംഭവിക്കുവാൻ കാരണമെന്ത്? യുദ്ധത്തിൽ നമ്മെ തോല്പിക്കുവാൻ ഒരു ശത്രു ഉണ്ടായി എന്നു വരുമോ?" ബൃഹസ്പതി പറഞ്ഞു:—"ഭോ ദേവേന്ദ്ര! അങ്ങയുടെ പ്രമാദവും അപരാധവും കൊണ്ടും, ബാല ഖില്യന്മാരുടെ തപസ്സു കൊണ്ടും, ഇവിടെ വൈഷമ്യം ഞാൻ കാണുന്നു. കശ്യപൻേറയും വിനതയുടേയും പുത്രൻ, കാമരൂപധൃക്കും ബലവാനും ആയ പക്ഷി അമൃതത്തെ അപഹരിക്കുവാനായി വരുന്നു. ആ ബലവാൻ സമൎത്ഥനും, അസാദ്ധ്യങ്ങളെ സാധിക്കുന്നവനും ആണ്." ഇന്ദ്രൻ പറഞ്ഞു:—"എൻെറ അപരാധം എന്ത്? ബാലഖില്യന്മാരുടെ തപസ്സിന് ഈ സംഗതിയിൽ പ്രസക്തി എങ്ങനെ? ഗരുഡൻ ഇങ്ങനെ അധൃഷ്യനായതു് എങ്ങനെ? ഇവയെക്കുറിച്ചു പുരാണങ്ങളിൽ വല്ലതും ഉണ്ടോ?" ബൃഹസ്പതി പറഞ്ഞു :—"ഉണ്ട്. പുരാണത്തിൽ ഉണ്ട്. പറയാം. പുത്രകാമനായ കശ്യപൻ ചെയ്ത

* ൧. ഗുരുശബ്ദ പൂൎവ്വാൎഡ്ഡീങ് വിഹായ സാഗതാ മിത്യസ്മാഡ്ഡ: ആദേരകാരശ്ച! പൃഷോദരാദിത്വാത് ഗരുഡ ശബ്ദോ നിഷ്പന്നഃ
൨. പ്രഡീനോഡ്ഡീന സംഡീനാന്യേതാഃ ഖഗഗതി ക്രിയാഃ ഡിങ് വിഹായ സാ ഗതൌ.
൩. ഉഡ്ഡീനം=മേല്പോട്ടു പറക്കുക.

യാഗത്തിൽ ഋഷികളും, ദേവന്മാരും, ഗന്ധർവന്മാരും പല സഹായ കർമ്മങ്ങൾ ചെയ്യുക ഉണ്ടായി. ഇന്ദ്രനും അനേകം മുനിമാരും, ബാലഖില്യന്മാരും, വേറെയും ദേവഗണങ്ങളും വിറക കൊണ്ടുവരുവാൻ കശ്യപനാൽ നിയോഗിക്കപ്പെട്ടിരുന്നു. പ്രഭുവായ ഇന്ദ്രൻ സ്വശക്തി അനുസരിച്ചു മല പോലെ ഒരു വിറകുകെട്ടു വഹിച്ചുകൊണ്ടു നിഷ്പ്രയാസം നടക്കുക ആയിരുന്നു. അങ്ങനെ വരവെ, കാൽ വിരലിന്റെ വലിപ്പം മാത്രം ഉള്ള ചില ഋഷിമാർ പ്ലാശിന്റെ ഓരോ ഇല വീതം ചുമന്നു വരുന്നതു ഇന്ദ്രൻ കണ്ടു. നിരാഹാരന്മാരും പ്രലീനന്മാരും ആയ തപോധനന്മാർ വെള്ളം നിറഞ്ഞ പശു കുളമ്പടികളിൽ പ്പെട്ടു അപകടത്തിലായി. വീര്യോന്മത്തനായ പുരന്ദരൻ ബാലഖില്യന്മാരെ അല്പ പ്രാണികളാണെന്നു, അപഹസിച്ചു; ചിരിച്ചു; അവരെ കവച്ചു നടന്നു. ബാലഖില്യന്മാർ രോഷാകുലന്മാരായി, ഇന്ദ്ര ഭയംകരമായ ഒരു മഹത്കർമ്മം ആരംഭിച്ചു. ആ സുതപസ്സന്മാർ ഹവിസ്സിനെ ഹോമിച്ചുകൊണ്ടു, ഇങ്ങനെ മന്ത്രോച്ചാരണം ചെയ്തു:—

കാമവീര്യഃ കാമഗമോ ദേവരാജ ഭയപ്രദഃ
ഇന്ദ്രോ/ന്യഃ സർവ്വദേവാനാം ഭവേദിതി യതവ്രതാഃ.
ഇന്ദ്രാച്ഛതഗുണഃ ശൗര്യേ വീര്യേ ചൈവ മനോജവഃ
തപസോ നഃ ഫലേനാദ്യ ദാരുണഃ സംഭവത്വിതി.

"കാമവീര്യൻ, കാമഗമൻ, ദേവരാജ ഭയപ്രദൻ—ആയ വേറൊരു ഇന്ദ്രൻ സർവ ദേവന്മാർക്കായി ഭവിക്കട്ടെ; ശൗര്യംകൊണ്ടും വീര്യം കൊണ്ടും, ഇന്ദ്രന്റെ ശതഗുണനും മനോജവനും ദാരുണനും ആയ വേറൊരു ഇന്ദ്രൻ, ഞങ്ങളുടെ തപസ്സു നിമിത്തം പ്രഭവിക്കട്ടെ" ദേവരാജാവു, ശതക്രതു ഭൃശസന്തപ്തനായി; ഓടി; സംശിതവ്രതനായ കശ്യപനെ അഭയം പ്രാപിച്ചു. പ്രജാപതിയായ കശ്യപൻ ബാലഖില്യന്മാരെ ചെന്നു കണ്ടു, കർമ്മസിദ്ധിയെക്കുറിച്ചു ഇങ്ങനെ അപേക്ഷിച്ചു:—"മഹാന്മാരായ ഭവാന്മാർ ഈ ഹോമകർമ്മം ആരംഭിച്ചതു് എന്തു ആഗ്രഹത്തോടുകൂടെയാണ്" ബാലഖില്യന്മാർ പറഞ്ഞു:—"കശ്യപ! ഇന്ദ്രൻ ഞങ്ങളെ അവമാനിച്ചു; ആ മൂഢൻ, ആ അകൃതാത്മാവു്, ഐശ്വര്യമദമത്തൻ, സദാചാരനഷ്ടൻ—ധ്വംസിതനാകണമെന്നുള്ള പ്രാർത്ഥനയോടുകൂടെ, ഈ കർമ്മം ഞങ്ങൾ അനുഷ്ഠിക്കുന്നു." കശ്യപൻ ഇങ്ങനെ സാന്ത്വം പറഞ്ഞു:—"ഈ ഇന്ദ്രനെ മൂന്നു ലോകങ്ങൾക്കു നായകനായി ബ്രഹ്മാവു് നിശ്ചയിച്ചിരിക്കുക ആണ്. തപോധനന്മാരേ! അങ്ങനെയിരിക്കവേ, നിങ്ങൾ വെറൊരു ഇന്ദ്രനെ സൃഷ്ടിക്കുവാനായി പരിശ്രമിക്കുന്നു. അല്ലയോ സത്തമന്മാരെ! ബ്രഹ്മാവിന്റെ നിയോഗത്തെ നിങ്ങൾ അന്യഥാ കരിക്കരുതു്. എന്നാൽ നിങ്ങളുടെ പ്രയത്നം വൃഥാവാകണമെന്നു ഞാൻ കാംക്ഷിക്കുന്നില്ല. അതിബലസത്വവാനായി പക്ഷികൾക്കു ഒരു ഇന്ദ്രൻ ഉണ്ടാകട്ടെ: ഇന്ദ്രൻ അപേക്ഷിക്കുന്നു; നിങ്ങൾ കനിയുക ഇല്ലയോ? ബാലഖില്യന്മാർ കശ്യപനെ പ്രണമിച്ചുകൊണ്ടു ഇങ്ങനെ പറഞ്ഞു:—"ഭോ പ്രജാപതേ! കശ്യപ! ഇന്ദ്രനെ സൃഷ്ടിക്കുവാനാണ് ഞങ്ങളുടെ ആരംഭം. എന്നാൽ അതോടുകൂടെ തന്നെ അങ്ങക്കു് ഒരു പുത്രനുണ്ടാകണമെന്നും, ഞങ്ങൾക്കു പ്രാർത്ഥനയുണ്ടു്. ആയതിനാൽ ഞങ്ങളുടെ പ്രയത്നത്തെ അങ്ങു മാനിച്ചുകൊണ്ടു്, ഐശ്വര്യകരമായതിനെ ചെയ്തുകൊള്ളുക." ആ ഘട്ടത്തിലാണ്—ശുഭ, കല്യാണി, ദാക്ഷായണി,—വിനത, ഋതുമതിയായി, വ്രതപരയായി, പുത്രകാമയായി, സ്നാതയായി, കശ്യപന്റെ സമീപത്തെ പ്രാപിച്ചതു്. കശ്യപൻ പറഞ്ഞു:—"ദേവി! ഭവതിയുടെ ആരംഭം സഫലമായി. ഭവതിക്കു ത്രിഭുവനേശ്വരന്മായ രണ്ടു പുത്രന്മാർ ഉണ്ടാകും. ഭവതിയുടെ തപസ്സു നിമിത്തവും ബാലഖില്യന്മാരുടെ അനുഗ്രഹം നിമിത്തവും പിറക്കുന്ന മഹാഭാഗന്മാർ, ത്രൈലോക്യപൂജിതന്മാരാകും. ദേവി! വിനതേ! മഹോദയമായ ഈ ഗർഭത്തെ ഭവതി അപ്രമാദേന ധരിക്കുക തന്നെ. ഭവതിയുടെ പുത്രന്മാരിൽ ഒരുവൻ പക്ഷികളുടെ ഇന്ദ്രനായി ലോകസംഭാവനം ചെയ്യും. വീരനും കാമരൂപനും ആയ ആ പക്ഷി മൂലോക പ്പെരുമാളാകും" കശ്യപൻ ഇന്ദ്രനോടു പറഞ്ഞു:—ഭോ ഇന്ദ്ര! അങ്ങക്കു സാഹായ്യകർത്താക്കളായി രണ്ടു അനുജന്മാർ ജനിക്കും. അവർ അങ്ങയ്ക്കു യാതൊരു ഉപദ്രവവും ചെയ്യുകയില്ല. അങ്ങയുടെ ദുഃഖം നീങ്ങട്ടെ; അങ്ങു ഇന്ദ്രനായി നീണാൾ ജയിക്കുക. എന്നാൽ അങ്ങു മേലിൽ ഒന്നു ചെയ്യണം. ബ്രഹ്മവാദികളായ ബ്രാഹ്മണരെ അവമാനിക്കരുതു്. അവർ ഭൃശകോപനന്മാരും വാഗ്വജ്രന്മാരും ആകുന്നു." അങ്ങനെയാണ്, അരുണനും ഗരുഡനും പിറന്നതു്.

ബൃഹസ്പതി തുടർന്നു പറഞ്ഞു:—"ഇന്ദ്ര! ഗരുഡൻ അമൃതാപഹരണം ചെയ്യുന്നതിനു വരുവാൻ ഇടയായതു്, അങ്ങയുടെ പ്രമാദം കൊണ്ടും ബാലഖില്യന്മാരുടെ തപസ്സുകൊണ്ടും, ആണ്. കശ്യപന്റേയും വിനതയുടേയും പുത്രൻ, കാമരൂപധൃക്കും ബലവാനും ആയ പക്ഷി, അമൃതത്തെ അപഹരിക്കുവാനായി വരുന്നു. ആ ബലവാൻ സമർത്ഥനാണ്; ആ പ്രഭു അസാധ്യങ്ങളെ സാധിക്കുന്നവനാണ്." ഇന്ദ്രൻ അമൃതപാലന്മാരെ വിളിച്ചു പറഞ്ഞു:—

പണ്ടു കേട്ടിട്ടില്ലയാത വിശേഷങ്ങൾ
ഉണ്ടു കേൾക്കുന്നിതറിവിനെല്ലാവരും
ലോകത്രയത്തിനു നായകനാകിയോ-
രാഖണ്ഡലനാകുമെന്നോടു പോരിനായ്
ഇന്നൊരു പക്ഷി വരുന്നെന്നു കേൾക്കുന്നു
നിന്നുകൊൾവാൻ പണിയെന്നും പറയുന്നു
വഹ്നിയും കാലനും വീരൻ നിരൃതിയും
ധന്യൻ വരുണൻ ജഗൽപ്രാണദേവനും
ഈശസഖി താനുമീശനും ചന്ദ്രനും
ഈശാത്മജനായ സേനാപതിയുമായ്
നില്ക്കണമാശു പുറമതിൽ കപ്പുറം
ഭാസ്കരന്മാരോടു രുദ്രസമൂഹവും
പോകൊരുമിച്ചുറപ്പിച്ചു നിൽത്തീടുവിൻ
പാർക്കണമോടരുതാരുമൊരുത്തരും
അഷ്ടവസുക്കൾ മരുത്തുകൾ നമ്മോടും
തട്ടുകേടുണ്ടാമിടത്തടുത്തീടണം
അശ്വിനീദേവന്മാർ വിശ്വദേവന്മാരും
പശ്ചാൽ ഭയം തീർത്തുറപ്പിച്ചു നിൽക്കണം
വ്യൂഹമിളകുന്നതാശു സൂക്ഷിക്കണം
ഹൂഹൂ സമന്വിതം ഹാഹാ നിരന്തരം
പത്തു നൂറായിരംകോടി ഗന്ധർവന്മാർ

ചിത്രരഥനോടു മുമ്പി ലെതിക്കണം
യക്ഷവീരന്മാ രൊരുമിച്ചു നില്ക്കണം
പക്ഷ ഭാഗങ്ങളെ രക്ഷി ച്ചിളകാതെ
മാണിഭദ്രൻ ധൃതരാഷ്ട്രൻ സുവീരനും
ത്രാണ നിപുണ നാകും പൂൎണ്ണഭദ്രനും
ചാഞ്ചല്യ മേതു മില്ലാത വിരൂപാക്ഷൻ
വാഞ്ഛിക നായ പടയാളി വീരനും
ചണ്ഡ പരാക്രമനായ വിഭണ്ഡകൻ
ഭിണ്ഡിപാലായുധൻ ദണ്ഡവരായുധൻ
സിദ്ധ വിദ്യാധര ഗന്ധൎവ്വ കിന്നര
മൃത്യു രക്ഷോഗണ യക്ഷ ഭൂതാദികൾ
ഗുഹ്യക വീര പിശാച പ്രവരരും
മുഖ്യന്മാരായ മററുള്ള യോദ്ധാക്കളും
യുദ്ധത്തി നേതു മൊരു കുറവെന്നിയേ
ബദ്ധരോഷേണ നില്ക്കേണം ജയിപ്പോളം.

വിബുധന്മാർ വിസ്മിതന്മാരായി; അവർ ആയുധ മെടുത്തു സന്നദ്ധരായി. ഇന്ദ്രൻ നേതാവായി നിന്നു; ദേവന്മാർ കനക കവചം ഉടുത്തൊരുങ്ങി; വൈഡൂൎയ്യ വിചിത്രിതങ്ങളായ ആയുധങ്ങളെ എടുത്തു, ദൃഢ ചൎമ്മങ്ങളെ ധരിച്ച്, ഘോര രൂപങ്ങളായ ശസ്ത്രങ്ങളെ വഹിച്ച്,—ഇറങ്ങി. പുക പുറപ്പെട്ടവ, തീനാമ്പു തുള്ളി നിന്നവ, വിവിധ ഭയം ചെയ്യുവ, ആയ ചക്രങ്ങളെ, പരിഘങ്ങളെ, ത്രിശൂലങ്ങളെ, വിവിധ ശക്തികളെ, നിൎമ്മലകര വാളങ്ങളെ, ഉഗ്ര പ്രദൎശനങ്ങളായ ഗദകളെ, സ്വ സ്വ സമര പരിചയം അനുസരിച്ച്, ആ ദിവ്യാഭരണ ഭൂഷിതന്മാർ, എടുത്ത്, സന്നദ്ധന്മാരായി. ആ അനുപമ ബല വീൎയ്യ തേജസ്സന്മാർ അമൃത പരിരക്ഷണ പരമോത്സുകന്മാ രായി; അവർ അസുര സുര ദഹനം ചെയ്യാനായി കാളിയ തീജ്വാലകൾ പോലെ, കാളി. ഗരുഡൻ ഇന്ദ്രലോകത്തു കയറി.

കോടി ദിവാകര സംവൎത്തകാഗ്നിക-
ളാടൽ തേടീടുന്ന ദീപ്തി കലൎന്നവൻ
ക്ഷണ്ഡ തുണ്ഡോജ്വല വിഗ്രഹമോടു മാ-
ഖണ്ഡലൻ തൻ പുരം പുക്കിതി വേഗത്താൽ.

ദേവന്മാർ വിരണ്ടു; വിരണ്ട ദേവന്മാർ തമ്മിലടിച്ചു. അമൃത പരിരക്ഷകന്മാരുടെ നായകനായി നിന്ന വിദ്യു ദഗ്നി സമ പ്രഭൻ, മഹാ വീൎയ്യൻ, വിശ്വകൎമ്മാവ്—പക്ഷി പ്രഭുവിൻെറ നഖമേററ്, ചുണ്ടേററ് മുഹൂൎത്തത്തിനകത്തു ചത്തു വീണു. ഗരുഡൻ ചിറകടിച്ചു; കാററുകൾ ഇളകി; കാററുകൾ തമ്മിൽ വീശി, കൊടും കാററുകളായി; പൊടി ഇളകി; ഇളകിയ പൊടി ദേവപ്പടയെ മൂടി; പൊടി മൂടിയ ദേവന്മാർ മോഹിച്ചു. തപ്പി നടന്ന അമൃത രക്ഷകന്മാർ ഗരുഡനെ കാണ്മാൻ കഴിയാത്തവരായി. ചിറകടി യേററും, കടുത്തു കൂൎത്ത ചുണ്ടുകൊണ്ടു കുത്തുകൊണ്ടും, ദേവലോകം സമാകുലമായി. ഇന്ദ്രൻ സംഭ്രമിച്ചു; ആയിരം കണ്ണുകളിൽ പൊടി തുടച്ചു; വിളിച്ചു പറഞ്ഞു:—"മാരുത! മാരുതനെവിടെ? മാരുത! പൊടിമഴയെ കണ്ടില്ലയോ? അതിനെ പറത്തി മാറേറണ്ടതു് അങ്ങയുടെ കൃത്യമാണ്." കാററു വീശി; പൊടി നീങ്ങി; കണ്ണു കാണാറായ ദേവന്മാർ ഗരുഡനെ അടിച്ചു. ഗരുഡൻ അമറി; ആകാശത്തു മഹാമേഘം പോലെ തുടരെ ഗൎജ്ജിച്ചു. കൊല്ലാനായി കടുത്തു കയറിയ ദേവന്മാരും സൎവ്വ ഭൂതങ്ങളും ഭയപ്പെടുമാറു ഭയപ്പെടുത്തി. ഗരുഡൻ പറന്നു പൊങ്ങി; പക്ഷി രാജാവായ മഹാ വീൎയ്യവാൻ ദേവന്മാരുടേയും ഇന്ദ്രൻെറയും തലക്കു മീതെ പൊങ്ങി പ്പറന്നു. ഇന്ദ്രൻെറ നേതൃത്വത്തിൽ ദേവന്മാർ ഇരുവാ വാളുകളെ, ശൂലഗദാ പരിഘങ്ങളെ എറിഞ്ഞു; അവർ ആദിത്യ രൂപങ്ങളായ ചക്രങ്ങളെ ലോകം ദഹിക്കുമാറു കാണിച്ചു; പക്ഷി രാജാവു കുലുങ്ങാതെ നിന്നു. പ്രതാപവാനായ വിനതാ പുത്രൻ ആകാശത്തിനു തിവച്ചു നിന്നു; ഗരുഡൻ നെഞ്ചുകൊണ്ടു തള്ളി; ചിറകുകളെ കൊണ്ടു അടിച്ചു; നഖങ്ങളെക്കൊണ്ടു കീറി; കൊക്കുകൊണ്ടു ലോകങ്ങളെ തുളച്ചു.

ഏകൻ നിരായുധ നായ ഗരുഡനും
ഏകീഭവിച്ചോരു ദേവ സമൂഹവും
തമ്മിലുണ്ടായോരു യുദ്ധ കോലാഹലം
ബ്രഹ്മാദികൾക്കും ഭയ പ്രദം നിൎണ്ണയം
വജ്രവും ശക്തിയും ദണ്ഡവും ഖഡ്ഗവും
പാശവു മങ്കുശവും ഗദാ ശൂലവും
ബ്രഹ്മാസ്ത്ര മാദിയാ മസ്ത്ര സമൂഹവും
ചെമ്മേ വൃഥാ ഫല മെന്നായ് ചമഞ്ഞുതേ.

ദേവന്മാർ ഓടി; അവർ പോയ വഴികളെ ചോര ച്ചോലകൾ അടയാളപ്പെടുത്തി. സാദ്ധ്യന്മാരും ഗന്ധൎവ്വന്മാരും കിഴക്കോട്ടു ഓടി; വസുക്കളും രുദ്രന്മാരും തെക്കോട്ടു ഓടി; ആദിത്യന്മാർ പടിഞ്ഞാറോട്ട്, അശ്വനികൾ വടക്കോട്ട്, ഓടി. പരമതേജസ്സന്മാർ പുറക തിരിഞ്ഞു, പോരു ചെയ്തുകൊണ്ടു ഓടി. ഗരുഡൻ അശ്വക്രന്ദനെ അടിച്ചു; രേണുകനേയും ക്രഥനേയും കൊത്തി; തപനൻ, ഉലൂകൻ, ശ്വസനൻ, പ്രരുജൻ, പുളിനൻ എന്നവരെ അടിച്ചു കൊത്തി ക്കീറി. യുഗാന്ത കാലത്തു മുപ്പാരിനെ മുടിക്കുവാനായി മതിന്ന പിനാകിയേപ്പോലെ, ആ പരമ ക്രോധനൻ, സൎവ്വാംഗ സമരം ചെയ്തു. മഹോത്സാഹന്മാരായ ദേവ പ്രഭുക്കന്മാർ ചോര മഴ പെയ്തു കാററിൽ പതറിയ മേഘങ്ങളെപ്പോലെ രക്തം വൎഷിച്ചു കൊണ്ട്, നാലുപാടും ഓടി. ദേവഗണങ്ങൾ തളൎന്നു; ഗരുഡൻ അമൃതസരസ്സിനെ സമീപിച്ചു.

പീയൂഷ കുംഭ പാൎശ്വം പ്രവേശിച്ചപ്പോൾ
തീ യെരിയുന്നതു കാണായിതേററവും.

തീ!! തീ!! തീ!! നീണ്ട മിന്നൽ പാളങ്ങൾ പോലെ ആകാശത്തു എവിടേയും പരന്നു കിളൎന്ന തീ, വളൎന്ന കാററുകൾ വളൎത്തിയ തീ സൂൎയ്യനെ ത്തന്നെയും ദഹിപ്പിക്കുമാറ്, സൎവ്വഭൂത ഭയങ്കരമായി എരിയുമാറ്, അമൃതസരസ്സിനു ചുററിലും, ഗരുഡൻ കണ്ടു. ബലവാനായ ഗരുഡനെ അപ്പോൾ എണ്ണായിരത്തൊരു നൂറു മുഖങ്ങളോടുകൂടെ കാണായി. ഗരുഡൻ പറന്നു: ആയിരങ്ങളായ മുഖങ്ങളിൽ പല നദികളെ കവൎന്നെടുത്തു ക്ഷണത്തിൽ തിരികെ ചെന്നു, അവയെ ഒക്കെയും തീക്കുണ്ഡങ്ങളിൽ വമിച്ചു. പുക ഇളകി; തീ കെട്ടു. ഗരുഡൻ ചെറുതായ ഒരു ദേഹത്തെ സ്വീകരിച്ചു; അമൃത സരസ്സിനെ സമീപിച്ചു.

ഗരുഡൻ കനകമയനായി; സൂര്യപ്രഭനായി; കടലിലേക്ക് ആറ് എന്നതുപോലെ അമൃതസരസ്സിലേക്കു പാഞ്ഞു. അമൃത സമീപത്തു കടുത്ത ഇരുമ്പരങ്ങളുള്ള ഒരു ചക്രം സദാ പരിഭ്രമിച്ചു നില്ക്കുന്നതു ഗരുഡൻ കണ്ടു. പരമ ഘോര രൂപമായ ആ യന്ത്രം, അമൃതാപഹാരകന്മാരെ സംഹരിക്കുവാനായി ദേവന്മാർ നിർമ്മിച്ചതായിരുന്നു. ഗരുഡൻ മുഹൂർത്ത മാത്രം നിന്നു: ശരീരത്തെ വീണ്ടും ചെറുതാക്കി; അരങ്ങളുടെ ഇടയിൽ കൂടെ അകത്തേക്കു ചാടി. അതാ അരങ്ങളുടെ ഇടയിൽ രണ്ടു സർപ്പങ്ങൾ!! കാളിയ തീയുപോലെ, മെയ്യുള്ളവർ, എരിഞ്ഞ മിന്നൽ പോലെ നാവുള്ളവർ, മുഖത്തുനിന്നും കണ്ണുകളിൽ നിന്നും തീ പറപ്പിച്ചവർ, മഹാ ഘോരന്മാർ, ക്രുദ്ധന്മാർ, ബലവാന്മാർ— ആയ രണ്ടു സർപ്പങ്ങൾ അമൃതരക്ഷണത്തിനായി നിയുക്തന്മാരായിരുന്നു. അടയാത്ത കണ്ണുകളെ തുറന്നതന്നെ പിടിച്ച രൂക്ഷേക്ഷണന്മാരിൽ ഒരുവന്റെ നോക്ക് ഏററാൻ തന്നെയും, ആരും ഭസ്മമാകുമായിരുന്നു. ഗരുഡൻ ചിന്താപരനായി; ആ മഹാ വീര്യന്മാരെ എങ്ങനെ ജയിക്കാമെന്നു ഭയന്ന ഗരുഡൻ—ചിറകടിച്ച്, പൊടി യിളക്കി; കണ്ണുകളിൽ വിതറി, അദൃശ്യനായി, നിന്നുകൊണ്ട്, അവരെ നാലുഭാഗത്തും അടിച്ചു. വിനതാ പുത്രൻ വിജയിച്ചു; സർപ്പങ്ങളുടെ ശരീരങ്ങളെ കൊത്തിക്കീറി, അമൃതത്തെ അടുത്തു; ആ വീര്യവാൻ അമൃതത്തെ എടുത്തു; യന്ത്രത്തെ തകർത്തു; ആകാശത്തു പറന്നു. അമൃതത്തെ അപഹരിച്ച ആകാശത്തു പറന്നു പൊങ്ങിയ ഗരുഡന്റെ പ്രഭ തട്ടി, സൂര്യൻ മങ്ങി. ഗരുഡന്റെ ശൌര്യം കൊണ്ടു തുഷ്ടനായ വിഷ്ണു പ്രത്യക്ഷനായി. പ്രഭു പറഞ്ഞു:— "ഗരുഡ! ഞാൻ പ്രീത നായിരിക്കുന്നു; വരം ചോദിച്ചു കൊള്ളുക." ഗരുഡൻ പറഞ്ഞു :— "എനിക്കു അങ്ങയുടെ ഉപരി ഭാഗത്തു സ്ഥാനം ലഭിക്കണമെന്നുണ്ട്, കൂടാതെയും അമൃതം പാനം ചെയ്യാതെ തന്നെ ഞാൻ അജരനായും അമരനായും ഭവിക്കണം." വിഷ്ണു പറഞ്ഞു:— "അങ്ങനെയാകട്ടെ." ഗരുഡൻ പറഞ്ഞു:— "ഭഗവൻ! ഞാൻ അങ്ങേയ്ക്കും ഒരു വരം തരണമെന്നു ഉദ്ദേശിക്കുന്നു. ചോദിച്ചുകൊള്ളുക തന്നെ." വിഷ്ണു പറഞ്ഞു:— "ബലവാനായ അങ്ങു എന്റെ വാഹനമായി വർത്തിക്കുക, കൂടാതെയും അങ്ങ് എന്റെ ധ്വജാഗ്രത്തിൽ നിന്നു കൊള്ളുക; അങ്ങനെ യായാൽ അങ്ങേയ്ക്കു എന്റെ ഉപരിഭാഗത്തു സ്ഥാനവും ലഭിച്ചു." ഗരുഡൻ പറഞ്ഞു:— "അങ്ങനെ യാവട്ടെ." ഗരുഡൻ പിന്നെയും വായുവിനെ തോല്പിച്ചു പറന്നു. പറന്ന ഗരുഡനെ ഇന്ദ്രൻ വജ്രം കൊണ്ടു അടിച്ചു. അടിയേററ ഗരുഡൻ കോപിച്ചു. ചിരിച്ചു; മധുരമായി പറഞ്ഞു:— "ദധ്യങ്മുനിയെ മാനിച്ചും, വജ്രത്തെ മാനിച്ചും, അങ്ങയെ മാനിച്ചും, ഞാൻ എന്റെ തൂവലിനെ ഇവിടെ വർജ്ജിക്കുന്നു അങ്ങു അതിന്റെ അന്തം കാണുകയില്ല. ഈ വജ്രനിപാതം നിമിത്തം എനിക്കു ക്ലേശം ഉണ്ടായി എന്നു അങ്ങു സംശയിക്കേണ്ട." പക്ഷി പ്രഭുവിന്റെ ഒരു തൂവൽ അവിടെ വീണു; പരമോത്തമ മായ പത്രം കണ്ടു സർവ്വ ഭൂതങ്ങളും ഹൃഷ്ടന്മാരായി. അവർ ഇങ്ങനെ പറഞ്ഞു:— "ഈ പക്ഷിക്കു സുപർണ്ണൻ എന്ന നാമം യോജിക്കും." പുരന്ദരൻ ആയിരം കണ്ണുകളെ കൊണ്ടു നോക്കി. "ഈ പക്ഷിയുടെ പരിമാണം അപരിമിതമാണ്" എന്നു വിസ്മയിച്ചു പറഞ്ഞു. "ഭോ ഖഗോത്തമ! അങ്ങയുടെ ബലത്തിന്റെ അളവ് എത്ര യുണ്ടെന്നു അറിവാൻ എനിക്ക് കാംക്ഷയുണ്ട്. അങ്ങയുടെ സഖിതയേയും ഞാൻ കാംക്ഷിക്കുന്നു."

ഗരുഡൻ പറഞ്ഞു: — "ഭോ ദേവ! നാം സഖാക്കളായി തന്നെ വർത്തിക്കാം. എന്റെ ബലത്തെ കുറിച്ചു പറകയാണു എങ്കിൽ, അതു അസഹ്യം തന്നെ. സജ്ജനങ്ങൾ സ്വബലത്തെ പ്രശംസിക്കാറില്ല. എന്നാൽ നാം സഖാക്കളായിരിക്കുന്നു. സഖി ചോദിച്ചാൽ സഖി പറയേണ്ടതുതന്നെ. വന പർവ്വത ഭൂഷിതമായ ഭൂമിയെ—ജല സാഗര സമാവൃത മായ ഭൂമിയെ—ഒരു ചിറകിൽ വഹിച്ചു ഞാൻ പറക്കാം. ചരാചരാത്മക മായ ലോകങ്ങളെ ഉരുട്ടി വയ്ക്കുക; അതിനെ ഞാൻ നിഷ്പ്രയാസം വഹിക്കാം. എന്റെ മഹത്ബലം അതിരില്ലാത്ത താകുന്നു." സർവ്വലോക ഹിത കര നായ ഇന്ദ്രൻ പറഞ്ഞു:— "അങ്ങു പറഞ്ഞതു സത്യം തന്നെ. ഞാൻ അങ്ങയെ സഖിയായി വരിക്കുന്നു. അമൃതത്തെ കൊണ്ടു ഉപയോഗമില്ല എങ്കിൽ—അങ്ങു അതിനെ എനിക്കു തിരികെ തരണം. അങ്ങയോടു വാങ്ങി ഇതിനെ അനുഭവിക്കുന്നവർ, ദേവന്മാർക്ക് എന്നും ബാധയായിരിക്കും." ഗരുഡൻ പറഞ്ഞു:— "അമൃതത്തെ കൊണ്ടു പോകുന്നതിന് എനിക്കു അല്പമായ ഒരു ആവശ്യമുണ്ട്. എന്നാൽ ഇതിനെ പാനം ചെയ്യുവാൻ ആരെയും ഞാൻ അനുവദിക്കുകയില്ല. ഭോ സഹസ്രാക്ഷ! ഞാൻ നിക്ഷേപിക്കുന്ന സ്ഥാനത്തു നിന്ന്, ഇതിനെ അങ്ങു ക്ഷണം എടുത്തുകൊള്ളാം." ഇന്ദ്രൻ പറഞ്ഞു:— "പക്ഷി പ്രഭോ! ഞാൻ തുഷ്ടനായിരിക്കുന്നു. അങ്ങു ഏതെങ്കിലും വരം ചോദിക്കുക തന്നെ." മാതാവിന്റെ ദാസ്യത്തെയും കദ്രുവിന്റെ മക്കളെയും സ്മരിച്ചുകൊണ്ട്, ഗരുഡൻ പറഞ്ഞു:— "ഞാൻ സർവ്വത്തിനും ഈശനാണ്; എങ്കിലും അങ്ങു ആവശ്യപ്പെട്ടതു പോലെ, ഞാൻ വരം ചോദിച്ചുകൊള്ളുന്നു. മഹാ ബലന്മാരായ സർപ്പങ്ങൾ എനിക്കു ഭക്ഷണമാകട്ടെ." ഇന്ദ്രൻ സമ്മതിച്ചു; യോഗേശ്വരനായ നാരായണനെ പ്രാപിച്ചു; ഗരുഡൻ അർത്ഥിച്ചതു് നാരായണനും സമ്മതിച്ചു. ഇന്ദ്രൻ പറഞ്ഞു:— "അങ്ങു സ്ഥാപിക്കുന്ന സ്ഥാനത്തുനിന്നു അമൃതത്തെ ഞാൻ അപഹരിച്ചുകൊള്ളാം." ഗരുഡൻ പറന്നു; മാതാവിനെ സമീപിച്ചു; വിനയാ വനത നായി പറഞ്ഞു:— "മാതാവേ! ദേവ ഗൃഹത്തിൽ നിന്നു ഞാൻ അമൃതം കൊണ്ടുവന്നിരിക്കുന്നു. ഇനി ഞാൻ എന്താണു ചെയ്യേണ്ടതു്?" വിനത പറഞ്ഞു:— "ഞാൻ പരിതുഷ്ടയായി; അങ്ങ് അജരനും അമരനും ആയി ദേവ പ്രിയനായി വർദ്ധിക്കുക." ഗരുഡൻ സർപ്പങ്ങളോടു പറഞ്ഞു:— "ഇതാ അമൃതം ഞാൻ കൊണ്ടു വന്നിരിക്കുന്നു. ഞാൻ ഇതിനെ ഈ കുശപ്പുല്ലു കളിൽ വയ്ക്കട്ടെ. ഭവാന്മാരുടെ ആജ്ഞയെ അനുസരിച്ചിരിക്കുന്നു. സ്നാനം ചെയ്തു് മംഗലം അനുഷ്ഠിച്ച്, ഇതിനെ ഉണ്ണുക തന്നെ. എന്റെ മാതാവ് ഇന്നു മുതൽ അദാസിയാകട്ടെ." സർപ്പങ്ങൾ അനുകൂലിച്ച്, സ്നാനത്തിനായി പുറപ്പെട്ടു; അതിനിടയ്ക്കു് ഇന്ദ്രൻ അമൃതം പുനരപഹരണം ചെയ്തു്, ദേവ ലോകത്തേക്കു നീങ്ങി. സർപ്പങ്ങൾ കുളിച്ച്, ജപിച്ച്, കൃതമംഗളന്മാ രായി പ്രഹൃഷ്ടന്മാരായി തിരികെ ചെന്നു്, ഞാൻ മുമ്പ്, ഞാൻ മുമ്പ്, എന്നിങ്ങനെ അമൃത പ്രാശന സന്നദ്ധ ന്മാരായി. കുശപ്പുല്ലുകളിൽ അമൃതം കാണാഞ്ഞു വ്യഥിതരായ സർപ്പങ്ങൾ പ്രതിമായാ പ്രയോഗത്തെ ഗ്രഹിച്ചു; അമൃതം നിക്ഷിപ്തമായ കുശപ്പുല്ലുകളെ നാക്കുകൊണ്ടു നക്കി അന്നു, സർപ്പങ്ങളുടെ നാക്ക് രണ്ടായി പിളർന്നു; കുശപ്പുല്ല പരിശുദ്ധമായി. വിനതയുടെ ദാസ്യം ഒഴിഞ്ഞതു നിമിത്തവും, അമൃതം

ലഭിക്കാഞ്ഞതു നിമിത്തവും, ഗരുഡന്റെ ബലത്തെ അറിഞ്ഞും, സ പ്പങ്ങൾ വിഷണ്ഡന്മാരായി. ഗരുഡൻ മാതാവോടൊരുമിച്ചു ആ കാനനത്തിൽ പരമ പ്രഹൃഷ്ട നായി വിഹരിച്ചു. പരമാച്ചിത നായ സപ്പഭക്ഷകൻ, മാതാവായ വിനതയ്ക്കു ആനന്ദപ്രദാനം ചെയ്തു.

ഗരുഡന്റെ പുത്രന്മാർ പക്ഷിലോകത്തിൽ താമസിക്കുന്നു. സുപർണന്മാർ. നാരദൻ ഒരിക്കൽ മാതലിയോടു ഇങ്ങനെ പറയുന്നു:—

അയം ലോകം സുപർണാനാം പക്ഷിണാം പന്നഗാശിനാം
വിക്രമേ ഗമനേ ഭാരേ' നൈഷാ മസ്തി പരിശ്രമഃ

വൈനതേയ സുതൈഃ സൂത ഷഡ്ഭി സ്തത മിദം കുലം
സുമുഖേന സുനാമ്നാ ച സു നേത്രേണ സു വർച്ചസാ

സുരുചാ പക്ഷിരാജേന സുബലേന ച മാതലേ
വദ്ധിതാനി പ്രസൂത്യാ വൈ വിനതാ കുലകത്തൃഭിഃ

പക്ഷിരാജാഭി ജാത്യാനാം സഹസ്രാണി ശതാനി ച
കശ്യപസ്യ തതോ വംശേ ജാതൈർ ഭൂതി വിവർധനൈഃ

സർവ്വേ ഹ്യേതേ ശ്രിയാ യുക്താഃ സർവ്വേ ശ്രീവത്സലക്ഷണാഃ
സർവേ ശ്രിയ മഭീപ്സന്തോ ധാരയന്തി ബലാ ന്യുത

കമ്മണാ ക്ഷത്രിയാ ശ്ചൈതേ നിർഘൃണാ ഭോഗി ഭോജിനഃ
ജ്ഞാതി സംക്ഷയ കത്തൃത്വാൽ ബ്രാഹ്മണ്യം ന ലഭന്തി വൈ

നാമാനി ചൈഷാം വക്ഷ്യാമി യഥാ പ്രാധാന്യതഃ ശൃണു
മാതല ശ്ലാഘ്യ മേതദ്ധി കുലം വിഷ്ണു പരിഗ്രഹം

ദൈവതം വിഷ്ണു രേതേഷാം വിഷ്ണു രേവ പരായണം
ഹൃദി ചൈഷാം സദാ വിഷ്ണുഃ വിഷ്ണു രേവ സദാഗതിഃ

ഈ ലോകം പാമ്പുകളെ തിന്നു ജീവിക്കുന്ന സുപർണന്മാരായ പക്ഷികളാൽ അധിഷ്ഠിത മാകുന്നു; ഈ പക്ഷികൾ വിക്രമത്തിലാകട്ടെ, ഗമനത്തിലാകട്ടെ, ഭാരം വഹിക്കുന്നതിലാകട്ടെ, തളച്ചു അറിയുന്നവരല്ല: ഈ വംശം വിനതാ പുത്രന്മാരായ ആറുപേരിൽനിന്നു പ്രഭവിച്ചു: അവരുടെ നാമങ്ങൾ—സുമുഖൻ, സുനാമാവ്, സുനേത്രൻ, സുവച്ചസ്സ്, പക്ഷി രാജാവായ സുരുചൻ, സുബലൻ എന്നിങ്ങനെ യാണ്. ഇവർ വിനതാവംശ വദ്ധനന്മാരാണ്. ഇവരുടെ വംശങ്ങൾ നൂറു കണക്കിനു്, ആയിരക്കണക്കിനു്, പെരുകിയിട്ടുണ്ടു്; കശ്യപന്റെ വംശത്തിൽ പിറന്ന ഈ ഭൂതി വിവദ്ധനന്മാരൊക്കെയും, അഭിജാതന്മാർ തന്നെ. ഇവർ എല്ലാവരും ഐശ്വര്യവാന്മാരാണു്; ശ്രീവത്സ ലാഞ്ഛന മുള്ളവരാണു്; ഈ ബലവാന്മാരൊക്കെയും ഐശ്വര്യത്തെ അഭിലഷിക്കുന്നു. കമ്മംകൊണ്ടു ക്ഷത്രിയന്മാരായ ഈ സപ്പഭക്ഷകന്മാർ, നിർഘൃണന്മാർ അത്രെ; ജ്ഞാതി സംക്ഷയം തൊഴിലായ ഇവർ ബ്രാഹ്മണ്യത്തെ സമ്പാദിക്കുന്നില്ല. ഇവരുടെ നാമങ്ങളെ ഞാൻ ക്രമം അനുസരിച്ചു പറയാം. വിഷ്ണുവിന്റെ സവിശേഷ മായ പ്രീതിയെ സമ്പാദിച്ചിരിക്കുന്ന ഈ വംശം പ്രശംസ്യമാകുന്നു. ഇവക്കു ദൈവതം വിഷ്ണുവാകുന്നു; പരായണം വിഷ്ണുവാകുന്നു; ഹൃദയത്തിൽ സദാ വിഷ്ണു സ്മരണം നില്ക്കുന്ന ഇവക്കു സവ്വ മുഹൂർത്തങ്ങളിലും ഗതി വിഷ്ണുവാകുന്നു.'' സുപർണ ചൂഡൻ എന്നാരംഭിച്ചു ദിവാകരൻ എന്നു അവസാനിപ്പിച്ചു മുപ്പതു പക്ഷികളുടെ നാമങ്ങളെ പറഞ്ഞ ശേഷം, അവർ ഒരു ദിക്കിൽ താമസക്കാരാണെന്നും, അവർ മാത്രം പ്രമുഖന്മാരാണെന്നും, നാരദൻ ഉപസംഹരിച്ചു.

ഗരുഡൻ, വിഷ്ണുവിന്റെ വാഹനവും ധ്വജവും ആയതു്, വിഷ്ണുവിന്റെ ബാഹുവിനെ വഹിക്കുവാൻ ആവാതെ ദപ്പം നശിച്ചതു്, ഗാലവനെ വഹിച്ചതു്,—എന്നിങ്ങനെ ഗരുഡനെ സംബന്ധിച്ച പല സംഭവങ്ങൾ, ഈ ഗ്രന്ഥ പരമ്പര യിൽ ഉചിത സ്ഥാനങ്ങളിൽ കാണാം.

കദ്രുവിന്റെ ആജ്ഞ അനുസരിച്ചു സപ്പങ്ങൾ ഉച്ചൈശ്രവസ്സിന്റെ വാലിൽ കടന്നിരുന്നു എങ്കിലും, അവർ അതിനു വിസമ്മതം പറഞ്ഞ ഘട്ടത്തിൽ കദ്രു അവരെ ശപിച്ചതാണല്ലോ. ആ ശാപത്തെ ക്കുറിച്ചു പുത്രന്മാർ കാതരന്മാരായി. മഹാ യശസ്സനായ പ്രഥമ പുത്രൻ—ഭഗവാൻ ശേഷൻ മാതാവായ കദ്രുവിന്റെ സമീപത്തുനിന്നു മാറി—വായു ഭക്ഷകനായി കാനനങ്ങളിൽ തപസ്സു ആരംഭിച്ചു. ശേഷൻ- ഗന്ധമാദനത്തിൽ—ബദരികയിൽ—ഗോകണ്ണത്തിൽ—ഹിമവൽ പ്രാന്തത്തിലുള്ള പുഷ്കരാരണ്യത്തിൽ—എന്നിങ്ങനെ പല സ്ഥലങ്ങളിൽ—മാറി മാറി തപസ്സു് അനുഷ്ഠിച്ചു. പിതാമഹൻ പ്രത്യക്ഷനായി. മാംസം ശേഷിച്ചു്, തൊലി ഞൊറിഞ്ഞു്, സ്നായുക്കൾ തളന്നു്, ജട ധരിച്ചു്, വല്ക്കലം ഉടുത്തു്, നില്ക്കുന്ന ശേഷനെ കണ്ടു പറഞ്ഞു:—''ഭോ ശേഷ! അങ്ങു എന്തു ചെയ്യുന്നു? അങ്ങു പ്രജാസപസ്സിയെ അന്വേഷിക്കേണ്ട തില്ലയോ? അങ്ങയുടെ കഠിന തപസ്സു് സവ്വഭൂത ഭയംകരമായിരിക്കുന്നു. അങ്ങയുടെ ആഗ്രഹം എന്താണെന്നാൽ പറയുക തന്നെ.'' ശേഷൻ പറഞ്ഞു:—''എന്റെ സഹോദരന്മാരൊക്കെയും മൂഢന്മാരാകുന്നു. അവരോടു് ഒരുമിച്ചു താമസിക്കണ മെന്നു് എനിക്കു കാംക്ഷയില്ല. അങ്ങു് അതിനെ അനുവദിക്കണം. അവർ അന്യോന്യം ദ്രോഹിക്കുന്നു. എനിക്കു അവരെ കാണേണ്ട മെന്നില്ല; ആയതിനാൽ ഞാൻ തപസ്സി നായി പ്പോന്നു. അവർ ഞങ്ങളുടെ മാതാവായ വിനതയേയും സോദരനായ പക്ഷി പ്രഭുവിനേയും പകക്കുന്നു. ഞങ്ങളുടെ അച്ഛനായ കശ്യപൻ അനുഗ്രഹിച്ചതു നിമിത്തം, ഗരുഡൻ പരമ ബലവാനാണു്; എന്നാൽ എന്റെ അനുജന്മാർ ഗരുഡനെ എപ്പോഴും ദ്വേഷിക്കുന്നു. ആയതിനാൽ ഞാൻ തപസ്സു ചെയ്തു ശരീരത്തെ നശിപ്പിക്കണമെന്നു വാഞ്ഛിക്കുന്നു. അവരോടു ഒരുമിച്ചു അടുത്ത ജന്മത്തിൽ തന്നെയും താമസിക്കണ മെന്നു എനിക്കു വാഞ്ഛയില്ല.'' പിതാമഹൻ പറഞ്ഞു:—''ശേഷ! അങ്ങയുടെ അനുജന്മാരുടെ കുചേഷ്ടിതങ്ങളെ ഞാൻ അറിയുന്നു. മാതൃശാപം നിമിത്തം അവക്കു സിദ്ധിച്ചിരിക്കുന്ന മഹത്തായ ഭയത്തെ ക്കുറിച്ചും ഞാൻ അറിഞ്ഞിരിക്കുന്നു. എന്നാൽ അതിനു പരിഹാരം ഞാൻ മുമ്പേതന്നെ കണ്ടുവച്ചിട്ടുണ്ടു്. അങ്ങു്, ക്ലേശിക്കേണ്ട. കാംക്ഷിതം എന്താണെന്നാൽ ചോദിച്ചുകൊളളുക. ഞാൻ അങ്ങയെക്കുറിച്ചു പരമ പ്രീതനായിരിക്കുന്നു. ഞാൻ അങ്ങയ്ക്കു വരം തന്നുകൊള്ളാം. പന്നഗോത്തമ! അങ്ങയുടെ ബുദ്ധി ദൈവാൽ, ധമ്മത്തിൽ തന്നെ വത്തിക്കുന്നു. അങ്ങയുടെ ബുദ്ധി ധമ്മത്തിൽത്തന്നെ സ്ഥിരമായി നില്ക്കട്ടെ.'' ശേഷൻ പറഞ്ഞു:—ദേവ! പിതാമഹ! ഈശ്വര! എനിക്കു വേറെ ആഗ്രഹം യാതൊന്നും ഇല്ല; എന്റെ ബുദ്ധി ധമ്മത്തിൽ രമിക്കട്ടെ; ശമത്തിലും തപസ്സിലും നില്ക്കട്ടെ.'' ബ്രഹ്മാവു

പറഞ്ഞു:—"ശേഷ ! അങ്ങയുടെ ദമവും ശമവും നിമിത്തം ഞാൻ പ്രീത നായിരിക്കുന്നു. അങ്ങു ഭൂത ഹിതകര മായ ഒരു സംഗതിയെ ചെയ്യുക തന്നെ. ഈ ഭൂമി—നഗരങ്ങളും ഗ്രാമങ്ങളും വിഹാര ങ്ങളും പത്തനങ്ങളും വനങ്ങളും ശൈലങ്ങളും കൊണ്ടു വിചിത്ര മായ ഈ ഭൂമി—സ്ഥിരയായി ഭവിക്കുമാറു്, അങ്ങു താങ്ങണം." ശേഷൻ പറഞ്ഞു:—"ദേവ ! വരദ ! പ്രജാപതേ ! മഹീപതേ ! ഭൂപതേ ! ജഗല്പതേ ! ഞാൻ ഈ ഭൂമിയെ വഹിച്ചുകൊള്ളാം. ഞാൻ ഇതിനെ അചലയായി രക്ഷിച്ചുകൊള്ളാം. എനിക്കു പ്രവേ ശമാൎഗ്ഗത്തെ അങ്ങു നല്കുക തന്നെ." ബ്രഹ്മാവു പറഞ്ഞു:—"ഭോ ഭുജംഗോത്തമ ! അങ്ങു ഭൂമിക്കു കീഴിൽ കടക്കുക; ഭൂമി തന്നെ അ ങ്ങേക്കു പ്രവേശ മാൎഗ്ഗത്തെ നല്കും. അങ്ങു ഭൂമിയെ വഹിക്കുമെ ങ്കിൽ ഞാൻ പരമ പ്രീതനായി." ഭുജംഗപ്രഭു ഒരു ദ്വാരത്തിലൂ ടെ ഭൂമിയുടെ എതിൎഭാഗത്തു ചെന്നു് സാഗര മേഖലയായ ഭൂമിയെ ശിരസ്സിൽ വഹിച്ചു. ബ്രഹ്മാവു പറഞ്ഞു:—"ഭോ നാഗോത്തമ ! ഞാനും ഇന്ദ്രനും ചെയ്യുന്നതു പോലെ, സൎവ്വ വിഭവ സമ്പൂൎണ്ണ മായ ഭൂമിയെ വഹിക്കുന്ന അങ്ങു, ധൎമ്മദേവൻ തന്നെ." പ്രതാപവാ നായ അനന്തൻ അന്നുമുതൽ—ബ്രഹ്മാജ്ഞ അനുസരിച്ചു് ഭൂമിയെ വഹിച്ചു്, അധോഭാഗത്തു വസിക്കുക ആയി. ബ്രഹ്മാവു വിന താ പുത്രനായ സുപൎണ്ണനെ അനന്തന്റെ സഹായകാരനായും നിയോഗിച്ചു.

അനന്തൻ ഗൃഹത്തെ ഉപേക്ഷിച്ചു പോയതിനാൽ, സ്വാമി സ്ഥാനത്തു അഭിഷിക്തനായ വാസുകി ജനമേജയൻ അനുഷ്ഠിക്കുന്ന സത്രത്തിൽ സൎവ്വ സൎപ്പങ്ങളും ദഹിച്ചു പോകു മെന്നുള്ള മാതൃശാപം ഫലിക്കാ തിരിക്കേണ്ടതിനു് എന്താണു് ചെയ്യേണ്ടതു്, എന്നു് സക ല സൎപ്പത്താന്മാരെയും ക്ഷണിച്ചു്, ഒരു മന്ത്രാലോചനം നടത്തി. വാസുകി പറഞ്ഞു :—" അല്ലയോ ! അനഘന്മാരെ ! മാതൃശാപ ത്തെ കുറിച്ചു നിങ്ങളൊക്കെയും അറിഞ്ഞിരിക്കുന്നു. ശാപമോച നത്തെ എങ്ങനെ സമ്പാദിക്കാം എന്നു നാം ആലോചിക്കേണ്ടിയിരി ക്കുന്നു. സൎവ്വ ശാപങ്ങൾക്കും പരിഹാരം സൃഷ്ടിക്കാം. എന്നാൽ മാതൃശാപം അപരി ഹരണിയ മാണു് എന്നാണു് എന്റെ ഭയം. മാതാവു നമ്മെ ശപിച്ചതു്, ബ്രഹ്മാവു മുതലായവർ നിരോധിക്കാ ഞ്ഞതു തന്നെയും, സൎപ്പ സൎവ്വ വിനാശനത്തിനു സൂചകമാണു്. ആ യതിനാൽ സൎപ്പങ്ങൾക്കു കുശലമായ മാൎഗ്ഗം എന്താണെന്നു് അശേ ഷം സമയനഷ്ടം ചെയ്യാതെ നാം ആലോചിക്കേണ്ട തായിരിക്കുന്നു. നിങ്ങളൊക്കെയും ബുദ്ധിമാന്മാരും വിചക്ഷണന്മാരും ആകയാൽ, ശാപമോക്ഷത്തിനു വഴി ഉണ്ടാകുമോ എന്നു ആലോചിക്കുക ത ന്നെ. സൎപ്പങ്ങളുടെ വിനാശം സംഭവിക്കുമാറു് ജനമേജയൻ സ ത്രം നടത്തുവാൻ ഇടയാകരുതു്. "കദ്രുപുത്രന്മാർ സംഘം ചേ ൎന്നു്, മന്ത്രബുദ്ധി വിശാരദ ന്മാർ ആലോചന തുടൎന്നു ; ചിലർ പ റഞ്ഞു :—" നമ്മിൽ ചിലർ ബ്രാഹ്മണവേഷം പൂണ്ടു്, സത്രം നട ത്തരുതെന്നു് ജനമേജയനോടു അപേക്ഷിക്കണം. ബ്രാഹ്മണൻ ഭിക്ഷ യാചിച്ചാൽ കൊടുക്കാത്തതു് ആരു് ? " വേറെ ചില പണ്ഡി തമാനികൾ പറഞ്ഞു :— "നമ്മിൽ ചിലർ ജനമേജയന്റെ മന്ത്രി കളായി തീരണം. അങ്ങനെ ആയാൽ അൎത്ഥനിശ്ചയം ചെയ്യു വാനായി ജനമേജയൻ സൎവ്വ കാൎയ്യങ്ങളെ കുറിച്ചും, നമ്മോടു അ പേക്ഷിക്കും. അപ്പോൾ യജ്ഞം നടക്കാത്ത വിധം ആലോചന നാം പറഞ്ഞു കൊടുക്കണം. യജ്ഞം നടന്നാൽ ഇഹത്തിലും പര ത്തിലും പല ദോഷങ്ങൾ സംഭവിക്കുമെന്നും, അതിനു് ഇന്നഹേ തുക്കളും കാരണങ്ങളും ഉണ്ടെന്നും നമുക്കു വിവരിക്കണം." വേ റെ ചിലർ പറഞ്ഞു :—"ഇതൊന്നുമല്ല ചെയ്യേണ്ടതു് ; ഉപായം വേറെ കിടക്കുന്നു. രാജകാൎയ്യം സാധിക്കുന്നതിനു ഒരു ഉപാധ്യാ യൻ അത്യാവശ്യ മാണല്ലോ. ആ ഉപാധ്യായനെ നമ്മിൽ ഒരുവൻ കടിക്കണം. ആയാൽ ചാകും. പിന്നെ യെങ്ങനെ സത്രം നട ക്കും ? പോരെങ്കിൽ, സൎപ്പ സത്രജ്ഞന്മാരായ ഋത്വിക്കുകളേയും ക ടിച്ചു കൊല്ലണം. യാഗം നടക്കുകയില്ല." ചില ധൎമ്മാത്മാക്കൾ പറഞ്ഞു :—" ഈ പറഞ്ഞ ബുദ്ധി ശരിയായതല്ല. ധൎമ്മമൂലമല്ലാ ത്ത പരിഹാരം എങ്ങനെ ഫലത്തെ കാണും ? അധൎമ്മം ജഗന്നാ ശം ചെയ്യും.

ശാപ ഭയ പരിഹാരം വരുത്തുവാൻ
പാപകരങ്ങ ളായുള്ളവ വന്നല്ല
അഗ്നി ശമന ത്തി നഗ്നി നന്നല്ലല്ലോ
മഗ്നമാ ക്കേണം ജലത്തി ലതേ നല്ലൂ."

വേറെ ചിലർ പറഞ്ഞു :—" ഒത്ത ഉപായം ഞങ്ങൾ പറ യാം. അഗ്നി കത്താതെ യാഗം നടക്കുകയില്ലല്ലോ. നമ്മിൽ ചിലർ മേഘമായി മാറണം. ഇടിയും മിന്നലും പൊടിപൂര മായി ഉണ്ടാകണം. മഴ ഇടി പൊടി തവിടായി പെയ്യണം. തീ യൊക്കെയും കെട്ടുപോകും. യാഗം നടക്കുക ഇല്ല." വേറെ ചി ലർ പല ഉപായങ്ങളെ നിഷ്പ്രയാസം പ്രസ്താവിച്ചു :—" നാം രാത്രിയിൽ ചെന്നു സോമപാത്രം എടുത്തു കൊണ്ടു പോരണം. അല്ലെങ്കിൽ നൂറു കണക്കിനു ആയിരം കണക്കിനു സത്രസ്ഥലത്തേക്കു ചെല്ലണം ; കാണുന്നവരെ ഒക്കെയും കടിക്കണം ; സൎവ്വന്മാരെയും കൊല്ലണം ; അത്ര തന്നെ. അല്ലെങ്കിൽ സത്രത്തിൽ സൎപ്പങ്ങൾ ക ടന്നു കയറി മല മൂത്രവിസൎജ്ജനം ചെയ്തു സൎവ്വത്തേയും അശുദ്ധമാക്ക ണം." വേറെ ചിലർ പറഞ്ഞു :— " നാം ഋത്വിക്കുകളായി നി ന്നുകൊണ്ടു, യജ്ഞാരംഭത്തിൽ തന്നെ ദക്ഷിണ ചോദിച്ചു്, യജ്ഞ വി ഘ്നം ചെയ്യാം." വേറെ ചിലർ പറഞ്ഞു :— " നമുക്കു ഒരു കാൎയ്യം ചെയ്യാം. രാജാവു കളിക്കുവാനായി പോകുന്ന സമയം, നാം അയാളെ ബന്ധിച്ചു നമ്മുടെ ഗൃഹത്തിലേക്കു കൊണ്ടുപോകണം. സത്രം നടക്കുന്നതു കാണാമല്ലോ ?" ചില പണ്ഡിതമാനികൾ പ റഞ്ഞു :— " ഇതിൽ ഇത്ര വളരെ ആലോചിക്കുവാൻ എന്താണു് ? രാജാവിനെ കടിച്ചു കൊല്ലണം; അത്രതന്നെ. വേരു ഉണങ്ങി യാൽ, മരം ഉണങ്ങി." ഈ അഭിപ്രായം കേട്ടപ്പോൾ സഭ സന്തു ഷ്ടമായി, പറഞ്ഞു :— " ഭോ സൎപ്പപ്രഭോ ! വാസുകേ ! ഇതു ത ന്നെയാണു് ഞങ്ങളുടെ അഭിപ്രായം. ആയതിനാൽ വേണ്ട ആ ജ്ഞകൾ കൊടുക്കണം. വേരു ഉണങ്ങിയാൽ മരം ഉണങ്ങി." വാസുകി സ്വല്പം ആലോചിച്ച ശേഷം പറഞ്ഞു :— " അല്ലയോ പാമ്പുകളേ ! നിങ്ങളുടെ ഈ ബുദ്ധി എനിക്കു സമ്മത മാകുന്നില്ല. എന്താണു് നാം ചെയ്യേണ്ടതു് എന്നു ആലോചിക്കേണ്ടി യിരിക്കുന്നു. മഹാത്മാവായ കശ്യപന്റെ ആനുകൂല്യം ലഭിക്കാതെ യാതൊന്നും സാധിക്കുമെന്നു തോന്നുന്നില്ല. എന്റേയും ജ്ഞാതികളുടേയും ഐശ്വൎയ്യത്തെ പുരസ്സരിച്ചു് ഞാൻ തുടരേണ്ട മാൎഗ്ഗം അജ്ഞാതമാ യി ത്തന്നെ ഇരിക്കുന്നു. ഏതൊരു പന്ഥാവിന്റേയും ഗുണദോ

ങ്ങൾക്കു ഞാൻ ചുമതലപ്പെട്ടവനാണെന്നുള്ളത് എന്നെ അധികം തപിപ്പിക്കുന്നു."

സർപ്പങ്ങളും വാസുകിയും ഇങ്ങനെ പറഞ്ഞ അവസരത്തിൽ ഏലാപത്രൻ പറഞ്ഞു:—"സർപ്പസത്രത്തെ നിരോധിക്കുവാൻ ആരെക്കൊണ്ടും സാധിക്കുന്നതല്ല: അതുപോലെ തന്നെ ജനമേജയൻ ഒരു പാണ്ഡവേയനാണ്. ശത്രു ഭയങ്കരന്മാരായി ജനിക്കുവാനിരിക്കുന്ന പാണ്ഡവന്മാരുടെ വംശത്തിൽ ജനിക്കുന്ന ജനമേജയനെ, ആരു നിരോധിക്കും? രാജാവേ! ദൈവം അടിച്ചവനെ ദൈവം തന്നെ തടുക്കണം. രക്ഷക്കു വേറെ മാർഗ്ഗമില്ല. ഞാൻ ഒന്നു പറഞ്ഞുകൊള്ളട്ടെ. മാതാവു ശാപം വർഷിച്ച സമയം, ഞാൻ മാതാവിന്റെ മടിയിൽ കിടക്കുക ആയിരുന്നു. സർപ്പപ്രഭോ! അമ്മ ചൊരിയുന്ന ശാപ വചനങ്ങൾ കേട്ട് ദേവന്മാർ ദീനന്മാരായി. നമ്മുടെ ഐശ്വര്യത്തെ കാംക്ഷിച്ച അവർ, ബ്രഹ്മാവിന്റെ സന്നിധിയിൽ ഇങ്ങനെ പറഞ്ഞു:— "ഭോ പിതാമഹ! പ്രിയപ്പെട്ട പുത്രന്മാരെ, കദ്രുവല്ലാതെ ഇങ്ങനെ ആരു ശപിക്കും? അവൾ ഇത്ര കഠിനയോ? അങ്ങു അറിയുമെന്നു തന്നെയും, അവൾക്കു ഭയമില്ല. എന്നാൽ അങ്ങു ഇതു സമ്മതിക്കുകയും ചെയ്യുന്നു. ഇതിന്റെ കാരണം അറിഞ്ഞാൽ കൊള്ളാമെന്നുണ്ട്." ബ്രഹ്മാവു പറഞ്ഞു:—"പാമ്പുകൾ, ഘോരരൂപന്മാർ, വിഷോല്ബണന്മാർ സംഖ്യയിൽ അധികമായി; വളരെ അധികമായി. പ്രജകളുടെ ഹിതത്തെ കരുതിക്കൊണ്ട്, ഞാൻ കദ്രുവിനെ നിവാരണം ചെയ്തില്ല. എന്നാൽ പാപാചാരന്മാരും വിഷോല്ബണന്മാരും, അല്പ കാരണത്തിനു പ്രാണാപഹരണം ചെയ്യുന്നവരും, ആയ സർപ്പങ്ങൾ മാത്രമേ, സത്രത്തിൽ നശിക്കുക ഉള്ളൂ. ധർമ്മാത്മാക്കളായ സർപ്പങ്ങൾ നശിക്കുകയില്ല. സത്രം ആസന്നമാകുന്ന സമയം, പാമ്പുകൾക്കു മോക്ഷത്തെ എങ്ങനെ സമ്പാദിക്കാമെന്നു ഞാൻ പറയാം. ജരല്ക്കാരു എന്നു പേരായി ഒരു മഹർഷി യായാവര കുലത്തിൽ ജനിക്കും; ആ നിയതേന്ദ്രിയൻ ഒരു പരമ താപസനാകും. ആ ജരല്ക്കാരുവിനു ആസ്തികൻ എന്നു പേരായ ഒരു പുത്രൻ ഉണ്ടാകും. ആസ്തികനും ഒരു തപോധനനാകും. ആസ്തികൻ യജ്ഞത്തെ വിഘ്നപ്പെടുത്തുകയും ധർമ്മബുദ്ധികളായ പാമ്പുകളെ മോചിപ്പിക്കുകയും ചെയ്യും." ദേവന്മാർ പറഞ്ഞു:—"ഭോ ബ്രഹ്മൻ! ജരല്ക്കാരു ഏതു സ്ത്രീയെ പരിഗ്രഹിച്ചാണ് ആസ്തികൻ ജനിക്കുന്നത്?" ബ്രഹ്മാവു പറഞ്ഞു:—വാസുകി എന്ന സർപ്പപ്രഭുവിനു സുശോഭനയായ ഒരു ഭഗിനി ഉണ്ട്. ആ ഭഗിനിയുടെ പേരും ജരല്ക്കാരു എന്നാണ്. ജരല്ക്കാരു ജരല്ക്കാരുവിൽ ജനിപ്പിക്കുന്ന പുത്രനാണ് വേദവേദാംഗ പാരഗനായ ആസ്തികൻ." ഏലാപത്രൻ തുടർന്നു പറഞ്ഞു:—"ഇത്രയും പറഞ്ഞ ശേഷം ബ്രഹ്മാവു അന്തർദ്ധാനം ചെയ്തു:—'ഭോ വാസുകേ! അങ്ങേക്കു ജരല്ക്കാരു എന്നു നാമമായ ഒരു ഭഗിനിയുണ്ട്; ആ വംശവർദ്ധിനിയെ ജരല്ക്കാരുവിനു നൽകണം. ജരല്ക്കാരു എന്ന മഹർഷി കന്യാഭിക്ഷ ചെയ്തുകൊണ്ട് ഭൂസഞ്ചാരം ചെയ്യും."

ഏലാപത്രൻ പറഞ്ഞ വാക്കുകളെ കേട്ടപ്പോൾ സർവ്വ നാഗത്താന്മാരും പ്രഹൃഷ്ടന്മാരായി, സാധു, സാധു എന്നു ഘോഷിച്ചു. അന്നു മുതൽ വാസുകി, സ്വസാവായ ജരല്ക്കാരുവിനെ പ്രത്യേക പ്രീതിയോടു കൂടി പരിരക്ഷിച്ചു. ഇതു കഴിഞ്ഞു വളരെക്കാലം കഴിയുന്നതിനു മുമ്പാണ്, "പാലാഴി മഥനം" നടന്നത്. സമുദ്രമഥനത്തിൽ മന്ഥരത്തെ ചുററി കയറായി കിടന്നത്, വാസുകിയാണല്ലോ. അതു കഴിഞ്ഞ്, വാസുകിയും ദേവന്മാരും കൂടെ ബ്രഹ്മാവിനെ കാണുക ഉണ്ടായി. ദേവന്മാർ പറഞ്ഞു:—"പിതാമഹ! മാതൃശാപം നിമിത്തം വാസുകി സദാ ദീനനാണ്. ഈ ശാപം വാസുകിക്ക് ഒരു മാനസ ശല്യമായിരിക്കുന്നു. വാസുകി ജ്ഞാതി ഹിതകാമനാണ്. ഈ നാഗരാജാവ് എപ്പോഴും ദേവപക്ഷത്തു നില്ക്കുന്നു. അങ്ങു പ്രസാദിക്കണം; വാസുകിയുടെ മനോജ്വരത്തിനു പരിഹാരം നൽകണം." ബ്രഹ്മാവു പറഞ്ഞു:—"അമരന്മാരെ! ഞാൻ ഈ സംഗതിയെ കുറിച്ചു ആലോചിച്ചിട്ടുള്ളതാണ്. ഏലാപത്രൻ പണ്ടു ഉപദേശിച്ചതു പോലെ, സർപ്പങ്ങൾ അനുഷ്ഠിക്കട്ടെ. സത്രം നടക്കേണ്ട കാലം സമീപിക്കുന്നു. പാപന്മാരായ സർപ്പങ്ങൾ നശിക്കും; ധർമ്മാത്മാക്കൾ നശിക്കുക ഇല്ല. ജരല്ക്കാരു ജനിച്ചിട്ടുണ്ട്. ആ ബ്രാഹ്മണൻ കഠിന തപസ്സു ചെയ്യുന്നു. വാസുകി സ്വ സ്വസാവിനെ ആ മഹർഷിക്കു തക്കകാലത്തു നൽകട്ടെ. അല്ലയോ ദേവന്മാരെ! ഏലാപത്രൻ പറഞ്ഞതൊക്കെയും ശരിയാണ്." വാസുകി ബ്രഹ്മാവിന്റെ ആജ്ഞ കേട്ടു. വാർത്ത പാമ്പുകളോടു പറഞ്ഞു:—"അല്ലയോ സർപ്പത്താന്മാരെ! നിങ്ങളൊക്കെയും മാതൃ ശാപത്തെ കുറിച്ചു അറിവുള്ളവരാണല്ലോ. ജരല്ക്കാരു എന്ന മഹർഷി കന്യാഭിക്ഷ യാചിച്ചു വരുന്നതായാൽ, കാര്യം നിങ്ങൾ ഉടനെ എന്നെ ഗ്രഹിപ്പിക്കണം. നമ്മുടെ വംശൈശ്വര്യത്തെ നാം കരുതേണ്ടതല്ലയോ."

വർഷം പലതു കടന്നു പോയി. ഭഗിനിയായ ജരത്കാരുവിനെ മഹർഷിയായ ജരത്കാരുവിനു ദാനം ചെയ്യുവാനായി വാസുകി സന്നദ്ധനായി വർത്തിച്ചു. എന്നാൽ ജരല്ക്കാരുവാകട്ടെ തപോനിഷ്ഠകളിൽ കാലം നയിച്ചു; ഭാര്യാചിന്തയ്ക്കു വശംവദനായില്ല. ഊർദ്ധ്വരേതസ്സൻ, തപഃപ്രസക്തൻ, സ്വാദ്ധ്യായവാൻ—ആയ ജരല്ക്കാരു, മനസ്സുകൊണ്ടെങ്കിലും ഭാര്യാചിന്ത ചെയ്യാതെ ഭൂപര്യടനം ചെയ്തു. ആ പരമ തപസ്സൻ ദുശ്ചരമായ ദീക്ഷയെ ആചരിച്ചും, പുണ്യ തീർത്ഥങ്ങളിൽ സ്നാനം ചെയ്തും; പുണ്യങ്ങളിൽ വളർന്നു. ജരല്ക്കാരു, വായു ഭക്ഷകനായി; നിരാഹാരനായി; ദിവസം തോറും ശോഷിച്ച്, അസ്ഥിമാത്രനായി; അങ്ങനെ സഞ്ചരിക്കവേ, ജരല്ക്കാരു ഒരു ഗുഹയിൽ ഏതാനും പിതൃക്കളെ കാണുക ഉണ്ടായി. അവർ വീരണം പുല്ലു കൊണ്ടു നിർമ്മിച്ചതായ ഒരു കയറിൽ അധോമുഖന്മാരായി തൂങ്ങി കിടക്കുന്നു. ആ കയർ മിക്കവാറും മുറിഞ്ഞ് ഒരു ഇഴ മാത്രം ശേഷിച്ചിരുന്നതിനാൽ, അവരുടെ അവസ്ഥ പരമ ദയനീയമായിരുന്നു. കേടില്ലാതെ ശേഷിച്ച ഈ ഇഴയെ സമീപത്തുണ്ടായിരുന്ന ഒരു മാളത്തിൽ നിന്നു ഒരു എലി കരണ്ടു കൊണ്ടിരുന്നു. അവർ നിരാഹാരന്മാരും, ദീനന്മാരും, കൃശന്മാരും ആയിരുന്നു; രക്ഷയെ കാംക്ഷിച്ച അവർ യാതൊരു രക്ഷാമാർഗ്ഗത്തെയും കാണാതെ ക്ലേശിച്ചു. ജരല്ക്കാരു അടുത്തു ചെന്നു ചോദിച്ചു:—"ഭവാന്മാർ ആരാണ്? ദുർബലമായ ഈ വീരണം കയറിൽ തൂങ്ങി കിടക്കുന്ന ഭവാന്മാർ ആരാണ്? മുറിയാതെ ശേഷിച്ച ഒരു ഇഴയുള്ളത്, ഇപ്പോൾ തന്നെ മുറിയും; ഈ എലി സദാ അതിനെ അറുത്തു കൊണ്ടു നില്ക്കുന്നു. തല കീഴ്ക്കാംപാടായി വീഴുവാൻ ഇനി താമസമില്ല. നിങ്ങളുടെ അവസ്ഥ ദയനീയം തന്നെ. ഞാൻ നിങ്ങൾക്കായി എന്താണു ചെയ്യേണ്ടത്? എ

ന്റെ തപസ്സിന്റെ നാലൊന്നോ മൂന്നൊന്നോ പാതി തന്നെയുമോ നഷ്ടം ചെയ്തും നിങ്ങളെ രക്ഷിക്കുവാൻ ഞാൻ സന്നദ്ധനാണ്. അല്ലെങ്കിൽ അങ്ങനെ വേണ്ട: എന്റെ തപസ്സ് മുഴുവനെ തന്നെയും ഞാൻ നിങ്ങളുടെ രക്ഷയെ പുരസ്കരിച്ച് വിനിയോഗിച്ചുകൊള്ളാം." പിതൃക്കൾ ജഗത്കാരുവോട് * പറഞ്ഞു:—"ഭോ ബ്രഹ്മചാരിൻ! അങ്ങ് ഞങ്ങളെ രക്ഷിക്കുവാൻ കാംക്ഷിക്കുന്നു; അല്ലയോ താപസശ്രേഷ്ഠ! എന്നാൽ അങ്ങയുടെ തപസ്സ് ഞങ്ങളെ രക്ഷിക്കുവാൻ ശക്തമല്ല. കുഞ്ഞേ! വാഗ്പ്രഭോ! ഞങ്ങളും തപസ്സ് ആർജ്ജിച്ചിട്ടുള്ളവരാണ്; എന്നാൽ ഞങ്ങൾ അധഃപതിച്ചിരിക്കുന്നത് സന്താനക്ഷയം നിമിത്തമാണ്. 'പരമമായ ധർമ്മം സന്താനമാണ്' എന്നു പിതാമഹൻ വിധിച്ചിട്ടുള്ളതാണല്ലോ. കുഞ്ഞേ! ഈ ദുരവസ്ഥയിൽ പെട്ട ഞങ്ങളുടെ പ്രജ്ഞ മിക്കവാറും നശിച്ചിരിക്കുന്നു. ഭവാൻ ആരാണ് എന്നു ഞങ്ങൾ അറിയുന്നില്ല. വൃദ്ധനും, ഈ ദുഃഖിതന്മാരെ കുറിച്ച് അനുശോചിക്കുന്നവനും ആയ ഭവാൻ, മഹാഭാഗനും വിഖ്യാതപൌരുഷനും ആണെന്നു ഞങ്ങൾ സങ്കല്പിക്കുന്നു. ഞങ്ങൾ യായാവരന്മാർ എന്ന ഋഷികളാണ്; അല്ലയോ മഹർഷേ! സന്താനക്ഷയം നിമിത്തം ഞങ്ങൾ പുണ്യലോകങ്ങളിൽ നിന്നു ഭ്രഷ്ടരായി. ഞങ്ങളുടെ തപസ്സ് മുഴുവൻ നഷ്ടമായില്ല; ആയതിനാൽ കയറിന്റെ തന്തുവിൽ ഒന്നു ശേഷിച്ചിരിക്കുന്നു; ഞങ്ങളുടെ വംശത്തിൽ ഒരു പുത്രൻ ഇന്നുണ്ട്. ജരൽക്കാരു എന്നു പേരായ ആ പുത്രൻ വേദവേദാംഗപാരഗനാണ്; നിയതാത്മാവാണ്; മഹാത്മാവാണ്. എന്നാൽ ആ പ്രസിദ്ധൻ തപസ്സിൽ അതിവാഞ്ഛ നിമിത്തം വിവാഹം കഴിക്കുന്നില്ല; ഞങ്ങൾ മന്ദഭാഗ്യന്മാരായി. ആ താപസൻ—ഭാര്യയാകട്ടെ, പുത്രനാകട്ടെ, ബാന്ധവനാകട്ടെ,—ആരെങ്കിലുമാകട്ടെ—ഇല്ലാതെ ആയുസ്സ് കഴിക്കുന്നു. ഭോ താപസ! ഇങ്ങനെയാണ് ഞങ്ങൾ അനാഥന്മാരായത്. അങ്ങ് ജരൽക്കാരുവിനെ കാണുമെങ്കിൽ, ആ താപസന്റെ പിതൃക്കളായ ഞങ്ങൾ, ഇങ്ങനെ ഗുഹയിൽ രക്ഷ കാണാതെ ക്ലേശിക്കുന്ന വിവരം ഗ്രഹിപ്പിക്കണം. പിതൃക്കളായ ഞങ്ങൾ ദീനന്മാരായി, അധോമുഖന്മാരായി, ഗുഹയിൽ തൂങ്ങി കിടക്കുന്നു എന്നും, അതിനു പരിഹാരമായി ജരൽക്കാരു, വിവാഹം ചെയ്തു സന്തതിയെ ശേഷിപ്പിക്കണമെന്നും, കുലതന്തുവായ ജരൽക്കാരു വംശരക്ഷയെ വിസ്മരിക്കരുത് എന്നും, ദയാവാനായ അങ്ങ്, ജരൽക്കാരുവിനോട് വീണ്ടും വീണ്ടും പറയണം. അങ്ങ് കാണുന്ന ഈ വീരണസ്തംബം ഞങ്ങളുടെ കുലസ്തംബമാകുന്നു; എലി മുറിച്ച ഈ ഇഴകൾ കാലപരിഭക്ഷിതന്മാരായ ഞങ്ങളാണ്; അർദ്ധഭക്ഷിതമായി ശേഷിച്ചിരിക്കുന്ന ഇഴ ജരൽക്കാരു തന്നെ. ഈ എലി തന്നെയും മഹാബലനായ കാലമാണ്. കാലം ജരൽക്കാരുവിനെ നശിപ്പിക്കുന്നത്, അങ്ങ് കാണുക. കഷ്ടം! ജരൽക്കാരു തപോലുബ്ധനാണ്; മന്ദാത്മാവാണ്; അചേതനനാണ്; അല്ലയോ സത്തമ! ജരൽക്കാരുവിന്റെ തപസ്സ് ഞങ്ങൾക്കു രക്ഷയാകയില്ല. ചുവടു മുറിഞ്ഞ്, ഭ്രഷ്ടങ്ങളായി, കാലത്തിന്റെ ബലം നിമിത്തം പ്രജ്ഞ നശിച്ച്, പാപാത്മാക്കളെപ്പോലെ ഞങ്ങൾ കീഴ്പോട്ടു വീഴുന്നു. ഞങ്ങളുടെ സകല ബന്ധുക്കളും ഞങ്ങളോടു കൂടി വീഴുന്നു; കാലത്തിന്റെ അടിയേറ്റു ജരൽക്കാരു തന്നെയും നരകത്തിലേക്കു വീഴും; തപസ്സാകട്ടെ, യജ്ഞമാകട്ടെ, പരിശുദ്ധമായ മറ്റു യാതൊന്നാകട്ടെ, പുത്രനു സമമാകയില്ല; അല്ലയോ താപസ! അങ്ങ് സകലവും ഗ്രഹിച്ചിരിക്കുന്നു; ഗ്രഹിച്ചതു ഒക്കെയും ജരൽക്കാരുവിനെ ഗ്രഹിപ്പിക്കണം. ജരൽക്കാരു വിവാഹം ചെയ്യുവാനും, പുത്രനെ ശേഷിപ്പിക്കുവാനും അങ്ങ് ദയാപൂർവം ഉത്സാഹിക്കണം. ഭോ ബ്രഹ്മൻ! അങ്ങ് ആരാണ്? അങ്ങ് ഒരു ബന്ധുവിനെപ്പോലെ ഞങ്ങളോടു അനുശോചിക്കുന്നു."

ജരൽക്കാരു ശോകപരായണനായി, കണ്ണീരൊഴുകി; ദീനന്മാരായ പിതൃക്കളെ നോക്കി പ്പറഞ്ഞു:—"ഭവാന്മാർ എന്റെ പിതൃക്കളും പിതാമഹന്മാരും തന്നെ; ഭവാന്മാരുടെ ഏതു പ്രിയത്തെയാണ് ഞാൻ ചെയ്യേണ്ടതു്? നിങ്ങളുടെ പാപാത്മകനായ പുത്രൻ, ജരൽക്കാരു ഞാനാണ്. ഈ അകൃതാത്മാവിനെ നിങ്ങൾ ശിക്ഷിക്കുക തന്നെ." പിതൃക്കൾ പറഞ്ഞു:—"പുത്ര! ദൈവം തന്നെ അങ്ങയെ ഇവിടെ അയച്ചു. ഭോ ബ്രഹ്മൻ! അങ്ങ് വിവാഹം ചെയ്യാത്തതു് എന്തുകൊണ്ട്?" ജരൽക്കാരു പറഞ്ഞു:—"അല്ലയോ പിതൃക്കളേ! ഊർദ്ധ്വരേതസ്സനായി ആയുസ്സ് കഴിച്ച്, നിത്യലോകത്തെ പ്രാപിക്കണമെന്നാണ്, എന്റെ ആഗ്രഹം. വിവാഹം ചെയ്യരുതു്, എന്ന നിശ്ചയമാണ്, എനിക്കുണ്ടായിരുന്നതു്. എന്നാൽ, പിതൃക്കളായ നിങ്ങൾ ഇങ്ങനെ പക്ഷികളെപ്പോലെ കിടക്കുന്നതു കണ്ട്—എന്റെ ബുദ്ധിയെ ഞാൻ ബ്രഹ്മചര്യത്തിൽ നിന്നു നിവർത്തിപ്പിച്ചിരിക്കുന്നു; ഞാൻ നിങ്ങൾക്കു പ്രിയമായതിനെ ചെയ്തുകൊള്ളാം. എന്റെ നാമം തന്നെ നാമമായ ഒരു കന്യക, സ്വയം എനിക്കായി സമർപ്പിക്കുമെങ്കിൽ—ഭൈക്ഷ്യമായി വന്നു ചേരുമെങ്കിൽ—ആ കന്യകയെ ഞാൻ വിവാഹം ചെയ്തുകൊള്ളാം. ആ കന്യക ഉപജീവനത്തെ സ്വയം സമ്പാദിക്കുകയും ചെയ്തുകൊള്ളണം. അല്ലയോ പിതാമഹന്മാരെ! ഈ വ്യവസ്ഥകളോടു കൂടെ ഞാൻ വിവാഹത്തിനു സമ്മതിച്ചിരിക്കുന്നു. എന്നാൽ അങ്ങനെ ഒരു കന്യകയെ ലഭിക്കാത്ത പക്ഷം, ഞാൻ ബ്രഹ്മചാരിയായി ത്തന്നെ ആയുശ്ശേഷത്തെ നയിക്കും. അല്ലയോ പിതൃക്കളെ! എന്റെ പുത്രൻ നിങ്ങൾക്കു മോചനം നല്കട്ടെ; നിങ്ങൾ അധഃപതനഭയം കൂടാതെ ശാശ്വതസുഖത്തെ അനുഭവിക്കട്ടെ!" ജരൽക്കാരു നടന്നു; ലോകപര്യടനം തുടർന്നു; വൃദ്ധനായി; ഭാര്യയെ കണ്ടെത്തിയില്ല. പിതൃക്കളുടെ ആജ്ഞയെ നിർവഹിക്കുവാൻ കഴിയാഞ്ഞതു നിമിത്തം ജരൽക്കാരു കനെ ദുഃഖിതനായി. പിതൃശ്രേയഃകാംക്ഷി, വനമധ്യത്തിൽ ഇങ്ങനെ മൂന്നു പ്രാവശ്യം വിളിച്ചു പറഞ്ഞു:—"സകല സ്ഥാവരജംഗമങ്ങളുമേ കേൾക്കുക! പ്രത്യക്ഷങ്ങളും അപ്രത്യക്ഷങ്ങളും ആയ സർവ്വസത്വങ്ങളുമേ! ഗ്രഹിക്കുക. ഞാൻ ഉഗ്രമായ തപസ്സിൽ വർത്തിക്കുന്ന ഒരുവനാണ്; എന്നാൽ ഞാൻ വിവാഹം ചെയ്തു പുത്രനെ ശേഷിപ്പിക്കണമെന്ന്, പിതൃക്കൾ ആജ്ഞാപിച്ചിരിക്കുന്നു. പിതൃക്കളുടെ ആജ്ഞ ലഭിച്ച് ദരിദ്രനും ദുഃഖശീലനും ആയ ഞാൻ, ഒരു കന്യകയെ ലഭിക്കുവാൻ ഭൂമിയിൽ അലഞ്ഞു നടക്കുകയാണ്; യാതൊരു ഭൂതമാകട്ടെ പുത്രിയെ എനിക്കു സമർപ്പിക്കുമോ? ഞാൻ കന്യകയെ അന്വേഷിച്ചു ഭൂപര്യടനം ചെയ്യുകയാണ്. കന്യകയ്ക്കു ജരൽക്കാരു എന്നു നാമമായിരിക്കണം; കന്യക ഭൈക്ഷ്യമായി വന്നു ചേരണം; കന്യക ഉപജീവനത്തെ സ്വയം സാധിച്ചു കൊള്ളണം. കന്യകയെ

---

* ജര=ക്ഷയം. കാരു=ദാരുണം. ദാരുണമായ ശരീരത്തെ തപസ്സുകൊണ്ടു ക്ഷയിപ്പിച്ചവൻ, ജരൽക്കാരു.

ആരു് എനിക്കു സമപ്പിക്കുമോ?" ജരല്ക്കാരുവിന്റെ സ്ഥിതിഗതിക ളെ സൂക്ഷിക്കുവാൻ നിയുക്ത ന്മാരായിരുന്ന സപ്പങ്ങൾ, സംഗതി വാസുകിയെ ഗ്രഹിപ്പിച്ചു; വാസുകി യാകട്ടെ, ആഭരണാദ്യലംകൃത യായ ഭഗിനി ജരല്ക്കാരുവിനോടു കൂടെ മഹർഷിയായ ജരല്ക്കാരു വിന്റെ സന്നിധിയെ പ്രാപിച്ചു; കന്യകയെ സമപ്പിച്ചു; ജര ല്ക്കാരു പറഞ്ഞു:—"ഈ കന്യകയുടെ നാമമെന്തു്? കൂടാതെയും ഭാര്യയ്ക്കു ഉപജീവന മാഗ്ഗം അന്വേഷിച്ചു കൊടുക്കാമെന്നു ഞാൻ ഭരമേല്ക്കയില്ല. ഇതു അങ്ങു അറിഞ്ഞിരിക്കണ മെന്നു ഞാൻ ആഗ്ര ഹിക്കുന്നു. വാസുകി പറഞ്ഞു;—"ഈ കന്യക എന്റെ ഭഗിനി യാണ്; താപസ യാണ്; അങ്ങയുടെ പേരു തന്നെ പേരായവ ളുമാണ്; അല്ലയോ ബ്രാഹ്മണ ശ്രേഷ്ഠ! ഇവളുടെ ഉപജീവനമാ ഗ്ഗത്തെ പ്പററി അങ്ങു് ഒട്ടും ക്ലേശിക്കേണ്ട; ഞാൻ അങ്ങയുടെ ഈ ഭാര്യയെ സവ്വ പ്രകാരേണയും രക്ഷിച്ചു കൊള്ളാം. അല്ലയോ മു നിപ്രഭോ! ഈ കന്യക അങ്ങയുടെ ഭാര്യാപദത്തി ലേക്കു് നിണ്ണീ തയാണ്." ജരല്ക്കാരു പറഞ്ഞു:—"ഞാൻ ഈ കന്യകയ്ക്കു് ഉപ ജീവനമാഗ്ഗം ഉണ്ടാക്കി കൊടുക്കേണ്ടതില്ല എന്നും, ഈ കന്യക എ നിക്കു് അപ്രിയ മായതു യാതൊന്നും അനുഷ്ഠിക്കുക ഇല്ല എന്നും നാം സമ്മതിച്ചിരിക്കുന്നു. ഇതിനു ഏതെങ്കിലും ഭംഗം വന്നാൽ ഞാൻ കന്യകയെ ഉപേക്ഷിക്കേണ്ടി വരും." ഭഗിനിയെ സംര ക്ഷിച്ചു കൊള്ളാമെന്നു വാസുകി ഭരമേററു; ജരല്ക്കാരു വാസുകി യോടും കന്യകയോടും ഒരുമിച്ചു്, സപ്പ ഗൃഹത്തിലേക്കു പോയി. തപോവൃദ്ധനും, മഹാ വ്രതനും, മന്ത്രജ്ഞനും ആയ ജരല്ക്കാരു, ക ന്യകയായ ജരല്ക്കാരു വിനെ വിധിപൂവ്വകം പാണിഗ്രഹണം ചെയ്തു. മഹർഷി പ്രശംസിത നായ ജരല്ക്കാരു, തപസ്വിനി യായ ജരല്ക്കാരു വിനോടു ഒരുമിച്ചു്, വാസുകി ഉത്തമമായ സൌധത്തിൽ താമസി ച്ചു. വിപ്രിയമായ യാതൊന്നും ഭാര്യ പ്രവത്തിക്കുകയോ പറയുക യോ ചെയ്യുന്നതല്ല എന്ന സത്യത്തെ സവ്വദാ സ്മരിച്ചു കൊണ്ടു് ഭാര്യയായ ജരല്ക്കാരു ഭത്താവിന്റെ സവ്വ ഹിതങ്ങളെ അനുവത്തി ച്ചു. ജരല്ക്കാരു ഗഭവതിയായി; ജ്വലന സമമായ ഗഭം പരമോ ജ്വലമായി; ശുക്ലപക്ഷത്തു ചന്ദ്രൻ എന്നതു പോലെ വദ്ധിച്ചു; അ ങ്ങനെ ഇരിക്കവേ ഒരിക്കൽ, മഹർഷി ഭാര്യയുടെ മടിയിൽ തലവ ച്ചു കിടന്നു റങ്ങുന്നതി നിട യായി; സമയം സന്ധ്യയായി ത്തുടങ്ങി; ഭാര്യ ഭീതയായി: "നിത്യകമ്മം അനുഷ്ഠിക്കേണ്ട ഘട്ടത്തിൽ ഉറങ്ങു ന്നതു ധമ്മ ലോപത്തിനു കാരണമാണ്; ഭത്താവിനെ ഉണർത്തുക യോ! ഭത്താവിനു വിപ്രിയ മാകാത്ത വിധത്തിൽ ഞാൻ എന്താണു് ഇവിടെ പ്രവത്തിക്കുക. ഉണത്തിയാൽ മഹർഷി കോപിച്ചേക്കു മെന്നു ഭയമുണ്ടു്; ഉണന്നില്ല എങ്കിൽ ധമ്മലോപം സിദ്ധിച്ചേക്കാം. ഇവ രണ്ടിൽ വലിയ ദോഷം ധമ്മലോപം തന്നെ എന്നു ഞാൻ വിചാരിക്കുന്നു. മധുര ഭാഷിണി യായ ആ സപ്പ പ്രഭ്വി അനല സമ നായ മഹർഷിയെ ഇങ്ങനെ അറിവിച്ചു:—"ഭോ മഹാഭാഗ! സൂര്യൻ അസ്തമിക്കുന്നു; എഴുനീല്ക്കുക; ഭഗവൻ! ജലസ്പശം ചെയ്തു്, സന്ധ്യാ വന്ദനം അനുഷ്ഠിക്കുക. അഗ്നി ഹോത്രത്തിനു സമയമായി; ഈ മുഹൂത്തം രമ്യവും ദാരുണവും ആണ്. പ്രഭോ! സന്ധ്യ പടി ഞ്ഞാറെ ദിക്കിനെ വ്യാപിച്ചിരിക്കുന്നു." മഹാ തപസ്വ നായ ജര ല്ക്കാരു കണ്ണു തുറന്നു; രൂക്ഷമായി നോക്കി; ചുണ്ടു വിറപ്പിച്ചുകൊ ണ്ടു പറഞ്ഞു:—"ഭോ ഭുജംഗമേ! നീ എന്നെ അവമാനിച്ചിരിക്കു ന്നു. ഞാൻ ഇനി നിന്നോടു ഒരുമിച്ചു താമസിക്കുക ഇല്ല; ഞാൻ മുന്നേപ്പോലെ ഭൂമി ചുററി നടക്കും. സൂര്യൻ അസ്തമിച്ചു എന്നു ഭ വതി ഭയന്നുവോ? ഞാൻ ഉറങ്ങി കിടക്കവേ, സൂര്യൻ അസ്തമിക്കുക ഇല്ല; അസ്തമിക്കു വാൻ സൂര്യൻ ശക്തനല്ല; ഞാൻ ഇവിടെ അവമാ നിക്കപ്പെട്ടിരിക്കുന്നു; അവമാനിക്കപ്പെട്ട സ്ഥാനത്തു്, ആരും താമ സിക്കുന്ന തല്ലല്ലോ. ധമ്മശീലനായ എനിക്കു്, ഇനി ഇവിടെ താ മസം വിഹിതമല്ല," ഭാര്യയായ ജരല്ക്കാരു ഭയം കൊണ്ടു തളന്നു പറഞ്ഞു: — അല്ലയോ ബ്രാഹ്മണ! അങ്ങയെ അവമാനിക്കണ മെ ന്നു ചിന്ത അല്പമെങ്കിലും എന്റെ മനസ്സിൽ ഉണ്ടായിരുന്നില്ല. ധ മ്മലോപം അങ്ങേയ്ക്കു് ഭവിക്കരുതു് എന്ന ഏക ചിന്ത മൂലമാണ്, ഞാൻ അങ്ങയെ ഉണത്തിയതു്." അപ്പോഴും കോപം മുഴവൻ അടങ്ങാഞ്ഞ ഋഷി പറഞ്ഞു:—"അല്ലയോ ഭുജംഗമേ! എന്റെ വാക്കു ഒരിക്ക ലെങ്കിലും അനൃത മായിട്ടില്ല; ഞാൻ ഭവതിയോടും ഭവ തിയുടെ സഹോദര നായ വാസുകിയോടും ചെയ്ത സത്യത്തെ പാലി ക്കേണ്ടതായിരിക്കുന്നു. ഭോ ഭദ്രേ! എന്റെ വാസം ഇവിടെ സുഖ മായിരുന്നു. ശുഭേ! ഞാൻ ഇവിടെ നിന്നു പോയി എന്നു്, ഭവ തി വാസുകിയോടു പറഞ്ഞേക്കണം. ഭവതിയും വൃഥാ ദുഃഖിക്കേ ണ്ട." സപ്പപ്രഭ്വി ചിന്താ ശോക പരായണ യായി; ബാഷ്പ ഗല് ഗദ തരളിത യായി; കൃതാഞ്ജലി യായി നിന്നുകൊണ്ടു പറഞ്ഞു:— 'ഭോ ധമ്മജ്ഞ! അങ്ങു എന്നെ ഉപേക്ഷിക്കുന്നതു യുക്തമല്ല; ധ മ്മിഷ്ഠനായ അങ്ങു ധമ്മിഷ്ഠയായ എന്നെ ഉപേക്ഷിക്കുന്നതു്, ശരി യല്ല; കൂടാതെയും വാസുകി എന്നെ ഇവിടെ ഭരമേല്പിച്ചതു് ഒരു കാര്യ സാധ്യത്തിനാണ്; ഞാൻ അതു സാധിച്ചില്ല; മാതൃശാപം നി മിത്തം ക്ലേശിക്കുന്ന ജ്ഞാതികൾക്കു് ഞാൻ യാതൊരു സഹായവും ചെയ്തില്ല; ഞാൻ വാസുകിയോടു എന്തു പറയും? അങ്ങയിൽ നിന്നു പുത്രനെ ലഭിക്കായ്ക നിമിത്തം ഞാൻ ജ്ഞാതികൾക്കു ഹിതകാരി ണി ആയില്ല. ഞാൻ ജ്ഞാതികളുടെ ശ്രേയസ്സിനെ പുരസ്സരിച്ചു അപേക്ഷിക്കുന്നു; അങ്ങു എന്നെ വിട്ടു പോകരുതു്. യാതൊരു അപരാധവും ചെയ്യാത്ത എന്നെ, അങ്ങു ഉപേക്ഷിക്കുന്നതു് എ ന്തിനു്? തപോധനൻ പറഞ്ഞു:—"ഭോ സുഭഗേ! ഭവതിയുടെ ഗ ഭത്തിൽ വൈശ്വാനര സമ നായ ഒരു പുത്രനുണ്ടു്; ആ പുത്രൻ പരമ ധമ്മാത്മാവും വേദ വേദാംഗ പാരഗനും ആയ ഒരു ഋഷി തന്നെ." ധമ്മാത്മാവായ മഹർഷി ഉഗ്രതപസ്സിൽ ആയുസ്സേഷ ത്തെ നയിക്കുവാ നായി പുറപ്പെട്ടു.

തപസ്വിനി യായ ജരല്ക്കാരു വാസുകിയുടെ സന്നിധിയിൽ ചെന്നു. സോദരിക്കു പററിയ ദയനീയ മായ അവസ്ഥയെ അറി ഞ്ഞു്, പരമദീന നായ വാസുകി പറഞ്ഞു:—"ഭദ്രേ! ഭവതിയെ ജരല്ക്കാരുവിനു് സമപ്പിച്ചതിനു് ഗൌരവമായുള്ള ഒരു കാരണമു ണ്ടെ ന്നുള്ളതു്, ഭവതിക്കു അറിവുള്ള താണല്ലോ! ഭവതിയുടെ വീര്യവാനായ പുത്രൻ സപ്പസത്രത്തിൽ നിന്നു സപ്പങ്ങൾക്കു മോച നം നല്കുമെന്നു പിതാമഹൻ അനുഗ്രഹിച്ചിട്ടുള്ള താണ്. സുഭ ഗേ! ഭവതി ഗഭവതിയോ? ജരല്ക്കാരുവിൽ നിന്നു ഭവതി ഗഭം ധ രിക്കണ മെന്നുള്ളതാണു്, എന്റെ പരമ കാംക്ഷ. ഇങ്ങനെ ഒരു ചോദ്യം ഞാൻ ചോദിക്കുന്നതു യുക്തമല്ല; എങ്കിലും കാര്യ ഗൌര വം നിമിത്തം ചോദിക്കുകയാണ്. ജരല്ക്കാരുവിനെ വീണ്ടും ഇ വിടെ കൊണ്ടുവരിക എന്നതു സാധ്യമല്ല; ആ അതി തപസ്വൻ എ ന്നെ ശപിക്കുക ഇല്ലെന്നു ആക്കു പറയാം; ആ പ്രഭുവിനെ ഞ

നേപക്ഷിച്ചു പുറപ്പെടണമെന്നു, ഞാൻ വിചാരിക്കുന്നില്ല. ഭദ്രേ! നടന്നതൊക്കെയും പറയുക തന്നെ; സർപ്പസത്രത്തെ ഭയപ്പെടുന്ന എന്റെ ചങ്കിൽ ദീർഘകാലമായി തറഞ്ഞു നില്ക്കുന്ന ശൂലത്തെ ഭവതി ഊരിക്കളയുമോ?" വാസുകി ആശ്വസിക്കുമാറു ജരല്ക്കാരു പറഞ്ഞു:—"സന്താന കാര്യത്തെ കുറിച്ചു ഞാൻ ആ പരമ താപസനോടു ചോദിച്ചു; "അസ്തി" എന്നു മറുപടി പറഞ്ഞുകൊണ്ട്, ഭഗവാൻ നടന്നു. ആ പരമ താപസൻ ഒരിക്കലെങ്കിലും അനൃതം സംസാരിച്ചതായി എനിക്കു അറിവില്ല; ഗൗരവമായ ഈ വിഷയത്തെ കുറിച്ചു ആ പ്രഭു അസത്യം പറയുമെന്നു ചിന്തിക്കുക തന്നെ വയ്യ. "ഭോ ഭുജംഗമേ! ഭവതി ക്ലേശിക്കേണ്ട! അഗ്നിസമനും സൂര്യസമനും ആയ പുത്രൻ ഭവതിക്കു ജനിക്കും" എന്നാണു, എനിക്കു ലഭിച്ച ആശിസ്സ്. ഭവാൻ ദുഃഖിക്കേണ്ട." വാസുകി ഭഗിനിയുടെ വാക്കുകളെ ആദരിച്ചു; വാസുകി ഗർഭവതിയായ ഭഗിനിയെ പല പ്രകാരങ്ങളിൽ പൂജിച്ചു; മഹാപ്രഭമായ ഗർഭം സുപ്രഭമായി വർദ്ധിച്ചു; ശുക്ലപക്ഷത്തു വളരുന്ന ചന്ദ്രനെപ്പോലെ പരമ പ്രഭമായി. ജരല്ക്കാരു പ്രസവിച്ചു; ദേവഗർഭപ്രഭനായ ശിശു പിതൃമാതൃഭയാപഹനായി വളർന്നു. കുമാരൻ ഭൃഗുപുത്രനായ ച്യവനനു ശിഷ്യപ്പെട്ടു്, വേദങ്ങളെയും, വേദാംഗങ്ങളെയും അഭ്യസിച്ചു. "അസ്തി" എന്നു അനുഗ്രഹിച്ചുകൊണ്ട്, അച്ഛൻ നടന്നു കളഞ്ഞതിനാൽ, കുമാരൻ അസ്തീകൻ എന്ന നാമത്തിൽ പ്രസിദ്ധനായി. അമിത ബുദ്ധിമാനായ ബാലൻ സർവ്വ പന്നഗന്മാർക്കും പ്രഹർഷത്തെ വളർത്തി കൊണ്ട്, ഭൂതഗണങ്ങളുടെ മദ്ധ്യത്തിൽ പിനാകി എന്നതു പോലെ, പരിരക്ഷിതനായി. സർപ്പസത്രം നടക്കുന്ന കാലത്തു് ഒരു രക്ഷാമാർഗ്ഗം ലഭിച്ചു എന്നു ആശ്വസിച്ചും, സർപ്പസത്രത്തിങ്കൽ എല്ലു വേവിക്കുമെന്നു് ഭയന്നും, സർപ്പങ്ങൾ കാലഗതിയെ പ്രതീക്ഷിച്ചു.

---

# ചരിത്രകാണ്ഡം

വൈവസ്വതകാലം

## VI

## ബ്രഹ്മാവിൻെറ പുത്രനായ അത്രി പ്രജാപതി

അംഗിരാ മഖതോ ഽക്ഷ്ണോ ഽത്രിഃ മരീചിർ മനസോ ഽഭവത്

ഭാഗവതം

ബ്രഹ്മണോ മാനസാഃ പുത്രാഃ വിദിതാഃ ഷൺ മഹർഷയഃ
മരീചി രത്ര്യം ഗിരസൌ പുലസ്ത്യഃ പുലഹഃ ക്രതു

ഭാരതം

അത്രി, ബ്രഹ്മാവിൻെറ മാനസ പുത്രൻ എന്നും ഭാരതം കണ്ണുകളിൽനിന്നു, പിറന്നവൻ എന്നും, രണ്ടുപക്ഷമുണ്ട്. ബ്രഹ്മാവിൻെറ സങ്കല്പം അനുസരിച്ചു കണ്ണുകളിലൂടെ പിറന്നവൻ എന്നു ഗ്രഹിക്കപ്പെട്ടാൽ, വിശകില്ല. അത്രി കർദ്ദമൻെറ രണ്ടാമത്തെ പുത്രിയായ അനസൂയയെ വിവാഹം ചെയ്തു. സന്തതിയെ ശേഷിപ്പിക്കണമെന്ന ബ്രഹ്മാവിൻെറ ആജ്ഞ ലഭിക്കുകയാൽ, അത്രിയും കൂടെ അനസൂയയും, ഋക്ഷം എന്ന പേരായ കുല പർവ്വതത്തെ പ്രാപിച്ചു തപസ്സു ചെയ്തു. ആ പർവ്വത പാർശ്വങ്ങളിൽ, പലാശം അശോകം മുതലായവ ഇടതൂർന്നു വളർന്നു പൂത്തു നിന്ന മഹാ വനങ്ങളിൽ, പ്രപാതങ്ങളുടെ സമീപത്തു്, പ്രാണായാമം ചെയ്തു സ്വശക്തികളെ നിയമനം ചെയ്തുകൊണ്ട്, അത്രി തപസ്സു തുടങ്ങി. അത്രി കാററിനെ ഉണ്ട്, ഒററ കാലിൽ നിന്ന്, നൂറുവർഷം ഇങ്ങനെ ജപിച്ചു.

ശരണം തേ പ്രപദ്യേ ഽഹം യ ഏവ ജഗദീശ്വരഃ
പ്രജാ മാത്മസമാം മഹ്യം പ്രയച്ഛതി തി ചിന്തയത്

"ഞാൻ ജഗദീശ്വരനെ ശരണം പ്രാപിക്കുന്നു; എനിക്കു ആത്മസമനായ പുത്രൻ ജനിക്കണമെ!" പ്രാണായാമത്തിൻെറ ബലം നിമിത്തം അത്രിയുടെ ശിരസ്സിൽ നിന്നു തീ പുറപ്പെട്ടു; മൂന്നു ലോകങ്ങൾ വെന്തു തുടങ്ങി; അപ്സരസ്സുകൾ, മുനിമാർ, ഗന്ധർവ്വന്മാർ, സിദ്ധന്മാർ, വിദ്യാധരന്മാർ, ഉരഗന്മാർ എന്നിവരൊക്കെയും ആരുടെ സ്തുതികളെ പാടുന്നു? ആ പ്രഭുക്കന്മാർ—ബ്രഹ്മാവിഷ്ണു മഹേശ്വരന്മാർ—അത്രിയുടെ മുമ്പിൽ പ്രത്യക്ഷന്മാരായി; അത്രി മഹാ പ്രഭുക്കന്മാരെ കണ്ടു; വൃഷഭം, ഹംസം, സുപർണ്ണൻ, എന്ന വാഹനങ്ങളിൽ ഇരുന്ന പ്രഭുക്കന്മാരെ, ലക്ഷണങ്ങളെ കൊണ്ടു തിരിച്ചറിഞ്ഞു; കൂപ്പു കൈയായി എഴീററു നിന്നു; പ്രഭയെ സഹിക്കുവാൻ ആകാതെ കണ്ണുകളെ അടച്ചു; പരമ ധന്യൻ, സർവ്വലോക പ്രഭുക്കന്മാരെ ഇങ്ങനെ അറിവിച്ചു. "പ്രഭവം, സ്ഥിതി, പ്രളയം എന്ന കാലങ്ങളിൽ വിഭജിക്കപ്പെടുന്ന സത്വം രജസ്സ് തമസ്സ് എന്ന ഗുണങ്ങളെ ആശ്രയിച്ച്, യുഗങ്ങളിൽ യുഗങ്ങളിൽ ദേഹങ്ങളെ സ്വീകരിക്കുന്ന ബ്രഹ്മാവും, വിഷ്ണുവും, ശിവനും ആയ പരമ പ്രഭുക്കന്മാരെ ഞാൻ പ്രണമിക്കുന്നു. എന്നാൽ ഭവാന്മാരിൽ ആരെയാണു, ഞാൻ ഉപാസിച്ചതു്? പുത്രനെ കാമിച്ചുകൊണ്ട്, ഏകനായ ഭഗവാനെ ഞാൻ ധ്യാനിച്ചു. മൂന്നു പേർ—ദേഹികളുടെ മനസ്സിനു തന്നെയും വിഷയമാകാത്ത മഹാ പ്രഭുക്കന്മാർ മൂന്നു പേർ—ഇവിടെ പ്രത്യക്ഷന്മാരായതു് എങ്ങനെ? ഭവാന്മാർ പ്രസാദിക്കേണമേ. എൻെറ വിസ്മയം പരമ മായിരിക്കുന്നു." ദേവ പ്രഭുക്കന്മാർ ചിരിച്ചുകൊണ്ട്, ഹൃദയാ വർജ്ജക മായി ഇങ്ങനെ പറഞ്ഞു:—"അങ്ങു ആഗ്രഹിച്ചതു സാധിക്കുക; അങ്ങയുടെ ആഗ്രഹം ധർമ്മപഥത്തിൽ നില്ക്കുന്നു. അങ്ങു ധ്യാനിക്കുന്നതു ഞങ്ങളെ തന്നെ യാകുന്നു. ഞങ്ങൾ മൂന്നായി പ്രത്യക്ഷ പ്പെട്ടിരിക്കു കയാൽ, അങ്ങയ്ക്കു മൂന്നു പുത്രന്മാർ ജനിക്കും; അവർ ലോകത്തു വിശ്രുതന്മാരാകും; അവർ അങ്ങയുടെ യശസ്സിനെ വിപുലമാക്കും." ആശിസ്സുകളെ വർഷിച്ച പ്രഭുക്കന്മാർ—അത്രിയും അനസൂയയും കണ്ണമിഴിച്ചു നില്ക്കവേ—മറഞ്ഞു. അത്രിയും അനസൂയയും സാഷ്ടാംഗ പ്രണാമം ചെയ്തു. അനസൂയ, ബ്രഹ്മാവിൻെറ അംശമായ സോമനേയും, വിഷ്ണുവിൻെറ അംശമായ *ദത്തനേയും, പരമ ശിവൻെറ അംശമായ ദുർവാസസ്സിനേയും പ്രസവിച്ചു. അത്രിക്ക് അര്യമാ എന്ന് ഒരു പുത്രൻ ഉണ്ടായിരുന്നു എന്നു ഭീഷ്മർ യുധിഷ്ഠിരനു, ലോകവംശങ്ങളെ പ്രസ്താവിക്കുന്ന ഘട്ടത്തിൽ പ്രസ്താവിക്കുന്നുണ്ട്.

അത്രേസ്തു ബഹവഃ പുത്രഃ ശ്രൂയന്തേ മനുജാധിപ!
സർവ്വേ വേദവിദഃ സിദ്ധാ ശാന്താത്മാനോ മഹർഷയഃ

മേൽ പറഞ്ഞ മൂന്നു പേരെ കൂടാതെ വേദവിത്തുകളും സിദ്ധന്മാരും ശാന്താത്മാക്കളും മഹർഷികളും ആയ അനേകം പേരെയും പുത്രന്മാർ അത്രിക്കു ഉണ്ടായിരുന്നു.

അത്രി പരമ വീര്യവാനായ ഒരു ഋഷിയാണ്. ആ പ്രഭുവിൻെറ വീര്യത്തെ ഉദാഹരിക്കുന്ന ഒരു സംഭവത്തെ ഇവിടെ ഉദ്ധരിക്കാം. ഒരു കാലത്തു സുരാ സുരന്മാർ തമ്മിൽ ഘോരമായ സമരം നടക്കവെ, രാഹു, ശരങ്ങളെ അയച്ച്, സൂര്യചന്ദ്രന്മാരെ കെടുത്തി. സൂര്യചന്ദ്രന്മാരുടെ പ്രഭ കെട്ട സമയം അന്ധകാരം പരന്നു; സുര

* അവതാരങ്ങൾ ഇരുപത്തിരണ്ട് എന്ന കണക്കിൽ ദത്തൻ ആറാമനാണ്.

ന്മാർ ഇരുളിൽ പരാജിതന്മാ രായി. അസുരന്മാർ വദ്ധിച്ചു; സുര ന്മാർ ക്ഷീണിച്ചു. സുരന്മാർ അത്രിയെ അഭയം പ്രാപിച്ച്, ഇങ്ങ നെ കേണു:— "പ്രഭോ! ഇതാ സൂൎയ്യചന്ദ്രന്മാർ നിഷ്പ്രഭന്മാരാ യി. ആസുരശരങ്ങൾ പിറകെ പിറകെ വരുന്നു. ഞങ്ങൾ ശരണം കാണുന്നില്ല. അങ്ങു ഞങ്ങളെ രക്ഷിക്കണമേ." അത്രി പറഞ്ഞു:— "ഞാൻ എങ്ങനെയാണ്, നിങ്ങളെ രക്ഷിക്കേണ്ടതു്?" സുരന്മാർ പറഞ്ഞു:— "പ്രഭോ! അങ്ങു ചന്ദ്രനായി നില്ക്കുക; അങ്ങു ഇരുളി നെ പരിഗ്രഹിച്ചു സൂൎയ്യനായും നില്ക്കുക; അങ്ങനെ ചെയ്യാൽ, അങ്ങു ഞങ്ങൾക്കു ശത്രുഹന്താവായി" അത്രി അനുകൂലിച്ചു; അത്രി ഇരുളിനെ നീക്കി കൊണ്ടു ചന്ദ്രനായി തെളിഞ്ഞു നിന്നു. അത്രി സൌമ്യഭാവം പൂണ്ടു സോമനേപ്പോലെ പ്രിയദൎശനനായി. ത പോവീൎയ്യനായ അത്രി ചന്ദ്രനായും സൂൎയ്യനായും നില്ക്കുക നിമിത്തം ജഗത്തു് വിതിമിരമായി; പ്രഭപ്പെട്ടു വിളങ്ങി. എന്നു മാത്രമല്ല, അത്രി സ്വതേജസ്സു കൊണ്ടു, ശത്രു സംഘങ്ങളെ താഡിക്കുകയും ചെ യ്തു. അത്രിയുടെ വീൎയ്യത്തിൽ എരിഞ്ഞ മഹാസുരന്മാരെ, സുരന്മാർ തുടരെ അടിച്ചു, കാട്ടുകളിൽ കായും കിഴങ്ങും തിന്നു നടന്ന മഹാ മുനി,—ആകാശത്തു ജ്യോതിൎഗ്ഗോളങ്ങ ളായും രണാം കണത്തിൽ സുരാസുര സമര നിയന്താ വായും വൎത്തിച്ചു

ദത്തൻ. മുകളിൽ പ്രസ്താവിച്ചതു പോലെ അ ത്രിയുടെ പുത്രനായ ദത്തൻ—ദത്താത്രേ യൻ—വിഷ്ണുവിൻെറ അംശമാകുന്നു.

ഹൈ ഹയാനാ മധിപതിഃ അൎജ്ജുനഃ ക്ഷത്രിയൎഷഭഃ
ദത്തം നാരായണ സ്യാംശം ആരാധ്യ പരികൎമ്മഭിഃ
ബാഹൂൻ ദശശതം ലേഭേ ദുൎദ്ധൎഷത്വ മരാതിഷു
അവ്യാ ഹതേന്ദ്രിയൌജഃ ശ്രീ തേജോ വീൎയ്യ യശോ ബലം

ഹൈഹയന്മാരുടെ രാജാവായ കൃതവീൎയ്യപുത്രനായ അൎജ്ജു നൻ, അവ്യാഹതമായ ഓജസ്സ്, ശ്രീ, തേജസ്സ്, വീൎയ്യം, തേജസ്സ്, ബലം, അരാതികളിൽ ദുൎദ്ധൎഷത്വം, സഹസ്രബാഹുക്കൾ, എന്നി വയെ സമ്പാദിച്ചതു് പരികൎമ്മങ്ങളെ കൊണ്ടു നാരായണ സം ഭവനായ ദത്തനെ ആരാധിച്ചാകുന്നു.

## ദത്താത്രേയ സ്തോത്രം.

ശ്രീ ഗണേശായ നമഃ

ജടാധരം പാണ്ഡുരംഗം ശൂലഹസ്തം കൃപാനിധിം
സൎവ്വരോഗ ഹരം ദേവം ദത്താത്രേയ മഹം ഭജേ

അസ്യ ശ്രീ ദത്താത്രേയ സ്തോത്രമന്ത്രസ്യ ഭഗവാൻ നാരദ ഋ ഷിഃ അനുഷ്ടുപ് ഛന്ദഃ പരമാത്മാ ദേവതാ ശ്രീദത്തപ്രീത്യൎത്ഥേ ജപേ വിനിയോഗഃ

ജഗ ദുല്പത്തി കൎത്രേ ച സ്ഥിതി സംഹാര ഹേതവേ
ഭവ പാശ വിമുക്തായ ദത്താത്രേയ നമോ$f$സ്തു തേ

ജരാജന്മ വിനാശായ ദേഹ ശുദ്ധി കരായ ച
ദിഗംബര ദയാമൂൎത്തേ ദത്താത്രേയ നമോ$f$സ്തു തേ

കൎപ്പൂര കാന്തി ദേഹായ ബ്രഹ്മ മൂൎത്തി ധരായ ച
വേദശാസ്ത്ര പരിജ്ഞായ ദത്താത്രേയ നമോ$f$സ്തു തേ

ഹ്രസ്വ ദീൎഘ കൃശ സ്ഥൂല നാമ ഗോത്ര വിവൎജ്ജിതഃ
പഞ്ചഭൂതൈക ദീപ്തായ ദത്താത്രേയ നമോ$f$സ്തു തേ

യജ്ഞഭോക്ത്രേ ച യജ്ഞായ യജ്ഞരൂപധരായ ച
യജ്ഞപ്രിയായ സിദ്ധായ ദത്താത്രേയ നമോ$f$സ്തു തേ

ആദൌ ബ്രഹ്മാ മദ്ധ്യേ വിഷ്ണുഃ അന്തേ ദേവ സദാശിവഃ
മൂൎത്തിത്രയ സ്വരൂപായ ദത്താത്രേയ നമോ$f$സ്തു തേ

ഭോഗാലയായ ഭോഗാല യോഗ യോഗ്യായ ധാരിണേ
ജിതേന്ദ്രിയ ജിതജ്ഞായ ദത്താത്രേയ നമോ$f$സ്തു തേ

ദിഗംബരായ ദിവ്യായ ദിവ്യരൂപ ധരായ ച
സദോദിത പരബ്രഹ്മ ദത്താത്രേയ നമോ$f$സ്തു തേ

ജംബുദ്വീപ മഹാക്ഷേത്ര മാതാപുര നിവാസിനേ
ജയമാന സതാം ദേവ ദത്താത്രേയ നമോ$f$സ്തു തേ

ഭിക്ഷാടനം ഗൃഹേ ഗ്രാമേ പാത്രം ഹേമമയം കരേ
നാനാസ്വാദമയീ ഭിക്ഷാ ദത്താത്രേയ നമോ$f$സ്തു തേ

ബ്രഹ്മ ജ്ഞാന മയീ മുദ്രാ വസ്ത്രേ ചാ$f$കാശ ഭൂതലേ
പ്രജ്ഞാന ഘന ബോധായ ദത്താത്രേയ നമോ$f$സ്തു തേ

അവധൂത സദാനന്ദ പരബ്രഹ്മ സ്വരൂപിണേ
വിദേഹ ദേഹ രൂപായ ദത്താത്രേയ നമോ$f$സ്തു തേ

സത്യരൂപ സദാചാര സത്യധൎമ്മ പരായണ
സത്യാശ്രമ പരോക്ഷായ ദത്താത്രേയ നമോ$f$സ്തു തേ

ശൂലഹസ്ത ഗദാപാണേ വനമാലാ സുകന്ധര
യജ്ഞസൂത്രധര ബ്രഹ്മൻ ദത്താത്രേയ നമോ$f$സ്തു തേ

ക്ഷരാ$f$ക്ഷര സ്വരൂപായ പരാല്പര തരായ ച
ദത്ത മുക്തി പര സ്തോത്ര ദത്താത്രേയ നമോ$f$സ്തു തേ

ദത്തവിദ്യാഢ്യ ലക്ഷ്മീശ ദത്ത സ്വാത്മ സ്വരൂപിണേ
ഗുണ നിൎഗ്ഗുണ രൂപായ ദത്താത്രേയ നമോ$f$സ്തു തേ

ശത്രുനാശകരം സ്തോത്രം ജ്ഞാനവിജ്ഞാന ദായകം
സൎവ്വപാപം ശമം യാതി ദത്താത്രേയ നമോ$f$സ്തു തേ

ഇദം സ്തോത്രം മഹദ്ദിവ്യം ദത്ത പ്രത്യക്ഷ കാരകം
ദത്താത്രേയ പ്രസാദാ ച്ച നാരദേന പ്രകീൎത്തിതം

(നാരദപുരാണം)

ദത്തൻെറ പുത്രൻ നിമി എന്ന ഋഷി; നിമിയുടെ പുത്രൻ ശ്രീമാൻ. ശ്രീമാൻ നിമിക്കുമ്മുമ്പായി തന്നെ മരിച്ചു. അതു സം ബന്ധിച്ചാണ്, ശ്രാദ്ധകൎമ്മം സ്ഥാപിക്കപ്പെടുക ഉണ്ടായതു്. ദുഷ്ക രമായ തപസ്സിനെ അനുഷ്ഠിച്ച ശ്രീമാൻ, ആയിരം വൎഷം ജീ വിച്ചശേഷം മരിച്ചു. നിമി, വിധിപ്രകാര മുള്ള ശൌചകൎമ്മങ്ങ ളെ അനുഷ്ഠിച്ചു. എന്നാൽ ആ പുത്രശോക പരായണൻ, കഠിന മായ വ്യഥയ്ക്കു വിധേയനായി. ശോക കാരണത്തെ തന്നെ ചി ന്തിച്ച നിമി, ചതുൎദ്ദശിയിൽ പല ഭക്ഷ്യ പേയങ്ങളെ സംഭരിച്ച ശേഷം, രാത്രി വിശ്രമിച്ചു. നിമി പിറേറന്നു രാവിലെ എഴീ റ്റു്, ശോക കാരണത്തെ വിസ്മരിച്ചു്, ഇതര കാൎയ്യങ്ങളിൽ വ്യാപൃ തനായി. സമാഹിതനായ നിമി, ശ്രാദ്ധത്തെ മനസ്സിൽ സങ്കല്പി ച്ചു. ആ തപോധനൻ ഭക്ഷണത്തിനു് ഉപയോഗിക്കാറുണ്ടായി

രുന്ന മൂലങ്ങളെ, ഫലങ്ങളെ,—സർവ്വ ഭോജ്യങ്ങളെ,—മനസ്സുകൊണ്ടു നിശ്ചയിച്ചു. അമാവാസിയിൽ പല ബ്രാഹ്മണരെ ക്ഷണിച്ചുവരുത്തി, കുശപ്പുൽ വിരികളിൽ ഇരുത്തി പ്രദക്ഷിണം ചെയ്തു്, പൂജിച്ചു. ആ മഹാ പ്രാജ്ഞൻ ഏഴു ബ്രാഹ്മണരെ പ്രത്യേകം ഇരുത്തി, ഉപ്പുചേരാത്ത ശ്യാമകാന്നം കൊണ്ടു തർപ്പണം ചെയ്തു; ഊണു കഴിച്ചുകൊണ്ടിരുന്ന ബ്രാഹ്മണരുടെ പാദങ്ങളുടെ മുമ്പിൽ, കുശപ്പുല്ലു് തെക്കു മുഖമായി വിരിച്ചു; അങ്ങനെ കുശ കെട്ടുകളെ വിരിച്ചശേഷം, നിമി, മരിച്ച പുത്രന്റെ നാമവും ഗോത്രവും ഉച്ചരിച്ചു കൊണ്ടു്, ആ പുത്രനായി പിണ്ഡം വച്ചു. ഇത്രയും ചെയ്തപ്പോഴേക്കു നിമിക്കു പശ്ചാത്താപ മുണ്ടായി; അനുഷ്ഠിതമായ കർമ്മം വിധികൾ അനുവദിച്ച തായിരിക്കുമോ എന്നുള്ള സംശയമാണ് പശ്ചാത്താപത്തിനു ഹേതു ആയതു്. "അഹോ! ഞാൻ എന്താണു ചെയ്തതു്? മുനികൾ ചെയ്യാത്തതിനെ ഞാൻ ചെയ്തു. ബ്രാഹ്മണർ എന്നെ ദഹിപ്പിക്കുമായിരിക്കും." സംഭ്രമം പൂണ്ട നിമി, വംശകർത്താവായ അത്രിയെ ചിന്തിച്ചു. ആ ക്ഷണത്തിൽ അത്രി അവിടെ അവതരിച്ചു; പുത്രശോക കർശിത നായ നിമിയെ ഇങ്ങനെ ആശ്വസിപ്പിച്ചു. "ഭോ! തപോധന! നിമേ! അങ്ങു അനുഷ്ഠിച്ച കർമ്മം, ബ്രഹ്മാവു പണ്ടേ തന്നെ പിതൃയജ്ഞ മെന്നു സങ്കല്പിച്ചിട്ടുള്ളതാണ്. ശ്രാദ്ധത്തെ സംവിധാനം ചെയ്യുവാൻ ബ്രഹ്മാവിനെ ഒഴിച്ചു ആരുണ്ടു്? ബ്രഹ്മാവു നിശ്ചയിച്ചിരിക്കുന്നതു് ഇങ്ങനെയാണ്. ഞാൻ പറയാം തപോധന! * നിമേ! അങ്ങു കേൾക്കുക. ഒന്നാമതായി മന്ത്രപൂർവ്വം അഗ്നി ശരണം ചെയ്യണം; അതിന്റെ ശേഷം അഗ്നിയേയും, സോമനേയും, വരുണനേയും പുരസ്കരിച്ചു്, ഹോമം ചെയ്യണം. പിതൃക്കളോടു ഒരുമിച്ചു നിത്യം സഹചരിക്കുന്ന വിശ്വ ദേവന്മാർക്കും ഭാഗം, ബ്രഹ്മാവു, കല്പിച്ചിട്ടുണ്ടു്. ലോകത്തെ ധരിക്കുന്ന പൃഥിവിയേയും, വൈഷ്ണവി, കാശ്യപി അക്ഷയ എന്ന നാമങ്ങളെ കൊണ്ടു സ്തുതിക്കണം; അതിന്റെ ശേഷം അഗ്നിയും സോമനും ആരാധിക്കപ്പെടണം. ബ്രഹ്മാവു നിർമ്മിച്ച പിതൃക്കൾ എന്ന ദേവന്മാർ, മഹാ ഭാഗന്മാരായ ഊഷ്മപന്മാർ എന്നവർക്കൊക്കെയും ഭാഗങ്ങൾ കല്പിച്ചിട്ടുണ്ടു്:

തേ ശ്രാദ്ധേ നാർച്ച്യമാനാ വൈവിമുച്യന്തേ ഹ കില്ബിഷാൻ.

ഇവരെ ശ്രാദ്ധത്തിൽ അർച്ചിക്കുന്നവരുടെ പൂർവ്വഗന്മാർ പാപങ്ങളിൽ നിന്നു വിമുക്തന്മാരാകും. ബ്രഹ്മാവു നിർമ്മിച്ച പിതൃക്കൾ ഏഴാണ്. അഗ്നിമുഖന്മാരായ വിശ്വദേവന്മാരെ കുറിച്ചു ഞാൻ മുമ്പേ പറഞ്ഞു. ശ്രാദ്ധ ഭാഗങ്ങളെ അർഹിക്കുന്ന ഇതരന്മാരായ മഹാത്മാക്കൾ ഇവരാകുന്നു.

സഹഃ കൃതിഃ വിപാപ്മാ ച പുണ്യകൃൽ പാവന സ്തഥാ
ഗ്രാമ്യഃ ക്ഷേമ്യഃ സമൂഹ ശ്ച ദിവ്യസാനുഃ തഥൈവ ച
വിവസ്വാൻ വീര്യവാൻ ശ്രീമാൻ കീർത്തിമാൻ കൃത വൈ ച
ജിതാത്മാ മുനിവീര്യ ശ്ച ദീപ്തരോമാ ഭയംകര:
അനുകർമ്മാ പ്രതീത ശ്ച പ്രദാതാ ച്യംശുമാൻ തഥാ
ശൈലാഭഃ പരമ ക്രോധീ ധീരോഷ്ണീ ഭൂപതിഃ തഥാ
സ്രജോ വജ്രീ വരീ ചൈവ വിശ്വദേവാ സ്സനാതനാഃ

ഇത്രയും സനാതനന്മാരായ വിശ്വദേവന്മാർ തന്നെ; ഇവരെ കൂടാതെയും ഇവിടെ പ്രസ്താവിക്കേണ്ട വിശ്വദേവന്മാരുണ്ടു്.

വിദ്യുദ്വർച്ചാഃ സോമവർച്ചാ സൂര്യശ്രീ ശ്ചേതി നാമതഃ
സോമപഃ സൂര്യ സാവിത്രോ ദത്താത്മാ പുണ്ഡരീയകഃ
ഉഷ്ണീനാഭോ നഭോദ ശ്ച വിശ്വായുർ ദീപ്തി രേവ ച
ചമൂഹരഃ സുരേശ ശ്ച വ്യോമാരിഃ ശംകരോ ഭവഃ
ഈശഃ കർത്താ കൃതിഃ ദക്ഷോ ഭുവനോ ദിവ്യകർമ്മകൃൽ
ഗണിതഃ പഞ്ചവീര്യ ശ്ച ആദിത്യോ രശ്മിമാൻ തഥാ
സപ്തകൃൽ സോമവർച്ചാ ശ്ച വിശ്വകൃൽ കവി രേവ ച
അനുഗോപ്താ സുഗോപ്താ ച നപ്താ ചേശ്വര ഏവ ച.

ഇവരും വിശ്വ ദേവന്മാരാണു; ഇവർ എല്ലാവരും കാലത്തിന്റെ ഗതിയെ കുറിച്ചു സർവ്വവും അറിയുന്നവർ തന്നെ.

അശ്രാദ്ധേയാനി ധാന്യാനി കോദ്രവാഃ പുലകാ സ്തഥാ
ഹിംഗുദ്രവ്യേഷു ശാകേഷു മൂലാനാം ലശുനം തഥാ
പലാണ്ഡുഃ സൌഭാഞ്ജനകഃ തഥാ ഗൃഞ്ജനകാദയഃ
കൂശ്മാണ്ഡ ജാത്യലാബ്വം ച കൃഷ്ണം ലവണ മേവ ച
ഗ്രാമ്യവാരാഹമാംസം ച യച്ചൈവാപ്രോക്ഷിതം ഭവേൽ
കൃഷ്ണാജം ജീരകം ചൈവ ശീതപാകീ തഥൈവ ച
അംകുരാദ്യാ സ്തഥാ വർജ്ജ്യാ ഇഹ ശൃംഗാടകാനി ച
വർജയേൽ ലവണം സർവ്വം തഥാ ജംബൂഫലാനി ച
അവക്ഷുതാവരുദിതം തഥാ ശ്രാദ്ധേ ച വർജയേൽ
നിവാപേ ഹവ്യകവ്യേ വാ ഗർഹിതം ച സുദർശനം
പിതര ശ്ച ഹി ദേവാ ശ്ച നാഭിനന്ദന്തി തദ്ധവിഃ
ചണ്ഡാല ശ്വപചൌ വർജ്ജ്യൌ നിവാപേ സമുപസ്ഥിതേ
കാഷായ വാസാ കുഷ്ഠീ വാ പതിതോ ബ്രഹ്മഹാ ƒപി വാ.
സംകീർണ്ണയോനിർ വിപ്ര ശ്ച സംബന്ധീ പതിത ശ്ച യഃ
വർജനീയാ ബുധൈ രേതേ നിവാപേ സമുപസ്ഥിതേ.

ശ്രാദ്ധങ്ങളിൽ വർജ്ജ്യങ്ങളായവയെ ഇനി പറയട്ടെ. വരക്, പതിര്, കായം, വെളുത്തുള്ളി, ചുമന്നുള്ളി, മുരിങ്ങ, വൻചുവന്നുള്ളി മുതലായവ, കുമ്പളം, ചുര, കറുത്തുപ്പു്, വളർത്തു പന്നിയുടെ മാംസം, യജ്ഞത്തിനായല്ലാതെ കൊല്ലപ്പെട്ട എല്ലാത്തരം മാംസം, കൃഷ്ണാജം, ജീരകം ശീതപാകി അംകുരാദ്യങ്ങൾ, ശൃംഗാടകങ്ങൾ, ഉപ്പുവകകൾ, കോവൽ കായ്, തുപ്പൽ വീണ വസ്തു, കണ്ണീർ വീണ വസ്തു, എന്നിവ വർജ്ജ്യങ്ങളാകുന്നു. പിതൃക്കൾക്കായുള്ള നിവാപം, ദേവതകൾക്കായുള്ള ഹവ്യം, കവ്യം, എന്നവയിൽ സുദർശനം എന്ന ചെടി വർജ്ജ്യമാണ്. ഈ ചെടി ചേർന്ന ഹവിസ്സിനെ പിതൃക്കൾ അഭിനന്ദിക്കുന്നില്ല. ചണ്ഡാലൻ, ശ്വപചൻ, കാഷായ വസ്ത്രധാരി, കുഷ്ഠി, പതിതൻ, ബ്രഹ്മഹന്താവു്, സംകീർണ്ണയോനിയായ വിപ്രൻ, പതിതന്റെ സംബന്ധി—എന്നിവർ ഒക്കെയും, ശ്രാദ്ധത്തിങ്കൽ വർജനീയന്മാരത്രെ.

പരമ ശിവന്റെ അവതാര മായ ദുർവാസാവു പരമ കോപനനായ ഒരു ഋഷി ആണെന്നുള്ളതു്, പ്രസിദ്ധ മാണല്ലൊ. പാണ്ഡവ മാതാവായ കുന്തി ഈ പരമ കോപനനെ പ്രസാദിപ്പിച്ചു്, വരം വാങ്ങി പുത്രവതിയായി. ദുര്യോധനൻ ചെയ്ത പ്രാർത്ഥനം അനുസരിച്ചു്, ദുർവാസാവു്, ദ്രൌപദി ഭോജന കാല ശേഷം പാ

* ദത്തന്റെ പുത്രനായ നിമി ഋഷിയും, ജനകവംശ കർത്താവായ നിമിയും രണ്ടുപേരാണ്.

**ദുൎവ്വാസാവു്.** ണ്ഡവന്മാരെ ചെന്നു കാണുകയും, അതിനെ തുടൎന്നു്, യുധിഷ്ഠിരനെ ഭയന്നു്, ഒളിച്ചു പോകേണ്ടതായി വരുകയും ചെയ്തു. ദ്വാരകയിൽ ഒരിക്കൽ ദുൎവ്വാസാവു ചെന്നു കയറി, ദുൎഗ്രഹങ്ങളായ പല വ്യതിക്രമങ്ങൾ പ്രവൎത്തിച്ച ശേഷം, രുഗ്മിണിയെ രഥത്തിൽ പൂട്ടി അടിച്ചതായ ഒരു സംഭവത്തെ, കൃഷ്ണൻ തന്നെ വിവരിക്കുന്നുണ്ടു്. അംബരീഷൻ എന്ന നാരായണ ഭക്തനെ വധിക്കുവാനായി ദുൎവ്വാസാവു, കൃത്യയെ സൃഷ്ടിച്ചു: എങ്കിലും സുദൎശന ചക്രത്തെ ഭയന്നു്, പിൻമാറേണ്ടതായി വന്നു. ഈ പരമ താപസൻ കാൎയ്യാകാൎയ്യങ്ങളെ ആലോചിക്കാതെ ശകുന്തളയേയും, ഇന്ദ്രനേയും ശപിച്ച സംഭവങ്ങൾ, പ്രസിദ്ധങ്ങളാണു്. ഈ സംഭവങ്ങൾ ഒക്കെയും, ഈ ഗ്രന്ഥപരമ്പരയിൽ, തത്തൽ സ്ഥാനങ്ങളിൽ വിവരിക്കപ്പെട്ടിട്ടുണ്ടു്. ദുൎവ്വാസാവിന്റെ അനിയന്ത്രിതമായ വൎത്തന രീതിയും, തപഃ പ്രഭാവവും, ഉദാഹരിക്കുന്ന ഒരു സംഭവത്തെ ഇവിടെ ഉദ്ധരിക്കാം. സത്യവാക്, അനസൂയൻ, ധൎമ്മാത്മാവു ആയി മുദ്ഗലൻ എന്നു ഒരു ബ്രാഹ്മണൻ ഒരു കാലത്തു കുരുക്ഷേത്രത്തിൽ താമസിച്ചിരുന്നു. സംയതേന്ദ്രിയനായ മുദ്ഗലൻ, ഉഞ്ഛവൃത്തിയായിരുന്നു, ഒരു പക്ഷം മാത്രം ആഹാരം കഴിച്ചു, അടുത്ത പക്ഷത്തിൽ വഴിയിൽ പൊഴിഞ്ഞു വീണു കിടക്കുന്ന ധാന്യത്തിന്റെ മണികളെ, കപോത ധൎമ്മം അനുസരിച്ചു പെറുക്കി എടുത്തു പാകം ചെയ്തും, മുദ്ഗലൻ, ഭാൎയ്യാ പുത്രന്മാരോടു കൂടെ കാലം കഴിച്ചു പോന്നു. എന്നാൽ കപോത വ്രതം സ്വീകരിച്ചിരുന്ന മുദ്ഗലൻ, ഇഷ്ടീകൃതം മുതലായ സത്രങ്ങളെ അനുഷ്ഠിച്ചു്, അതിഥി പൂജ ചെയ്യുന്നതിൽ നിരതനായിരുന്നു. ഓരോ പൎവ്വത്തിലും അനേകം ദേവന്മാരും, ഇന്ദ്രനും, മുദ്ഗലന്റെ സത്രത്തിങ്കൽ അവതരിച്ചു്, അവരവരുടെ ഭാഗം സ്വീകരിക്കുക പതിവായിരുന്നു. ആശ്രമത്തിൽ പാകപ്പെടുത്തിയിരുന്ന അല്പ ഭക്ഷണം, വിളമ്പും തോറും അധികപ്പെട്ടാരുണ്ടായിരുന്നു പോലും. വൎദ്ധിച്ച അന്നത്തെ വിളമ്പി, ആ ത്യാഗ വിശുദ്ധൻ നൂറു കണക്കിനു് അതിഥികളെ പൂജിച്ചു പോന്നു. ആ സൎവ്വ ഭൂതഹിതൻ, ദേവാതിഥി ശേഷങ്ങളെ കൊണ്ടു മാത്രമാണു്, ദേഹയാപനം ചെയ്തതു്. വ്രതനിഷ്ഠനായ മുനി ധൎമ്മിഷ്ഠനാണെന്നു കേട്ടു് ദുൎവ്വാസാവു ഒരിക്കൽ അവിടെ ചെന്നു കയറി. കേവലം നഗ്നനായും, തല ചിരച്ചും വായിൽ തോന്നിയതൊക്കെയും വിളിച്ചു പറഞ്ഞും, പിരാന്തനേപ്പോലെ ചെന്നു കയറിയ ദുൎവ്വാസാവു്, "ഞാൻ ഉണ്ണുവാൻ വന്നിരിക്കുകയാണു്" എന്നു വിളിച്ചു പറഞ്ഞു. മുദ്ഗലൻ വിനയപൂൎവ്വം സ്വാഗതം പറഞ്ഞു. ദുൎവ്വാസാവു ബുഭുക്ഷയോടു കൂടി ഇലയിൽ കണ്ടതൊക്കെയും ഉണ്ടു. മുദ്ഗലൻ വീണ്ടും വിളമ്പി. ദുൎവ്വാസാവു വീണ്ടും വീണ്ടും ഉണ്ടു. ഉണ്ടു കഴിഞ്ഞ ശേഷം ദുൎവ്വാസാവു് ഉഛിഷ്ടം സ്വശരീരത്തിൽ വാരിത്തേച്ചു്, തുള്ളിച്ചാടി പ്പാട്ടു പാടി തകൎത്തു കൊണ്ടു്, ഇറങ്ങിപ്പോയി. അടുത്ത പൎവ്വത്തിലും ദുൎവ്വാസാവു് മുദ്ഗലാശ്രമത്തിൽ ചെല്ലുകയും മുമ്പേത്തേപ്പോലെ വൎത്തിക്കുകയും ചെയ്തു. പൎവ്വങ്ങളിലൊക്കെയും ദുൎവ്വാസാവു് ആശ്രമത്തിൽ ചെല്ലുകയും, അവിടെ ഉള്ള അന്നമൊക്കെയും, ഉണ്ടും വാരി വിതറിയും, മുടിക്കുക ഒരു പതിവായി. എന്നാൽ ഉഞ്ഛധൎമ്മാവായ മുദ്ഗലനാകട്ടെ, യാതൊരു വികാരത്തെയും പ്രദൎശിപ്പിച്ചില്ല. മനസ്സിനെ നിൎമ്മമമായി രക്ഷിച്ചു്, ഉഞ്ഛം സമ്പാദിച്ചു കൊണ്ടു്, അടുത്ത പൎവ്വത്തെ പ്രതീക്ഷിച്ചു കൊണ്ടിരുന്നു. മുദ്ഗലന്റെ മനഃസ്ഥിരതയെ ദൎശിച്ചു ദുൎവ്വാസാവു പറഞ്ഞു:— "മുദ്ഗല ! അങ്ങയ്ക്കു സമനായ ദാതാവാകട്ടെ, മാത്സൎയ്യ വൎജ്ജിതനാകട്ടെ ലോകത്തിൽ ഇതരൻ ഇല്ല." ദുൎവ്വാസാവു തുടൎന്നു പറഞ്ഞു:—

ക്ഷുദ്ധൎമ്മ സംജ്ഞാം പ്രണുദ ത്യാദത്തേ ധൈൎയ്യ മേവ ച
വിഷയാനുസാരിണീ ജിഹ്വാ കരക്ഷത്യേവ രസാൻ പ്രതി

ആഹാരപ്രഭവാഃ പ്രാണാഃ മനോദുൎന്നിഗ്രഹം ചലം
മനസ ശ്ചേ ന്ദ്രിയാണാം ചാ പ്യൈകാഗ്ര്യം നിശ്ചിതം തപഃ

ശ്രമേണോ പാൎജ്ജിതം ത്യക്തം ന ച ദുഃഖേന ചേതസാ
ത ത്സൎവ്വം ഭവതാ സാധോ യഥാവ ദുപപാദിതം

പ്രീതാഃ സ്മോ/നുഗൃഹീതാ ശ്ച സമേത്യ ഭവതാ സഹ
ഇന്ദ്രിയാഭി ജയോ ധൈൎയ്യം സംവിഭാഗോ ദമഃ ശമഃ

ദയാ സത്യം ച ധൎമ്മ ശ്ച ത്വയി സൎവ്വം പ്രതിഷ്ഠിതം
ജിതാ സ്തേ കൎമ്മഭിൎല്ലോകാഃ പ്രാപ്തോ സി പരമാം ഗതിം

അഹോ ദാനം വിഘുഷ്ടം തേ സുമഹൽ സ്വൎഗ്ഗവാസിഭിഃ
സ ശരീരോ ഭവാൻ ഗന്താ സ്വൎഗ്ഗം സു ചരിത വ്രത

വിശപ്പു ധൎമ്മത്തെയും ധൈൎയ്യത്തെയും അവഗണിക്കുന്നതായിട്ടാണു്, സാധാരണ കണ്ടു വരുന്നതു്. രുചിയെ കാമിക്കുന്ന സാധു മനുഷ്യർ, രസങ്ങളിലേക്കു ആകൎഷിക്കപ്പെടുക സൎവ്വസാധാരണമാണു്. പ്രാണൻ നില്ക്കുന്നതു് ആഹാരത്തിന്മേൽ തന്നെ; മനസ്സു അസ്ഥിരവും അമൎത്തിയാൽ അമരാത്തതും ആകുന്നു. യഥാൎത്ഥമായ തപസ്സു് എന്നതു മനസ്സിന്റേയും ഇന്ദ്രിയങ്ങളുടേയും ഏകാഗ്രത അല്ലാതെ വേറൊന്നല്ല. പരിശ്രമം കൊണ്ടു സമ്പാദിച്ച ദ്രവ്യത്തെ, സന്തോഷത്തോടു കൂടെ, ദാനം ചെയ്യുവാൻ കഴിയുന്നവർ, വളരെ വളരെ കുറവാണു്. എന്നാൽ സാധോ ! മുദ്ഗല! അങ്ങു ഇതൊക്കെയും സാധിച്ചിരിക്കുന്നു. അങ്ങയോടുള്ള ബന്ധം നിമിത്തം, ഞാൻ അനുഗൃഹീതനായി; ഞാൻ പ്രീതനായി. ഇന്ദ്രിയ വിജയം, ധൈൎയ്യം, നീതി, ദമം, ശമം, ദയ, സത്യം, ധൎമ്മം എന്നിവ ഒക്കെയും അങ്ങയിൽ പ്രതിഷ്ഠിതങ്ങൾ തന്നെ. അങ്ങു കൎമ്മങ്ങളെ കൊണ്ടു ലോകങ്ങളെ ജയിച്ചിരിക്കുന്നു. അങ്ങു പരമ ഗതിയെ പ്രാപിച്ചു. അങ്ങയുടെ ദാന മഹിമയെ സ്വൎഗ്ഗവാസികൾ തന്നെയും പ്രശംസിക്കുന്നു. ഭോ സുചരിതവ്രത ! അങ്ങു സശരീരനായി സ്വൎഗ്ഗത്തേക്കു പോകുക തന്നെ." ദുൎവ്വാസാവു ഇങ്ങനെ പ്രസ്താവിക്കവെ, ഒരു ദേവദൂതൻ വിമാനത്തിൽ അവിടെ അവതരിച്ചു. അരയന്നങ്ങൾ വലിച്ച രഥം ! കിങ്കിണി അലങ്കരിച്ച രഥം ! കാമഗവും വിചിത്രവും ദിവ്യഗന്ധവത്തും ആയ രഥം! രഥി പറഞ്ഞു:— "മുനേ മുദ്ഗല ! അങ്ങു പരമ സിദ്ധിയെ പ്രാപിച്ചിരിക്കുന്നു. രഥത്തിൽ കയറുക."

ദുൎവ്വാസാവു കേശകി എന്ന രാജാവിനെ യജ്ഞത്തിൽ സഹായിച്ച സംഭവം—ഈ ഗ്രന്ഥപരമ്പരയിൽ സോമ വംശത്തിൽ ഖാണ്ഡവ ദഹനം സംബന്ധിച്ചു കാണാം.

**സോമൻ.** അത്രിയുടെ പ്രസിദ്ധനായ ഇതരപുത്രൻ സോമനാണു്; സോമന്റെ ചരിത്രം—ഇതിനു കീഴ് സോമവംശത്തിൽ കാണുക.

# ചരിത്രകാണ്ഡം

വൈവസ്വതകാലം

## VII

## ബ്രഹ്മാവിൻെറ പുത്രനായ അംഗിരഃ പ്രജാപതി

രുദ്രൻ ചെയ്ത ഒരു യജ്ഞത്തിങ്കൽ വച്ച്, ദേവസ്ത്രീകളെ കണ്ട ആൎത്തനായ ബ്രഹ്മാവിനു രേതസ്സു സ്ഖലിച്ചു എന്നും; ബ്രഹ്മാവു അതിനെ അവിടെ അഗ്നിയിൽ ഹോമിച്ചു എന്നും; ആ അഗ്നിയിൽനിന്നു മരീചി, ഭൃഗു മുതലായ ചിലരോടു കൂടെ അംഗിരസ്സും പ്രഭവിച്ചു എന്നും; ഇതിനു മുമ്പു പ്രസ്താവിച്ചിട്ടുള്ളതാണ്. അംഗാരങ്ങളിൽ നിന്നു പ്രഭവിച്ച പുത്രനാണ് അംഗിരസ്സ്.

**അംഗിരസ്സ്.**

മഹാഭാഗനായ അംഗിരസ്സ്, ആശ്രമത്തിൽ ഉഗ്രമായ തപസ്സു അനുഷ്ഠിച്ചു. അംഗിരസ്സ്, അഗ്നിയെ അപേക്ഷിച്ചു, ജ്വലിച്ച്; അംഗിരസ്സിനെ കൊണ്ട്, സൎവ്വജഗത്ത്, പ്രകാശിച്ചു. ആ കാലത്തു തപസ്സു അനുഷ്ഠിച്ചിരുന്ന അഗ്നി—അംഗിരസ്സിൻെറ തേജസ്സു കയറി, നിഷ്പ്രഭനായി, ഇങ്ങനെ ചിന്താബാധിതനായി:— "ബ്രഹ്മാവ് വേറെ ഒരു അഗ്നിയെ സൃഷ്ടിച്ചുവോ? ഞാൻ തപസ്സു അനുഷ്ഠിച്ചു താമസിക്കുകയാൽ, എനിക്കു അഗ്നിത്വം നഷ്ടമായി. ഇനി ഞാൻ വീണ്ടും എങ്ങനെ അഗ്നിയാകുമോ?" അഗ്നി അംഗിരസ്സിൻെറ സന്നിധിയിൽ ചെന്നു; ലോകതാപനം ചെയ്തു കൊണ്ടിരുന്ന മഹാ മുനിയുടെ മുമ്പിൽ ഭീതനായി നിന്നു. അംഗിരസ്സു പറഞ്ഞു:—"അങ്ങു ലോകഭാവന നാണ്; അങ്ങു തന്നെ അഗ്നിയായി ഇരിക്കുക; ശീഘ്രമാകട്ടെ; അല്ലയോ അഗ്നേ! തിമിരസംഹാരം ചെയ്യുവാൻ അങ്ങയെയാണ്, ബ്രഹ്മാവു ഒന്നാമതായി സൃഷ്ടിച്ചത്. അങ്ങു സ്വസ്ഥാനത്തെ പ്രാപിച്ച്, ക്ഷണത്തിൽ തമസ്സുകളെ സംഹരിക്കുക." അഗ്നി പറഞ്ഞു:— "ഭോ പരമതാപസ! എൻെറ കീൎത്തി നശിച്ചിരിക്കുന്നു. അങ്ങു ലോകത്തിൽ ഹുതഭുക്കായി; പാവകൻ എന്ന നാമത്തിൽ ലോകത്തിൽ ഇപ്പോൾ അറിയപ്പെടുന്നതു്, അങ്ങു തന്നെയാണ്; ഞാനല്ല. ഞാൻ അങ്ങയിൽ അഗ്നിത്വത്തെ നിക്ഷേപിച്ചിരിക്കുന്നു; അങ്ങു തന്നെ പ്രഥമാഗ്നി ആയിരിക്കുക. ഞാൻ രണ്ടാമനായി പ്രാജാപത്യക മായ അഗ്നി യായിക്കൊള്ളാം." അംഗിരസ്സു പറഞ്ഞു:— "അഗ്നേ! അങ്ങയെയല്ല; തിമിര സംഹാരം ചെയ്യുന്ന അഗ്നി അങ്ങുതന്നെ; ഞാൻ അങ്ങയുടെ പ്രഥമ പുത്രനാവട്ടെ." അഗ്നി സമ്മതിച്ചു. അംഗിരസ്സ് അങ്ങനെ അഗ്നിപ്രഭവനും അഗ്നിയും ആയി.

ബ്രഹ്മണോ യസ്തൃതീയസ്തു പുത്രഃ കുരുകുലോദ്വഹ
തസ്യാƒപി വസുദാ ഭാൎയ്യാ പ്രജാസ്തു സ്യാം ച മേ ശൃണു.

ബൃഹൽകീൎത്തിഃ ബൃഹൽ ജ്യോതിഃ ബൃഹൽ ബ്രഹ്മാ ബൃഹന്മനാഃ
ബൃഹന്മന്ത്രോ ബൃഹൽ ഭാസ സ്തഥാ രാജൻ ബൃഹസ്പതിഃ
(വനപൎവ്വം.

അഷ്ടൌ ചാംഗിരസഃ പുത്രാ വാരുണാസ്തേ പ്യവാരുണാഃ
ബൃഹസ്പതി രുചഥ്യ ശ്ച വയസ്യഃ ശാന്തി രേവ ച

ഘോരോ വിരൂപഃ സംവൎത്തഃ സുധന്വാ ചാഷ്ടമഃ സ്മൃതഃ
ഏതേƒഷ്ടൌ വഹ്നിജാ സൎവ്വേ ജ്ഞാനനിഷ്ഠാ നിരാമയാഃ
(അനുശാസനം)

ത്രയ സ്ത്വാംഗിരസഃ പുത്രാഃ ലോകേ സൎവ്വത്ര വിശ്രുതാഃ
ബൃഹസ്പതി രുതഥ്യ ശ്ച സംവൎത്ത ശ്ച ധൃതവ്രതാഃ

ബ്രഹ്മാവിൻെറ തൃതീയ പുത്രനായ അംഗിരസ്സിനു ഭാൎയ്യ വസുദയാണ്. അംഗിരസ്സിൻെറ പുത്രന്മാരെ കുറിച്ചു മൂകളിൽ കാണുന്ന പദ്യങ്ങൾ വൈപരീത്യമുള്ളവ ആയി തോന്നാമെങ്കിലും, യോജിപ്പിച്ചു വ്യാഖ്യാനിക്കാവുന്നവ യാണ്. അംഗിരസ്സിനു വസുദയിൽ എട്ടു പുത്രന്മാർ ഉണ്ടായി. അവരുടെ നാമങ്ങൾ ബൃഹസ്പതി, ഉചഥ്യൻ, വയസ്യൻ, ശാന്തി, ഘോരൻ, വിരൂപൻ, സംവൎത്തൻ, സുധന്വാവ് എന്നിങ്ങനെ യാണ്. ഇവർ എല്ലാവരും ജ്ഞാന നിഷ്ഠന്മാരും നിരാമയന്മാരും, ആയിരുന്നു. എന്നാൽ അവരിൽ മൂന്നു പേർ—ബൃഹസ്പതി, * ഉചഥ്യൻ, സംവൎത്തൻ—എന്നവർ ധൃതവ്രതം നിമിത്തം സൎവ്വലോക വിശ്രുതന്മാ രായി, പ്രഥമനായ ബൃഹസ്പതിയാകട്ടെ ബൃഹൽ കീൎത്തിമാനും, ബൃഹൽ * ജ്യോതിസ്സും, ബൃഹൽ മാനസനും, ബൃഹൽമന്ത്രനും, ബൃഹൽഭാസനും, ആയിരുന്നു.

ശ്രദ്ധാ ത്വാംഗിരസഃ പത്നീ ചതസ്രോƒസൂത കന്യകാഃ
സിനീബാലീ കുഹൂ രാകാ ചതുൎത്ഥ്യനുമതി സ്തഥാ

തല്പുത്രാവപരാ വാസ്താം ഖ്യാതൌ സ്വാരോചിഷേƒന്തരേ
ഉചഥ്യോ ഭഗവാൻ സാക്ഷാൽ, ബ്രഹ്മിഷ്ഠ ശ്ച ബൃഹസ്പതിഃ
(ഭാഗവതം.)

ഈ വിധി പ്രകാരം, ഉചഥ്യൻ, ബ്രഹ്മിഷ്ഠനും സാക്ഷാൽ ഭഗ

* ഉചഥ്യനെ, ഉതഥ്യൻ എന്നും പറയും.

* ബൃഹൽകീൎത്തി മുതലായി അഞ്ചു പേർ ബൃഹസ്പതിയുടെ സഹോദരന്മാ രാണെന്നു വ്യാഖ്യാനിക്കുന്ന പണ്ഡിതന്മാരും ഉണ്ട്.

വാനും, ആയ ബൃഹസ്പതി, എന്നവരുടെ മാതാവ് കർദ്ദമപ്രജാപതിയുടെ പുത്രിയാണെന്നു കാണുന്നു; ശ്രദ്ധ എന്നതു വസുദയുടെ നാമാന്തരം തന്നെ ആയിരിക്കുമോ? കൂടാതെയും, ഉചഥ്യനും ബൃഹസ്പതിയും, മാത്രമല്ല, സംവത്തനും സർവ്വലോക വിശ്രുതനാണ്, എന്നു മൂകളിൽ കണ്ടു: എന്നാൽ സംവത്തനെ കുറിച്ചു പ്രസംഗം അധികം കാണാത്തതുകൊണ്ടും, ശ്രദ്ധയുടെ പുത്രന്മാരായി ഉചഥ്യൻ, ബൃഹസ്പതി എന്നവരെ മാത്രം പറഞ്ഞിരിക്കുന്നതുകൊണ്ടും—സംവത്തൻ, അപേക്ഷയാ, അപ്രധാന നാണ് എന്നു അനുമാനിക്കാം.

ബൃഹസ്പതേ സ്തു ഭഗിനീ വരസ്ത്രീ ബ്രഹ്മവാദിനീ
യോഗസിദ്ധാ ജഗൽ കൃത്സ്നം അസക്താ വിചചാര ഹ
പ്രഭാസസ്യ തു ഭാര്യ്യാ സാ വസൂനാ മഷ്ടമസ്യ ഹ
വിശ്വകർമ്മാ മഹാ ഭാഗാ ജജ്ഞേ ശില്പ പ്രജാപതിഃ
കർത്താ ശില്പസഹസ്രാണാം ത്രിദശാനാം ച വർദ്ധകിഃ
(ആദിപർവ്വം)

ബൃഹസ്പതിക്കു ഒരു ഭഗിനിയും ഉണ്ടായിരുന്നു; ബ്രഹ്മവാദിനിയും യോഗസിദ്ധയും, ആയ ആ പരമ തരുണി—അംഗിരസി—വസുക്കളിൽ എട്ടാമനായ പ്രഭാസൻെറ ഭാര്യ്യയായി, ശില്പസഹസ്രങ്ങളുടെ കർത്താവായ വിശ്വകർമ്മാവിൻെറ മാതാവായി. വിശ്വകർമ്മാവിൻെറ മാതാവായ ബൃഹസ്പതി ഭഗിനി, വസുദയുടെ തന്നെ പുത്രി ആയിരിക്കാം.

അംഗിരസ്സിൻെറ പുത്രനായ ബൃഹസ്പതി, അഗ്നിയുടെ പ്രഥമ പുത്രനായി പരിണമിച്ചു എന്നറിഞ്ഞ ദേവന്മാർ തുഷ്ടന്മാരായി. അവർ ബൃഹസ്പതിയോടു വിശ്വത്തിൻെറ കാരണത്തെ കുറിച്ചു ചോദിച്ചു. ബൃഹസ്പതി പറഞ്ഞ മറുപടി

ബൃഹസ്പതി.

അവർക്കു സ്വീകാര്യമായി. അന്നു മുതലാണ് ബൃഹസ്പതി ദേവഗുരു ആയതു് എന്നു പറയപ്പെടുന്നു. ബൃഹസ്പതിയുടെ ഭാര്യ്യ താര; താരയെ ചന്ദ്രൻ അപഹരിക്കുകയും, താരയിൽ ബുധൻ എന്ന പുത്രൻ ജനിക്കുകയും, ചെയ്തു. സോമവംശം നോക്കുക. ബൃഹസ്പതിയുടെ വേറൊരു ഭാര്യ്യ, ചാന്ദ്രമസി; യശസ്വിനിയായ ചാന്ദ്രമസിക്കു് ആറു പുത്രന്മാരും, ഒരു പുത്രിയും പിറന്നു. പുത്രന്മാർ ആറുപേരും അഗ്നികളായി; ആഹുതികളിൽ ഹവിസ്സും ആജ്യവും വിധിക്കപ്പെട്ടിരിക്കുന്നതു്, മഹാപ്രഭനായ ബൃഹസ്പതിപുത്രൻ, ശംയു, എന്ന അഗ്നിക്കാണ്. ചാതുർമ്മാസ്യം, അശ്വമേധം മുതലായ യജ്ഞങ്ങളിൽ മൃഗവധം ചെയ്യുന്നതു്, അനേകാഗ്രങ്ങളായ ദീപ്തിജ്വാലകളെ കൊണ്ടു ജ്വലിക്കുന്ന ഈ അഗ്നിയെ പുരസ്കരിച്ചാകുന്നു. ശംയുവിൻെറ ഭാര്യ്യ ധർമ്മൻെറ പുത്രിയാണ്; ആ പരമാത്ഭുതയുടെ നാമം, സത്യ എന്നത്രെ. ശംയുവിനു ദീപ്തി എന്നൊരു പുത്രനും സുവ്രതകളായ മൂന്നു കന്യകകളും ജനിച്ചു. ദീപ്തിയുടെ പുത്രൻ അധ്വരത്തിങ്കൽ, പ്രഥമമായ ആജ്യഭാഗം കൊണ്ടു പൂജിക്കപ്പെടുന്ന ഭരദ്വാജ നാണ്. എല്ലാ പൌർണ്ണമാസങ്ങളിലും, ഹവിസ്സ് അർപ്പിക്കപ്പെടുന്നതു് ഭരതനത്രെ; ഭരതന്, ഭരതൻ, ഭാരതി എന്നു് പുത്രനും, പുത്രിയും, ഉണ്ടായി. ഭരതനായ അഗ്നിയെ, പ്രജാപതി ഭരതനായ അഗ്നിയുടെ പുത്രനാണെന്നും പറയും. അങ്ങനെയാണ് ഭരതന്, മഹാൻ, എന്നു പ്രസിദ്ധ നാമം ഉണ്ടായതു്. ഭരതൻ വീര എന്ന കന്യകയെ വേട്ടു്, വീരൻെറ പിതാവായി. ഈ വീരൻ, സോമൻ എന്നതു പോലെ, ആജ്യം കൊണ്ടു പൂജിക്കപ്പെടുന്നു എന്നു ബ്രാഹ്മണർ പറയുന്നു. ദ്വിതീയമായ ഹവിസ്സിൽ സോമനോടു യോജിക്കുന്ന വീരന്, രഥപ്രഭു, രഥധ്വാനൻ, കുംഭരേതസ്സ്, എന്ന നാമങ്ങളുണ്ട്. വീരൻ സരയുവിനെ വേട്ടു്, സിദ്ധിയുടെ പിതാവായി. പ്രഭാസമാവൃതനായ സിദ്ധി,— സിദ്ധി എന്ന അഗ്നിദേവത—സകല അഗ്നിഗാനങ്ങളിലും സ്മരിക്കപ്പെടുന്നുണ്ട്. ശ്രീ, യശസ്സ്, വർച്ചസ്സ്, എന്നിവയിൽ ഒരിക്കലും ച്യവനം ഇല്ലാത്ത അഗ്നിക്ക്, നിശ്ച്യവനൻ എന്നു നാമമാണ്. നിശ്ച്യവനൻ കേവലം ഭൂമിയെ സ്തുതിക്കുന്നു. നിശ്ച്യവനൻെറ പുത്രൻ സത്യനാണ്; സത്യൻ അകല്മഷനും, അപാപനും, വിശുദ്ധനും തന്നെ. അർച്ചിസ്സു് കൊണ്ടു ജ്വലിക്കുന്ന സത്യൻ, സമയനിർണ്ണയം ചെയ്യുന്നു; സത്യനെ നിഷ്കൃതി എന്നും പറയും. സർവ്വ ഭൂതങ്ങളുടെ നിഷ്കൃതിക്കു ആധാരമായ സത്യന്, നിഷ്കൃതി എന്ന നാമം യുക്തം തന്നെ. ഭജിക്കുന്നവരെ ഭജിച്ചു്, ഐശ്വര്യം വർഷിക്കുന്ന സത്യൻ, ഭജനീയനാകുന്നു. സ്വനൻ എന്ന അഗ്നി, രോഗങ്ങളെ വിതരണം ചെയ്യുന്നു. സ്വനൻ ജഗത്തിൻെറ ബുദ്ധിയിൽ വർത്തിക്കുന്നു. സ്വനനെ വിശ്വജിത്ത് എന്നും പറയും. ഉണ്ടതിനെ ഉണക്കുന്ന അന്തരാഗ്നിക്കു വിശ്വഭുക്ക് എന്നു നാമമാണ്; വിപുലപ്രഭൻ, യതാത്മാവ്, ബ്രഹ്മചാരി—ആയ ഈ അഗ്നിയെ, ബ്രാഹ്മണർ പാകയജ്ഞങ്ങളിൽ, പൂജിക്കുന്നു. ഗോമതിനദി, ഭാര്യ്യയായ വിശ്വഭുക്കിനെ പുരസ്കരിച്ചു്, ധർമ്മജ്ഞന്മാർ, സർവ്വ കർമ്മങ്ങളെ നിർവ്വഹിക്കുന്നു. പരമ ദാരുണനായ ബഡവാഗ്നിക്ക്—സമുദ്ര ജലം കുടിച്ചു് സദാ ഉയരുന്ന അഗ്നിക്ക്—ഊർദ്ധ്വഭാക് എന്നു നാമമാണ്. ഊർദ്ധ്വഭാക് പ്രാണനെ ആശ്രയിച്ചു നില്ക്കുന്നു. ബൃഹസ്പതിയുടേയും താരയുടേയും ആറാമത്തെ പുത്രനെ ശ്വേതകൃത്ത് എന്നു പറയും; ഈ അഗ്നിക്കു സമർപ്പിക്കുന്ന സർവ്വവും ശ്വേത വർണ്ണമാകാറുണ്ട്; ആയതിനാൽ ശ്വേതകൃത്ത് എന്നു നാമം ഭവിച്ചു. ഈ അഗ്നിക്കു സമർപ്പിക്കുന്ന നൈവേദ്യത്തിന്, ഉദഗ്ദ്വാരം എന്നു പേരാണ്. ചാന്ദ്രമസിയുടെ പുത്രിയുടെ നാമം സ്വാഹ എന്നാണ്. സർവ്വ ഭൂതങ്ങളും ശമിക്കുന്ന ഘട്ടങ്ങളിൽ, ഈ അഗ്നി ക്രൂരവും ദാരുണവും ആയി നില്ക്കുന്നു. സ്വാഹയ്ക്കു പുത്രന്മാർ മൂന്നാണ്. ഒന്നാമൻ മൂന്നു ലോകങ്ങളിൽ സാമ്യം ഇല്ലാത്തവനാകയാൽ, കാമാഗ്നി എന്നു്, ദേവന്മാരാൽ നാമസമ്മാനിതനായി. രണ്ടാമൻ അമോഘൻ ആണ്; ഈ അഗ്നി വിജയനിശ്ചയം നിമിത്തം, ഹർഷിച്ചു് കോപത്തെ ഒതുക്കി, വില്ലു പിടിച്ചു്, മാല ചൂടി, തേരിൽ ഇരുന്ന് സർവ്വ ശത്രു സംഹാരം ചെയ്യുന്നു. മൂന്നാമൻ. ഉക്ഥ്യൻ, മൂന്ന് ഉക്ഥ്യങ്ങളാൽ,—മൂന്നു വേദങ്ങളിൽ അടങ്ങുന്ന ഗാനങ്ങളാൽ—സ്തുതിക്കപ്പെടുന്നു.

ഗർഭവതിയായ ഉതഥ്യപത്നിയെ—മമതയെ—ബൃഹസ്പതി കാമിക്കുക ഉണ്ടായി. എന്നാൽ നിവാരിതനായ ബൃഹസ്പതി, കോപിച്ചു്, മമതയെ ശപിച്ചു്—വീര്യ്യത്തെ വിസർജ്ജിച്ചു. ഭർത്താവു ഉപേക്ഷിക്കുമെന്നു ഭയന്ന മമത, ശിശുവിനെ ഉപേക്ഷിക്കാമെന്നു നിശ്ചയിച്ചു. അപ്പോൾ ഒരു ആകാശ ഭാരതി ഇങ്ങനെ കേൾക്കായി.

മൂഢേ ഭര ദ്വാജ മിമം ഭരദ്വാജം ബൃഹസ്പതേ

'അല്ലയോ മൂഢേ! ഇരുവരിൽ നിന്നു പിറന്ന ഇവനെ പോററി കൊള്ളുക. ബൃഹസ്പതേ! ഇരുവരിൽനിന്നു പിറന്ന ഇവനെ പോററി കൊള്ളുക! ആ ശിശുവാണ്, ഭരദ്വാജൻ എന്ന പേരിൽ പ്രസിദ്ധനായതു്. ബൃഹസ്പതി നഹുഷഭീത യായ ഇന്ദ്രാണിക്കു മോചനം നൽകിയ സംഭവം, ഈ പുസ്തക പരമ്പര യിൽ, സോമവംശം എന്ന പുസ്തകത്തിൽ, നഹുഷ ചരിത്രത്തിൽ ഉണ്ടു്.

യുധിഷ്ഠിരനു രാജ ധർമ്മത്തെ ഉപദേശിക്കുന്നതിൽ, ഭീഷ്മർ ഉദ്ധരിക്കുന്ന ഒരു ഇന്ദ്രബൃഹസ്പതി സംവാദത്തെയും ഇവിടെ ഉദ്ധരിക്കാം.

യുധിഷ്ഠിരൻ പറഞ്ഞു:—

കഥം മൃദൌ കഥം തീക്ഷ്ണേ മഹാപക്ഷേ ച ഭാരത
അരൌ വർത്തേത നൃപതിഃ തൻ മേ ബ്രൂഹി പിതാമഹ

പിതാമഹ! ശത്രുക്കളിൽ മൃദുക്കളും, തീക്ഷ്ണന്മാരും, ബന്ധുബലമുള്ളവരും ഉണ്ടു്; അങ്ങനെ യുള്ള ശത്രുക്കളോടു രാജാക്കന്മാർ എങ്ങനെ വർത്തിക്കണം?

ഭീഷ്മൻ പറഞ്ഞു:—

അത്രാ ഽപ്യുദാഹരന്തീ മം ഇതിഹാസം പുരാതനം
ബൃഹസ്പതേശ്ച സംവാദം ഇന്ദ്രസ്യ ച യുധിഷ്ഠിര

ബൃഹസ്പതിം ദേവപതിം അഭിവാദ്യ കൃതാഞ്ജലിഃ
ഉപസംഗമ്യ പപ്രച്ഛ വാസവഃ പരവീരഹാ

യുധിഷ്ഠിര! ഇതു സംബന്ധിച്ചു ഞാൻ ഇന്ദ്രനും ബൃഹസ്പതിയും തമ്മിലുള്ള സംവാദരൂപമായ ഒരു പുരാതന ഇതിഹാസത്തെ ഉദ്ധരിക്കാം. പര വീര ഹന്താവായ ഇന്ദ്രൻ ഒരിക്കൽ സുരാചാര്യനായ ബൃഹസ്പതിയുടെ സമീപത്തു ചെന്നു്, തൊഴുതു് അഭിവാദ്യം ചെയ്തു് ഇങ്ങനെ പറഞ്ഞു:—

അഹിതേഷു കഥം! ബ്രഹ്മൻ പ്രവർത്തേയ മതന്ദ്രിതഃ
അസമുച്ഛിദ്യ ചൈ വൈതാൻ നിയച്ഛേയ മുപായതഃ

സേനയോർ വ്യതിഷംഗേ ച ജയം സാധാരണോ ഭവേൽ
കിം കുർവാണം ന മാം ജഹ്യാൻ ജ്വലിതാശ്രീഃ പ്രതാപിനി

നതോ ധർമ്മാർത്ഥകാമാനാം കുശലഃ പ്രതിഭാനവാൻ
രാജധർമ്മ വിധാനജ്ഞഃ പ്രത്യുവാച പുരന്ദരം.

"ഭോ! ബ്രഹ്മൻ ബൃഹസ്പതേ! ഞാൻ ശത്രുക്കളോടു എങ്ങനെ വർത്തിക്കണം? അവരെ കേവലം സംഹരിക്കാതെ നിയമത്തിൽ എങ്ങനെ നിറുത്താം? സേനകൾ തമ്മിൽ നേരിട്ടാൽ ജയം ഇന്ന ഭാഗത്താ യിരിക്കണ മെന്നില്ല. ഞാൻ സമ്പാദിച്ചി രിക്കുന്ന ഐശ്വര്യം പ്രതാപ മേറിയതും പരമോ ജ്വലവും ആകുന്നു. ഇതു നഷ്ടമാകാതെ ഇരിക്കുന്നതിനു ഞാൻ എന്താണു ചെയ്യേണ്ടതു്?'

പ്രതിഭാന വാനും ധർമ്മാർത്ഥ കാമ കുശലനും രാജധർമ്മ വിധാന വിദ്വാനും ആയ ബൃഹസ്പതി പറഞ്ഞു:—

ന ജാതു കലഹേനേച്ഛേൽ നിയന്തു മപകാരിണഃ
ബാലൈ രാസേവിതം ഹ്യേതൻ യ ദമർഷോ യദക്ഷമാ

ന ശത്രുർ വിവൃതഃ കാര്യോ വധമസ്യാ ഽഭികാംക്ഷതാ
ക്രോധം ഭയം ച ഹർഷം ച നിയമ്യ സ്വയ മാത്മനി
അമിത്ര മുപസേവേത വിശ്വസ്തവ ദവിശ്വസൻ

പ്രിയ മേവ വദേ നിത്യം നാ ഽപ്രിയം കിഞ്ചി ദാചരേൽ
വിരമേ ശുഷ്കവൈരേഭ്യഃ കർണ്ണജാപം ച വർജ്ജയേൽ

യഥാ വൈതംസികോ യുക്തോ ദ്വിജാനാം സദൃശ സ്വരഃ
താൻ ദ്വിജാൻ കുരുതേ വശ്യാൻ തഥായുക്തോ മഹീപതിഃ

വശം ചോ പനയേൽ ശത്രൂൻ നിഹന്യാ ച പുരംദര
ന നിത്യം പരിഭൂയാതിൻ സുഖം സ്വപിതി വാസവ
ജാഗർത്ത്യേവ ഹി ദുഷ്ടാത്മാ സംകരേ ഽഗ്നി രിവോത്ഥിതഃ

ശത്രുക്കളെ കലഹം കൊണ്ടു് നിലയ്ക്കു നിറുത്തുവാൻ ഒരിക്കലും ഉത്സാഹിക്കരുതു്. അമർഷവും, അക്ഷമയും കുട്ടികളുടെ ആയുധങ്ങ ളാണ്. ഒരുവൻ ഹിംസിക്കണ മെന്നു ഇച്ഛിക്കുന്ന ശത്രു, ഒരുങ്ങിയി രിക്കുവാൻ ഇട കൊടുക്കരുതു്. ക്രോധം, ഭയം, ഹർഷം മുതലായ വികാരങ്ങളെ ഉള്ളിലൊതുക്കി കൊണ്ടു്—ശത്രുവിനെ വിശ്വസിക്കാതെയും എന്നാൽ വിശ്വസിക്കുന്ന തായി നടിച്ചും, വർത്തിക്കണം. പ്രിയം പറയണം; അപ്രിയം ആചരിക്കരുതു്; ശുഷ്ക വൈരങ്ങളെ വിട്ടുകളയണം; കട്ടുത്ത വാക്കിനെ അശേഷം വെടിയണം. വേടൻ, പിടിക്കണ മെന്നു കരുതുന്ന പക്ഷികളെ പ്പോലെ തന്നെ, കരഞ്ഞു കൊണ്ടു നടക്കുന്നു; അവയോടു ഇണങ്ങി കൂടുന്നു; അതു പോലെ തന്നെ—ഇന്ദ്ര!—ശത്രുക്കളെ ഇണങ്ങി അടുത്തു പിടിച്ചു കൊല്ലണം. ശത്രുക്കളെ കൊന്നവൻ ഉറങ്ങി കൂടയരുതു്; ശത്രുവായ ദുഷ്ടൻ—തക്കം അമർത്ത തീപോലെ—സൌകര്യം ലഭിക്കുമ്പോൾ ഉണർന്നു തല പൊക്കും.

ന സന്നിപാതഃ കർത്തവ്യഃ സാമാന്യേ വിജയേ സതി
വിശ്വാസ്യൈ വോപസംന്നമ്യോ വശേ കൃത്വാ രിപുഃ പ്രഭോ

സംപ്രധാര്യ സഹാ ഽമാത്യൈഃ മന്ത്രവിദ്ഭിഃ മഹാത്മഭിഃ
ഉപേക്ഷ്യമാണോ വിജ്ഞാതോ ഹൃദയേ നാ ഽപരാജിതഃ
അഥാ ഽസ്യ പ്രഹരേൽ കാലേ വിധേർ വിചലിതോ യദാ

ദണ്ഡം ച ദൂഷയേ ദസ്യ പുരുഷൈ രാപ്തകാരിഭിഃ
ആദി മദ്ധ്യാ ഽവസാന ജ്ഞഃ പ്രച്ഛന്നം ച വിചാരയേൽ
ബലാനി ദൂഷയേ ദസ്യ ജാന ന്നേവ പ്രമാണതഃ

ഭേദേനോ പപ്രദാനേന സംസൃജേ ദൌഷധൈ സ്തഥാ
നത്വേവ ഖല്വസംസർഗ്ഗം രോചയേ ദരിഭിഃ സഹ

ദീർഘകാല മപീ ക്ഷേത നിഗ്രാഹ്യാ ഏവ ശത്രവഃ
കാലകാംക്ഷീ ച യുക്തഃ സൻ ഉപാസീത ശചീപതേ

തഥാ പ്രിയം ച വക്തവ്യം യഥാ വിശ്രംഭ മാപ്നുയാത്
നസദ്യോ ഽതിൻവഹന്യാച്ച ദൃഷ്ടവ്യോ വിജയോ ധ്രുവഃ
ഭൂയഃ ശല്യം ഘടയത് നഖം ച കുരുതേ വ്രണം

പ്രാപ്യേ ച പ്രഹരേൽ കാലേ സംവർത്തതേ പുനഃ
ഹന്തുകാമസ്യ ദേവേന്ദ്ര പുരുഷസ്യ രിപൂൻ പ്രതി
യം ഹി കാലോ വ്യതിക്രാമേത് പുരുഷം കാലകാംക്ഷിതം
ദുർല്ലഭഃ സ പുന സ്തേന കാലഃ കർമ്മ ചികീർഷതാ

ഔജസ്യം ജനയേ ദേവ സംഗ്രഹ്ണാൻ സാധുസമ്മതം
കാലേന സാധയേൽ കൃത്യം അപ്രാപ്തോ ന ഹി പീഡയേത്

വിജയം ഏതു ഭാഗത്തേക്കു മാകാ മെന്നുള്ള സന്ദർഭങ്ങളിൽ, യുദ്ധത്തിൽ ചെന്നു ചാടരുത്. നമ്മെ കുറിച്ച് ശത്രു വിശ്വസിക്കുമാറു വർത്തിക്കുകയും, ശത്രു വശത്തിലായി എന്നു കണ്ടാൽ, കാര്യം സാധിച്ചു കൊള്ളുകയും, ചെയ്യണം. നാം ശത്രുക്കളെ കരുതണം: തോററു എന്നു മനസ്സു കൊണ്ടു സമ്മതിക്കുന്നില്ല എങ്കിൽ, ശത്രുക്കൾ— അമാത്യ ന്മാരോടും ആലോചന പറയുവാൻ അറിയാവുന്നവരോടും ആലോചിച്ച്, നാം ക്ഷീണിക്കുന്ന സന്ദർഭത്തിൽ എതിരിട്ടും! സമർത്ഥ ന്മാരായ ദൂതന്മാരെ കൊണ്ട് നമ്മെ ക്ഷീണിപ്പിക്കുകയും ചെയ്യും. ശത്രുവിൻെറ ആദിമധ്യാ വസാന ങ്ങളെ രഹസ്യ മായി അറിയണം: ഉള്ളതിനെ ഉള്ളവണ്ണം അറിഞ്ഞു, ശത്രു ബലത്തെ ദുഷിപ്പിക്കണം; പേടിപ്പിക്കേണ മെങ്കിൽ പേടിപ്പിക്കണം; സമ്മാനിക്കേണ മെങ്കിൽ സമ്മാനിക്കണം; വിഷം കൊടുക്കേണ മെങ്കിൽ വിഷം കൊടുക്കണം. നമ്മുടെ ബലം അന്യൻ അറിയുമാറ്, നാം സംസർഗ്ഗം ഒരിക്കലും ചെയ്യരുത്. തക്കം നോക്കണം; തക്കം വരുന്നതു വരെ ക്ഷമിക്കണം; തക്കം വരുമ്പോൾ കൊല്ലണം: വിശ്വാസം വരുമാറു പ്രിയം പറഞ്ഞു കൊണ്ട്—വിജയം സിദ്ധിക്കുവാൻ അവശ്യമായ അളവിൽ ഹിംസിക്കണം. ആവശ്യത്തി ലധികം ഹിംസിക്കരുത്. ശത്രുവിൻെറ മനസ്സിൽ പക കടി കൊള്ളുവാൻ ഇടയാകരുത്. കാലം കൊള്ളാമെന്നു കണ്ടാൽ കൊല്ലണം: പിന്നൊരിക്കൽ കാലം കൈ വരാതെ വന്നേക്കാം. ബൃഹസ്പതി തുടന്നു:—

വിഹായ കാമം ക്രോധം ച തഥാ ഽഹംകാര മേവ ച
യുക്തോ വിവര മന്വിച്ഛേൽ അഹിതാനാം സദാ നൃപഃ

മാർദ്ദവം ദണ്ഡ ആലസ്യം പ്രമാദ ശ്ച സുരോത്തമ
മായാ സുവിഹിതാ ശക്ര ശാതയ ന്ത്യവിചക്ഷണം

നിഹത്യൈതാനി ചത്വാരി മായാം പ്രതിവിധായ ച
തതഃ ശക്നോതി ശത്രൂണാം പ്രഹർത്തു മവിചാരയൻ

യ ദേ വൈകഃ കന ശക്യേത ഗുഹ്യം കർത്തും തഥാ ഽ ചരേൽ
യച്ഛന്തി സചിവാ ഗുഹ്യം മിഥോ ഽപി ശ്രാവയന്ത്യപി

അശക്യ മിതി കൃത്വാ വാ തതോ ഽന്യൈഃ സംവിദം ചരേൽ
ബ്രഹ്മദണ്ഡ മദൃഷ്ടേഷു ദൃഷ്ടേഷു ചതുരംഗിണീം

ഭേദം ച പ്രഥമം വിദ്യാൽ തൂഷ്ണീം ദണ്ഡം തഥൈവ ച
കാലേ പ്രയോജയേൽ രാജാ തസ്മിൻ തസ്മിൻ തദാ തദാ

പ്രണിപാതം ച ഗച്ഛേത കാലേ ശത്രോർ ബലീയസഃ
യുക്തോ ഽസ്യവധ മന്വിച്ഛേൽ അപ്രമത്തഃ പ്രമാദ്യതഃ

പ്രണിപാതേന ദാനേന വാചാ മധുരയാ ബ്രുവൻ
അമിത്ര മുപസേവേത ന ച ജാതു വിശംകയേൽ

സ്ഥാനാനി ശംകിതാനാം ച നിത്യമേവ വിവർജ്ജയേത്
ന ച തേഷ്വാശ്വസേൽ രാജാ ജാഗ്രതീഹ നിരാകൃതാഃ

ന ഹ്യതോ ദുഷ്കരം കർമ്മ കിഞ്ചി ദസ്തി സുരോത്തമ
യഥാ വിവിധവൃത്താനാം ഐശ്വര്യ മമരാധിപ

തഥാ വിവിധ ശീലാനാം അപി സംഭവ ഉച്യതേ

പ്രയതേൽ യോഗ മാസ്ഥായ മിത്രാ മിത്രാ നധാരയൻ
മൃദു മപ്യ വമന്യന്തേ തീക്ഷ്ണാ ദുദ്വിജതേ ജനഃ

മാ തീക്ഷ്ണോ മാ മൃദുർ ഭൂത്വാ തീക്ഷ്ണോ ഭവ മൃദുർ ഭവ
യഥാ വപ്രേ വേഗവതി സർവ്വതഃ സംപ്ലുതോദകേ
നിത്യം വിചരണദ്ബാധ സ്തഥാ രാജ്യം പ്രമാദ്യതഃ.

രാജാവ് കാമവും ക്രോധവും അഹങ്കാരവും മാററിവച്ച്— അഹിതന്മാരുടെ ക്ഷീണഭാഗങ്ങളെ, സദാ അന്വേഷിക്കണം. ഇന്ദ്ര! സ്വഭാവത്തിൻെറ മൃദുത, ദണ്ഡത്തിൻെറ കഠിനത, അലസത, പ്രമാദം എന്നവയും, ശത്രു ആലോചനാ പൂർവ്വം പ്രയോഗിക്കുന്ന ചതിവുകളും, മൂഢനായ രാജാവിൻെറ കഥ കഴിക്കുന്നു. ഈ നാലു സ്വദോഷങ്ങളേയും ശത്രു ചെയ്യുന്ന ചതിവുകളേയും ജയിക്കുന്ന രാജാവു ജയിക്കുന്നു. ഒരുവനെ കൊണ്ടു സാധിക്കാവുന്നത്, ഒരുവനെ കൊണ്ടു സാധിക്കണം; പല ആലോചനക്കാരായാൽ ചുമതല ഒരുവനും ഏറ്റുക്കുന്നതല്ല; രഹസ്യമായിരിക്കേണ്ട കാര്യം പരസ്യമാകുകയും ചെയ്യും. എന്നാൽ ഒരുവനെ കൊണ്ടു സാധിക്കാത്ത കാര്യമാണ് എങ്കിൽ— ആലോചിക്കേണ്ടവരോ ടൊക്കെ ആലോചിക്കണം. ശത്രു അദൃഷ്ടനായാൽ, അഥർവ്വം പഠിച്ച പുരോഹിതന്മാരെ കൊണ്ട് അഭിചാരം പ്രയോഗിക്കണം; അദൃഷ്ടനായ ശത്രുവിനെ അടിക്കുവാൻ ഉപയോഗപ്പെടുന്നതു, ബ്രഹ്മദണ്ഡം മാത്രമാണ്. എന്നാൽ ശത്രു ദൃഷ്ടനാണ് എങ്കിൽ ചതുരംഗപ്പടയേ തയാറാക്കണം: ഭേദമോ ദണ്ഡമോ ഏതാണ് ഫലപ്പെടുന്നതു എന്നു കണ്ടാൽ, അതിനെ അതതു സ്ഥാനങ്ങളിൽ, അപ്പഴപ്പോൾ ഉപയോഗിക്കണം. ശത്രു ബലവാനാണ് എന്നു കണ്ടാൽ നമസ്കരിച്ചു കൊള്ളണം; കരുതൽ ഇല്ലാതെ നില്ക്കുന്ന ബലവാനെ, കരുതി നിന്നുകൊണ്ട് വീഴ്ത്തണം. മധുരമായി സംസാരിക്കണം; പോരെങ്കിൽ ദാനം കൊടുക്കണം; ബലവാനായ ശത്രുവിൻെറ മനസ്സിൽ ശങ്കയേ ശേഷിപ്പിക്കരുത്. ദുർബലൻ ഇതു പ്രത്യേകം കരുതാനുള്ളതാണ്. തോററ ശത്രു സദാ ഉണർന്നിരിക്കു മെന്നും, രാജാവു കരുതണം. അമരാധിപ! അസ്ഥിരന്മാർക്ക് ഐശ്വര്യം ഉണ്ടാകുന്നതല്ല. അസ്ഥിരന്മാർ ഐശ്വര്യം സമ്പാദിക്കുന്നതിനെ അപേക്ഷിച്ച്, അസ്ഥിരമായ കർമ്മം ഇല്ല. വിവിധ ശീലന്മാർ തങ്ങൾക്കു മാത്രമല്ല, സാഹചര്യത്തിൽ പെട്ടവർക്കും വിനാശ കാരണ മാകുന്നു. രാജാവു മിത്രങ്ങളെയും അമിത്രങ്ങളേയും വിവേകപൂർവ്വം അറിയണം. മൃദുശീല നായ രാജാവ് അപമാനിക്ക പ്പെടുന്നു; തീക്ഷ്ണശീല നായ രാജാവു പേടിപ്പെടുത്തുന്നു. രാജാവു തീക്ഷ്ണനാകരുത്, മൃദുവാകരുത്. ഇന്ദ്ര! അങ്ങു തീക്ഷ്ണനായും മൃദുവായും ഇരിക്കുക. വേഗം കൂടുന്ന വെള്ളച്ചാട്ടം, കൂലം ഇടിച്ചു പൊടിച്ചിടുന്നതു പോലെ പ്രമാദം രാജ്യത്തെ വിദാരണം ചെയ്യുന്നു.

ബൃഹസ്പതി തുടന്നു:—

ന ബഹൂ നഭിരുദ്ധ്യേത യൌഗപദ്യേന ശാത്രവാൻ
സാമ്നാ ദാനേന ഭേദേന ദണ്ഡേന ച പുരംദര

ഏകൈക മേഷാം നിഷ്പിഷ്യ ശിഷ്ടേഷു നിപുണം ചരേൽ
ന തു ശക്തോ ഽപി മേധാവീ സർവ്വാ നേവാ ഽ ചരേൽ ബുധഃ

യദാ സ്യാൽ മഹതീ സേനാ ഹയ നാഗ രഥാകുലാ
പദാതി യന്ത്ര ബഹുലാ അനുരക്താ ഷഡംഗിനീ

യഥാ ബഹു വിധാം വൃദ്ധിം മന്യേത പ്രതിയോഗതഃ
തഥാ വിമൃശ്യ പ്രഹരേ ദ്ദസ്യൂനാ മവിചാരയേൽ

ന സാമ ദണ്ഡോ പനിഷൽ പ്രശസ്യതേ
ന മാർദ്ദവം ശത്രുഷു യാത്രികം സദാ
ന സസ്യഘാതോ ന ച സംകരക്രിയാ
ന ചാ f പി ഭൂയഃ പ്രകൃതേർ വിചാരണാ

മായാ വിഭേദാനനു സർ ജനാനി
വാചം തഥൈവ പ്രഥമം പ്രയോഗാൽ
ആപ്തൈ മ്മനുഷ്യൈ രുപചാരയേത
പുരേഷു രാഷ്ട്രേഷു ച സം പ്രയുക്താൻ

പുരാ f പി ചൈതാൻ അനുസൃത്യ ഭൂമിപാഃ
പുരേഷുഭോഗാ നഖിലാൻ ജയന്തി
പുരേഷു നീതിം വിഹിതാം യഥാവിധി
പ്രയോജയന്തോ ബലവൃത്ര സൂദന

പ്രദായ ഗൂഢാനി വസൂതി നാമ
പ്രച്ഛിദ്യ ഭോഗാ നപഹായ ച സ്വാൻ
ദുഷ്ടാ സ്വദോഷൈ രിതി കീർത്തയിത്വാ
പുരേഷു രാഷ്ട്രേഷു ച യോജയന്തി

തഥൈവ ചാ f ന്യൈ രപി ശാസ്ത്രവേദിഭിഃ
സ്വലംകൃതൈഃ ശാസ്ത്ര വിധാന ദൃഷ്ടിഭിഃ
സുശിക്ഷിതൈഃ ഭാഷ്യകഥാ വിശാരദൈഃ
പരേഷു കൃത്യാ മുപധാരയേ ച്ച.

പല ശത്രുക്കളെ ഒരുമിച്ച്, ഏകകാലത്തു എതിരിടരുതു്: സാമം, ദാനം, ഭേദം, ദണ്ഡം, എന്നിവയെ കൊണ്ടു്, ശത്രുക്കളെ ഒററയ്ക്കൊററക്കു ഒതുക്കണം: ശേഷിച്ചവരോടു നിപുണമായി വത്തിക്കണം. ശക്തനും മേധാവിയും ആയവൻ തന്നെയും, പലരെ ഒരുമിച്ചു എതിരിടുന്നതു, ബുദ്ധിയാക യില്ല. പ്രബലമായ സേന—തേര്, കുതിര, ആന, കാലാൾ, കോശം, വണിക്കു എന്നവ കൊണ്ടു് ബലപ്പെട്ട ഷഡംഗസേന—ഹയ നാഗ രഥാ കുലമായി പദാതി യന്ത്ര ബഹുല മായി—സ്വാധീനത്തി ലുണ്ടെന്നു കണ്ടാൽ—പ്രതിയോഗിയേ അപേക്ഷിച്ചു ബഹുവിധമായ അഭിവൃദ്ധി സ്വപക്ഷത്തു ഉണ്ടെന്ന ആലോചന യുടെ ശേഷം ഉറപ്പു വന്നാൽ—ശത്രുവിനു എതിരായി പ്രത്യക്ഷത്തിൽ പുറപ്പെടാം; സംശയിക്കേണ്ട: അല്ലാ ബലം ശത്രുപക്ഷത്താണെങ്കിൽ—സാമമല്ല, രഹസ്യ ദണ്ഡം പ്രയോഗിക്കണം. അങ്ങനെയുള്ള ഘട്ടങ്ങളിൽ മാർദ്ദവം ഉപയോഗപ്പെടുകയില്ല; ഉടനെ യുദ്ധത്തിനു ഒരുമ്പെടുക എന്നതു ഉപയോഗപ്പെടുകയില്ല: ജയം സംശയമാണു എന്നതു മാത്രമല്ല—സമരപ്രസ്ഥാനം എന്നതു്—കൃഷിനാശം വിഷപ്രയോഗം കൊണ്ടു ജലദൂഷണം, അമാത്യ സുഹൃൽ കോശ രാഷ്ട്ര ദുർഗ്ഗ ബലങ്ങൾ എന്നവ ഉൾപ്പെടുന്ന പ്രകൃതിയുടെ ക്ഷയം, മുതലായവക്കും ഹേതുവാണു്: ആയതിനാൽ ബലം ശത്രുപക്ഷത്താണു് എങ്കിൽ - രഹസ്യ ദണ്ഡം തന്നെ യുക്തം; രാജാവു ചതിവു പ്രയോഗിക്കാം; ശത്രുക്കളെ ഭിന്നിപ്പിക്കാം; കപടത നടിക്കാം; വിശ്വസ്തന്മാരായ ചാരന്മാരെ കൊണ്ടു പുരങ്ങളിലും രാഷ്ട്രങ്ങളിലും നടക്കുന്ന കാര്യങ്ങളെ അനുഷ്ഠിച്ചു അറിയാം. ഹേ ബലവൃത്ര സൂദന! രാജാവു ശത്രുക്കളെ അനുഗമിച്ച്, പുരങ്ങളിൽ കടന്നു, സർവ്വ ഭോഗങ്ങളെ ജയിക്കുകയും, സ്വപുരങ്ങളിൽ വിഹിതമായ നീതിയെ വിധി അനുസരിച്ചു വിധാനം ചെയ്യുകയും, ചെയ്യണം. രാജാവു് ദൂതന്മാരെ, ശത്രു രാജ്യങ്ങളിലേക്കു അയക്കുന്നതു്, ബുദ്ധിപൂർവ്വം വേണ്ടതാ ണ്: ഒന്നാമതായി അവൎക്കു ധാരാളം ദ്രവ്യം ഗൂഢമായി കൊടുക്കണം: അവരുടെ വസ്തുവകകളെ പരസ്യമായി കണ്ടു കെട്ടണം: എന്നാൽ അവൎക്കു സാരമായ ഉടവു തട്ടരുതെന്നു ഓൎത്തു കൊള്ളണം. ഇവർ ദുഷ്ടന്മാരാണു് എന്നും; സ്വന്ത ദോഷം നിമിത്തം ദണ്ഡം ഏൽക്കുകയാണു് എന്നും, പ്രസിദ്ധം ചെയ്യണം; ഇങ്ങനെ കരുതലുകൾ ചെയ്തുകൊണ്ടു്, അവരെ ശത്രുക്കളുടെ പുരങ്ങളിലും രാഷ്ട്രങ്ങളിലും പ്രവേശിപ്പിക്കണം; അതോടു കൂടെ തന്നെ ശാസ്ത്രജ്ഞന്മാരും, സമൎത്ഥന്മാരും, ശാസ്ത്രവിധാന വിചക്ഷണ ന്മാരും, സുശിക്ഷിത ന്മാരും, ആയ ഭാഷ്യ കഥാ വിശാരദന്മാരെ കൊണ്ടു്, സ്വപുരങ്ങളിൽ അഭിചാരം ചെയ്യിക്കുകയും, ശത്രു മാരണം നടത്തുവാനായി കൃത്യ ദേവതയെ ഉപാസിക്കുകയും ചെയ്യണം.'

ഇന്ദ്രൻ പറഞ്ഞു:—

കാനി ലിംഗാനി ദുഷ്ടസ്യ ഭവന്തി ദ്വിജസത്തമ
കഥം ദുഷ്ടം വിജാനീയാത് ഏതൽ പൃഷ്ടം ബ്രവീഹി മേ

ഹേ ദ്വിജസത്തമ! ദുഷ്ടന്റെ അടയാളങ്ങൾ ഏവ? ദുഷ്ടനെ എങ്ങനെ തിരിച്ചറിയാം? അതു് എനിക്കു ഉപദേശിക്കണമേ."

ബൃഹസ്പതി പറഞ്ഞു:—

പരോക്ഷ മഗുണാ നാഹ സ ഗുണാ നഭ്യസൂയതി
പരൈർ വാ കീർത്ത്യമാനേഷു തൂഷ്ണീ മാസ്തേ പരാങ്മുഖഃ

തൂഷ്ണീം ഭാവേ f പി വിജ്ഞേയം ന ചേൽ ഭവതി കാരണം
നിശ്വാസം ചോഷ്ഠ സംദംശം ശിരസ ശ്ച പ്രകമ്പനം

കരോത്യ ഭീക്ഷ്ണം സംസൃഷ്ടം അസംസൃഷ്ട ശ്ച ഭാഷതേ
അദൃഷ്ടവ ദ്വികുരുതേ ദൃഷ്ട്വാ വാ നാ f ഭി ഭാഷതേ

പൃഥ ഗേത്യ സമശ്നാതി നേദ മദ്യ യഥാവിധി
ആസനേ ശയനേ യാനേ ഭാവാ ലക്ഷ്യാ വിശേഷതഃ

ആർത്തി രാർത്തേ പ്രിയേ പ്രീതി ഏതാവൻ മിത്രലക്ഷണം
വിപരീതം തു ബോദ്ധവ്യം അരിലക്ഷണ മേവ ച

ഏതാ ന്യേവ യഥോക്താനി ബുദ്ധ്യേഥാ സ്ത്രിദശാധിപ
പുരുഷാണാം പ്രദുഷ്ടാനാം സ്വഭാവോ ബലവത്തരഃ

ഇതി ദുഷ്ടസ്യ വിജ്ഞാനം ഉക്തം തേ സുരസത്തമ
നിശാമ്യ ശാസ്ത്ര തത്വാർത്ഥം യഥാവ ദമരേശ്വരഃ

ദുഷ്ടൻ ഇതരന്മാരെ കുറിച്ചു ഒളിവിൽ ദോഷം പറഞ്ഞു പരത്തും; ഇതരന്മാരുടെ ഗുണങ്ങളെ കുറിച്ചു അസൂയപ്പെടും; ആരെങ്കിലും ഇതരന്മാരെ പ്രശംസിക്കുന്നതു കേട്ടാൽ, മിണ്ടാതെ തിരിഞ്ഞിരുന്നു കളയും. മിണ്ടാ തിരിക്കുന്നതു കൊണ്ടു മാത്രമല്ല ഈ ദുഷ്ടന്മാരെ അറിയുന്നതു്, പര പ്രശംസ കേട്ടാൽ അവർ നെടുവീൎപ്പിടും; ചുണ്ടു കടിക്കും; തല കുലുക്കും; ആൾ കൂട്ടങ്ങളിൽ കൂടുകയും ചെയ്യും; വേണ്ടാത്ത തൊക്കെയും പറയും. ഏററ കാര്യം

മറന്നുകളയും; പിന്നെ കാണുമ്പോൾ, അതുമാത്രം പറകയില്ല. തനിച്ചിരുന്നു ഉണ്ണും; നടന്നതൊന്നും നന്നായില്ല എന്നു പറയും; പോക്കിലും ഇരിപ്പിലും ഊണിലും ദുഷ്ടനെ വേറെ അറിയാം. ആർത്തന്മാരിൽ ആർത്തിയും പ്രീതന്മാരിൽ പ്രീതിയും ആണ്, മിത്രലക്ഷണം: വിപരീതം കാണിക്കുന്നവൻ ശത്രുവാണെന്നു അറിഞ്ഞുകൊള്ളുക. ഇന്ദ്ര! അമരനായക! ദുഷ്ടനെ എങ്ങനെ തിരിച്ചറിയാമെന്നു ഞാൻ പറഞ്ഞു: അതു കേട്ട ശാസ്ത്രാനുസാരമായ വാക്കുകളെ അനുസരിക്കുക.

സുരാചാര്യനായ ബൃഹസ്പതി, അഗാധ ചിന്തകനും, സർവ കാര്യങ്ങളെ കുറിച്ചും അഭിപ്രായം ഉറച്ച സർവജ്ഞനും, ആയിരുന്നു. ആ ആചാര്യന്റെ ആലോചന സൗരഭ്യത്തിന്റെ പ്രതിധ്വനി പലപ്പോഴും ഉപയോഗപ്പെട്ടിട്ടുണ്ട്. ബൃഹസ്പതിയുടെ ആശയങ്ങളുടെ ഗതി എത്ര വ്യവഹാരക്ഷമവും ആലോചനാമധുരവും ആണ് എന്നു കാണിക്കുന്നതിലേക്ക്, ഒരു ദൃഷ്ടാന്തം ഇവിടെ ഉദ്ധരിക്കാം. കോസല രാജാവായ വസുമനസ്സ്, കൃതപ്രജ്ഞനായ ബൃഹസ്പതിയെ വിധിപൂർവം പ്രണമിച്ചു കൊണ്ട്, വിനയപൂർവം ചോദിച്ചു:—"ദേവാചാര്യ! ബൃഹസ്പതേ! ഭൂതങ്ങൾ വർദ്ധിക്കുന്നതു എങ്ങനെ? അവ ക്ഷയിക്കുന്നതു എങ്ങനെ? ഭോ മഹാപ്രാജ്ഞ! ആരെ അർച്ചിച്ചാൽ ഭൂതങ്ങൾ അവ്യയമായ സുഖത്തെ പ്രാപിക്കും." ബൃഹസ്പതി ഭൂതങ്ങളുടെ അഭിവൃദ്ധിയെ കുറിച്ച്— രാജസൽക്കാരത്തെയും ദണ്ഡനീതിയേയും മുൻനിറുത്തി—ഇങ്ങനെ ഉപദേശിച്ചു:—

"രാജമൂലോ മഹാപ്രാജ്ഞ! ധർമ്മോ ലോകസ്യ ലക്ഷ്യതേ
പ്രജാ രാജഭയാ ദേവ! ന ഖാദന്തി പരസ്പരം"

രാജാവേ മഹാപ്രാജ്ഞ! ലോകത്തിൽ ധർമ്മം നില്ക്കുന്നതു് രാജാക്കന്മാരെ ആശ്രയിച്ചാകുന്നു. മനുഷ്യർ തമ്മിൽ തമ്മിൽ വിഴുങ്ങാതെ കഴിയുന്നതു്, രാജാവിനെ ഉള്ള ഭയംകൊണ്ടു മാത്രമാകുന്നു.

രാജാ ഹ്യേവാഽഖിലം ലോകം സമുദീർണ്ണം സമുത്സുകം
പ്രസാദയതി ധർമ്മേണ പ്രസാദ്യ ച വിരാജതേ

യഥാ ഹ്യനുദയേ രാജൻ ഭൂതാനി ശശിസൂര്യയോഃ
അന്ധേ തമസി മജ്ജേയുരപശ്യന്തഃ പരസ്പരം

യഥാ ഹ്യനുദകേ മത്സ്യാ നിരാക്രന്ദേ വിഹംഗമാഃ
വിഹരേയുർ യഥാകാമം വിഹിംസന്തഃ പുനഃ പുനഃ

വിമഥ്യാതിക്രമേരംശ്ച വിഷഹ്യാധി പരസ്പരം
അഭാവമചിരേണൈവ ഗച്ഛേയുർനാഽത്ര സംശയഃ

ഏവമേവ വിനാ രാജ്ഞാ വിനശ്യേയുരിമാ പ്രജാഃ
അന്ധേ തമസി മജ്ജേയുരഗോപാഃ പശവോ യഥാ

ഹരേയുർ ബലവന്തോഽപി ദുർബലാനാം പരിഗ്രഹാൻ
ഹന്യുർവ്യായച്ഛമാനാംശ്ച യദി രാജാ ന പാലയേത്

മമേദമിതി ലോകേഽസ്മിൻ ന ഭവേൽ സംപരിഗ്രഹഃ
ന ദാരാ ന ച പുത്രഃ സ്യാൽ ന ധനം ന പരിഗ്രഹഃ
വിഷ്വഗ്ലോപഃ പ്രവർത്തേത യദി രാജാ ന പാലയേത്.

യാനം വസ്ത്രമലങ്കാരാൻ രത്നാനി വിവിധാനി ച
ഹരേയുഃ സഹസാ പാപം യദി രാജാ ന പാലയേത്

ഏതദ് ബഹുവിധം ശസ്ത്രം ബഹുധാ ധർമ്മചാരിഷു
അധർമ്മഃ പ്രഗൃഹീതഃ സ്യാൽ യദി രാജാ ന പാലയേത്

മാതരം പിതരം വൃദ്ധം ആചാര്യമതിഥിം ഗുരും
ക്ലിശ്നീയുരപി ഹിംസ്യുർ വാ യദി രാജാ ന പാലയേത്

വധബന്ധപരിക്ലേശോ നിത്യമർത്ഥവതാം ഭവേത്
മമത്വം ച ന വിന്ദേയുർ യദി രാജാ ന പാലയേത്

അന്തശ്ചാഽകാല ഏവ സ്യുഃ ലോകോഽയം ദസ്യുസാൽ ഭവേത്
ഏതദ് ബഹുവിധം രാജ്യം യദി രാജാ ന പാലയേത്

ന യോനിദോഷോ വർത്തേത ന കൃഷിർന വണിക്പഥഃ
മജ്ജേദ്ധർമ്മസ്ത്രയീ ന സ്യാൽ യദി രാജാ ന പാലയേത്

ന യജ്ഞാഃ സംപ്രവർത്തേയുഃ വിധിവൽ സ്വാപ്തദക്ഷിണാഃ
ന വിവാഹാഃ സമാജോ വാ യദി രാജാ ന പാലയേത്

ന വൃഷാഃ സംപ്രവർത്തേരൻ ന മഥ്യേരംശ്ച ഗർഗരാഃ
ഘോഷാഃ പ്രണാശം ഗച്ഛേയുഃ യദി രാജാ ന പാലയേത്

ത്രസ്തമുദ്വിഗ്നഹൃദയം ഹാഹാഭൂതമചേതനം
ക്ഷണേന വിനശേൽ സർവം യദി രാജാ ന പാലയേത്

ന സംവത്സരസത്രാണി തിഷ്ഠേയുരകുതോഭയാഃ
വിധിവദ്ദക്ഷിണാവന്തി യദി രാജാ ന പാലയേത്

ബ്രാഹ്മണാശ്ചതുരോ വേദാൻ നാധീയീരം തപസ്വിനഃ
വിദ്യാസ്നാതാ വ്രതസ്നാതാ യദി രാജാ ന പാലയേത്

ന ഭവേൽ ധർമ്മസംസേവി മോഹവിപ്രഹതോ ജനഃ
ഹർത്താ സ്വർഗ്ഗമേഷ്യതിയോ ഗച്ഛേത് യദി രാജാ ന പാലയേത്

ഹസ്താദ്ധസ്തം പരിമുഷ്യേൽ ഭിദ്യേരൻ സർവസേതവഃ
ഭയാർത്തം വിദ്രവേൽ സർവം യദി രാജാ ന പാലയേത്

അനയാഃ സംപ്രവർത്തേരൻ ഭവേദ്വൈ വർണ്ണസംകരഃ
ദുർഭിക്ഷമാവിശേത് രാഷ്ട്രം യദി രാജാ ന പാലയേത്.

സമുദീർണ്ണവും സമുത്സുകവും ആയ അഖില ലോകം, രാജാവു തന്നെ. രാജാവു ധർമ്മം കൊണ്ടു പ്രസാദിക്കുന്നു; അങ്ങനെ പ്രസാദിച്ച രാജാവു പ്രതാപവാനാകുന്നു. സൂര്യചന്ദ്രന്മാർ ഉദിക്കാഞ്ഞാൽ, സർവ ഭൂതങ്ങൾ അന്ധമായ തമസ്സിൽ, തമ്മിൽ അറിയാതെ മുങ്ങുന്നതു പോലെ—വെള്ളമില്ലാത്തെടങ്ങളിൽ മീനങ്ങളും, അപകടമില്ലാത്തേടങ്ങളിൽ പക്ഷികളും, യഥേഷ്ടം വിഹരിച്ച്, തമ്മിൽ പിണങ്ങി, പ്രാണപ്രണാശം കാണുന്നതു പോലെ—രാജാവില്ലാത്തേടങ്ങളിൽ പ്രജകൾ, തമ്മിൽ അടിച്ച്, മുടിഞ്ഞു പോകും. ഇടയനില്ലാത്ത ആട്ടുകൾക്ക് രക്ഷ എങ്ങനെ കിട്ടും? രക്ഷിക്കുവാൻ രാജാവില്ല എങ്കിൽ—കൈയൂക്കുള്ളവർ കാര്യക്കാരാകും; പിടിച്ചു പറിക്കും. പിടിച്ചു പറിച്ച മുതലിനെ കൊടുക്കാത്തവരെ കൊല്ലും. രക്ഷിക്കുവാൻ രാജാവില്ല എങ്കിൽ—ഇതു എന്റേതാണു എന്നു പറയുവാൻ യാതൊരുവനും ഒന്നും ഉണ്ടാകയില്ല; കെട്ടിയവളും കുട്ടികളും, പൊന്നും, യാതൊന്നും, ഒരുവനും ഇല്ലെന്നാകും; സർവവും നശിക്കും. രക്ഷിക്കുവാൻ രാജാവില്ല എങ്കിൽ—തുമ്പു കെട്ടവർ മുമ്പു കടന്ന്, കണ്ടവന്റെ കണ്ടവന്റെ മുണ്ടും, മെയ്യാഭരണവും, മന്നേററത്തിനുള്ള മററു മുതലുകളും, അടക്കി കൊള്ളും. രക്ഷിക്കുവാൻ, രാജാവില്ല എങ്കിൽ—നല്ല നടത്തക്കാരുടെ തലയിൽ

കല്ലും കൊഴിയും നാല്പ വശത്തു നിന്നും ചെന്നു വീഴും; അധമ്മം എവിടേയും വിജൃംഭിക്കും. രക്ഷിക്കുവാൻ രാജാവില്ല എങ്കിൽ—ത ന്തയും, തള്ളയും, വൃദ്ധനും, ഗുരുവും, അതിഥിയും, ആചായ്യനും ആ ഛത്തിലാകും. കൈയിൽ കാശുള്ളവൎക്കു വധവും ബന്ധവും പരി ക്ലേശവും ഗതിയാകും; സ്വത്തു എന്നതു് ഒരുവനും ഇല്ലാതെയാ കും. രക്ഷിക്കുവാൻ രാജാവില്ല എങ്കിൽ— കൊള്ളക്കാൎക്കു നല്ല കാ ലമാകും; മുടിവു അടുത്തടുത്തു നില്ക്കും; രാജ്യം എല്ലാ വഴികളിലും അധഃപതിക്കും; കൃഷിയും വാണിഭവും അസ്തമിക്കും; പെണ്ണുങ്ങൾ പൊതു മുതലാകും; ധമ്മം നശിക്കും; വേദങ്ങൾ മൂന്നും നാടു വിട്ടു ഓടി ഒളിക്കും. രക്ഷിക്കുവാൻ രാജാവു ഇല്ല എങ്കിൽ—ദക്ഷിണ യും, യജ്ഞങ്ങളും, വിവാഹങ്ങളും, സമുദായങ്ങളും ഇല്ലെന്നാകും. കാളകൾ പശുക്കളെ നോക്കാതെ ആകും; കടകോൽ തൈർ ക ലങ്ങളിൽ വികടിക്കും. കാലിക്കാരന്മാരൊക്കെയും കാലക്കേടു കൊ ണ്ടു കുടുങ്ങിപ്പോകും. രക്ഷിക്കുവാൻ രാജാവില്ല എങ്കിൽ—സവ്വ ഭൂതങ്ങളും പേടിക്കും; വെന്തും നീറിയും തുമ്പു കെട്ടും, അയ്യോ അയ്യോ എന്നു നിലവിളിച്ചു ചത്തു മലരും; ദക്ഷിണകളുടേയും, സംവത്സര സത്രങ്ങളുടേയും, കാലം കഴിയും. രക്ഷിക്കുവാൻ രാ ജാവില്ല എങ്കിൽ—ബ്രാഹ്മണർ വേദം പഠിയ്ക്കുക ഇല്ല; തപസ്സു ആ ചരിക്കുക ഇല്ല; വ്രതം അനുഷ്ഠിച്ചു ശുദ്ധിയെ അന്വേഷിക്കുകയി ല്ല; ജ്ഞാനത്തെ സമ്പാദിക്കുക യില്ല; ബ്രാഹ്മണഹിംസ ചെയ്യുവ നെ, ഹിംസിക്കുന്നവനെ ദണ്ഡിക്കുവാൻ ആരുണ്ടാകയില്ല; ബ്രഹ്മ ഹന്താവു സമ്മാനിതനാകും. രക്ഷിക്കുവാൻ രാജാവില്ല എങ്കിൽ— ധമ്മസേതുക്കളൊക്കെയും മുറിയും; ഒരുവന്റെ കൈയിലിരിക്കുന്ന മു തൽ, അടുത്തു നില്ക്കുന്നവൻ തട്ടിപ്പറിക്കും; പേടി, പേടിപ്പിച്ചു ന ടക്കും; ഉൾത്തൊക്കെയും ഇട്ടെറിഞ്ഞു്, ഏവരും ഊരും കൊണ്ടു് ഓ ടും; അനയങ്ങൾ നാട്ടിലെവിടെയും തഴച്ചു വളരും; ജാതിയും ജാതിയും തിരിച്ചറിയുവാൻ വഴിയില്ലാതാകും; വർണസംകരം കൊ ണ്ടു പിഴ പിഴച്ച രാജ്യത്തിനു്, പിൻ തുണ പഞ്ഞ മാത്രമാകും.

വിസ്രുത്യ ഹി യഥാകാമം ഗൃഹദ്വാരാണി ശേരതേ
മനുഷ്യാഃ രക്ഷിതാ രാജ്ഞാ സമന്താ ദകുതോഭയാഃ

നാക്രുഷ്ടം സഹതേ കശ്ചിൽ കുതോ വാ ഹസ്തലാഘവം
യദി താ ജാന സമ്യഗ്ഗാം രക്ഷയത്യ പി ധാമ്മികഃ

സ്ത്രിയ ശ്ചാ പുരുഷാ മാർഗം സവ്വാലങ്കാര ഭൂഷിതാഃ
നിർഭയാഃ പ്രതിപദ്യന്തേ യദി രക്ഷതി ഭൂമിപഃ

ധമ്മ മേവ പ്രപദ്യന്തേ ന ഹിംസന്തി പരസ്പരം
അനുഗൃഹ്ണന്തി ചാ ന്യോന്യം യദാ രക്ഷതി ഭൂമിപഃ

യജന്തേ ച മഹാ യജ്ഞൈ സ്ത്രയോ വർണാഃ പൃഥഗ്വിധൈഃ
യുക്താ ശ്ചാ ധീയതേ വിദ്യാം യദാ രക്ഷതി ഭൂമിപഃ

വാത്താ പ്രലോഹ്യ യം ലോകഃ തയാ വൈ ധായ്യതേ സദാ
തത്സവ്വം വത്തതേ സമ്യക് യദാ രക്ഷതി ഭൂമിപഃ

യദാ രാജാ ധുരം ശ്രേഷ്ഠാം ആദായ വഹതി പ്രജാഃ
മഹതാ ബലയോഗേന തദാ ലോകഃ പ്രസീദതി

യസ്യാ ഭാവേന ഭൂതാനാം അഭാവ സ്യാൽ സമന്തതഃ
ഭാവേ ച ഭാവോ നിത്യം സ്യാൽ കസ്തം ന പ്രതിപൂജയേൽ

തസ്യ യോ വഹതേ ഭാരം സവ്വലോക സുഖാവഹം
തിഷ്ഠൻ പ്രിയഹിതേ രാജ്ഞ ഉഭൌ ലോകാ വിമൌ ജയേത്.

യ സ്തസ്യ പുരുഷഃ പാപം മനസാ പ്യനു ചിന്തയേത്
അസംശയ മിഹ ക്ലിഷ്ടഃ പ്രേത്യാ പി നരകം വ്രജേത്.

ഇങ്ങോട്ടും പകരം അങ്ങോട്ടും തല്ലിയും, പരുഷങ്ങളായ വചനങ്ങളെ ത്തന്നെയും വഹിക്കുന്നതിനു കഴിയാതെയും, കലഹ ത്തിൽ കഴിയുന്ന പ്രദേശങ്ങളുണ്ടു്; അവിടം രക്ഷിക്കുവാൻ രാ ജാവുണ്ടായാൽ—മനുഷ്യർ, ആരെയും യാതൊരു പേടിയും കൂടാ തെ, വാതിലുകളെ തുറന്നിട്ടു ഉറങ്ങും; പെണ്ണുങ്ങൾ മെയ്കോ പ്പണിഞ്ഞും ആണുങ്ങളുടെ സഹായത്തെ ആവശ്യപ്പെടാതെയും, പേടി കൂടാതെ പാതകളിൽ നടക്കും. രക്ഷിക്കുവാൻ രാജാവു ണ്ടായാൽ—പ്രജകൾ ധമ്മമാർഗ്ഗങ്ങളിൽ തന്നെ നടക്കുകയും, ത മ്മിൽ പിണങ്ങാതെയും, എല്ലാവരോടും ഇണങ്ങിയും വൎത്തിക്കുക യും ചെയ്യും; ബ്രഹ്മ ക്ഷത്ര വൈശ്യന്മാർ വിവിധങ്ങളായ മഹായ ജ്ഞങ്ങളെ യജിക്കുകയും, ജ്ഞാനത്തെ സമ്പാദിക്കുന്നതിൽ, ബദ്ധ ശ്ര ദ്ധന്മാരാകയും ചെയ്യും. ലോകത്തെ പുലൎത്തുന്നതു കൃഷിയും വാണിജ്യവും ആകുന്നു; ലോകം വേദങ്ങളിൽ നിന്നു പ്രഭവിക്കു ന്നു; ഇവയെ ഒക്കയും രക്ഷിക്കുന്നതു് രാജാവാകുന്നു. രാജാവു മഹത്തായ ബലം കൊണ്ടു ഭാരത്തെ വഹിക്കുമെങ്കിൽ – ലോകം പ്രസാദിക്കുന്നു. രാജാവിന്റെ അഭാവം ഭൂതങ്ങളുടെ അഭാവം ആകുന്നു; രാജാവിന്റെ ഭാവം ഭൂതങ്ങളുടെ ഭാവമാകുന്നു, രാജാ വിനെ പൂജിക്കാത്തതു ആര്? ഭാരത്തെ സവ്വലോക ഹിതാവ ഹമാകുംവണ്ണം വഹിച്ചുകൊണ്ടു്, രാജാവിന്റെ പ്രിയ ഹിത ത്തിൽ നില്ക്കുന്നവൻ – ഈ ലോകത്തേയും ആ ലോകത്തേയും ജ യിക്കുന്നു. രാജാവിനെതിരായി പാപത്തെ മനസ്സുകൊണ്ടു ചി ന്തിക്കുക മാത്രം ചെയ്യുന്നവൻ, ഇഹലോകത്തിൽ വളരെ ക്ലേശിക്കു കയും മരണശേഷം നരകത്തിൽ പതിക്കുകയും ചെയ്യും.

ന ഹി ജാതു വമന്തവ്യോ മനുഷ്യ ഇതി ഭൂമിപഃ
മഹതീ ദേവതാ ഹ്യേഷാ നരരൂപേണ തിഷ്ഠതി

കുരുതേ പഞ്ചരൂപാണി കാലയുക്താനി യഃ സദാ
ഭവത്യഗ്നി സ്തഥാ ദിത്യോ മൃത്യുർ വൈശ്രവണോ യമഃ

യദാ ഹ്യാസീ ദതഃ പാപാൻ ദഹത്യുഗ്രേണ തേജസാ
മിഥ്യോപ ചരിതോ രാജാ തദാ ഭവതി പാവകഃ

യദാ പശ്യതി ചാരേണ സവ്വഭൂതാനി ഭൂമിപഃ
ക്ഷേമം ച കൃത്വാ വ്രജതി തദാ ഭവതി ഭാസ്കരഃ

അശുചീം ശ്ച യദാ ക്രുദ്ധഃ ക്ഷിണോതി ശതശോ നരാൻ
സ പുത്ര പൌത്രാൻ സാമാത്യാൻ തദാ ഭവതി സോന്തകഃ

യദാ ത്വ ധാമ്മികാൻ സവ്വാൻ തീക്ഷ്ണൈർ ദണ്ഡൈർ നിയച്ഛതി
ധാമ്മികാം ശ്ചാനു ഗൃഹ്ണാതി ഭവ ത്യഥ യമ സ്തഥാ

യദാ തു ധനധാരാഭി സ്തപ്പയ ത്യുപകാരിണഃ
ആച്ഛിനത്തി ച രത്നാനി വിവിധാ ന്യപകാരിണാം

ശ്രിയം ദദാതി കസ്മൈചിൽ കസ്മാച്ചി ദപകർഷതി
തദാ വൈശ്രവണോ രാജാ ലോകേ ഭവതി ഭൂമിപഃ

നാ f സ്യാപവാദേ സ്ഥാതവ്യം ദക്ഷേണാ f ക്ലിഷ്ടകർമ്മണാ
ധർമ്മ മാകാംക്ഷതാ ലോകേ ഈശ്വരസ്യാ f നസൂയതാ

ന ഹി രാജ്ഞഃ പ്രതീപാനി കുർവ്വൻ സുഖ മവാപ്നുയാത്
പുത്രോ ഭ്രാതാ വയസ്യോ വാ യ ശ്ചാപ്യാത്മ സമോ ഭവേത്

കുർയ്യാൽ കൃഷ്ണഗതിഃ ശേഷം ജ്വലിതോ f നിലസാരഥിഃ
ന തു രാജ്ഞാ f ഭിപന്നസ്യ ശേഷം ക്വചന വിദ്യതേ

തസ്യ സർവ്വാണി രക്ഷ്യാണി ദൂരതഃ പരിവർജ്ജയേത്
മൃത്യോ രിവ ജുഗുപ്സേത രാജസ്വ ഹരണാ ന്നരഃ

വധ്യേ ഭഹിരുശൻ സദ്യോ മൃഗഃ കൂട മിവ സ്പൃശൻ
ആത്മസ്വ മിവ സംരക്ഷേത് രാജസ്വ മിഹ ബുദ്ധിമാൻ

മഹാന്തം നരകം ഘോരം അപ്രതിഷ്ഠ മചേതസഃ
പതന്തി ചിരരാത്രായ രാജവിത്താപ ഹാരിണഃ

രാജാ ഭോജോ വിരാട് സമ്രാട് ക്ഷത്രിയോ ഭൂപതിർ നൃപഃ
യ ഏഭിഃ സ്തൂയതേ ശബ്ദൈഃ ക സ്തം നാർച്ചിതു മർഹതി

തസ്മാൻ ബുഭൂഷു ന്നിയതോ ജിതാത്മാ സംയതേന്ദ്രിയഃ
മേധാവീ ധൃതിമാൻ ദക്ഷഃ സംശ്രയേത മഹീപതിം

കൃതജ്ഞം പ്രാജ്ഞ മക്ഷുദ്രം ദൃഢഭക്തിം ജിതേന്ദ്രിയം
ധർമ്മനിത്യം സ്ഥിതം സ്ഥാനേ മന്ത്രിണം പൂജയേ ന്നൃപഃ

ദൃഢഭക്തിം കൃതപ്രജ്ഞം ധർമ്മജ്ഞം സംയതേന്ദ്രിയം
ശൂര മക്ഷുദ്ര കർമ്മാണം പ്രസിദ്ധം ജന മാശ്രയേത്

രാജാ പ്രഗത്ഭം പുരുഷം കരോതി
രാജാ കൃശം ബൃംഹയതേ മനുഷ്യാൻ
രാജാഭിപന്നസ്യ കുതഃ സുഖാനി
രാജാ f ഭ്യുപേതം സുഖിനം കരോതി.

രാജാ പ്രജാനാം ഹൃദയം ഗരീയോ
ഗതിഃ പ്രതിഷ്ഠാ സുഖ മുത്തമം ച
സമാശ്രിതാ ലോക മിമം പരം ച
ജയന്തി സമ്യഗ് പുരുഷാ നരേന്ദ്ര.

നരാധിപ ശ്ചാപ്യനുശിഷ്യ മേദിനീം
ദമേന സത്യേന ച സൌഹൃദേന
മഹദ്ഭി രിഷ്ട്വാ ക്രതുഭിർ മഹായശാ
സ്ത്രി വിഷ്ടപേ സ്ഥാന മുപൈതി ശാശ്വതം.

രാജാവ്, മററുള്ളവരേ പ്പോലെ ഒരു മനുഷ്യ നല്ലയോ എന്നു നിന്ദാപൂർവ്വം ആരും സ്മരിക്കരുത്: രാജാവ് നര രൂപത്തിൽ നില്ക്കുന്ന മഹതിയായ ദേവത യാണ്. രാജാവു കാലത്തിനു യോജിക്കുമാറ്, അഞ്ചു രൂപങ്ങളെ അപ്പപ്പോൾ സ്വീകരിക്കാറുണ്ട്. ആ രൂപങ്ങൾ അഗ്നി, ആദിത്യൻ, മൃത്യു, വൈശ്രവണൻ, യമൻ എന്നിവരുടേതു് അത്രേ. തന്നെ ഉദ്ദേശിച്ചു കപടാചാരം അനുഷ്ഠിക്കുന്ന പാപന്മാരെ, ഉഗ്രമായ തേജസ്സു കൊണ്ടു് ദഹിപ്പിക്കുന്ന ഘട്ടങ്ങളിൽ, രാജാവു അഗ്നിയാണ്. ചാരചക്ഷുസ്സു കൊണ്ടു് സർവ്വ ഭൂതങ്ങളെ കണ്ടുകൊണ്ടു് ക്ഷേമം വരുത്തി സഞ്ചരിക്കുന്ന ഘട്ടങ്ങളിൽ, രാജാവു് ആദിത്യനാണ്. ദുഷ്ടന്മാരെ പുത്ര പൌത്ര സചിവ സമേതം, നൂറു കണക്കിനു കോപിച്ചു കൊല്ലുന്ന ഘട്ടങ്ങളിൽ, രാജാവു, മൃത്യുവാണ്. അധാർമ്മിക ന്മാരെ തീക്ഷ്ണങ്ങളായ ദണ്ഡനങ്ങളെ കൊണ്ടു നിഗ്രഹിക്കുകയും, ധാർമ്മികന്മാരെ അനുഗ്രഹിക്കുകയും, ചെയ്യുന്ന ഘട്ടങ്ങളിൽ, രാജാവു യമനാണ്. അപ കർത്താക്കളുടെ വിവിധങ്ങളായ രത്നങ്ങളെ ഛേദിക്കുകയും അവരുടെ ഐശ്വര്യത്തെ അപഹരിക്കുകയും, അതുപോലെ തന്നെ ഉപ കർത്താക്കളെ ധനധാരകളെ കൊണ്ടും സകല ഐശ്വര്യങ്ങളെ കൊണ്ടും അഭിഷേകം ചെയ്യുകയും ചെയ്യുന്ന സന്ദർഭങ്ങളിൽ, രാജാവു വൈശ്രവണ നാണ്. ദക്ഷനും അക്ലിഷ്ട കർമ്മാവും, ധർമ്മാകാംക്ഷകനും, അനസൂയാ മതിമാനും ആയ പുരുഷൻ, രാജാവിനെ കുറിച്ചു അപവാദം പറഞ്ഞു പരത്തരുതു്. രാജാവിന്നു പ്രതികൂലമായി നില്ക്കുന്നവർ—പുത്രനാകട്ടെ, ഭ്രാതാവാകട്ടെ, വയസ്യനാകട്ടെ, രാജസമ നാകട്ടെ—സുഖത്തെ പ്രാപിക്കുക ഇല്ല. വായുവിന്റെ പ്രബലമായ സഹായത്തോടു കൂടെ വരുന്നു്, തീ കത്തി യേടങ്ങളിൽ ത്തന്നെയും വല്ലതും ശേഷിച്ചു എന്നു വരാം: എന്നാൽ രാജകോപത്തെ സമ്പാദിച്ചവനു യാതൊന്നും ശേഷിക്കുക ഇല്ല. രാജാവിന്റെ സ്വത്തിനെ ആരും മോഹിക്കരുതു്. രാജസ്വത്തെ മരണത്തെ പ്പോലെ അകന്നു നില്ക്കണം. രാജസ്വത്തെ അപഹരിക്കുന്നവൻ, വിഷം തിന്ന മൃഗത്തേപ്പോലെ, ചത്തുപോകും; ബുദ്ധിമാൻ രാജസ്വത്തെ—ആത്മസ്വത്തെ പ്പോലെ—സംരക്ഷിച്ചു കൊള്ളണം. രാജ ധനാപഹാരം ചെയ്യുന്നവർ, ബുദ്ധികെട്ടു്, ഘോരവും നിത്യാന്ധവും ആയ നരകത്തിൽ വീണുപോകും. രാജാവു, ഭോജൻ, വിരാട്ട്, സമ്രാട്, ക്ഷത്രിയൻ, ഭൂപതി, നൃപൻ—എന്നിങ്ങനെയുള്ള പ്രശസ്ത നാമങ്ങളെ കൊണ്ടു പ്രശംസിക്കപ്പെടുന്ന രാജാവിനെ, അർച്ചിക്കാത്തവൻ, ആരു്? ആയതിനാൽ ഐശ്വര്യം കാംക്ഷിക്കുന്നവൻ, നിയമങ്ങളെ ആദരിക്കുന്നവൻ, ജിതാത്മാവു്, സംയതേന്ദ്രിയൻ, മേധാവി, ധൃതിമാൻ, ദക്ഷൻ—ആയ മനുഷ്യൻ, രാജാവിനെ ആശ്രയിച്ചു നില്ക്കും. രാജാവു കൃതജ്ഞനും, പ്രാജ്ഞനും, അക്ഷുദ്രനും, ദൃഢഭക്തിയും, ജിതേന്ദ്രിയനും, ധർമ്മനിത്യനും, സ്ഥാനസ്ഥിതനും, ആയ മന്ത്രിയെ പൂജിക്കണം. രാജാവു് ദൃഢഭക്തനും, കൃതപ്രജ്ഞനും, ധർമ്മജ്ഞനും, സംയതേന്ദ്രിയനും, ശൂരനും, അക്ഷുദ്രകർമ്മാവും, പ്രസിദ്ധനും—ആയ മനുഷ്യനെ സല്ക്കരിക്കണം. രാജാവു പുരുഷനെ പ്രഗത്ഭനാക്കുന്നു; വർദ്ധിപ്പിക്കുന്നു. രാജാവു പ്രതികൂലിച്ച പുരുഷനു സുഖം എവിടെ? രാജാവു അനുഗ്രഹിച്ച മനുഷ്യൻ സുഖിമാ നാകുന്നു. രാജാവു പ്രജകളുടെ ഹൃദയവും, ഗരീയസ്സായ ഗതിയും, പ്രതിഷ്ഠയും, ഉത്തമമായ സുഖവും ആകുന്നു. രാജാവിനെ ആശ്രയിക്കുന്ന പുരുഷന്മാർ, ഇഹത്തേയും പരത്തേയും ജയിക്കുന്നു. ഭൂമിയെ ദമംകൊണ്ടും, സത്യം കൊണ്ടും, സൌഹൃദം കൊണ്ടും, ശാസിച്ചു്, ദേവതകളെ മഹത്തായ ക്രതുക്കളെ കൊണ്ടു ആരാധിച്ചു്, യശസ്സു സമ്പാദിച്ച രാജാവു്, സ്വർഗ്ഗത്തിൽ ശാശ്വത സ്ഥാനത്തെ സമ്പാദിക്കുന്നു."

ഉതഥ്യൻ, ബൃഹസ്പതിയുടെ ജ്യേഷ്ഠനാണ്. അനുജനായ ബൃഹസ്പതി, ഗർഭവതിയായ ഉതഥ്യ ഭാര്യയെ—മമതയെ—ധർഷിച്ചതും,

ഉതഥ്യൻ

ഭരദ്വാജൻ ജനിച്ചതും, ആയ സംഭവങ്ങളെ ഭാഗവതം അനുസരിച്ചു് മുകളിൽ വിവരിക്കുക ഉണ്ടായി. എന്നാൽ ബൃഹസ്പതി, മമതയെ ധർഷിച്ചതു നിമിത്തം ജനിച്ചതു്, ദീർഘതമസ്സു് എന്ന ഒരു

ബ്രഹ്മർഷിയാണെന്നു ഭാരതത്തിൽ പ്രസ്താവം കാണുന്നു. ആ സംഭവം ഇങ്ങനെയാണ്. ബൃഹസ്പതി ഗർഭവതിയായ മമതയെ കാമിച്ചു. മമത പറഞ്ഞു: "ഹേ മഹാഭാഗ! ബൃഹസ്പതേ! ഉതഥ്യന്റെ വീര്യത്തിൽനിന്നു ഭവിച്ച്, എന്റെ ഗർഭത്തിൽ കിടക്കുന്ന ഈ ശിശു, വേദങ്ങളെയും വേദാംഗങ്ങളെയും അഭ്യസിച്ചു കഴിഞ്ഞിരിക്കുന്നു. അങ്ങയുടെ വീര്യവും അമോഘം തന്നെ. ഈ രണ്ടു വീര്യങ്ങളെ എന്റെ ഗർഭം എങ്ങനെ വഹിക്കും? അങ്ങു ഈ ഉദ്യമത്തിൽ നിന്നു പിൻവാങ്ങണം." എന്നാൽ ബൃഹസ്പതി, കാമാത്മാവായി: സ്വാത്മാവിനെ നിയമനം ചെയ്യുവാൻ ശക്തനായില്ല. ബൃഹസ്പതി അകാമ യായ മമതയെ കാമിക്കുക തന്നെ ചെയ്തു: വീര്യത്തെ വിസർജ്ജിച്ചു: ഗർഭസ്ഥനായ ശിശു വിളിച്ചു പറഞ്ഞു:— "അഛ! ഈ കാമം അയുക്തമാണ്; രണ്ടുപേർക്കു ഇവിടെ സ്ഥാനമില്ല. ഞാൻ മുമ്പേതന്നെ ഇവിടെ സ്ഥാനം പിടിച്ചിരിക്കുക യാൽ, അങ്ങയ്ക്കുള്ള അവകാശം ലഘുവാണു; അങ്ങയുടെ വീര്യം വീര്യവത്തായിരിക്കും; അങ്ങു എന്നെ പീഡിപ്പിക്കരുതേ." ശിശു വാക്യത്തെ അവഗണിച്ച്, ബൃഹസ്പതി വർത്തിക്കുകയാൽ, ഗർഭത്തിലേക്കു ചെന്ന ശുക്ലത്തെ ശിശു സ്വപാദങ്ങളെ കൊണ്ടു നിരോധിക്കുകയും, അതു തറയിലേക്കു വീഴുകയും ചെയ്തു. ബൃഹസ്പതി രുഷ്ടനായി; ബൃഹസ്പതി ശിശുവിനെ ശപിച്ചു; ശിശു അന്ധനായി പിറന്നു; ജന്മനാ അന്ധനായ ശിശുവിനു ദീർഘ * തമസ്സ് എന്നു നാമമായി. ഉതഥ്യന്റെ ഭാര്യയെ വരുണൻ ധർഷിച്ച സംഭവം വരുണന്റെ ചരിത്രത്തിലുണ്ട്.

ഇനി ഭരദ്വാജന്റേയും, ദീർഘതമസ്സിന്റേയും, ചരിത്രങ്ങളെ ചിന്തിക്കാം.

**ഭരദ്വാജൻ**

ദുഷ്യന്തന്റെ പുത്രനായ ഭരതൻ, അപുത്രത്വം നിമിത്തം ഭരദ്വാജനെ പുത്രത്വേന സ്വീകരിച്ചു. ആ വംശത്തിൽ ഭരദ്വാജന്റെ നാമം വിതഥൻ എന്നാണ്. വിതഥന്റെ പുത്രൻ മന്യു; എന്നിങ്ങനെ ഭാഗവത ചരിത്രം തുടരുന്നു. വംശപ്പട്ടിക നോക്കുക. എന്നാൽ ഭാരതത്തിൽ ഭരദ്വാജന്റെ ചരിത്രം തുടരുന്നതു വേറൊരു രീതിക്കാണ്.

ഭരദ്വാജൻ തന്നെ, ഭരദ്വാജ നാമ നിർവ്വചനം ചെയ്യുന്നതു ഇങ്ങനെ യാണ്.

ഭരേഽസുതാൻ ഭരേ ശിഷ്യാൻ ഭരേ ദേവാൻ ഭരേ ദ്വിജാൻ
ഭാര ഭാര്യാ മഹാ വ്യാജാൽ ഭരദ്വാജോഽസ്മി ശോഭനേ

ഞാൻ എന്റെ പുത്രന്മാ രല്ലാത്ത വരെയും രക്ഷിക്കുന്നു; എന്റെ ശിഷ്യന്മാരെ രക്ഷിക്കുന്നു; ദേവന്മാരെയും ദ്വിജന്മാരെയും, ഭാര്യയേയും രക്ഷിക്കുന്നു. ഞാൻ ഇതു നിഷ്പ്രയാസം നിർവ്വഹിക്കുന്നു. അതിനാൽ എനിക്കു ഭരദ്വാജൻ എന്നു നാമമായി. ഈ ഭരദ്വാജന്റെ പുത്രൻ ശസ്ത്രകലാ സകലാത്മാവായ ദ്രോണനാണ്.

ഭരദ്വാജസ്യ ച സ്കന്നം ദ്രോണ്യാം ശുക്ല മവർദ്ധത
മഹർഷേ രുഗ്രതപസ സ്തസ്മാൽ ദ്രോണോ വ്യജായത

ഭരദ്വാജൻ അപ്സരസ്സായ ഘൃതാചിയെ കണ്ടു കാമിക്കുകയാൽ ശുക്ലം സ്കന്നമായി സ്കന്നമായ ശുക്ലം ദ്രോണിയിൽ നിക്ഷേപമായി. ദ്രോണിയിൽ വർദ്ധിച്ച ശുക്ലത്തിൽ നിന്നു പിറന്ന ശിശുവാണ്, ദ്രോണൻ എന്ന നാമത്തിൽ പ്രസിദ്ധനായത്. ദ്രോണൻ കൃപിയെ വിവാഹം ചെയ്ത്, അശ്വത്ഥാമാവിന്റെ പിതാവായി. ഭരദ്വാജൻ ഹൈഹയ വംശം പുലർത്തിയ സംഭവം ഇങ്ങനെയാണ്. ശര്യാതി രാജാവിനു ഹൈഹയൻ, താലജംഘൻ എന്നു രണ്ടു പുത്രന്മാരാണ്; ഹൈഹയനു വീതഹവ്യൻ എന്നും നാമമുണ്ട്. വീതഹവ്യനു പത്തു ഭാര്യമാരിൽ നൂറു പുത്രന്മാർ പിറന്നു. കാശിരാജാവായ ഹര്യശ്വൻ യുദ്ധത്തിനായി വരുന്നതായറിഞ്ഞ് സർവ്വവേദ കൃത ശ്രമന്മാരും, സമര വീര്യ സമ്പന്ന ന്മാരും, ആയ വീതഹവ്യ പുത്രന്മാർ ഗംഗാ യമുനാ സന്ധിയിൽ എതിർ നിന്നു. ഹര്യശ്വൻ ഹതനായി. ഹര്യശ്വന്റെ ദായാദനായ സുദേവൻ കാശിയിൽ അഭിഷിക്തനായി. സുദേവനു ഭീമസേനൻ എന്നും പേരുണ്ട് എന്നു തോന്നുന്നു. സുദേവനെയും വീതഹവ്യന്മാർ കൊന്നു. സുദേവന്റെ പുത്രൻ ദിവോദാസൻ കാശിയിൽ രാജാവായി. ദിവോദാസൻ യയാതിയുടെ പുത്രിയായ മാധവിയെ വിവാഹം ചെയ്തു. ദിവോദാസൻ വീതഹവ്യന്മാരെ പേടിച്ചു പാർക്കവെ, സമര ദുർമ്മദന്മാ രായ വീതഹവ്യന്മാർ പാഞ്ഞെത്തി. ദ്യുതിമാനായ ദിവോദാസൻ, സുരാസുര ഭയങ്കര മായ യുദ്ധം നൂറു ദിവസം നടത്തി; ദീനനായി: ക്ഷീണനും ഹതകോശനും ആയ ദിവോദാസൻ, പട്ടണം വിട്ടു ഓടി. ഭരദ്വാജന്റെ സന്നിധിയിൽ ശരണം അപേക്ഷിച്ചു. ദിവോദാസൻ പറഞ്ഞു:— "മഹാമുനെ! വീതഹവ്യന്മാർ എന്റെ വംശം മുടിച്ചു കളഞ്ഞു. ഞാൻ മാത്രം ശേഷിച്ചിരിക്കുന്നു. ആ പാപന്മാർ നശിപ്പിച്ച എന്റെ വംശത്തെ അങ്ങു അനുഗ്രഹിക്കണമെ." ഭരദ്വാജൻ സാന്ത്വം പറഞ്ഞു:—"രാജാവേ! ഭയപ്പെടേണ്ട. ഞാൻ അങ്ങയ്ക്കായി പുത്രകാമേഷ്ടി ചെയ്യാം. വീതഹവ്യന്മാർ ആയിര കണക്കിനു വരട്ടെ; അവരെ ഒക്കെയും കൊല്ലുവാൻ കരുത്തനായ പുത്രൻ അങ്ങയ്ക്കു പിറക്കും." ഭരദ്വാജൻ യജ്ഞം ചെയ്തു. ദിവോദാസന്റെ ഭാര്യ, മാധവി പ്രസവിച്ചു. പുത്രൻ പ്രതർദ്ദനൻ എന്ന പേരിൽ പ്രസിദ്ധനായി. പ്രതർദ്ദനൻ വീതഹവ്യന്മാരെ തോല്പിച്ചു; കൊന്നു. പുത്രന്മാർ മരിച്ച സമയം വീതഹവ്യൻ ഭൃഗുവിന്റെ ആശ്രമത്തിൽ അഭയം പ്രാപിക്കുകയും, അവിടെ വെച്ചു ബ്രാഹ്മണ്യം സമ്പാദിക്കുകയും ചെയ്ത കഥ—ഭൃഗുവിന്റെ ചരിത്രത്തിലുണ്ട്.

ഉതഥ്യനു മമതയിൽ ജനിച്ച പുത്രൻ ദീർഘതമ സ്സാണെന്നു പക്ഷാന്തര മുണ്ടെന്നു മുകളിൽ പറഞ്ഞതാണല്ലൊ. ദീർഘതമസ്സിനു ഗൌതമൻ എന്നും പേരുണ്ട്.

**ദീർഘതമസ്സ്**

ഉതഥ്യന്റെ പുത്രനായ ദീർഘതമസ്സ് ഓജസ്സു കൊണ്ടു ബൃഹസ്പതിക്കു സമനായി. പ്രാജ്ഞനും, വേദധർമ്മജ്ഞനും, ആയ—ജാത്യന്ധൻ—ദീർഘതമസ്സ് — രൂപസമ്പന്ന യായ ഒരു ബ്രാഹ്മണിയെ— പ്രദ്വേഷിയെ—ഭാര്യയായി വരിച്ചു. വേദ വേദാംഗ പാരഗ നായ ഉതഥ്യന്റെ പുത്രനായ ദീർഘതമസ്സിന്റെ പുത്രന്മാർ—മഹാതാപസ നായ ഉതഥ്യന്റെ വംശ

* ബൃഹസ്പതി, മമതയെ രണ്ടു ഗർഭകാലങ്ങളിൽ ധർഷിച്ചു എന്നു കരുതിയാൽ, ഭരദ്വാജനും, ദീർഘതമസ്സും സഹോദരന്മാരാകും. അങ്ങനെയായാൽ ശേഷിക്കുന്നതു ഭരദ്വാജൻ, ദ്രോണന്റെ അച്ഛനായി എന്നും, ഭരതന്റെ പുത്രത്വേന രാജാവായി എന്നും, ഉള്ള അസാംഗത്യം മാത്രമാണ്.

വർദ്ധനന്മാരായ പുത്രന്മാർ— ഗൌതമൻ മുതലായി പലരാണ്. എന്നാൽ പുത്രന്മാരെ ലഭിച്ച ശേഷം, ദീർഘതമസ്സാകട്ടെ, ചില സുരഭി പുത്രന്മാരിൽ നിന്നു ഗോധർമ്മം—പ്രകാശമൈഥുനം—അഭ്യസിച്ച്, ഇന്ദ്രിയാധീനനായി; ചപലനായി; സജ്ജനങ്ങളുടെ വിദ്വേഷത്തെ സമ്പാദിച്ചു. ആശ്രമ നിവാസികളായ സകല ഋഷികളും ക്രുദ്ധന്മാരായി "അഹോ! ഈ ദീർഘതമസ്സു പാപനായി. ഈയാളെ നാം ഉപേക്ഷിക്കുക തന്നെ. ഭാര്യയായ പ്രദ്വേഷിയും, പുത്രന്മാരെ ലഭിച്ചു കഴിഞ്ഞിരുന്നതിനാൽ—ദീർഘതമസ്സിനെക്കുറിച്ച്—അതുഷ്ടയായി. ദീർഘതമസ്സു പറഞ്ഞു:—"പ്രദ്വേഷി! ഭവതി എന്നെ ദ്വേഷിക്കുന്നുവോ? ഇതെന്ത്?" പ്രദ്വേഷി പറഞ്ഞു:— "ഭാര്യയെ ഭരിക്കുന്നവനെ ഭർത്താവെന്നും, പാലനം ചെയ്യുന്നവനെ പതി എന്നും, പറയുന്നു. എന്നാൽ അങ്ങു ഭരണമാകട്ടെ, പാലനമാകട്ടെ ചെയ്യുന്നില്ല. ഞാനാണ് അങ്ങയേയും പുത്രന്മാരെയും ഭരിക്കുകയും പാലനം ചെയ്യുകയും ചെയ്യുന്നത്. ഞാൻ ശ്രമം നിമിത്തം ആർത്തയായി. ഇനിമേൽ ഇങ്ങനെ ചെയ്യണമെന്ന്, ഞാൻ വിചാരിക്കുന്നില്ല." ദീർഘതമസ്സു പറഞ്ഞു:—"ഭവതി എന്നെ ഏതെങ്കിലും ഒരു രാജാവിന്റെ അടുക്കൽ കൊണ്ടുചെല്ലുക; അങ്ങനെയായാൽ നമുക്കു പൊന്നും പണങ്ങളും വേണ്ടതു ലഭിക്കും." പ്രദ്വേഷി പറഞ്ഞു:—"ബ്രാഹ്മണ! അങ്ങുമൂലം ധനം ലഭിക്കണമെന്ന്, ഞാൻ കാംക്ഷിക്കുന്നില്ല; അതു ദുഃഖകാരണമാകുമെന്നു എനിക്കു അറിയാം. അങ്ങു ഇഷ്ടം പോലെ ചെയ്തുകൊള്ളാം. ഇനിമേൽ കുടുംബഭരണം നടത്തണമെന്ന്, ഞാൻ വിചാരിക്കുന്നില്ല." ദീർഘതമസ്സ് ക്രുദ്ധനായി: പറഞ്ഞു:—

അദ്യ പ്രഭൃതി മര്യാദാ മയാ ലോകേ പ്രതിഷ്ഠിതാ
ഏക ഏവ പതിർന്നാര്യാ യാവജ്ജീവം പരായണം

മൃതേ ജീവതി വാ തസ്മിൻ നാപരം പ്രാപ്നുയാൽ നരം
അഭിഗമ്യ പരം നാരീ പതിഷ്യന്തി ന സംശയഃ

അപതീനാം തു നാരീണാം അദ്യ പ്രഭൃതി പാതകം
യദ്യസ്തി ചേദ്ധനം സർവം വൃഥാ ഭോഗാ ഭവന്തു താഃ
അകീർത്തിഃ പരിവാദാശ്ച നിത്യം താസാം ഭവന്തു വൈ.

ഇന്നു മുതൽ ലോകത്തിന്, ഞാൻ ഇങ്ങനെ മര്യാദയെ നിശ്ചയിക്കുന്നു: സ്ത്രീക്കു ജീവനുള്ള കാലമത്രയും ഒരു ഭർത്താവു മാത്രം ആയിരിക്കണം. ഭർത്താവു മരിക്കട്ടെ, ജീവിച്ചിരിക്കട്ടെ, ഭാര്യ പരപുരുഷനെ പ്രാപിക്കരുത്; പരപുരുഷനെ പ്രാപിക്കുന്ന സ്ത്രീ അധഃപതിക്കുന്നു. അതുപോലെ തന്നെ ഒരു പുരുഷനെ ഭർത്താവായി വരിക്കാത്ത സ്ത്രീയും, പാതകം അനുഷ്ഠിക്കുന്നു ഭർത്താവിനെ വരിക്കാത്ത സ്ത്രീ, ഉള്ള ധനത്തെത്തന്നെയും അനുഭവിക്കുവാൻ ഇടയാകയില്ല; അവളെ അകീർത്തിയും, അപവാദവും, സദാ പിൻചെല്ലും." ബ്രാഹ്മണിക്കു ദേഷ്യം സഹിക്ക വഹിയാതായി. "ഈയാളെ കെട്ടി ഗംഗയിൽ എറിയുക" എന്നു പുത്രന്മാരോടു ആജ്ഞാപിച്ചു. ലോഭത്തിനും മോഹത്തിനും വശപ്പെട്ടു ഗൌതമൻ മുതലായ പുത്രന്മാർ, അച്ഛനെ ചങ്ങാടത്തിൽ വച്ചു കെട്ടി,— "ഈ കിഴട്ടു കുരുടനെ ഇവിടെ ഊട്ടുന്നതു എന്തിന്"—എന്നു പുലമ്പി, ആററിൽ ഒഴുക്കി. ദീർഘതമസ്സ് ഒഴുകി; പല ദിക്കുകൾ കടന്ന്, ഒഴുകി. ഒഴുകിപ്പോകുന്ന ചങ്ങാടം, സർവ ധർമ്മജ്ഞനായ ഒരു രാജാവ്— ബലി—കണ്ടു. സത്യ പരാക്രമനായ ബലി, ചങ്ങാടം കരയ്ക്കടുപ്പിച്ചു; ദീർഘതമസ്സിനെ കണ്ട്, ആളറിഞ്ഞു. രാജർഷി ബ്രഹ്മർഷിയെ അർച്ചിച്ചു: പറഞ്ഞു:—"ഭോ മഹാഭാഗ! പരമ താപസ! അങ്ങു ധർമ്മാർത്ഥ കുശലന്മാരായ പുത്രന്മാരെ, എന്റെ ഭാര്യമാരിൽ ജനിപ്പിക്കേണമേ!" ദീർഘതമസ്സ് അനുകൂലിച്ചു: രാജാവു സഭാര്യയായ സുദേഷ്ണയെ, മഹർഷിയുടെ അടുക്കൽ പറഞ്ഞയച്ചു. സുദേഷ്ണയാകട്ടെ, ഋഷി വൃദ്ധനും അന്ധനും ആണെന്നു ഗ്രഹിച്ച്, ഒരു ധാത്രിയെ ഋഷിയുടെ അടുക്കൽ പറഞ്ഞയച്ചു. ആ സ്ത്രീ കാക്ഷീവത് മുതലായി പതിനൊന്നു പുത്രന്മാരെ പ്രസവിച്ചു. പുത്രന്മാർ വേദപാരഗന്മാരായി. ബലി പറഞ്ഞു:—"ഇവർ എന്റെ പുത്രന്മാർ തന്നെയോ?" ഋഷി പറഞ്ഞു:— "അല്ല! ശൂദ്രയോനിയിൽ ഇവർ എനിക്കു പിറന്നു; ഇവർ എന്റെ പുത്രന്മാരാണ്. ഞാൻ അന്ധനും വൃദ്ധനും ആണെന്ന് അറിഞ്ഞ്, മൂഢയായ സുദേഷ്ണ, ധാത്രിയായ ശൂദ്രയെ എന്റെ അടുക്കൽ പറഞ്ഞയക്കുകയാണ് ചെയ്തത്." രാജാവായ ബലി, ഋഷിയെ വീണ്ടും പ്രസാദിപ്പിച്ചു: വീണ്ടും സുദേഷ്ണയെ നിയോഗിച്ചു. ദീർഘതമസ്സു സുദേഷ്ണയെ അംഗങ്ങളിൽ സ്പർശിച്ച്, ഇങ്ങനെ അനുഗ്രഹിച്ചു:—"ഭവതിക്കു സൂര്യവർച്ചസ്സുകളായ കുമാരന്മാർ പിറക്കും; അവർക്ക് അംഗൻ, വംഗൻ, കലിംഗൻ, പുണ്ഡ്രൻ, സുംഗൻ എന്നു നാമമാകും. ഇവർ ഓരോരുത്തനും സ്വ നാമം അനുസരിച്ച്, അംഗം, വംഗം, കലിംഗം, പുണ്ഡ്രം, സുംഗം എന്ന അഞ്ചു രാജ്യങ്ങളെ സ്ഥാപിക്കും. ഈ രാജ്യങ്ങളുടെ ഇപ്പോഴത്തെ നാമങ്ങൾ, ഭഗവൽപുരം, ബങ്കാളം, ആന്ധ്രം, രാജസാഹി, താമ്രലിപ്തം എന്നിങ്ങനെയാണ്.

ദീർഘതമസ്സിനു പ്രദ്വേഷിയിൽ ജനിച്ച ഗൌതമൻ ചരിത്രം ഉജ്ജ്വലനാണ്. * ഗൌതമൻ എന്ന ശബ്ദത്തെ ഗൌതമൻ തന്നെ ഇങ്ങനെ നിർവചനം ചെയ്യുന്നു.

ഗോ ദമോ ദമതോ ഽധൂമോ ഽദമ സ്തേ സമദർശനാൽ
വിദ്ധി മാം ഗോതമം കൃത്യേ യാതുധാനി നിബോധ മാം.

**ഗൌതമൻ.**

"ഞാൻ ദമം നിമിത്തം ഗോവിനെ—സ്വർഗ്ഗത്തേയും ഭൂമിയേയും— ദമനം ചെയ്യുന്നവനാണ്. ഞാൻ സർവ്വത്തെയും സമദർശനം ചെയ്യുകയാൽ അദമനും, അധൂമമായ അഗ്നിയും, ആകുന്നു. ആകയതിനാൽ എനിക്കു ഗൌതമൻ എന്നു നാമമായി." ഗൌതമന്റെ പരമ പ്രിയനായി ഉദങ്കൻ എന്നൊരു ശിഷ്യൻ ഉണ്ടായിരുന്നു. ഈ ഉദങ്കൻ ഗൌതമന്റെ ജാമാതാവായി.

വിധ്യനം മുദ്ഗലാൽ ഭാര്യാ ദിവോദാസഃ പുമാൻ അഭൂത്
അഹല്യാ കന്യകാ യസ്യാം ശതാനന്ദ സ്തു ഗൌതമാൽ

ഗൌതമൻ * അഹല്യയെ വിവാഹം ചെയ്തു; അഹല്യ ഭർമ്മ്യന്റെ പുത്രനായ മുദ്ഗലന്റെ പുത്രിയാണ്. അഹല്യയും സോദരനായ ദിവോദാസനും യമജരത്രെ: ഈ ദിവോദാസൻ വീതഹവ്യന്മാരോടു യുദ്ധം ചെയ്ത രാജാവല്ല. ഗൌതമന്റേയും അഹല്യയുടേയും പുത്രനായി ശതാനന്ദൻ പിറന്നു. ഈ ശതാനന്ദൻ

---

* ഗൌതമൻ എന്നതിൽ 'ത'കാരം 'ദ' കാരത്തിന്റെ സ്ഥാനത്തു വന്നതാണ്. * അഹല്യ ബ്രഹ്മാവിന്റെ മാനസ പുത്രിയാണ് എന്നു ചിലേടങ്ങളിൽ കാണുന്നു. അഹല്യാചരിത്രം, ഇതിനു കീഴെ ആര്യവംശത്തിൽ കാണുക.

ജനക രാജാക്കന്മാരുടെ പുരോഹിതനായി. മിഥിലാധിപന്മാരെ കുറിച്ചു വിവരണം ഈ ഗ്രന്ഥത്തിൽ ഇനിയും കീഴ് വരുന്നുണ്ട്. ഗൌതമനെ ഇനിയും കീഴ് പല ഘട്ടങ്ങളിലും കാണാം. ഏകതൻ, ദ്വിതൻ, ത്രിതൻ, എന്ന ഋഷികളുടെ പിതാവായ ഗൌതമൻ, വേറൊരുവനാണ്.

അംഗിരസ്സിൻെറ പ്രസിദ്ധനായ ഇതര പുത്രൻ സംവർത്തനാകുന്നു.

താവപി സ്പർദ്ധിനൌ രാജൻ പൃഥഗാസ്താം പരസ്പരം
ബൃഹസ്പതിഃ സ സംവർത്തം ബാധതേ സ്മ പുനഃപുനഃ
സ ബാധ്യമാനഃ സതതം ഭ്രാത്രാ ജ്യേഷ്ഠേന ഭാരത
അർത്ഥാൻ ഉത്സൃജ്യ ദിഗ്വാസാ വനവാസമരോചയത്

ബൃഹസ്പതിയും സംവർത്തനും തമ്മിലും എങ്ങിനെയോ പിണങ്ങുവാനാണ് ഇടയായത്. ജ്യേഷ്ഠൻെറ ഉപദ്രവം അസഹനീയമാകയാൽ, അനുജൻ, സർവ്വസ്വത്തുക്കളേയും ഉപേക്ഷിച്ച്, നഗ്നനായി വനവാസം സ്വീകരിച്ചു. അതിൻെറ

സംവർത്തൻ,

ശേഷവും ജ്യേഷ്ഠാനുജന്മാർ തമ്മിൽ വൈരമായി തന്നെ കഴിഞ്ഞുകൂടി. മഹായജ്ഞം നടത്തുവാനായി, പ്രതാപവാനായ മരുത്തൻ സംവർത്തനെ ക്ഷണിക്കുകയും, അതു കണ്ടു ബൃഹസ്പതി കോപിച്ച്, യജ്ഞത്തെ വിഘ്നപ്പെടുത്തണമെന്ന് ഇന്ദ്രനോടു അപേക്ഷിക്കുകയും, എന്നാൽ മരുത്തൻ തന്നെ യജ്ഞം നടത്തുകയും, ഉണ്ടായി. ഇതു സംബന്ധിച്ചു സംവർത്തനെ കൊല്ലുവാനായി സന്നദ്ധനായ ഇന്ദ്രൻെറ കൈയിൽ വജ്രം സ്തംഭിക്കുക ഉണ്ടായി.

അംഗിരസ്സിന് മുകളിൽ പറഞ്ഞ പുത്രന്മാരെയും പുത്രിയെയും കൂടാതെ, ഏഴ പുത്രിമാരും ഉണ്ടായിരുന്നു. പ്രഥമ പുത്രിയായ ഭാനുമതി, രൂപം കൊണ്ടു സർവോത്തമ ആയിരുന്നു. സകല ഭൂതങ്ങളും അനുരാഗം പ്രദർശിപ്പിച്ച രണ്ടാമത്തെ പുത്രിക്ക്, രാഗ എന്നു തന്നെ നാമമായി. മൂന്നാമത്തെ പുത്രിയായ സിനീബാലി, ദേഹത്തിൻെറ തനുത്വം നിമിത്തം ചിലപ്പോൾ ദൃശ്യയും മററു ചിലപ്പോൾ അദൃശ്യയും ആയിരുന്നു: സിനീബാലി കപർദ്ദിസുതയെന്നു ചിലപ്പോൾ പ്രശംസിക്കപ്പെടാറുണ്ട്.

അംഗിരസ്സിൻെറ പുത്രികൾ.

നാലാമത്തവൾ ഏകാനംശയാണ്; ജനങ്ങൾ കുഹൂ കുഹൂ എന്നു വിസ്മയഘോഷം ചെയ്യുപോകത്തക്ക രൂപസൃഷ്ടി ഉണ്ടായിരുന്ന ഈ പുത്രിയെ, കുഹൂ എന്നും പറയും. അധ്വരമായ അർച്ചിസ്സുകളെക്കൊണ്ടു പ്രസിദ്ധയും ഹവിസ്സുകളെ സ്വീകരിക്കുന്നതിൽ പ്രബുദ്ധയും ആയ അഞ്ചാമത്തെ പുത്രിയെ അർച്ചിഷ്മതി എന്നും, ഹവിഷ്മതി എന്നും പറയും. പുണ്യവതിയായ ആറാമത്തെ പുത്രി മഹിഷ്മതി യാണ്. മഹാമഖങ്ങളിൽ അവതരിക്കുക സ്വഭാവമായ ഏഴാമത്തെ പുത്രിക്കു മഹാമതി എന്നു നാമമായി. ഈ കന്യകകൾ വിവാഹം ചെയ്യപ്പെട്ടതായോ, വംശവർദ്ധനം ചെയ്തതായോ ഒരേടവും പ്രസ്താവം ഉണ്ടെന്നു തോന്നുന്നില്ല.

സ്വായംഭുവ മനുവിൻെറ ആരംഭത്തിൽ അഗ്നിയിൽ നിന്നു ജനിച്ച അംഗിരസ്സ്, വൈവസ്വത മന്വന്തരത്തിൽ ജന്മമെടുക്കുക ഉണ്ടായി.

പ്രജാപതേ രംഗിരസഃ സ്വധാ പത്നീ പിതൃ നഥ
അഥർവാംഗിരസം വേദം പുത്രത്വേ ചാ / കരോൽ സതി.

വൈവസ്വത മന്വന്തരത്തിൽ ജനിച്ച അംഗിരസ്സിനു ഭാര്യമാർ രണ്ടാണ്; അവർ പ്രാചേതസ ദക്ഷൻെറ പുത്രികളായ സ്വധ, സതി, എന്നവരത്രെ. സ്വധ, പിതൃക്കളുടെ മാതാവായി. സതിയാകട്ടെ, അഥർവാംഗിരസ്സ്' എന്ന വേദത്തെ പുത്രത്വേന വരിച്ചു. ഒരു കോടി ഭാര്യമാർ ഉണ്ടായിരുന്നു എങ്കിലും, അപുത്രനായിരുന്ന ചിത്രകേതുവിൻെറ അർത്ഥനം അനുസരിച്ച്, ചരു നല്കി, ചിത്രകേതുവിൻെറ പ്രധാന ഭാര്യയായ കൃതദ്യുതിയെ പുത്രവതിയാക്കിയതു്, ഈ അംഗിരസ്സാണ്. ഈ സംഭവത്തെ കുറിച്ച് വൃത്രൻെറ ചരിത്രത്തിൽ വിവരണം ഉണ്ട്.